# ആത്മപോഷിണി

| പുസ്തകം ൩. | ൧൦൯൧ ചിങ്ങം | ലക്കം ൧. |
|---|---|---|

825
1916

## യുദ്ധം.

൧. ഇടയും മന്നവർ തമ്മിൽ
പിടിക്കും ശണ്ഠയാം പട;
പടക്കൂട്ടത്തിനാണേറെ
പ്പടയെന്നുര ചെയ്യുതു്.

൨. ഭടൻ, കുതിര, ഭീരങ്കി,
വെടിയുണ്ട, പടക്കടിൽ,
പടത്തലവ—,നാഹാരം,
പടയ്ക്കംഗങ്ങളാണിവ.

൩. ഉണ്ട പൊട്ടീട്ടുരുക്കിൻെറ
കണ്ടങ്ങൾ ചിതറിത്തുലോം
ദണ്ഡം ദൂരത്തു നില്പോൎക്കും
തിണ്ണമുണ്ടാക്കിടുന്നതാം.

൪. ചിലരേറി വിമാനത്തിൽ,
തുലോം പൊങ്ങീട്ടു സൂക്ഷ്മമായ്
തുലക്കണ്ണാടിയാൽ ശത്രു-
ബലത്തെപ്പാൎത്തറിഞ്ഞിടും.

൫. തേരമ്പാനകളും വില്ലും
പോരിൽ പണ്ടുളവായവ
തീരെക്കാണാതെയായിപ്പോൾ,
ഓരോ കാഴ്ചയിലെന്നിയേ.

൬. രണത്തിന്നുള്ള ചട്ടത്താൽ,
പിണങ്ങാത്ത ജനത്തെയും
പണിയുന്നോരെയും ചെററും
ഹനിപ്പതരുതാത്തതാം.

൭. ചക്രവൎത്തി ഭരിക്കുന്നോ-
രിക്കാലം നാട്ടുമന്നവർ,
വക്കാണമെന്നിയേ, നോട്ടം
വയ്ക്കുന്നു ജനരക്ഷയിൽ.

൮. അജിവൻതുൻപമെന്നെണ്ണി,
ത്യാജ്യമാം പോരൊഴിക്കുവാൻ,
രാജ്യനേതാ ശ്രമിച്ചീടിൽ
പൂജ്യനാമവനെങ്കിലും,

൯. നേർനീതികൾക്കുപായങ്ങൾ
പാരിലുണ്ടാവതോൎക്കവും,
പോരിൻ കടുപ്രയോഗങ്ങൾ
തിരെയില്ലാതെയാകുമോ.

൧൦. നേർനീതികൾ പുലർത്താനും,
ക്രൂരർ മോതാൎക്കുതിന്നുമായ്
ഓരോ ജനവുമെപ്പോഴും
പോരിന്നു കരുതീടണം.

തിരുവനന്തപുരം.

—എ. ഗോവിന്ദപ്പിള്ള.

## ആചാരപരിഷ്കാരം.

### (൨)

മുൻഖണ്ഡത്തിൽ പ്രസ്താവിച്ച സംഗതികൾ കൊണ്ട്, ആചാരസ്വരൂപനിരൂപണം പൂർണ്ണമായി, എന്നു വിശ്വസിക്കുന്നു. ധർമ്മമൂലങ്ങളായി ഗണിക്കപ്പെടുന്ന ശ്രുതിസ്മൃത്യാചാരങ്ങൾ കളുടെ പരസ്പരപ്രാബല്യതാരതമ്യവും മുമ്പു തന്നേ പറയപ്പെട്ടു. അതിൻപ്രകാരം, ആചാരങ്ങളെക്കാൾ സ്മൃതികൾ ബലീയസികൾ ആകുന്നു. സ്മൃതികാരന്മാർ പ്രായേണ ഈ അഭിപ്രായത്തെ സ്ഥാപിക്കുന്നു.

"ശ്രുതിസ്മൃതിവിഹിതോധർമ്മഃ- തദലാഭേശിഷ്ടാചാരഃ പ്രമാണം"— എന്നുള്ള വസിഷ്ഠസ്മൃതികൊണ്ടു, ശ്രുതിസ്മൃതികളിൽ നിന്നു ധർമ്മം സ്പഷ്ടമായിരിക്കുന്നിടത്തു ആചാരത്തിനു പ്രവേശമേ ലഭിക്കുന്നില്ലെന്നു കാണുന്നു. പക്ഷേ, ഈ അഭിപ്രായം ആധുനിക ഇംഗ്ലീഷ് ന്യായാധിപതിമാരുടെ ആദരത്തിനു പാത്രീഭവിച്ചിട്ടില്ല. പ്രസിദ്ധപ്പെട്ട രാമനാഥപുരം ജമീന്ദാരിക്കേസിൽ, പ്രിവികൌൺസിൽ പ്രസ്താവിച്ച വിധിയിൽ (വീക്ക്ലി റിപ്പോർട്ടർ പത്താം വാല്യം- പ്രിവികൌൺസിൽ ഖണ്ഡം ൧൦ാം വശം നോക്കുക). "ഹിന്ദുലാ പ്രകാരം, സ്മൃതിവചനങ്ങളെക്കാൾ, ആചാരം വ്യക്തമായി തെളിയുന്ന പക്ഷം അധികം ആദരണീയമാണെന്നു" പറഞ്ഞിരിക്കുന്നു. മഹാന്മാരായ ന്യായാധിപപ്രഭുക്കൾ എന്തിനെ അടിസ്ഥാനമാക്കിയാണീ അഭിപ്രായം പുറപ്പെടുവിച്ചതെന്നു വ്യക്തമാകുന്നില്ല.

ഡാക്ടർ ഭട്ടാചാര്യരുടെ കൃതിയായ ഹിന്ദുലാപുസ്തകത്തിൽ മേല്പടി അഭിപ്രായം മനുസ്മൃതിക്കു വിരുദ്ധമെന്നു വിവരിക്കുന്നു. എന്നു തന്നെയുമല്ല, സ്മൃതിയും ആചാരവും തമ്മിൽ വിഘടിക്കുന്ന ദുർഘടത്തിൽ, സ്മൃതിക്കാണു പ്രാമാണ്യം എന്നു പൂർവ്വമീമാംസയിൽ മുക്തകണ്ഠമായി സിദ്ധാന്തിക്കകൂടി ചെയ്തിരിക്കുന്നു. പൂർവ്വമീമാംസയിലേ വാദസാരമിപ്രകാരമാകുന്നു: വേദങ്ങൾ അനേകവും അനവധിയും ആണ്. ജനസാമാന്യത്തിനു അറിവിൽപ്പെടാതെ എത്രയൊ വേദവാക്യങ്ങൾ ഉണ്ട്. സ്മൃതികാരന്മാർ ദീർഘദർശികളും സൂക്ഷ്മദൃഷ്ടികളും ആകകൊണ്ട്, നാം കാണാതെയുള്ള അനേക ശ്രുതിവാക്യങ്ങൾ അവർ കണ്ടിരിക്കാനിടയുണ്ടു. ആകയാൽ സ്മൃതികളിലേ വിധികളും നിഷേധങ്ങളും ഇപ്പോൾ അദൃശ്യമായിത്തീർന്ന ഏതെങ്കിലും വേദവാക്യത്തെ അധികരിച്ചു പ്രസ്താവിക്കപ്പെട്ടിരിക്കുന്നതായി അനുമാനിക്കേണ്ടതാകുന്നു. പക്ഷേ, സ്മൃതിയും ശ്രുതിയും തമ്മിൽ പ്രത്യക്ഷവിരുദ്ധമായിരിക്കുമ്പോൾ, ഈ അനുമാനത്തിനു അവകാശമില്ല. അങ്ങനെ വരുന്നിടത്തു ഉൽകർഷം ശ്രുതിക്കു തന്നെയാകുന്നു. അതുപോലേതന്നെ, ഏതെങ്കിലും സ്മൃതിവാക്യത്തിനു ആധാരമായി വേണ്ട യുക്തിയോ കാരണമോ സ്മൃതികാരൻ പറയുന്നിടത്തും, മേല്പടി വാക്യം ശ്രുതിജന്യമാണെന്നുള്ള അനുമാനം സ്വീകാര്യമല്ല. യുക്തിയുക്ത

മായി കാണുന്ന സ്മൃതിവിധികൾ സ്മൃതികാരന്റെ പക്ഷത്തെ ലക്ഷ്യപ്പെടുത്തുന്നു എന്നല്ലാതെ, നിഷ്പക്ഷയായി അനുഷ്ഠേയമല്ല. "നതൈകം പുത്രം ദദ്യാൽപ്രതിഗൃഹ്ണീയാദ്വാ, സഹി സന്താനായ പൂർവ്വേഷാം" (ഏകപുത്രനെ ദത്തെടുക്കയോ കൊടുക്കയോ ചെയ്യരുതു; അവൻ പൂർവ്വന്മാരുടെ സന്താനപരമ്പരയെ തുടരാനുള്ളവനാണല്ലോ, എന്നർത്ഥം) എന്നുള്ള ഏകപുത്രദാനനിഷേധത്തിന്റെ കാരണംകൂടി സ്മൃതിയിൽ കാണുന്നതുകൊണ്ട്, അതിനെ മുട്ടിയപക്ഷത്തിൽ അതിലംഘിക്കുന്നതിൽ അപാകമൊന്നുമില്ല. ഈ നിഷേധത്തിനെ ആധരിക്കുന്നതിനു സ്മൃതികാരന്റെ യുക്തിയല്ലാതെ വേദവാക്യമില്ലെന്നും കരുതുകൊള്ളേണ്ടതാകുന്നു. ആചാരങ്ങളെ ഉപദേശിക്കുന്നതിനും പരിപാലിക്കുന്നതിനുമാണല്ലോ സ്മൃതിവിധികൾ. അങ്ങനെയിരിക്കെ, ഏതെങ്കിലും ആചാരം കാണുന്നുണ്ടെങ്കിൽ, അതിനു ആസ്പദമായി സ്മൃതിയുണ്ടാവും എന്നും ഊഹിക്കത്തക്കതാകുന്നു. അങ്ങനെയാണെങ്കിൽ, യാതൊരു ആചാരവും അധാർമ്മികമാകയില്ലല്ലോ എന്നൊരു പൂർവ്വപക്ഷവാദമുണ്ടാവാം. എന്നാൽ കാര്യമങ്ങനെയല്ല.

"ഉദ്വഹ്യതേ ദാക്ഷിണാത്യൈർമ്മാതുലസ്യസുതാ ദ്വിജൈഃ" തെക്കന്മാരായ ബ്രാഹ്മണന്മാർ മാതുലപുത്രിയെ വിവാഹം കഴിക്കുന്നു എന്നൊരാചാരം പ്രചാരത്തിലിരിക്കുന്നു. വൈദികന്മാർ പോലും ഇപ്രകാരം മാതുലപുത്രിയെ പരിണയിക്കുന്നതുകൊണ്ട് മേപ്പടി ആചാരം വേദാനുരോധമല്ലേ എന്നു ചോദിക്കുക ആണെങ്കിൽ, അല്ലെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ: ആധുനികന്മാർ പരിമിതബുദ്ധികളും വേദവാക്യങ്ങളെല്ലാം കാണ്മാൻ അശക്തന്മാരും ആകുന്നു. സ്മൃതിമുഖേന അല്ലാതെ, ശ്രുതികളെ സമഗ്രമായി ഗ്രഹിക്കാൻ ഞെരുക്കവുമുണ്ട്. ആകയാൽ മേപ്പടി ആചാരത്തിന് ആധാരമായി വേദങ്ങൾ ഉണ്ടെന്നുള്ള അനുമാനം നേരിട്ട് അങ്കുരിക്കുന്നില്ല. കൂടിയാൽ ആ ആചാരത്തെ അനുകൂലിക്കുന്ന വല്ല സ്മൃതിയും ഉണ്ടായിരിക്കുമെന്നു മാത്രമേ ഊഹിക്കാൻ തരമുള്ളു. പക്ഷേ, മാതുലപുത്രീവിവാഹത്തെ പ്രത്യക്ഷമായി വിരോധിക്കുന്ന സ്മൃതികൾ ഉള്ള സ്ഥിതിക്ക്, ഈ അനുമാനത്തിനും അവകാശമില്ല. ആവക സ്മൃതികൾകൊണ്ടു ശ്രുതികളും താദൃശവിവാഹങ്ങൾക്കു നിർവ്വാഹമില്ലെന്നു തടയുന്നതായി വിചാരിക്കേണ്ടതാകുന്നു. ആകയാൽ, ഉദാഹരണത്തിനു പ്രസ്താവിച്ച മേപ്പടി ആചാരം ആദരണീയമല്ല. ഇപ്രകാരം ആചാരത്തെക്കാൾ സ്മൃതിയുടെ സ്ഥിതി ബലവത്തരമെന്നു സിദ്ധിക്കുന്നു.

ഇതാകുന്നു ജൈമിനിയുടെ വാദസംക്ഷേപം. ഇതിൽ ശ്രുതികളും സ്മൃതികളും ആചാരരീതിയെ ആദ്യമായി നിർമ്മിച്ചു എന്നൊരു സംഗതി സിദ്ധമായി അംഗീകരിച്ച് മീമാംസാകാരൻ വാദിക്കുന്നതായി തോന്നുന്നു. അതു ശരിയാണോ? ഒരു പക്ഷേ, വേദങ്ങളും സ്മൃതികളും ആചാരഗോചരമായ രേഖകൾ മാത്രമല്ലയോ? അങ്ങനെയാണെങ്കിൽ, ശ്രുതിസ്മൃതികൾ രേഖപ്പെടുത്താതെ വിട്ടുപോയ ഏതെങ്കിലും ഒരാചാരത്തെ അവ്യാപകമായ മേപ്പടി പ്രമാണങ്ങളെക്കൊണ്ടു ഖണ്ഡിക്കുന്നത് എങ്ങനെയാണ്? എന്നൊക്കെ ചില സംശയങ്ങൾക്കും പ്രശ്നങ്ങൾക്കും ഇവിടെ അവ

കാശമില്ലെന്നില്ല. ആധുനികന്യായാധിപന്മാരുടെ അഭിപ്രായത്തിന് അന്യഥാത്വമുള്ള സ്ഥിതിക്ക്, ആ ഭാഗത്തെ ഇതിനധികം പ്രപഞ്ചനം ചെയ്യേണ്ടതില്ല.

ആചാരങ്ങൾ ധർമ്മമൂലങ്ങൾ എന്നാണല്ലോ ആദിഭാഗത്തു പറഞ്ഞത്. ധർമ്മമെന്നു പറഞ്ഞാൽ; ചക്രവാളവലയം പോലെ അതിവിസ്തീർണ്ണമണ്ഡലമാകുന്നു. അതിൽ ജനങ്ങളുടെ ആവശ്യവും അഭിമാനവും അലങ്കാരവും അനുസരിച്ചുള്ള സകലത്തും അന്തർഭവിക്കുന്നു. ആചാരങ്ങളുടെ അങ്കുരണവും പ്രായേണ ജനങ്ങളുടെ ആവശ്യവും അഭിമാനവും അലങ്കാരം സംബന്ധിച്ചാണെന്നു കാണാവുന്നതാകുന്നു. എന്നാൽ മഹാനദികളെപ്പോലെ, കാലാന്തരങ്ങളിൽ പ്രവഹിച്ചുകൊണ്ടിരിക്കുന്ന ആചാരങ്ങളുടെ ആദിമോല്പത്തി തേടിപ്പിടിച്ച് ഇപ്പോൾ ക്ലൃപ്തപ്പെടുത്തുന്നതിനു വളരെ പ്രയാസമുണ്ട്. ചെടിപ്പടർപ്പുകളാൽ അടഞ്ഞുകിടക്കുന്ന മലവിടവുകളിൽനിന്ന് അരുവികൾ ഉത്ഭവിച്ചു മററു ഗിരിനദികളുമായി ചേർന്നു പുഷ്ടമായി പ്രവഹിക്കുംപോലെ അല്പങ്ങളും ഇപ്പോൾ മിക്കവാറും അദൃശ്യങ്ങളും ആയ ആവശ്യങ്ങളെ ആശ്രയിച്ചുണ്ടായിട്ടുള്ള നടപടികൾ മററു പ്രയോജനങ്ങളുടെ സമ്മേളനംകൊണ്ടു കാലക്രമേണ അഭിവൃദ്ധമായി ആചാരരൂപത്തിൽ പരിലസിക്കുന്നു. പർവ്വതസാർവ്വഭൌമന്മാരുടെ തരുഗുല്മശ്മശ്രുമിശ്രമായ ഗുഹാമഹാമുഖത്തിൽനിന്നുൽഗളിക്കുന്ന ലാലാജലപ്രായമാകുന്ന അരുവികളും, ആചാരങ്ങളും പരിണാമദശയിൽ ദുസ്തരവിസ്താരങ്ങളായിത്തീരുന്നു. ഇങ്ങനെയിരിക്കുന്ന ആചാരങ്ങളെ പരിഷ്കരിക്കുന്നതു എങ്ങനെ; അതിനു മാർഗ്ഗമുണ്ടോ, എന്നാണിനി ആലോചിപ്പാനുള്ളത്. മീമാംസകന്മതമനുസരിച്ച് ആചാരത്തിൽനിന്ന് ഒരു സ്മൃതിയും, അതിൽനിന്നു ഒരു ശ്രുതിയും അധ്യാഹരിച്ചുകൊള്ളേണ്ടതാകയാൽ, ആചാരങ്ങൾ അഭിന്നരൂപത്തിൽ അനുവർത്തിക്കപ്പെടേണ്ടവയാകുന്നു. എന്നാൽ ഈ യുക്തിയെ സ്മൃതിപ്രമാണങ്ങൾതന്നെ നിരോധിക്കുന്നു.

"പ്രതികാലം പ്രമാണാനി-
ഭിദ്യന്തേ കാലവൈഭവാൽ
പ്രതിദേശഞ്ചഭിദ്യന്തേ
തൽപാശ്ച്യാൽ ഞ്ഗ്രഹസമ്മതിം"

എന്നൊരു സ്മൃതികാരൻ പറയുന്നു. "സ്മൃതയോ വിഭിന്നാഃ" എന്നും പ്രസിദ്ധമാകുന്നു. ആചാരങ്ങളും വിഭിന്നങ്ങളാകുന്നു. എന്നുതന്നേയും അല്ല; ചില ആചാരങ്ങൾ ചിലരാൽ ഏർപ്പെടുത്തപ്പെട്ടവയാണെന്നും; അതുകൊണ്ട് അവയ്ക്കു സ്മൃതിമൂലമായ അടിസ്ഥാനം ശൂന്യമാണെന്നും കാണാവുന്നതാണ്. ഉദാഹരണത്തിന്, കേരളത്തിലേ അനാചാരങ്ങൾ മുഴുവനും പരശുരാമനിർമ്മിതമാണെന്നു പറയപ്പെട്ടിരിക്കുന്നു. ശങ്കരാചാര്യരും ആചാരങ്ങളെ കേരളത്തിൽ നടപ്പാക്കിയിട്ടുണ്ടത്രെ. ദക്ഷിണകർണ്ണാടകജില്ലയിലെ അളിയസന്താനനിയമം ഭൂതലപാണ്ഡ്യൻ ഏർപ്പെടുത്തിയതു ആണ്‌പോലും! ഇതു ശരിയാണെങ്കിൽ ആധുനികന്മാർക്കു സമുദായഭേദഗതികളെ അനുസരിച്ചു ആചാരങ്ങളെ നിരസിക്കുന്നതിനും നൂതനമായി സ്ഥാപിക്കുന്നതിനും യാതൊരു ബാധയുമില്ല. കാലക്രമംകൊണ്ടു ജനങ്ങളുടെ സന്മാർഗ്ഗബോധത്തിനുതന്നേയും ഭേദഗതികൾ നേരിട്ടിരിക്കുന്നു. മുമ്പു സന്മാർഗ്ഗ

മായിക്കരുതിയിരുന്നതു പലതും ഇപ്പോൾ അസന്മാൎഗ്ഗമായി പരിണമിച്ചിരിക്കുന്നു. വേശ്യാഗമനം അനേക സ്മൃതികളാൽ അനുവദിക്കപ്പെട്ടിരിക്കുന്നു; പക്ഷെ അതിപ്പോൾ ഏററവും അധമമായി ആധുനികന്മാർ ഗണിക്കുന്നു. നേരേമറിച്ച്, മദ്യപാനം പഞ്ചമഹാപാതകങ്ങളിൽ ഒന്നായി സ്മൃതികാരന്മാർ വിധിക്കുന്നു; ഇപ്പോഴാകട്ടെ, യോഗ്യന്മാർകൂടി മദ്യത്തെക്കുറിച്ചു അത്യാദരമായിപ്പെരുമാറുകയും, അതിനെ കൂടിയാൽ, ഒരു ചാപല്യത്തിന്റെ ശേഖരത്തിൽ ഗണിക്കയും ചെയ്യുന്നു. ഇപ്രകാരമുള്ള ഭേദഗതികളുടെ മുഖ്യഹേതു പാശ്ചാത്യപരിഷ്കാരത്തിനു നമ്മുടെ സമുദായത്തിനുള്ളിൽ സിദ്ധിച്ചിട്ടുള്ള പ്രവേശമാകുന്നു. ഒരു സമുദായത്തിനു മറെറാരു സമുദായവും ആയുള്ള സമ്പൎക്കം രണ്ടു സമുദായത്തെയും സ്പൎശിക്കുമെങ്കിലും, പ്രബലമായ സമുദായം ബലഹീനമായതിനെ അധികരിച്ചു പ്രവൎത്തിക്കുന്നു. നമ്മുടെ ഇടയിൽ ഇംഗ്ലീഷുകാരുടെ എത്ര വാക്കുകൾ, നടവടികൾ, രീതികൾ ഇവ കടന്നുകൂടിയിട്ടുണ്ടെന്നു നോക്കുക. ഇവയുടെ പ്രവേശം ദുൎന്നിവാരമാണെന്നു മിസ്റ്റർ ബ്രൈസ് എന്ന മഹാൻ പറയുന്നു. പരപരിഷ്കാരപ്രസരത്തിനു വശീഭാവം നമ്മേ മാത്രം സംബന്ധിക്കുന്നതല്ല. അതു സാൎവ്വലൌകികവും സൎവ്വജനീനവും ആകുന്നു. ഗ്രീക്കുകാരുടെ ആധിപത്യം ഉത്തരഇൻഡ്യയിൽ നിലനിന്നിരുന്ന കാലത്തു ജ്യാമിത്രം, ദ്രേക്കാണം മുതലായ ഗ്രീക്കുവാക്കുകൾ സംസ്കൃതഭാഷയിലേക്കും, യവനിക മുതലായ ഏൎപ്പാടുകൾ ആൎയ്യസമുദായത്തിലേക്കും, സംക്രമിച്ചു. അതുപോലെ ബ്രാഹ്മണരുടെ സംസൎഗ്ഗംകൊണ്ടു കേരളീയരിൽ വളരെ ഭേദഗതികൾ നേരിട്ടിട്ടുണ്ടു. ആധുനികങ്ങളായ ആവശ്യങ്ങളും അഭിമാനവും നമ്മുടെ ആചാരാനുസാരത്തിനു അനുകൂലിക്കുന്നില്ലെങ്കിൽ ആചാരങ്ങളെ കേവലം മൃതപ്രായമായി വക്രാവസ്ഥയേ ഗതിയുള്ളൂ. ജന്മമുള്ളതിനെല്ലാം മരണമുണ്ടു്. ഇതു കേവലം ജീവജന്തുക്കളെ മാത്രം സംബന്ധിക്കുന്നതല്ല. ലോഹങ്ങൾക്കുകൂടി ജീവമൃത്യുക്കൾ ഉള്ളതായി ശാസ്ത്രജ്ഞന്മാർ പറയുന്നു. സമുദായവ്യവസ്ഥാപനങ്ങൾക്കും ജീവദശയും മൃത്യുദശയും ഉണ്ടെന്നു ഒരു പാശ്ചാത്യപണ്ഡിതൻ അഭിപ്രായപ്പെടുന്നു. തന്നെ ബാധിക്കുന്ന ശക്തികളാൽ പ്രേരിപ്പിക്കപ്പെടുകയും, മേല്പടി ശക്തികളെ സ്വയം പ്രേരിക്കയും ചെയ്യുന്ന പരസ്പരപ്രവൃത്തിയാകുന്നു ജീവലക്ഷണം. ചുററുമുള്ള അവസ്ഥകളാൽ അബാധ്യമായും, അവയെ സ്പൎശിക്കുന്നതിനു അപടുവായുമുള്ള ആചാരം, ഇങ്ങനെ നോക്കുമ്പോൾ, മൃതകോടിയിൽ ഗണനീയമാകുന്നു. ഈ പ്രകാരമുള്ള ആചാരം സമുദായത്തിന്റെ അഭിവൃദ്ധിക്കു പ്രതിബന്ധകരവും തന്നിമിത്തം ത്യാജ്യവും ആകുന്നു. മൃതന്മാരായ ഭടന്മാരേക്കൂടി കെട്ടി എടുപ്പിച്ചുകൊണ്ടു പടക്കു യാതൊരു സേനയും പുറപ്പെടുകയില്ലല്ലോ.

പരിചയിച്ചതിനെ മാററുന്നതിനു ജനങ്ങൾക്കുള്ള വൈമനസ്യം ആണു് ആചാരസംസ്കാരത്തിനുള്ള പ്രധാന പ്രതിബന്ധം. പഴയതെല്ലാം ശരിയെന്നും നൂതനമൊന്നും ശോഭനമല്ലെന്നും വരുന്നതല്ല. "പുരാണമിത്യേവ നസാധു സൎവ്വം" എന്നു കാളിദാസൻ പറയുന്നു. ഏതു സമുദായത്തിലും പുരാതനപക്ഷപാതികളും നൂതനപക്ഷപാതികളും എന്നു രണ്ടു കക്ഷികളുടെ അഭിപ്രായങ്ങൾ വിപരീത പ്രസ

രങ്ങളായി പ്രവഹിക്കുന്നതായിക്കാണാം. പുരാതനമാത്രനിഷ്ഠ, ഭീരുതയുടെയും; നൂതനമാത്രശ്രദ്ധ, അവിവേകതയുടെയും ഫലമാകുന്നു. ആചാരങ്ങളുടെ ദാർഢ്യത്തെക്കുറിച്ച് അസഹിഷ്ണുവായ മില്ട്ടൺ എന്ന കവിശ്രേഷ്ഠൻ പറയുന്നു: "ഇതു (അതായതു ആചാരം) വ്യാജദേവതകളിൽ അഗ്രഗണ്യമാകുന്നു. ദുർഭരമായ ഇതിന്റെ മൂർത്തി സകല മാർഗ്ഗങ്ങളിലും വിലങ്ങിക്കിടക്കുന്നു. ജനസമുദായം ഉത്തിഷ്ഠമാനമായി തച്ചുടയ്ക്കുന്നതുവരെ ഇതു ഇളകാതെ കിടക്കയും ചെയ്യും." കാലക്രമോദിതമായ ജനസമൂഹം വ്യാജദേവതയായ ആചാരത്തെ മാത്രമല്ല, സാക്ഷാൽ ദേവതകളേക്കൂടി മാർഗ്ഗമധ്യത്തുനിന്നു മാററുന്നതിനു മടിക്കുന്നില്ല. സ്മൃതിസ്ഥ പ്രാബല്യമുള്ള ബ്രാഹ്മണവർഗ്ഗത്തിൽതന്നെ എന്തെല്ലാം ആചാരങ്ങൾ തലകീഴായി നിൽക്കുന്നു. വൈദികങ്ങളായ യാഗങ്ങൾ എത്ര ബ്രാഹ്മണർ അനുഷ്ഠിക്കുന്നുണ്ട്? മഹമ്മദീയാധിപത്യത്തോടുകൂടി തലപ്പാവും ലാങ്ങ്കോട്ടും മററും ബ്രാഹ്മണർ ധരിക്കാൻ തുടങ്ങിയതു് എന്തിനാണ്? ഇപ്പോൾ കുടുമ്മ മുറിച്ചും ധാരവേഷം കെട്ടിയും സമുദ്രതരണം ചെയ്തും എത്ര ബ്രാഹ്മണർ ആചാരങ്ങളെ അതിലംഘിക്കുന്നു! ഇതിനൊന്നുമപാകമില്ലയോ? വിധവാവിവാഹം ബാലികാവിവാഹം ഇവ വിഷയമായുള്ള പരിഷ്കാരസംരംഭങ്ങൾ എത്ര ഘോഷമായിരിക്കുന്നു! ഇങ്ങനെ ഇരിക്കേ കേരളീയരായ നമ്മുടെ ഇടയിൽ യുവാക്കന്മാർ കുടുമ്മ മുറിച്ചും മുഖക്ഷൗരം ചെയ്തും സ്ത്രീകൾ ജാക്കററു ധരിച്ചും കമ്മൽ ഇട്ടും നടക്കുന്നതു കണ്ടു കയർക്കുന്നതും, കടക്കണ്ണും ചുമപ്പിച്ചുകൊണ്ട് അടുക്കുന്നതും കേവലം കഥയില്ലായ്മയല്ലേ? പിന്നെ പരിഹാസം. അതു നൂതനാരംഭങ്ങൾ കാണുമ്പോൾ മനോധർമ്മമുള്ളവർക്കു സഹജമായി ഉദിക്കുന്നതാണ്. കേരളീയസ്ത്രീകൾ റവുക്ക ധരിക്കാൻ തുടങ്ങിയ ഇടയ്ക്ക്, പ്രായപൂർത്തി വന്നിട്ടും തന്റെ ദൗഹിത്രിയെ ആരും സംബന്ധം ചെയ്യാത്തതു് എന്താണെന്ന് ഒരാൾ ചോദിച്ചതിനു, റവുക്കയ്ക്കുള്ളിൽ കുചമോ, ചിരട്ടയോ എന്നു ആർക്കും രൂപമില്ലായ്കകൊണ്ടു ആരും സംബന്ധം ചെയ്യാത്തതാണെന്നു ഒരു മുത്തശ്ശി മറുപടിപറഞ്ഞതായി കേട്ടിട്ടുണ്ട്. പരിഹാസം സരസമായി എങ്കിലും, റവുക്കയുടെ വ്യാപ്തിയെ തടയുന്നതിനു പര്യാപ്തമായില്ല.

കാലവൈഭവംകൊണ്ട്, ജ്ഞാനസമ്പത്തും രുചിസംസ്കാരവും ദിനംപ്രതി വർദ്ധിച്ചുകൊണ്ടിരിക്കുമ്പോൾ, ആചാരങ്ങളെ അഭിന്നരൂപത്തിൽ ആദരിക്കുക അസാദ്ധ്യമായിത്തീരുന്നു. അനുരൂപമായ ഭേദങ്ങൾ ആചാരങ്ങളിലും അനുസന്ധാനം ചെയ്യേണ്ടിവരുന്നു. അതാലോചിക്കാതെ, ആക്ഷേപാസ്ത്രം പ്രയോഗിച്ചാൽ തിരിഞ്ഞു പായുമെന്നു കരുതിയാൽ കൊള്ളാം.

(ശുഭമസ്തു.)

കോട്ടയം.

പി. കെ. നാരായണപിള്ള.

## അദ്ധ്യാത്മജ്ഞാനം.

(൨)

ഈ പരബ്രഹ്മപദത്തെ എങ്ങനെ പ്രാപിക്കാം? ആ മാൎഗ്ഗത്തെയും ഈ ഗായത്രി തന്നെ ചൂണ്ടിക്കാണിക്കുന്നു. ചിതി ആരിലും ഉദിക്കയൊ അസ്തമിക്കയൊ ചെയ്യുന്നില്ല. ചിതി, ജനിക്കുന്നുമില്ല, മരിക്കുന്നുമില്ല. സൂൎയ്യൻ ഉദിക്കയൊ അസ്തമിക്കയൊ ചെയ്യുന്നുണ്ടൊ? നമ്മുടെ അജ്ഞാനത്തിൽ സൂൎയ്യൻ പുലൎച്ചയ്ക്കു് ഉദിക്കയും, വൈകുന്നേരം അസ്തമിക്കയും ചെയ്യുന്നു എന്നിങ്ങിനെ ഭാഷിക്കുന്നു. ഇതബദ്ധമല്ലെ? സൂൎയ്യൻ ഭൂമിക്കു പ്രദക്ഷിണമായി തിരിയുന്നില്ല. നെരെമറിച്ചു്, ഭൂമിസൂൎയ്യനു പ്രദക്ഷിണമായിതിരിയുന്നതുകൊണ്ടു്, സൂൎയ്യൻ ഉദിക്കുന്നതുപൊലെയും അസ്തമിക്കുന്നതുപോലെയും കാണപ്പെടുന്നു. അതുപൊലെ, ചിതി ജനിക്കയൊ, മരിക്കയൊ ചെയ്യുന്നില്ല. ജനനവും മരണവും എല്ലാം നമ്മുടെ ശരീരങ്ങൾക്കും അവയുടെ ബാഹ്യാഭ്യന്തഃകരണങ്ങൾക്കും ആകുന്നു. ചിതിക്കു അങ്ങനെ ഇല്ല. ആ ചിതിയേ അപ്രകാരത്തിൽ ധ്യാനിക്കുന്നതുകൊണ്ടു നമ്മുടെ സൎവ്വാനൎത്ഥബീജമായ അഹംകാരം നശിച്ചു പോകുന്നു. അഹംകാരമാണല്ലൊ നമ്മുടെ സകല കൎമ്മങ്ങളെയും ചെയ്യുന്നതു്. ആ കൎമ്മങ്ങളെ എന്നല്ല, അഹംകാരത്തെയും ചിദഗ്നിയിൽ ഹോമിക്കുമ്പൊൾ അഹംകാരവും അതിൻെറ കാൎയ്യമായ ശരീരവും, അതിൻെറ കാരണമായ മായയിൽ ലയിക്കുന്നു. ധ്യാനം എന്നാൽ; നാം നമ്മുടെ സ്വേച്ഛകളെയും സങ്കല്പങ്ങളെയും (വാക്കുകളേയും) ക്രിയകളേയും ചിദഗ്നിയിൽ അൎപ്പിക്കുമ്പൊൾ, നാം നമ്മെ നമ്മുടെ നിജാവസ്ഥയായ സച്ചിദാനന്ദത്തൊടു സംയോജിപ്പിക്കുന്നതാകുന്നു.

അതുകൊണ്ടു ഗായത്രിയിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നതുപൊലെയുള്ള ആത്മധ്യാനം ദിവസംപ്രതി ആവശ്യമാകുന്നു. നമ്മുടെ വാക്കുകളും പ്രവൃത്തികളും ചിന്തകളെ പിന്തുടരുന്നവല്ലൊ. ചിന്തകളെ ചിതിയിൽ സമൎപ്പിക്കുന്നതു ജപമാകുന്നു. ആ ജപംകൊണ്ടു സംസാരകാരണമായ അഹംഭാവത്തെയും, ആ മായയുടെ മൂലതത്വമായ പരാശക്തിയെയും (ചിതിയേയും) അറിയുന്നതായി വരും. നമ്മുടെസ്വവാക്കുകളെയും കായകൎമ്മങ്ങളേയും ആ ചിന്തകൾക്കു സഹായമായി പ്രയോഗിക്കുന്നതായാൽ, ജീവിതം ഫലപ്പെട്ടു് ജനനമരണാദി ദുഃഖനിവൃത്തിയുണ്ടാകും. ഈ ലോകത്തിൽ നാം എല്ലാവരും ശ്രമിക്കുന്നതു മരണത്തിൽനിന്നു് ഒഴിയുവാനായിട്ടാണല്ലൊ. ദേഹത്തിനു മരണത്തിൽനിന്നു ഒഴിയുവാനായി തരമില്ല. ചിതിയിൽ നമ്മുടെ അഹംഭാവത്തെ ലയിപ്പിക്കുന്നതായാൽ, നാം സംസാരത്തെ ജയിച്ചു വിമുക്തന്മാരാകുന്നു. ഇങ്ങനെപറഞ്ഞതുകൊണ്ടു്, നമ്മുടെ ഈ ചെറിയ പ്രസ്താവന കടങ്ങുന്നില്ല. തമസ്സു ജീവനെ പോഷിപ്പിക്കുന്നു, ജീവൻ മായാകാൎയ്യമാകുന്നു. നാം

പകൽ ഉണൎന്നിരിക്കയും രാത്രിയിൽ ഉറങ്ങുകയും ചെയ്യുന്നുവല്ലൊ. ഉണൎന്നിരിക്കുമ്പോഴും ഉറങ്ങുമ്പോഴും ജീവൻ പോഷിക്കപ്പെടുന്നുണ്ട്. ജീവനെ പോഷിപ്പിക്കുവാനായിട്ടുള്ള നമ്മുടെ സൎവ്വ ശ്രമങ്ങളും വിഫലങ്ങളാകുന്നില്ല. അവ അഹംകാരത്തെ ബലപ്പെടുത്തി, ജന്മജന്മങ്ങൾക്കു ഹേതുക്കളായി തീരുന്നു. നാം ഉറങ്ങി വീണ്ടും ഉണൎന്നു വരുന്നതുപൊലെ, മരണാനന്തരമുള്ള നിദ്രയിൽ ലയിച്ചിട്ടു വീണ്ടും ഉണൎന്നു ജന്മത്തെ പ്രാപിക്കാതെ വരുകയില്ല. സൂക്ഷ്മത്തിൽ ഈ അഹംകാരം ജാഗ്രത്തിൽ പൂൎണ്ണമായി വികസിക്കയും, നിദ്രയിൽ ലയിക്കയും ചെയ്യുന്നു. അതുപൊലെ, നമ്മുടെ ഈ ജീവിതത്തെ ഒരു ജാഗ്രൽകാലമായി വയ്ക്കുക. അതിന്റെ അവസാനത്തെ മരണമായിട്ടറിയുക. മരണാനന്തരം നാം ദീൎഘനിദ്രാഭാവത്തിൽ തമസ്സിൽ ലയിച്ചു വൎത്തിക്കുകയാണ്. അഹംകാരം തമസ്സിൽ ലയിച്ചുപൊയതുകൊണ്ട്, നാം നിദ്രയിലെന്നപൊലെ, ആ ദീൎഘനിദ്രയിലും ഒന്നിനെയും അറിയുന്നില്ല. അന്നദിനം ഉള്ള നിദ്രയിൽ നാം പല സംഗതികളെയും വിസ്മരിക്കുന്നതുപൊലെ, നമ്മുടെ സൎവ്വ ജീവകാൎയ്യങ്ങളെയും നമ്മുടെ ദീൎഘനിദ്രയിൽ വിസ്മരിച്ചുകളയുന്നു. രാവും പകലും നമ്മുടെ ഐഹികമായും പാരത്രികമായുമുള്ള അവസ്ഥകൾക്കു ലക്ഷ്യങ്ങളായിരിക്കുന്നു. നമ്മുടെ ഐഹികജീവിതത്തെ ഒരു പകലായിട്ടു വിചാരിക്കുമ്പോൾ, മരണാനന്തരമുള്ള പാരത്രികജീവിതം രാത്രിയായി പരിണമിക്കുന്നു. ഉറങ്ങുന്നവൻ ഉണരുന്നതുപൊലെ, മരിച്ചവൻ ജനിക്കയും; ഉണരുന്നവൻ ഉറങ്ങുന്നതുപൊലെ, ജനിച്ചവൻ മരിക്കയും ചെയ്യുന്നു. അതിനെയും സംശയിക്കുന്നതിനില്ല. ഈ ജനനമരണങ്ങളിൽ പെട്ടു ജീവിക്കുന്നതുകൊണ്ടു അഹംകാരം തൃപ്തിപ്പെടുന്നു. അഹംകാരത്തെ ഉപേക്ഷിച്ചാൽ, സുഖദുഃഖാദി ദ്വന്ദ്വങ്ങളും നശിക്കും; പാപങ്ങളും നശിക്കും. ചിതിയെ അറിഞ്ഞാൽ മാത്രം മതി, സൎവ്വ അജ്ഞാനങ്ങളും നമ്മെ ബാധിക്കയില്ല. ഭൂമി ഏതുവിധം, സൂൎയ്യാഭിമുഖമായി വരുമ്പോൾ പ്രകാശത്തെ അനുഭവിക്കുന്നുവോ, അതുപോലെ, നാം നമ്മുടെ ധീകളെ ഈ പരാശക്തിക്കു അഭിമുഖമായി — പരാശക്തിയിൽ നമ്മുടെ സൎവ്വ ശ്രദ്ധകളേയും നിക്ഷേപിക്കുന്നതായി — കൊണ്ടുവരുമ്പൊൾ, ആ ധീകൾ ചിത്‌വിലാസത്തെ അറിഞ്ഞു വികസിക്കയും, അവയെ കുടുക്കുന്ന അഹംഭാവത്തെ അനാദരിക്കയും ചെയ്യും. ഭൂമി സൂൎയ്യാഭിമുഖമായി വരുമ്പൊൾ ഭൂമിയുടെ ഛായ ഇല്ലാതാവുന്നില്ലല്ലൊ. അതുപോലെ തന്നെ, നാം നമ്മുടെ ധികളുടെ വ്യാപാരങ്ങളെ ചിതിയിൽ അൎപ്പിക്കുമ്പൊൾ അഹംകാരമാകുന്ന ഛായയും ഇല്ലാതില്ല. പക്ഷെ, ആ ഛായ നമ്മുടെ പിന്നിലാകകൊണ്ട്, ചിതിക്കു അഭിമുഖമായിരിക്കുന്ന ധീകൾ അഹംകാരത്തെ കാണുന്നില്ല. നാംതന്നെ ഒരു ദീപത്തിന്റെ സന്നിധിയിൽ അഭിമുഖമായി നിന്നിട്ടു ദീപത്തെ തന്നെ നോക്കി നിന്നാൽ, നമ്മുടെ ഛായയെ കാണുന്നുണ്ടൊ? നേരെ മറിച്ചു ആ ചിച്ഛക്തിയായ പരാശക്തിയിൽ നിന്ന് മുഖത്തെ തിരിച്ചു നമ്മുടെ ഛായയെ തന്നെ പിൻതുടരുന്നതായാൽ, എന്തു ഗതിയാണു നമുക്കുള്ളത്? ഛായയെ പിൻതുടരുക. ഛായയെ എന്തിനായിട്ടു തനിരിക്കുന്നു? ഛായയ്ക്കു കാരണമായ ദീപത്തെ

തേടാതെ, ഛായയ്ക്കു കാരണമായ ശരീരത്തിൽ നമ്മുടെ സർവ്വ ശ്രദ്ധകളെയും പതിക്കുന്നതായാൽ, ആ സ്വാത്മനിരതന്റെ ഭാവി എന്തായിരിക്കും, എന്നു വായനക്കാർ തന്നെ ആലോചിക്കട്ടെ. ഛായയ്ക്കു നമ്മുടെ ശരീരത്തോടു സാമ്യമുള്ളതുകൊണ്ടു ഛായയ്ക്കു സൂക്ഷ്മകാരണം ശരീരവും, അതിന്റെ ബാഹ്യാഭ്യന്തഃകരണങ്ങളും ആണെന്നു ഭ്രമിച്ചേക്കും. ബ്രഹ്മാദിദേവന്മാർ ഇങ്ങനെയുള്ള ഛായകളാകുന്നു. അവരൊക്കെ അഹംകാരമൂർത്തികളും തന്നെ. അവർ ഒക്കെ നമ്മുടെ ഛായകളെ നാം പിൻതുടരുന്നവരായിരിക്കുമ്പോൾ നമ്മുടെ മാർഗ്ഗത്തിൽ വന്നു നമ്മോടു പരിചയപ്പെടുന്നു. അവർ അജ്ഞാനമാകുന്ന തമസ്സിൽ മുളച്ചുവന്നിട്ടുള്ളവരൊ, അഥവാ നമ്മുടെ സങ്കല്പങ്ങളൊ ആയിരിക്കും. സങ്കല്പങ്ങളാണെങ്കിൽ, നമ്മുടെ ഛായ തന്നെ. നാം നമ്മുടെ ഛായകളെ പിൻതുടരരുതു്. ഛായകളെ കണ്ടിട്ട്, ഛായകൾക്കു കാരണമായ ദീപത്തെ നമ്മുടെ ചിതിയിൽ പരാശക്തിയിൽ, അറിയണം. ദീപത്തിനു അഭിമുഖമായിട്ടു നിന്നു അതിനെ സമീപിച്ചു അതിൽ നമ്മുടെ ധീവ്യാപാരങ്ങളെയും സമർപ്പിക്കുന്നതായാൽ, ആ ഛായകളും നശിച്ച് പരാശക്തിയിൽ നിജഭാവത്തെ ചിതി പ്രാപിക്കുന്നു. ആ ബോധം തന്നെ പരമാനന്ദം. ബ്രഹ്മത്തെ പരാശക്തിയിൽ നിന്നു ഭിന്നമായി ധ്യാനിക്കരുതാത്തതാകുന്നു. രണ്ടും നാമങ്ങളെക്കൊണ്ടു രണ്ടാണെങ്കിലും, പൊരുൾകൊണ്ടു ഒന്നുതന്നെ. ചന്ദ്രനും ചന്ദ്രികയും പോലെ, ബ്രഹ്മം ധ്യേയ (ധ്യാനവിഷയ)മല്ല. പരാശക്തി ധ്യാനിക്കപ്പെടത്തക്കതാണ്. ഈ വ്യത്യാസം മാത്രമുണ്ടു. അത്രേ ഉള്ളൂ.

പിന്നെ, പരാശക്തിയെ മാതൃഭാവത്തിൽ ധ്യാനിക്കുന്നതു് എന്തിനു? ആ ശങ്ക അസ്ഥാനത്തിലല്ല. മനുഷ്യർതമ്മിലുള്ള ബന്ധങ്ങളിൽ ഏറ്റവും ഉത്തമോത്തമവും പരിശുദ്ധവും ആയ ബന്ധം ഏതാണ്? നമ്മുടെ മാതാവു നമ്മുടെ എന്തു ദുഷ്കൃത്യങ്ങളെയും സഹിക്കുമല്ലോ. നമ്മെ ഏതവസ്ഥയിലും അവർ രക്ഷിക്കും. അമ്മയുടെ ഗർഭത്തിൽ— അമ്മയുടെ ജീവിതത്തിൽ ലയിച്ചിരുന്നപ്പോൾ,— നാം സംസാരദുഃഖത്തെ അറിഞ്ഞിരുന്നില്ല. അതുകൊണ്ടു മാതൃഭാവത്തിൽ സർവ്വ ലോകജനനിയായ മായയുടെ മൂലാധിഷ്ഠാനമായ ചിച്ഛക്തിയെ അറിയുകയും ധ്യാനിക്കുകയും നമ്മുടെ സർവ്വ വൃത്തികളെയും ആ മാതാവിൽ സമർപ്പിക്കയും ചെയ്യുന്നതുകൊണ്ട്, സംസാരവിമോചനവും ബ്രഹ്മാനന്ദവും ലഭിക്കും. സംസാരബന്ധത്തിൽ ഇരിക്കുന്നതായാലും, ആ മാതാവു സംസാരദുഃഖാസ്പദമാകാതെ സദൈശ്വര്യങ്ങളെയും നമുക്കായി നൽകി നമ്മുടെ ധീകളെ ആകർഷിക്കും. ആ ദേവിയുടെ അനുഗ്രഹത്തിൽ പാപജനകമായ അഹംകാരത്തെ പിന്നിലാക്കി, ദേവിയുടെ സന്നിധിയിൽ ദേവിക്ക് അഭിമുഖമായി അഹംകാരത്തെ തീരെ തള്ളുമ്പോൾ അജ്ഞാനം നീങ്ങുകയും, ആ ചിതിവിലാസത്തിൽ പരാശക്തിയായ ബ്രഹ്മചൈതന്യത്തെ അറിയുകയും അനുഭവിക്കയും ചെയ്യാവുന്നതാകുന്നു. ഇതുതന്നെ അദ്ധ്യാത്മജ്ഞാനം.

—കെ. നാരായണക്കുരുക്കൾ.

---

## നമ്മുടെ ചില ചുമതലകൾ.

ഒന്നിലധികം ജനങ്ങൾ ചേർന്ന് പ്രവർത്തിക്കേണ്ട ഏതൊരു സംഗതിയും, ഏതൊരു ദിക്കിലും ഐകമത്യത്തിന്റെ സഹായംകൂടാതെ സാധിച്ചിട്ടുള്ളതായി കേട്ടിട്ടില്ല. ഇപ്പോൾ ലോകത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന നൂതനങ്ങളായ ഓരോ സംഭവങ്ങളുടെയും ഫലമായി നമ്മുടെ ഈ വിസ്തൃതമായ ഇന്ത്യാരാജ്യത്തിന്റെ നിലയ്ക്കോ വിലയ്ക്കോ വല്ലതും ഒരു മാററം വരുന്നതായാൽ, അത് ഒരിക്കലും നമുക്ക് ദോഷമായി പരിണമിക്കാതിരിപ്പാൻ നാം എല്ലാവരും ഒരുത്തോടൊരുവും ചേർന്നു നിന്ന് പ്രയത്നിക്കുക തന്നെ വേണം. അതിലേക്ക് നമ്മളിൽ ഓരോരുത്തനും ഉത്സാഹവും, കൃത്യബോധവും ഉണ്ടാകുവാൻ ഇപ്പോഴത്തെ നമ്മുടെ അവസ്ഥകൊണ്ടു സാധിക്കുമോ എന്നു സംശയമാണ്. നമ്മളിൽ, പുരുഷന്മാർ പത്തിൽ ഒമ്പതു പേരും, സ്ത്രീകളിൽ നൂററിൽ, തൊണ്ണൂററൊമ്പതു പേരും വിദ്യാഭ്യാസം തൊട്ടുതെറിച്ചിട്ടുകൂടി ഇല്ലാത്തവരാണ്. വിദ്യാവിഹീനന്മാർക്ക് കൃത്യബോധമുണ്ടായി, അവർ ഉചിതമായ സമയങ്ങളിൽ വേണ്ടതു പ്രവർത്തിക്കുമാറാകേണമെങ്കിൽ, വിദ്യാസമ്പത്ത് അവശ്യം അവർക്ക്, അപ്പോഴേക്ക് സിദ്ധിക്കേണ്ടതാണ്. അതു ഇപ്പോഴത്തെ അവസ്ഥ ആലോചിക്കുമ്പോൾ, സാദ്ധ്യമായി തീരേണമെങ്കിൽ, തീർച്ചയായും നമ്മുടെ പഠിപ്പേറിയ ജനങ്ങൾ ഒന്നുണർന്ന് പ്രയത്നിക്കാതെ നിവൃത്തിയില്ല. പഠിപ്പുള്ളവരുടെ സംഖ്യ തുലോം ചെറുതാകയാൽ അവർ മാത്രം പ്രയത്നിക്കുന്നതുകൊണ്ട് മാതൃരാജ്യോന്നതിക്ക് വേണ്ടതെല്ലാം ചെയ്തു എന്നോ, അതു വേണ്ടപോലെ ആയി എന്നോ വരുന്നതല്ല. നമ്മുടെയിടയിൽ, പഠിപ്പുള്ളവരുടെ ദൃഷ്ടി പതിയേണ്ട സംഗതികൾ പലതും ഉണ്ട്. അവയിൽ പ്രധാനമായ ചിലവയെ ഇവിടെ ചൂണ്ടിക്കാണിക്കാം. അതിനുശേഷം ചില ദോഷനിവാരണമാർഗ്ഗങ്ങളേയും പ്രസ്താവിക്കുന്നതാണ്.

നാം ഇപ്പോൾ വിദേശിയരാലാണല്ലോ ഭരിക്കപ്പെടുന്നത്; രാജ്യഭരണത്തിൽ എങ്ങിനെയോ, ഏകദേശം അത്രത്തോളം തന്നെ നമ്മുടെ രാജ്യത്തെ കച്ചവടങ്ങളിൽ മിക്കവയും വിദേശിയന്മാരുടെ അധീനത്തിലായി തീർന്നിട്ടുണ്ട്; ദുർബ്ബലന്മാരായ സ്വദേശിയകച്ചവടക്കാരുമായി മത്സരത്തിന്നൊരുങ്ങി പുറപ്പെട്ടിട്ടുള്ളത് പ്രബലന്മാരായ വിദേശീയരാണ്. കച്ചവടത്തിലോ, കൈത്തൊഴിലുകളിലോ, ഇന്ത്യക്കാരായ നമുക്ക് വിദേശിയരെ തോല്പിക്കണമെങ്കിൽ നാം എല്ലാവരും ഒത്തുനിന്ന് പ്രവർത്തിക്കാതെ നിവൃത്തിയില്ല. വിദേശീയർ ഇന്ത്യയിൽ വരുന്നതുവരെ ഇവിടെ നടന്നിരുന്ന കച്ചവടങ്ങളും കൈത്തൊഴിലുകളും, ഒററയ്ക്ക്, ഓരോരുത്തരായിട്ടാണ് നടത്തിവരുന്നിരുന്നത്. ഇപ്പോൾ യൂറോപ്യരുടെ രീതിയിലുള്ള കൂട്ടുകച്ചവടങ്ങളും വ്യവസായങ്ങളും നമ്മുടെ കൂട്ടരും ആരംഭിക്കേണ്ടിയിരിക്കുന്നു. ഇത് നമ്മെ സംബന്ധി

ച്ചേടത്തോളം പുതിയ ഒരു സമ്പ്രദായമാണ്. ഇത് നമ്മുടെ ഇടയിൽ നടപ്പിൽ വരുത്തുന്നതിനു പല പ്രതിബന്ധങ്ങളുമുണ്ട്; അവയിൽ ഒന്ന് പരിശീലനക്കുറവു തന്നെയാണ്.

നമ്മുടെ ദൃഷ്ടി പതിയേണ്ട മറ്റൊരു സംഗതി രാജ്യത്തിൽ വർദ്ധിച്ചുവരുന്ന ദരിദ്രന്മാരുടെ കാര്യമാണ്. കുറെകാലമായിട്ട് രാജ്യത്തിൽ എങ്ങും സമാധാനം ഉണ്ടായിരിക്കുന്നതിന്റെ ഫലമായി, നമ്മുടെ രാജ്യത്തിലെ ജനസംഖ്യ വളരെ വർദ്ധിച്ചിട്ടുണ്ട്. ജനസംഖ്യയുടെ കൂടുതൽ അനുസരിച്ച് ഭക്ഷണം കഴിച്ച് ജീവിതനയനം ചെയ്യേണ്ടവരും വർദ്ധിച്ചിട്ടുണ്ടല്ലോ; ഇതിന്റെ ഫലമായി ഭക്ഷണസാധനങ്ങൾ അധികമധികം ആവശ്യമായി വരുന്നു; കാലദേശാവസ്ഥകൾക്ക് അപ്രതീക്ഷിതങ്ങളായ ചില മാറ്റങ്ങൾ ചിലപ്പോൾ സംഭവിക്കുന്നതിന്റെ ഫലമായി ഇപ്പോൾ ക്ഷാമബാധ അധികമായി നമ്മെ ബാധിക്കുന്നു; ക്ഷാമത്തിനെപ്പറ്റി നമുക്കുള്ള ഭയം ഇപ്പോൾ പണ്ടത്തേതിൽ തുലോം വർദ്ധിച്ചിരിക്കുന്നു.

കാലത്തിന് വരുന്ന മാറ്റങ്ങൾ അനുസരിച്ച് തങ്ങളുടെ പ്രവൃത്തികൾക്കും മറ്റും മാറ്റം വരുത്തത്തക്ക പ്രാപ്തിയില്ലാതെ കിടന്ന് കുഴങ്ങുന്ന വിദ്യാവിഹീനന്മാരായ സഹോദരന്മാരുടെ കഷ്ടാവസ്ഥയാണ് മൂന്നാമതായി നമ്മുടെ ആലോചനയ്ക്കു വിഷയമായി തീരുന്നത്. കാലാവസ്ഥയ്ക്കനുസരിച്ച് പരിശ്രമിക്കുവാനുള്ള യോഗ്യതയോ മിടുക്കോ ഇവർക്കില്ല. കാലത്തിനു വരുന്ന മാറ്റങ്ങൾ തന്നെ ഇവരിൽ പലരും കാണുന്നില്ല. എന്തു തന്നെ വന്നാലും, തങ്ങൾ തടുക്കാനാകും, എന്ന് ധൈര്യസമേതം പറയുവാൻ തക്ക ശേഷിയുള്ളവരും ഇവരിൽ ചുരുക്കമായേ ഉള്ളൂ. ഇത് ഇംഗ്ലണ്ടിലെ ജനങ്ങളുടെ അവസ്ഥയിൽനിന്ന് എത്രകണ്ട് വ്യത്യസ്തമായതാണ്! അവിടെ ജനങ്ങളിൽ ആരും തന്നെ തീരെ വിദ്യാവിഹീനന്മാരായിട്ടില്ലെന്ന് വേണം പറയുവാൻ. അവിടെ ജനങ്ങളുടെ ഇടയിലുള്ള ഐകമത്യം വളരെ പ്രബലമായിരിക്കുന്നു. ഇതെല്ലാം വളരെ കാലമായിട്ട് അവിടെ വിദ്യാഭ്യാസകാര്യത്തിൽ ഗവർമ്മെണ്ടും, ജനങ്ങളും ഉത്സാഹിച്ചു പ്രയത്നിച്ചതിന്റെ ഫലമാണ്. ഇവിടെ ഞാൻ വിദ്യാഭ്യാസം എന്ന പദം ഉപയോഗിച്ചിട്ടുള്ളതു കേവലം അക്ഷരജ്ഞാനം എന്ന അർത്ഥത്തിൽ മാത്രമല്ല. ഇംഗ്ലണ്ടിലെ ജനങ്ങൾക്ക് വിദ്യാഭ്യാസം സിദ്ധിച്ചിട്ടുണ്ട് എന്നു പറയുമ്പോൾ, ഞാൻ ഉദ്ദേശിച്ചിട്ടുള്ള അർത്ഥം, ദിനചര്യ ശരിയായി നടത്തുന്നതിനും, മനസ്സിന് ഉപകാരപ്രദമായ ജ്ഞാനം സമ്പാദിക്കുന്നതിനും, ചുറ്റും കഴിയുന്ന സംഗതികളുടെ യഥാർത്ഥതത്വം ഗ്രഹിക്കുന്നതിനും ആവശ്യകമായ വിദ്യാഭ്യാസം അവർക്കുണ്ടെന്നതാണ്. ആ വിദ്യാഭ്യാസത്തിന്റെ ഫലങ്ങളിൽ ഒന്നാകുന്നു, ഏതൊരു ഇംഗ്ലീഷുകാരനും സ്വസഹായത്തിലുള്ള ഉറപ്പും വിശ്വാസവും. ഇത് തന്നെയാണ് നമ്മുടെ കൂട്ടരുടെ ഇടയിൽ കാണാതിരിക്കുന്നതു്. നമ്മുടെ അഭിവൃദ്ധിക്ക് ഇതിന്റെ ഉൽപാദനം വളരെ ആവശ്യമാണ് താനും.

ഉയർന്ന വിദ്യാഭ്യാസം ലഭിച്ചിട്ടുള്ള ഇന്ത്യാക്കാരുടെ ശ്രദ്ധയെ, ഇനി ഞാൻ ക്ഷണിക്കുന്നതു് താഴ്ന്നജാതിക്കാരെന്ന അഭിധാനത്താൽ നമ്മിൽ പലരും അറിയുന്നവരും, എന്നാൽ യഥാർത്ഥത്തിൽ നമ്മുടെ

സഹോദരന്മാരുമായുള്ള ഒരു കൂട്ടം ജനങ്ങളുടെ കഷ്ടാവസ്ഥയെ ഒന്നു പരിശോധന ചെയ്യുന്നതിനാണ്. ഇവരിൽ പലക്കും, സമുദായികമായി വന്നിട്ടുള്ള കഷ്ടപ്പാടുകൾ എത്രതോരുവനും മനോവേദനയെ ഉണ്ടാക്കും. ഇവരിൽ ചില ജാതിക്കാർ ശീലിച്ചുവന്നിരുന്ന വേലകളിൽ പലതും, പരിഷ്ക്കാരത്തിൻെറ ആവിർഭാവത്തോടുകൂടി, അവർ ഉപേക്ഷിക്കേണ്ടതായിട്ടാണ് വന്നുചേന്നിട്ടുള്ളത്; എന്നാൽ ഒന്നുപേക്ഷിച്ചാൽ അതിനു പകരം വേറെ ഒന്നു സ്വീകരിക്കത്തക്കവണ്ണമുള്ള പ്രാപ്തി അവൎക്കുണ്ടോ എന്നന്വേഷിക്കുമ്പോൾ, മിക്കവരുടേയും കാൎയ്യത്തിൽ 'ഇല്ല' എന്നുതന്നെ വേണം മറുപടിപറയുവാൻ. ഇതിൻെറ ഫലമായി ഇവരിൽ പലരും ദാരിദ്ര്യദേവതയുടെ ഭാരത്തിൽ പെട്ടു വലയുന്നു. ഇവരിൽ പലരേയും ഉയൎന്ന ജാതിക്കാരായ ഹിന്ദുക്കൾക്ക് തൊട്ടുകൂടാ, (മലയാളക്കരയിൽ തീണ്ടൽകൂടി ഉണ്ടല്ലൊ!) എന്നുള്ളത്, ഇവൎക്കു മിക്ക ജോലികളിലും പ്രവേശിക്കുവാൻ ഒരു പ്രതിബന്ധവും ആയിട്ടുണ്ടു. ധൎമ്മസംബന്ധമായി ഹിന്ദുക്കളിൽ പലരും നടത്തുന്ന പ്രവൃത്തികൾ മിക്കപ്പോഴും ഉന്നതജാതിക്കാൎക്കു മാത്രം ഗുണമായി തീരുന്നതുകൊണ്ട്, അവയിൽനിന്ന് ദരിദ്രന്മാരായ താഴ്ന്നജാതിക്കാൎക്കു പറയത്തക്ക ഗുണമൊന്നും ഉണ്ടാകുന്നില്ല. ഇവരിൽ ചില ജാതിക്കാർ ഇപ്പോഴും രാജ്യത്തിൽ അലഞ്ഞുനടന്നുകൊണ്ടിരിക്കുന്നു. ആവരുടെ സാമീപ്യത്തെ പലരും വെറുക്കുന്നു; അത് തീരെ അകാരണമായിട്ടല്ല താനും. വളരെക്കാലമായിട്ട് സമുദായത്തിൽ അവർ വളരെ താഴ്ന്ന ഒരു നിലയിൽ തന്നെ ഇരുന്നിരുന്നതു കാരണമായിട്ട്, സ്വാഭിമാനം എന്ന ഗുണം

അവരിൽ നഷ്ടപ്രായമായി തീരുകയും, അവരിൽ പലരും എന്തു കഠിനപ്രവൃത്തിയും ചെയ്യാൻ മടിയില്ലാത്തവരായി തീരുകയും ചെയ്തിരിക്കുന്നു. മദ്യപാനം ചെയ്യാത്തവർ അവരിൽ വളരെ ചുരുക്കമാണ്; അമ്മമാർ ശിശുക്കളെ ഉപേക്ഷിച്ചുപോയതായ പല സംഭവങ്ങളും അവരെപ്പററിക്കേട്ടിട്ടുണ്ടു. ഈ ദോഷങ്ങളൊക്കെ അവരിൽ എല്ലാ ജാതിക്കാരിലും ഉണ്ടെന്ന് ഞാൻ പറയുന്നില്ല; താഴ്ന്നജാതിക്കാരിൽ പലരും കൃഷിവലന്മാരായി മാന്യമായ വിധത്തിൽ ജീവിതം നയിക്കുന്നുണ്ടു. എന്നാൽ പലരുടേയും അവസ്ഥ മുകളിൽ പറഞ്ഞതാണ് താനും. കഷ്ടപ്പെടുന്നവരുടെ സംഖ്യ നോക്കുമ്പോൾ, സുഖമായി കഴിയുന്നവർ ഇവരിൽ വളരെ ചുരുങ്ങും എന്നു വേണം പറവാൻ. ഇവരുടെ കഷ്ടപ്പാടിൻെറ ആധിക്യം തന്നെയാണ്, ഇവരിൽ പലരും സ്വമതത്തെ ഉപേക്ഷിച്ചു അന്യമതങ്ങളിൽ ചെന്നു ചേരുന്നതിനുള്ള കാരണം. ഒരു ഹിന്ദുവായിരിക്കുന്ന കാലത്തോളം അന്യമനുഷ്യരുടെ അടുത്തുചെല്ലുവാൻ നിവൃത്തി ഇല്ലാതിരിക്കുന്ന ഒരു 'തീണ്ടൽ' ക്രിസ്തുമതത്തിലോ മഹമ്മതുമതത്തിലോ ചേൎന്നു സാമുദായികമായ അസ്വാതന്ത്ര്യാവസ്ഥയിൽ നിന്നു മോചനം സമ്പാദിക്കുവാൻ ശ്രമിക്കുന്നതിൽ ആശ്ചൎയ്യമെന്തെന്നു? ആശ്ചൎയ്യം ജനിക്കുന്നതു്? ബങ്കാളത്തിലെ ഹിന്ദുക്കളും മഹമ്മദീയരും ആയ ജനങ്ങളുടെ സംഖ്യയേ സംബന്ധിച്ച കാനേഷുമാരിക്കണക്കുകൾ നോക്കുമ്പോൾ കാണുന്ന ചില വാസ്തവങ്ങൾ, യഥാൎത്ഥത്തിൽ ഹിന്ദുക്കൾ 'മരിച്ചുപോകുന്ന ഒരു മനുഷ്യവൎഗ്ഗമാണെ'ന്നു ഡാക്ടർ യു. എൻ. മു

ഖർജി പറഞ്ഞിട്ടുള്ള അഭിപ്രായത്തെ ബലമായി പിൻതാങ്ങുന്നു. മുപ്പതുകൊല്ലകാലത്തിനിടക്ക് ആദ്യത്തിൽ ഹിന്തുക്കളുടെ സംഖ്യയിൽനിന്ന് നാലുലക്ഷം കൊണ്ടു താഴെയായിരുന്ന മഹമ്മദീയർ, അവസാനത്തിൽ ഹിന്തുക്കളുടെ സംഖ്യയേക്കാൾ ഇരുപത്തഞ്ചുലക്ഷംകൊണ്ട് അധികമായി എന്നു പറയുമ്പോൾ, ഹിന്തുസമുദായത്തിന് അതിലെ അംഗങ്ങൾ അനുഷ്ഠിച്ചു വരുന്ന ജാത്യാചാരങ്ങൾ മൂലമായി വന്നിട്ടുള്ള നഷ്ടത്തെ ഏകദേശം അനുമാനിക്കാമല്ലൊ. താഴ്ന്നജാതിക്കാരെ സംബന്ധിച്ചടത്തോളം പറയുകയാണെങ്കിൽ, അവരിൽ ഹിന്തുക്കളായവർ തങ്ങളുടെ മതം ഉപേക്ഷിച്ച് ക്രിസ്തുമതത്തിലോ മഹമ്മദമതത്തിലോ ചേരുന്നതുകൊണ്ട്, അവർക്ക് പല ഗുണങ്ങളും കിട്ടുന്നുണ്ട്. ഹിന്തുക്കളിൽ ഉന്നതവിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളവരും, സ്വജാതിയിൽ ഉൾപ്പെട്ടിട്ടുള്ളവരുടെ സംഖ്യ കുറയുന്നതിൽ വ്യസനമുള്ളവരും ആയ വല്ലവരും ഉണ്ടെങ്കിൽ, അവർ ഈ സംഗതിയെപ്പറ്റി ഗൌരവമായി ആലോചിച്ച് എന്തെങ്കിലും ചിലതു പ്രവൎത്തിക്കേണ്ടതാണ്. താഴ്ന്നജാതിക്കാരായ തങ്ങളുടെ സഹോദരന്മാൎക്ക് വന്നുചേൎന്നിട്ടുള്ള കഷ്ടാരിഷ്ടങ്ങൾക്ക് എന്തെങ്കിലും മറുമരുന്ന് ഉടനെ കണ്ടുപിടിച്ചില്ലെങ്കിൽ, ഡാക്ടർ മുഖർജിയുടെ അഭിപ്രായം ഒരുവേള വാസ്തവമായി തന്നെ തീൎന്നേക്കും.

(തുടരും)

—അമ്പാടി നാരായണമേനോൻ.

മതിരാശി.

## * സമസ്യ.

ഒരിക്കൽ, ഭോജരാജാവ്, തന്റെ പ്രാണപ്രിയയും പട്ടമഹിഷിയും ആയ ഭാനുമതീദേവിയുടെ ഛായാപടം എഴുതുവാനായി ഒരു ചിത്രമെഴുത്തുകാരനെ നിയോഗിച്ചു. ചിത്രകാരൻ സ്വകലാകൌശലം മുഴുവനും പ്രയോഗിച്ച്, രാജ്ഞിയുടെ പ്രതിമ ഒട്ടുമുക്കാലും എഴുതിത്തീൎത്തു. എങ്കിലും തന്റെ ദുഷ്കാലവൈഭവംകൊണ്ടെന്ന പോലെ, തുടയ്ക്കു സമീപം അല്പം മഷി പതിഞ്ഞുപോയി. അയാൾ ഈ ദുരവസ്ഥയെപ്പറ്റി പശ്ചാത്താപിച്ച് പരവശചിത്തനായിരിക്കുമ്പോൾ, കവിസാൎവ്വഭൌമനായ കാളിദാസൻ അവിടെ എത്തി. സങ്കടസംഗതി അറിഞ്ഞാറെ, "താൻ ഒട്ടും തന്നെ പരിഭ്രമിക്കേണ്ട; രാജ്ഞിക്ക് അവിടെ ഒരു ലാഞ്ഛനം ഉണ്ട്; അതുകൊണ്ട് ആ മഷിത്തുള്ളി അവിടെ അത്യാവശ്യകമാണ്; രാജാവ് ഇതിനേപ്പറ്റി ആക്ഷേപിക്കുന്നപ

* ഈ വിഷയത്തെപ്പറ്റി കുറേ കൊല്ലം മുമ്പ്, ഒരു മാസിക (വിദ്യാവിനോദിനി?)യിൽ എഴുതിക്കണ്ടിട്ടുള്ളതിനാൽ, ഇതു ചവിതചൎവ്വണമാണെന്നു ചിലർ ആക്ഷേപം പറവാനിടയുണ്ടു. "ആത്മപോഷിണി"വായനക്കാരിൽ ചിലൎക്കെങ്കിലും ഇതു പുതിയതായിരിക്കുമല്ലൊ. (പ്ര)

ക്ഷം, എന്റെ കല്പനപ്രകാരം, അങ്ങിനെ പ്രവൎത്തിച്ചതാണെന്നു പറഞ്ഞുകൊള്ളുക" എന്നിങ്ങിനെ അയാളെ സമാധാനപ്പെടുത്തി.

അതുകൂടാതെ അതിമനോഹരമായ ഛായാപടത്തെ, ആ മഷി കുറെ അധികം കളങ്കപ്പെടുത്തുന്നുണ്ടെന്നു രാജാവു അഭിപ്രായം പുറപ്പെടുവിച്ചപ്പോൾ ചിത്രകാരൻ യഥാൎത്ഥസംഭവത്തെ രാജാവിനെ ബോധിപ്പിച്ചു. രാജാവു ഇതു കേട്ടു അത്യന്തം കോപാന്ധനായി; ചിരപരിചിതനായ താനും കൂടി അറിയാത്ത ആ ഗോപ്യമായ സംഗതിയെ ഗ്രഹിച്ച കാളിദാസൻ ഒരു നല്ല 'പുള്ളി'യല്ലെന്നു തീൎച്ചപ്പെടുത്തി. കാളിദാസനെ ഉടൻതന്നേ കാട്ടിൽ കൊണ്ടുപോയി വധിക്കുവാൻ ആജ്ഞാപിച്ചു. എന്നാൽ കരുണാനിധിയായ പ്രധാനമന്ത്രി അങ്ങിനെ ചെയ്യാതെ, കാളിദാസനെ ഒരു ഗൂഢസ്ഥലത്തു പാൎപ്പിക്കയാണുണ്ടായതു്.

കുറെദിവസം കഴിഞ്ഞ ശേഷം, രാജാവിന്റെ സീമന്തപുത്രൻ പരിവാരസമേതം നായാട്ടിന്നു പോയി. വേട്ടയാടിത്തുടങ്ങിയപ്പോൾ, ഭയങ്കരമായ ക്രൂരമൃഗങ്ങളുടെ ഗംഭീരഗൎജ്ജനംകൊണ്ട്, കാനനമെങ്ങും മുഴങ്ങി. മൃഗങ്ങൾ തങ്ങൾക്കഭിമുഖമായി, അതിശക്തിയോടുകൂടി ചാടുന്നതു് കണ്ട്, ഭടന്മാർ വല്ലാതെ പരിഭ്രമിച്ചു. അവർ രാജകുമാരനെ വിട്ട്, പിന്മടങ്ങി നിസ്സഹായനായ രാജപുത്രനാവട്ടെ, പ്രാണരക്ഷക്കുവേണ്ടി ഓടി, ഒരു മരത്തിന്മേൽ കയറിത്തുടങ്ങി. പകുതി വഴിക്കെത്തിയപ്പോൾ, ആ വൃക്ഷത്തിന്മേൽ, കുറ ഉയരത്തിൽ ഇരിക്കുന്ന ഒരു കരടിയേക്കണ്ടു പരുങ്ങി. എങ്കിലും സിംഹഭയാക്രാന്തരായ രണ്ടുപേരും അന്യോന്യം സന്ധുക്കളായിരിക്കാമെന്ന വാഗ്ദത്തത്തിന്മേൽ ഇണങ്ങി. താഴത്തേക്കു ഞാങ്ങുമ്പോൾ, ഇവരെ ഭക്ഷിക്കാമെന്നുള്ള ആഗ്രഹത്തോടുകൂടി, ഒരു സിംഹം, ഇവരെ സൂക്ഷിച്ചുംകൊണ്ട്, മരച്ചുവട്ടിൽ കാത്തുനിന്നു.

കുറേ കഴിഞ്ഞപ്പോൾ, രാജകുമാരൻ നിദ്രാലുവായി. തന്റെ മടിയിൽ തലയുംവെച്ചു ഉറങ്ങിക്കൊള്ളുവാൻ കരടി അനുവദിക്കയും, അവൻ അപ്രകാരം പ്രവൎത്തിക്കയും ചെയ്തു. രാജകുമാരൻ ഗാഢനിദ്രിതനായെന്നു കണ്ടാറെ "അവനെ ഇങ്ങട്ടു തള്ളിവിടുന്നപക്ഷം, നിണക്കു നിന്റെ ജീവനേയുംകൊണ്ടു സ്വൈരമായിപ്പോവാൻ ഞാൻ സമ്മതംതരാം" എന്നു സിംഹം കരടിയോടു പറഞ്ഞു. ഈവിധം ജുഗുപ്സാവഹമായ വഞ്ചനചെയ്യുന്നതല്ലെന്നുള്ള കരടിയുടെ സമാധാനം കേട്ട്, സിംഹം വിഷണ്ണനായി. രാജകുമാരൻ ഉണൎന്നശേഷം, കരടിയും, അതേവിധത്തിൽ ഉറങ്ങി. സിംഹം തന്റെ നയത്തെ രാജകുമാരനോടു പ്രയോഗിക്കയും, അതു് ഫലിക്കയും ചെയ്തു. ഭാഗ്യവശാൽ, കരടി ഒരു തരുശാഖ പിടിച്ചുകയറി, ജീവനെ രക്ഷിച്ചു. "മനുഷ്യകുലത്തിൽ, വിശിഷ്യ, ഒരു ഉത്തമരാജവംശത്തിൽ ജനിച്ച നീ ഇത്ര നിചബുദ്ധിയായതു് അത്ഭുതം! നിന്റെ ഈ കൃതഘ്നതക്കു് ഉചിതമായ ശിക്ഷ, നിന്നെ കൊന്നു ഭക്ഷിക്കയാണ്. എങ്കിലും ഞാൻ ഇപ്പോൾ അതിന്നു ഒരുങ്ങുന്നില്ല" എന്നു പറഞ്ഞുംകൊണ്ടു കരടി രാജകുമാരനോടു നാവു് നീട്ടുവാൻ കല്പിച്ചു. അവന്റെ ജിഹ്വാമദ്ധ്യത്തിൽ ഈ ലേഖനത്തിന്റെ തലക്കെട്ടായ അക്ഷരചതുഷ്ടയം എഴുതുകയും, തനിക്കു സ്വബുദ്ധിതന്നെ കാളിദാസ

മുഖേന ലഭിക്കുമാറാകുമെന്നു പറയുകയും ചെയ്തു. തന്റെ ഇച്ഛ ദുസ്സാധമാണെന്നു കണ്ടപ്പോൾ, സിംഹം അവിടെ നിന്നു പോയി. തദനന്തരം സിംഹഭീരുക്കളും ഓരോ മാർഗ്ഗമായി പിരിഞ്ഞു.

രാജകുമാരന്റെ പ്രത്യാഗമനത്തെ പ്രതീക്ഷിച്ചുകൊണ്ടിരുന്ന രാജാവു് ഭഗ്നാശനായി, സൈന്യത്തെ കാട്ടിലേക്കു തിരിച്ചയച്ചു കുറേ തിരഞ്ഞതിന്റെ ശേഷം, അവർ രാജകുമാരനെ കണ്ടുപിടിച്ചു്, രാജധാനിയിലേക്കു മടങ്ങി. എന്നാൽ, ഒരു വലിയ കഷ്ടാവസ്ഥ! എന്തുതന്നെ ചോദിച്ചാലും രാജകുമാരൻ 'സസേമിരാ, സസേമിരാ' എന്നല്ലാതെ യാതൊരുത്തരവും പറയുന്നില്ല! രാജധാനിയിലുള്ളവരെല്ലാം ഈ ഉപദ്രവശാന്തിക്കു് എന്തു ചെയ്യേണ്ടുന്നമെന്നറിയാതെ പരിതപിച്ചു. ദാക്ഷിണ്യാദിഗുണസമ്പൂർണ്ണനും വിജ്ഞനും ആയ രാജാവു് പശ്ചാത്താപത്തോടുകൂടി "ഹാ! കഷ്ടം! നമ്മുടെ കാളിദാസനേയും നശിപ്പിച്ചു; അദ്ദേഹം ഇതിന്നു വല്ല നിവാരണമാർഗ്ഗവും കാണുമായിരുന്നു" എന്നു ഗൽഗദാക്ഷരത്തോടെ പറഞ്ഞു. "ഇതിനെപ്പററി അങ്ങുന്നു് വ്യസനിക്കരുതു്; പുരുഷമുഖാലോകനം ചെയ്യാത്തവളും വിദുഷിയുമായ ഒരു കന്യകയെ എനിക്കു് പരിചയമുണ്ടു്; ആ സാധ്വി ഇതു് ഭേദമാക്കിത്തരും" എന്നു മന്ത്രി പ്രസ്താവിക്കുകയും, വേണ്ടവിധം പ്രവർത്തിക്കാൻ രാജാവു് അനുമതി നൽകുകയും ചെയ്തു.

മന്ത്രി, കാലവിളംബംകൂടാതെ, കാളിദാസനെ ഒരു പല്ലക്കിൽ കയററി, രാജധാനിയിലേക്കു കൊണ്ടുവന്നു. രാജകുമാരനെ സമീപം നിർത്തി. ഏതു ചോദ്യത്തിന്നും 'സസേമിരാ' എന്നുതന്നെ പറയുന്നതു് കേട്ടു്, സൂക്ഷ്മതത്വം ഗ്രഹിച്ചു്, കാളിദാസൻ ഇങ്ങിനെ ഒരു ശ്ലോകം ചൊല്ലി.

"സൽഭാവം പ്രതിപന്നാനാം
വഞ്ചനേ കാ വിദഗ്ദ്ധതാ
അങ്കമാരുഹ്യ സുപ്താനാം
ഹനനേ കിന്നു പൌരുഷം."

(സ്നേഹസ്ഥിതിയിൽ ഇരിക്കുന്ന ഒരാളെ വഞ്ചിക്കുന്നതിൽ എന്താണു് സാമർത്ഥ്യം? മടിയിൽ കിടന്നുറങ്ങുന്നവനെ കൊല്ലുന്നതിൽ വല്ല പൌരുഷവും ഉണ്ടോ?)

ഈ ശ്ലോകത്തിനു ശേഷം, രാജകുമാരൻ എല്ലാ പ്രശ്നങ്ങൾക്കും 'സേമിരാ' എന്നു സമാധാനം പറഞ്ഞുകൊണ്ടിരുന്നു. കാളിദാസൻ പിന്നെ ഈ ശ്ലോകം ചൊല്ലി: —

"സേതും ദൃഷ്ട്വാ സമുദ്രസ്യ
ഗംഗാസാഗരസംഗമം
ബ്രഹ്മഹത്യാ പ്രമുച്യേത
മിത്രദ്രോഹീ ന മുച്യതേ—"

(ഗംഗയും സമുദ്രവും സംയോജിക്കുന്നേടത്തെ സേതുവേ— സമുച്ചയപദപ്രയോഗമില്ലെങ്കിലും; സേതുവേയും, സമുദ്രവും ഗംഗയും ചേരുന്ന ദിക്കിനേയും, എന്നു പക്ഷേ ആവാം— ദർശിച്ചാൽ ബ്രഹ്മഹത്യാദി പാപവും നശിക്കുന്നതാണ്, എങ്കിലും, മിത്രദ്രോഹമാകുന്ന പാപത്തിന്നു് ഒരു മോചനമാകുന്നില്ല).

പിന്നിട്ടുണ്ടായ ചോദ്യങ്ങൾക്കു് 'മിരാ, മിരാ' എന്ന മറുമൊഴി പറയുന്നതു കേട്ടിട്ടു് കാളിദാസൻ: —

"മിത്രദ്രോഹീ കൃതഘ്നശ്ച
യശ്ച വിശ്വാസഘാതകഃ
ത്രയസ്തേ നരകം യാന്തി
യാവച്ചന്ദ്രദിവാകരൌ—"

(മിത്രദ്രോഹി, കൃതഘ്നൻ, വിശ്വാസവഞ്ചകൻ, ഇവർ മൂവരും സൂര്യചന്ദ്രന്മാരുള്ളതുവരെ നരകംപ്രാപിക്കുന്നു) എന്നു ചൊല്ലി.

പിന്നെ, 'രാ, രാ' എന്ന ഉത്തരം പറയുകയാൽ,

"രാജൻ ഭോസ്സവപുത്രസ്യ
യദികല്യാണമിച്ഛസി
ദാനംദേഹിദ്വിജാതിഭ്യോ
വർണ്ണാനാംബ്രാഹ്മണോഗുരുഃ"

(അല്ലയോ! രാജാവേ! നിങ്ങളുടെ പുത്രന്റെ ഗുണപ്രാപ്തിക്കായി, ജാതിമാഹിമയുള്ള ബ്രാഹ്മണർക്കു ദാനം ചെയ്താലും) എന്ന ശ്ലോകം ചൊല്ലി.

ഇങ്ങിനെ ശ്ലോകചതുഷ്ടയം ചൊല്ലിയപ്പോൾ, രാജകുമാരൻ സാധാരണപോലെ സംസാരിച്ചുതുടങ്ങി. ഈ അത്ഭുതകൃത്യത്തെക്കണ്ട് വിസ്മയിച്ച രാജാവ്, കാട്ടിൽ നടന്ന സംഭവം എങ്ങിനെ അറിഞ്ഞു എന്നു പല്ലക്കിലെ ആളോട് ചോദിച്ചു. "രാജ്ഞിയുടെ ഛായാപടത്തിൽ ഒരു തുള്ളി മഷിയുടെ ആവശ്യകത കാളിദാസൻ മനസ്സിലാക്കിയപ്രകാരം, ഈ സംഗതി ഞാനും അറിഞ്ഞു. സരസ്വതീദേവിയുടെ കടാക്ഷംകൊണ്ട് ഞങ്ങൾക്ക് ഇങ്ങിനെ കവിശ്രേഷ്ഠന്മാരെന്നും അനുഗ്രഹമാണ്" എന്നു പറഞ്ഞു കേട്ടപ്പോൾ, രാജാവിന്റെ പശ്ചാത്താപവും പരിഭ്രമവും പൂർവ്വാധികമായി. എങ്കിലും രാജാവ്, ഉടനേ വാസ്തവാവസ്ഥ ഗ്രഹിക്കുകയും, സ്വാപരാധത്തിന്നുള്ള ക്ഷമായാചനത്തോടുകൂടി കാളിദാസനെ ആശ്ലേഷം ചെയ്കയും ചെയ്തു.

—ടി. വി. രയരപ്പക്കുറുപ്പ്.

കതിരൂര്.

## കേളൻ

വിരിഞ്ഞ വെള്ളപ്പൂവു കൈരവപ്പൂ—
വൊളിപ്പുകൾപ്പൂണ്ട മനോജ്ഞഭാവം
വിശിഷ്ടമാമിമ്മലബാറിലെങ്ങാ-
നൊരിക്കലുണ്ടായി തൊരീഴവസ്ത്രീ.

വിനീതഭാവം, പരസൌഭഗശ്രീ
വിളഞ്ഞകോലം, തെളിവാർന്ന ശീലം,
ഗുണങ്ങളേവം വിളയാടി, വാമാ-
വിഭൂഷയായ്ത്താലലസിച്ചപോലും.

സ്വപൂർവ്വജന്മാർജ്ജിതകർമ്മദോഷ-
ക്കനൽക്കകം കാന്തനെരിഞ്ഞ ശേഷം,
അനന്യചിന്താരതയായിരുന്നാൾ:
"അലംഘനീയാകമലാസനാജ്ഞ".

പ്രിയസ്വരൂപം കണ്ടപോൽ പിഴയ്ക്കാ-
തെടുത്തു, — കണ്ടാൽ കണ്ണവാർന്ന പോ
തനിക്കൊരോമൽ പ്രിയപുത്രനായും (ലെ,-
വളർന്നു കേളൻ, കമനീയ ശീലൻ.

നിലത്തു വെച്ചാകിലിറുമ്പരിക്കും,
ശിരസ്സിലേറ്റാലഥ പേനരിക്കും;
ഇവണ്ണമായംബ തനിച്ചു ലാളി-
ച്ചുയർത്തി വന്നാളവനെ ക്രമത്തിൽ

പകൽപ്പണിപ്പെട്ടു കിടച്ച നെല്ലാൽ
കുടിക്കകം താല പുലർത്തി വെയ്യേ,
സ്വവൃത്തിനോക്കി പ്രസുവെസ്സഹായി-
ച്ചിടേണ്ട കാലത്തിനടുത്തു കേളൻ.

കുലത്തിനൊക്കും പല ജോലികൾക്കും
തിരിഞ്ഞു യത്നിച്ചവനന്തിയായാൽ,-
സ്വശക്തിപോൽ കിട്ടിയ കാശു കൈയിൽ
കൊടുക്കു മമ്മക്കിതു ചട്ടമായി.

ഇതോളമൂഷ്ണിച്ച ഗൃഹം ഭരിച്ചോ-
രവൾക്കു ഭാരം കുറവായി വന്നു:
പ്രയത്നശീലൻ മകനമ്മമാൎക്കെ-
പ്പൊഴും വിശേഷിച്ചൊരു താങ്ങലല്ലോ.

ദുരാശ വെക്കാതിരുപേരുമേററം
സുഖിച്ചു സംതൃപ്തിയിൽ നാൾകഴിക്കെ,
ഒരന്തിനേരം പതിവിൻ പ്രകാരം
കുടില്ലകത്തേക്കു മടങ്ങി കേളൻ.

പുലച്ചനേരത്തു പണിക്കു പോയി-
ത്തളൎന്ന കുഞ്ഞിക്കു കൊതിച്ച പോരും.
സുതൻെറ വിക്ലാന്തകളേബരം ക-
ണ്ടഹോ മനം ചുട്ടു സവിത്രിയാളിൽ.

"ക്ഷണം തരേണം മമ വല്ലതും നീ
കുടിക്കുവാൻ, നെഞ്ഞിത കാഞ്ഞിടുന്നു;
പണിത്തിരക്കാലൊരു വററു കൂടി
കഴിക്കുവാൻ കൂടിയതില്ല, കഷ്ടം!"

അരക്ഷണം കൊണ്ടിതു കേട്ടവാററ
മകന്നു മാതാവഥ ചോർ വിളമ്പി;
"കുടിച്ചു കൂട്ടാൻ കറി"—"വേണ്ട, ഞാ-
(ൻ പോയ്,
ഉടൻ വരാം" എന്നെഴുനീററു പുത്രൻ.

പ്രധാനമായ്ജോലികളൊന്നുമില്ലാ-
തിടക്കുദാസീനത തീൎത്തിരിപ്പാൻ,
അകത്തു കാണും വല തോളിലാക്കി-
ക്കടന്നവൻ പോയിതു മീൻപിടിപ്പാൻ.

"വിശപ്പു കത്തിക്കെരിയുമ്പോളാണെൻ
കിടാവു കുഞ്ഞിക്കിഹ വന്നതയ്യോ!
വിളമ്പിനേൻ കഞ്ഞി; തിരിഞ്ഞു നോക്കാ-
തെണീററുപോയ്; എങ്ങിനെ ഞാൻ പൊ-
(റുക്കും?"

ഇതേവിധം താലകനത്ത ചിത്ത-
പരിഭ്രമശ്രാന്തി പിടിച്ചൊടുക്കം,
പ്രിയാത്മജൻ പോയ വഴിക്കു തന്നേ
കണ്ണും നടത്തിപ്പുറമേ വസിച്ചവൾ.
കുറച്ചിരിക്കും; കരളാൎത്തസിക്കും;
പരസ്വനാൽ, പുത്രനിതെന്നു വെക്കും;
കിടന്നുകൂട്ടും; ക്ഷണമൊന്നു ഞെട്ടും;
ഭ്രമങ്ങൾ കാട്ടും ഗൃഹചിന്ത വിട്ടും.

ചുരുക്കമാതാമിഹ, ക്രൂരിരുട്ടാം
കരിന്തുകിൽ ച്ചാൎത്തന്നി രാത്രിമൂൎത്തി,
സ്ഫുരൽപ്രവദ്യോതസമൂഹകണ്ഠോ-
ജ്ജ്വലന്മണിക്കോപ്പൊടു കൂത്തടിച്ചു.

ഭയാനകശ്യാമള മേഘരൂപം,
ജഗജ്ജയോദ്യൽ സ്തനിതാട്ടഹാസം,
കലന്നുച്ചഷ്ടിക്ഷണദാശരപ്പെ-
ണ്ണിളക്കിവിട്ടു നയ ചന്ദ്രഹാസം.

അശേഷലോകപ്രകൃതിക്കുമീ മ-
ട്ടിളക്കമാൎക്കുണ്ടവളിണ്ടലോടും,
മകന്നു വല്ലായ്ക വഴിക്കു നേരി-
ട്ടിരിക്കുമോ വല്ലതു, മെന്നുറച്ചാൾ.

സമാശപ്സിപ്പാനൊരു മാൎഗ്ഗവും തൻ-
മനസ്സു കാണാതുഴറി ഭ്രമത്താൽ,
സുതൻെറ നാമാക്ഷരമുൾമറന്നു-
ച്ചരിച്ചു താനേ പുറമേക്കിറങ്ങി.

നിറഞ്ഞ കുണ്ടും, പുഴയും, മഴത്തു-
ക്കടിച്ചുയൎത്തും പല തോടുവക്കും,
തിരഞ്ഞു, "കേളാ! മകനേ! ഇതാ ഞാൻ
കരഞ്ഞു കണ്ണീരിലൊലിച്ചിടുന്നു.

"പിശാചരാടും നറുപാതിരക്കീ
നിലക്കു നീയെത്തു കുടില്ലു ചേൎന്നു?

തൊടാതെ വിട്ടേച്ചൊരു കുഞ്ഞിക്കോടി-
ത്തുണ്ടുപോലുമെന്നതുമോൎമ്മയില്ലേ?

"ഇതെന്തു പോക്കാണു? വിശന്നു വല്ലേ-
ടവും കിടന്നോ? വഴി തെററിയോ നീ?
കുടിലുകത്താക്കിയ തള്ളയേയും
മറന്നുവോ? വയ്യ തനിച്ചിരിപ്പാൻ.

"ഒരുത്തനെ മാത്രമിവൾക്കു ദൈവം
കൊടുത്തതുള്ളു ബഹു പാപശക്ത്യാ!
മറിച്ചൊരുത്തന്റെ മുഖത്തു നോക്കാ-
നെനിക്കു ദൈവം തുണ ചെയ്യതില്ലാ."

മകന്റെ പേർതന്നെ വിളിച്ചു റക്കെ-
കരഞ്ഞു കണ്ണീർ ചൊരിമാരി വാർത്തും,
തളൎന്നു തേങ്ങിപ്പലതും വിലാപി-

ച്ചിടും, വൃഥാ വേല! നടന്നുകൊണ്ടാൾ.

എറിഞ്ഞു കോരിച്ചൊരിയുന്ന മാരി-
പ്പരപ്പു, ഭീമോല്ക്കരകാളരാത്രി,
തരിച്ചു താലസ്സു ഭയം കൊടുത്തി,-
ല്ലഭിന്നചിത്തത്തിനു ഭീതിയുണ്ടോ?

"കേളാ! കേളാ!" ഇതികരയുമാ
സ്ത്രീ, മഹാപാപ! മെന്തോ
മായാ ഗോഷ്ഠ്യാനലിയുടെ തടം-
പെട്ടടൻ മട്ടമാറി,-

ആകാരം നല്ലൊരു ചെറുലസൽ-
പക്ഷിയായ്ത്തീൎന്നു; "കേളാ!
കേളാ!" രാവം പെട്ടമൊരുതരം
പക്ഷിയിന്നുണ്ടു പോലും.

തൃക്കരിപ്പൂർ. —കെ. യം. കുഞ്ഞിലക്ഷ്മികെട്ടിലമ്മ.

## കായങ്കുളം കൊച്ചുണ്ണി.

### രണ്ടാം അദ്ധ്യായം

### പൊലീസ് പരിഷ്കാരം

കൊല്ലംനഗരത്തിലെ കാവല്പുച്ചേരി — ഇന്നു പൊലീസ്സ്റ്റേഷനായി; കാരണം, പൊലിസ് പരിഷ്കാരം; ഈ പേരാകുന്നു ഇന്നുമുതൽ നടപ്പാവുന്നതു് — മേടമാസത്തിൽ പത്താമുദയത്തുന്നാൾ പോലും, ഒരു ശോഭനമായ കെട്ടിടമല്ലായിരുന്നു. ജനാധിവാസം തീരെ ഇല്ലാത്ത സ്ഥലം നോക്കി നിശ്ചയിച്ചു, അവിടെയാണ് ഈ കച്ചേരി കെട്ടിയുണ്ടാക്കിയിരിക്കുന്നതു്. വടക്കുവശത്തുള്ള അഷ്ടമുടിക്കായലും, പടിഞ്ഞാറുഭാഗത്തുള്ള ഉരൽമറാം ചതുപ്പും, തെക്കുവശത്തെ ആനമരുതാക്കാടും, കിഴക്കുഭാഗത്തെ ചെറിയ കുന്നും ഈ കച്ചേരിയെ ബഹുജനങ്ങളുടെ സമ്പൎക്കത്തിൽ നിന്നു നീക്കിനിൎത്തിയിരുന്നു. ഇപ്പൊഴത്തെ ജെയിൽ, ബന്തേഖാനാ, ഇരിക്കുന്ന സ്ഥലത്തുനിന്നു കുറെ പടിഞ്ഞാറുമാറിയായിരുന്നു, അന്നത്തെ കാവല്പുച്ചേരിയുടെ സ്ഥാനം. [ഇപ്പോഴുള്ള പ്രകാരം, കായലിൽനിന്നു തെക്കോട്ടു തോടുണ്ടായിരുന്നില്ല. ആ തോട്ടി

ന്റെ സ്ഥാനത്തും അല്പം കിഴക്കോട്ടായും, തെക്കുവടക്കേ, ഒരു വലിയ ചതുപ്പ് ഉണ്ടായിരുന്നു; അതാണ് ഉരൾ മററം ചതുപ്പ്.]

ഉയരം കുറഞ്ഞ് വിസ്താരമേറിയ ഒരു നാലുകെട്ടായിരുന്നു, കാവല്പുച്ചേരി. അത് ഒരുതരം പഴയമാതിരി ചെറിയ ഓടുകൾ മേഞ്ഞതായിരുന്നു. മേച്ചലിന്റെ മേൽ പിടിച്ചുനിന്നിരുന്ന പായലും പലവക ചെടികളും സൂചിപ്പിച്ചിരുന്നേടത്തോളം പഴക്കം വാസ്തവത്തിൽ ആ കെട്ടിടത്തിനില്ലായിരുന്നു. എന്നാലും ചില ഭാഗങ്ങളും, മഴക്കാലത്ത് ഒരു തുള്ളി വെള്ളം പോലും പുറമേ പോവാൻ സമ്മതിച്ചിരുന്നില്ല. നനച്ചൽ എല്ലാതെ എന്തെങ്കിലും ഒരു ഭാഗം ആ കച്ചേരിയിൽ ഉണ്ടായിരുന്നുവെങ്കിൽ, അത് 'പകടശാല'യും 'ആമ്യനറ'യും മാത്രമായിരുന്നു. പകടശാലയാകട്ടെ, നാലുകെട്ടിനകത്തുണ്ടായിരുന്ന വിസ്താരം കുറഞ്ഞൊരു അറയാണ്. അതിനുള്ളിൽ, രണ്ടു പലകത്തട്ടുകൾ, കട്ടിലുകൾ എന്ന പേരിട്ട് സൂക്ഷിച്ചുവച്ചിട്ടുണ്ട്. ഇതുകളിൽ ഒന്നിന്മേൽ കെട്ടിടത്തിന്റെ പഴക്കത്തെക്കൂടിയും ഓർമ്മയിൽ നിന്ന് ഓടിക്കുന്ന വിധം പഴക്കം തോന്നിക്കുന്നതായ ഒരു കുത്തു ചിട്ടും, പകടക്കളം വരച്ചിട്ടുള്ള ഒരു പലകയും, രണ്ടു ജോടി പഴയ പിത്തളപ്പകടകളും ഇരിപ്പുണ്ട്. മററെത്തട്ടിന്മേൽ, മൂന്ന് നാലു കരിമ്പടങ്ങളും, വട്ടിത്തലയണകളും, തഴപ്പായ്കളും ചുരുട്ടിക്കൂട്ടി വച്ചിട്ടുമുണ്ട്. ഈ അറയിലാണ്, ദൗർഭാഗ്യവശാൽ, രാത്രി തവണ കാക്കേണ്ടിവരുന്ന 'പിള്ളയണ്ണന്മാർ' കിടക്കാറുള്ളത്. തവണ കാക്കുക എന്ന പതിവ് രാത്രിയിൽ തന്നെ അപൂർവ്വമായിട്ടേ, ഇവർ അനുവത്തിക്കാറുള്ളൂ. എന്നാൽ, പകൽ അവിടെ എത്തിക്കൂടാതെ കഴിവാൻ നിവൃത്തിയില്ലാതിരുന്നതു കൊണ്ട്, ഈ അറയിൽ എപ്പോഴും എന്നപോലെ രണ്ടുമൂന്ന് 'അണ്ണന്മാർ' കാണും. അവർ നേരംപോക്കിയിരുന്ന വിധത്തിൽ നിന്നാണ് 'പകടശാല' എന്ന പേർ ഈ അറയ്ക്കു സിദ്ധിച്ചത്. ഇതു പ്രധാനഭാഗത്തു തന്നെ ആയിരുന്നു എങ്കിലും, ആരാനും കച്ചേരിയിൽ വന്നാൽ ആദ്യമായി കയറുന്നത് ഇതിന്റെ മുമ്പിൽ ഉള്ള തവണമുറിയിൽ ആയിരുന്നു. തവണമുറിയുടെ മേച്ചലിനു മീതെയും, ഒട്ടധികം വടക്കോലും വളരെ കിറുപ്പാളകളും അട്ടക്കിയിരുന്നതു കൊണ്ട്, അവിടെ നനച്ചൽ അല്പം കുറവാണ്. പകടശാലയിൽ നിന്ന് അകത്തേക്കു കടന്നാൽ, നാലുകെട്ടിന്റെ കഴിഞ്ഞ കോണിൽ ഉള്ള 'ആമ്യനറ' യായിരുന്നു, കാവൽപ്പിള്ളമാരുടെ തലവൻ 'ആമ്യനണ്ണൻ' ഉപയോഗിച്ചിരുന്നത്. അതിൽ, കുറഞ്ഞൊരു കാലമായിട്ടൊന്നും, വർഷത്തിൽ രണ്ടുമൂന്നു ദിവസത്തിലധികം കാലം ഇരിക്കാറില്ല. വർഷത്തിൽ എന്നാൽ: കൊല്ലത്തിൽ, അതാവി... ത് വത്സരത്തിൽ എന്നാണേ ഞാൻ അ... ത്ഥമാക്കിയത്. വർഷകാലത്താകട്ടെ; ആ... മ്യനണ്ണന്മാർ 'അച്ചിവീട്ടിൽ' നിന്ന് പു... മേ ഇറങ്ങുക അപൂർവ്വമാണ്. വിശേഷിച്ചും ഈ കഥ നടക്കുന്ന കാലത്ത്, ലോകം മു... വൻ ഞെട്ടിക്കിയിരുന്ന കായങ്കുളം കൊച്ചുണ്ണി കൊല്ലത്തെ ആമ്യൻരാമനുണ്ണിത്താനെ ഭ... പ്പെടുത്തിക്കൊന്നുവെന്ന ജനശ്രുതിയും പ... രന്നിരുന്ന രാമനുണ്ണിത്താൻ ആമ്യനായതു... സ്ഥാനവലുപ്പം കൊണ്ടുമാത്രം ആയിരുന്നു... തടിച്ച്, പൊക്കംകുറഞ്ഞ, ഒരു വിസ്താ... റൻ ഭീരുവായിരുന്നതിൽ അത്ഭുതപ്പെടാ...

ണ്ടോ? അയാൾ ഒരു മഴനാളിൽ സന്ധ്യ കഴിഞ്ഞ ശേഷം, കച്ചേരിയിൽ തവണ പരിശോധിപ്പാൻ, കുറെ നനഞ്ഞുംകൊണ്ടു ചെന്നു കയറി. കാവൽപിള്ള കൊച്ചുനാണുപിള്ള എന്ന കിഴവൻ, കരിമ്പടവും പുതച്ച്, ഒരു ചെറിയ അടപ്പും കൂട്ടി, ചക്കക്കുരുവും ചുട്ടുതിന്ന്, "ഹരഹരഹരശിവശിവശിവ — പരമാനന്ദമെന്നതേ പറയേണ്ടു" — എന്നിങ്ങിനെ, അബദ്ധമായിട്ടെങ്കിലും, കണ്ണുപവ്വും ചൊല്ലിത്തീർത്ത് പതുക്കെ ഒരു പോള കണ്ണടയ്ക്കുകയായിരുന്നു. കൊച്ചുനാണുപിള്ളയ്ക്കു നല്ല തണുപ്പുദിവസങ്ങളിൽ ക്ലക്കം ഊക്കോടേ വരും; അതും, ഇന്നു ചക്കക്കുരു തിന്നിട്ടുള്ള സുഖവും, കരിമ്പടം നനയാതിരുന്നതുകൊണ്ടും അടപ്പിൽ ധാരാളം തീയുണ്ടായിരുന്നതുകൊണ്ടും ഉണ്ടായ ചൂടും ഹേതുവായി ശീഘ്രം നിദ്രയിൽപ്പെട്ടു. ഉറക്കം മൂത്തപ്പോൾ, സ്വപ്നത്തിൽ, "അയ്യോ! കൊച്ചുണ്ണി വന്നേ! കൊച്ചുപിള്ളേ! കിട്ടുണ്ണപിള്ളേ! രാമപ്പണിക്കരേ! ഓടിക്കോളിൻ!" — എന്നു കൂകിവിളിച്ചുകൊണ്ട്, കൊച്ചുനാണുപിള്ള ഉറക്കഭ്രാന്തിൽ ചാടി എഴുനേററു. ഭാഗ്യദോഷത്താൽ, അയാൾ ഇങ്ങിനെ കൂകിവിളിച്ച സമയത്തായിരുന്നു, ആമ്യനുണ്ണിത്താൻ കച്ചേരിക്കകത്തു കാലെടുത്തുവച്ചത്. കൊച്ചുനാണുപിള്ളയുടെ മുക്കറയും മററും വെളിയിൽ നിന്നു കേട്ടപ്പോൾ തന്നെ, ഉണ്ണിത്താൻ ഒന്നു ഞെട്ടങ്ങി. ഈ കരിമ്പടംകൊണ്ടു മൂടിയ സത്വം കുതിച്ചു ചാടി തന്റെ മുമ്പിൽ നിന്നപ്പോൾ, ഉണ്ണിത്താൻ മിക്കവാറും ഭയംകൊണ്ടു മരിച്ചു. അതേ സമയം തന്നെ, "സാക്ഷാൽ കായങ്കുളംകൊച്ചുണ്ണി"യും അവിടെ എത്തിച്ചേർന്നു. ഓ! ഉണ്ണിത്താന്റെ വിസ്തിവയറു പൊട്ടി; ദേഹമാസകലം വിയർത്തു. സഹായത്തിന് ആരെയെങ്കിലും വിളിക്കുകയോ കാവല്ലൂച്ചേരിയുടെ രക്ഷയെപ്പററി ആലോചിക്കുകയോ ചെയ്യാതെ അദ്ദേഹം ഒരുവിധത്തിൽ വീട്ടിലെത്തി. അന്നു തുടങ്ങിയ പനി, മൂന്നാംനാളിൽ, മസ്സൂരിയായി. ഉണ്ണിത്താൻ മരിച്ചു. ഉണ്ണിത്താന്റെ പനിപ്പേച്ചിൽ നിന്നു ഗ്രഹിക്കുന്നതാണെങ്കിൽ, കായങ്കുളംകൊച്ചുണ്ണി ഒരു വലിയ കാണ്ടാമൃഗമോ, കാട്ടുപോത്തോ, നക്രതുണ്ഡിയോ, കിരാതനോ, ചിറകുവച്ച കറുത്ത മാടനോ, ആണെന്നു കാണും. വാസ്തവം എങ്ങനെയിരുന്നാലും, കൊച്ചുണ്ണി ഒരു ഭയങ്കരസത്വമാണെന്നും, 'കൂടവെച്ചു കൂടമാറുക' മുതലായ കൈകണ്ട ജാലവിദ്യകൾ അറിയുന്നവനാണെന്നും ജനങ്ങൾ മിക്കപേരും വിശ്വസിച്ചിരുന്നു. അയാളെ കണ്ടിട്ടുണ്ടെന്നു പറയുന്ന ഏതെങ്കിലും രണ്ടുപേർ ഒരേവിധം അയാളെപ്പററി വർണ്ണിച്ചിട്ടില്ല.

ഏതായാലും കഥ തുടരുക തന്നെ. ആമ്യനായിൽ ചോർച്ച കുറെ കലശലാണ്. മഴദ്ദിവസങ്ങളിൽ നടുമുററം ഒരു വെറും കുളം തന്നെ. ഈ കാവല്ലൂച്ചേരിയിൽ ഇന്നേദിവസം സന്ധ്യയ്ക്ക് പതിവില്ലാത്തപോലെ ഒരു വിളക്കെരിയുന്നു. പൊലിസ്നായകർ തൃവിക്രമൻതമ്പി സർവ്വസൈന്യാധിപനായി, കൊല്ലത്തു കുവല്ലൂച്ചേരിയിൽ വച്ച്, ഉദ്യോഗം കൈയേല്ക്കുന്നു. അതു പ്രമാണിച്ചാണ്, ഒരു വലിയ പന്തം പോലെയുള്ള തിരി, വിളക്കിൽ കത്തുന്നത്. മണി ഏഴടിച്ചു. മഴയും 'സന്നംഭിന്നം' ചെയ്യുന്നുണ്ട്. ചതുപ്പിൽ നിന്നടിക്കുന്ന തണുത്ത കാററുകൂടെയായപ്പോൾ 'മരസ്സു

ന്നു' തണുപ്പു തോന്നി. ഒരു സുന്ദരനായ ചെറുപ്പക്കാരൻ' നാലുകെട്ടിന്റെ മുമ്പിലെത്തി, "കാവൽപിള്ളേ! കാവൽപിള്ളേ!" എന്നു ഗൗരവത്തിൽ വിളിച്ചു. ആമ്യന്റെ പണിനോക്കുന്ന കീഴാമ്യൻ കൊച്ചുണ്ണിത്താൻ ഇതു കേട്ടുവെങ്കിലും, കേൾക്കാത്ത ഭാവത്തിലിരുന്നു. വിളിക്കുന്ന ആൾ മേലാവു് ത്രിവിക്രമൻതമ്പിയാണെന്നും; അയാൾക്കു് അത്രവേഗം കീഴടങ്ങുന്നതു തന്റെ അന്തസ്സിനു പോരായെന്നും ഉണ്ണിത്താനു തോന്നുകയാലായിരുന്നു, മിണ്ടാതിരുന്നതു്. വിളികേട്ടു് തവണക്കാരൻ കൊച്ചയ്യപ്പൻപിള്ള, അടപ്പിന്റെ ചുവട്ടിൽനിന്നു്' എഴുന്നേറ്റു; കൊച്ചുണ്ണിത്താന്റെ നോട്ടം കണ്ടപ്പോൾ പഴയപടി ഇരുന്നു. ആഗതൻ പിന്നെ, "തവണക്കാരൻ ആർ? എല്ലാ പോക്കിരികളും ഉറക്കമായോ? ഈ കാശിനു കൊള്ളാത്ത ശവങ്ങൾ ഒന്നെങ്കിലും ഉണർന്നിരിപ്പില്ലേ?"-- എന്നു് ഒന്നു ഗർജ്ജിച്ചു. ഇതും പിള്ളയണ്ണന്മാർ കേട്ടില്ലെന്നു ഭാവിച്ചു. അവർ പന്ത്രണ്ടുപേർ നാലുകെട്ടിലുണ്ടു്. അവരുടെയിടയിൽ നടന്ന ആലോചനപ്രകാരം ത്രിവിക്രമൻതമ്പിയെ ഒന്നു് "കുഴയാക്കണം" എന്നു് അവർ തീർച്ചപ്പെടുത്തിയിരിക്കയാണു്. കാരണം പലതുമുണ്ടു്. ത്രിവിക്രമൻ തമ്പിയെപ്പററിയുള്ള കേൾവിപ്രകാരം, അയാൾ ഒരു കഠിനാജ്ഞക്കാരനും, 'ചെട്ടൊന്നു കണ്ടം രണ്ടു്' എന്നു നിർബന്ധമുള്ളയാളും ആയതുകൊണ്ടു്, കാവൽപിള്ളമാർക്കു മുമ്പത്തെ 'അഴിച്ചുവിട്ട' ജീവിതം നയിക്കുവാൻ തരമില്ലാതെ വരുമെന്ന ഭയമായിരുന്നു, ഹേതുക്കളിൽ മുഖ്യം. മറെറാന്നു്, ത്രിവിക്രമൻതമ്പി, തമ്പുരാനൊടു് "ഈ പഴയ ചാവാലികളെ എല്ലാം മാററി പുതിയ ചുണയുള്ള ചെറുപ്പക്കാരെ ചേർക്കണമെന്നാണു് അടിയന്റെ പ്രധാന ഉദ്ദേശം" എന്നു് അറിയിച്ചതായി, തിരുമുമ്പിൽത്തവണ ചടയൻപിള്ള കൊച്ചുണ്ണിത്താനെ അറിയിച്ചിരിക്കുന്നതാണു്. കൂടാതെ, കൊച്ചുണ്ണിത്താനു കിട്ടേണ്ടിയിരുന്ന ഈ ന്യായമായ ഉയർന്ന പദവിയെ അന്യനു കൊടുത്തതുകൊണ്ടു് അയാൾക്കു പ്രത്യേകം ഈർഷ്യയും ഉണ്ടായിരുന്നു. അതിനാൽ, മേലാവു വന്നു ചേരുമെന്നു് അറിയിച്ചിരുന്ന രാത്രി ഏഴുമണി സമയം എല്ലാവരും ഓരോ പ്രവൃത്തി ചെയ്യുന്നതായി ഭാവിച്ചു് ആഗതനെ ഒരുമണിക്കൂറുനേരം വെളിയിൽ മഞ്ഞത്തു നിർത്തണമെന്നു് അവർ ഉറപ്പിച്ചിരുന്നു. മഞ്ഞിനു പകരം മഴയായി, എന്നു് അവർ സന്തോഷിച്ചിരുന്നപ്പൊഴാണു് ആഗതൻ വാതില്ക്കൽ മുട്ടിവിളിച്ചതു്. ഈസമയം കൊച്ചുണ്ണിത്താൻ ഓടിച്ചെന്നു് ആമ്യനറയിൽ ഇരിപ്പായി. പകടശാലയിൽ, ആറേഴുപേർ കടന്നു്, കരിമ്പടവും കീറപ്പായ്കളും കൊട്ടി വിരിച്ചു തുടങ്ങി. തവണക്കാരൻ അടപ്പുങ്കൽ തീകാച്ചിക്കൊണ്ടിരുന്നു. രാത്രി പന്ത്രണ്ടുമണിവരെ തവണയാണു്. ദേഹം മരച്ചുപോയാൽ ജനങ്ങളുടെ രക്ഷ കായലിൽത്തന്നെ. മൂന്നുനാലുപേർ പഴയ വാളുകൾ എടുത്തു തേച്ചു മിനുക്കിത്തുടങ്ങി. പകടശാലയിൽ കടന്നിരുന്നവർ തിരികെ ഇറങ്ങി, നടുമുററത്തുനിന്നു വെള്ളം മുക്കിയെടുത്തു വെളിയിലേക്കു ഒഴിച്ചു. അവർ ഈ ഒടുവിലത്തെ ക്രിയ തുടങ്ങിയതു് ആഗതൻ രണ്ടാമതു്, "തവണക്കാരനാർ?" എന്നിങ്ങനെ ഗർജ്ജിച്ചു തുടങ്ങിയപ്പോൾ ആയിരുന്നു. നാലു മണ്ണെണ്ണപ്പാട്ടകളിൽ

മൂക്കി മൂക്കി വെളിയിൽ കഴിപ്പാൻ മാത്രം വെള്ളം നടുമുറ്റത്തുണ്ടായിരുന്നില്ലെങ്കിലും, നാലുപേർ കൂടി പാട്ടയും കൈയിലെടുത്തു നടുമുറ്റത്തിന്റെ വക്കത്തെത്തി ഉണ്ടായിരുന്ന വെള്ളം തടുത്തു കൂട്ടി വെളിയിലേക്കു കളവാനായിരുന്നു ഉത്സാഹം. ഇതിനിടയിൽ, രണ്ടുപേർ നടുമുറ്റത്തു ചാടിയിറങ്ങി അവിടെ കിടന്നിരുന്ന ചളിയും ചേറും കുത്തിയിളക്കി അതും വെള്ളത്തിനോടു കലർന്നു. ഉവരിൽ ഒരാൾ ഈ ചേർവെള്ളം കൊണ്ടുപോയി, നാലുകെട്ടിന്റെ ദർശനമുഖത്തുള്ള മുറ്റത്തേക്കായി, ഉത്തരത്തിന്റെ ഇടയിൽ കൂടെ കഴിച്ചു. ആ നാറവെള്ളം ആഗതൻ നിന്നിരുന്ന സ്ഥലത്തു തന്നെ സൂക്ഷ്മം ചെന്നു വീണു. ആഗതന്റെ ദേഹത്തു കിടന്നിരുന്ന കുപ്പായം മുഴുവൻ ചളിവെള്ളം ആയി. എന്നിട്ടും പക്ഷേ മഴ കൊണ്ടു ഈ ദൗർഭാഗ്യത്തെ ആഗതൻ അറിയുകയില്ലായിരുന്നു. എന്നാൽ, ആ വെള്ളത്തിന്റെ നാറ്റം ആരുടെയും മൂക്കിനെ തുറക്കുവാൻ ശക്തിയുള്ളതായിരുന്നതിനാൽ, തനിക്കു ലഭിച്ച അഭിഷേകത്തെപ്പറ്റി ആഗതൻ മനസ്സിടിവോടെ അറിഞ്ഞു. "ങ്ഹ്ഹം! ങ്ഹ്ഹം! ങ്ഹ്ഹം! ങ്സ്ശ്ശും" എന്നു അയാൾ മൂക്കുപിടിച്ചു ചീറ്റിത്തുടങ്ങി. അപ്പോഴേക്കും പിള്ളയണ്ണന്മാർക്കു കൃതാർത്ഥതയുമായി. നേരമ്പോക്കു ദീർഘിപ്പിച്ചാൽ, പക്ഷേ തൃവിക്രമൻ തമ്പിയുടെ വിരോധത്തിനു പകരം ശാശ്വതശത്രുതയോ, അതിന്റെ ഫലമായി കഴുമരത്തിലേറ്റമോ, വല്ലതും ഉണ്ടായേക്കുമെന്നു കൊച്ചുണ്ണിത്താനു തോന്നുകയാൽ, നേരമ്പോക്കു നിറുത്തുവാൻ അയാൾ മറ്റുള്ളവരോടു ആംഗ്യം കാണിച്ചു. ഉടനെ, ആഗതൻ പുറത്തുനിന്നുകൊണ്ടു, "എടാ കുരുത്തംകെട്ട കഴു—തകളേ! തൃവിക്രമനോടു കളിച്ചതിനുള്ള ഫലം വേഗം അനുഭവിപ്പിച്ചേക്കാം. തുറ, വാതിൽ. അല്ലെങ്കിൽ ഞാൻ വാതിൽ ചവിട്ടിയെടുക്കും." — എന്നലറി. ഇതു കേട്ടു ഭയപ്പെട്ടിട്ടോ, അതല്ല, കൊച്ചുണ്ണിത്താന്റെ ആംഗ്യം കണ്ടതനുസരിച്ചോ, ഏതായാലും, വാതിൽ തുറക്കുവാൻ അവർ തീർച്ചപ്പെടുത്തി. ആരാണു ഈ ധീരകൃത്യം ചെയ്യേണ്ടതെന്നു ഒരു സംശയം അവരുടെയിടയിലുണ്ടായി. അതു വ്യക്തമാക്കി നിവൃത്തിവരുത്താൻ തക്ക ധൈര്യം അവർക്കില്ലാതിരുന്നതിനാൽ, അവർ അന്യോന്യം തുറിച്ചു നോക്കി നിന്നു. "കഴുവേറുക നിനക്കറുതോ?" എന്നു അന്യോന്യം ആത്മഗതമായി ചോദിക്കുകയാണുണ്ടായതു്. ഒടുവിൽ, രണ്ടാംതവണക്കാരൻ കൊട്ടാരക്കര കൊച്ചുകുഞ്ഞുപിള്ള വാതിൽ തുറക്കുവാൻ തീർച്ചയാക്കി അടപ്പിനരികിൽ നിന്നെഴുന്നേറ്റു. വാതിൽ തുറന്ന ഉടനെ, തൃവിക്രമൻതമ്പി— ആ മഹാനായിരുന്നു അതെന്നു ആഗതൻ സൂചിപ്പിച്ചുവല്ലോ— കൂടുപൊട്ടിച്ച കാട്ടുമൃഗത്തെപ്പോലെ മുന്നോട്ടു പാഞ്ഞു് കൊച്ചുകുഞ്ഞുപിള്ളയെ പിടികൂടുവാൻ ശ്രമിച്ചു. ഇയാൾ പാഞ്ഞതും, മുമ്പു് ചളിയും വെള്ളവും കൊണ്ടു തമ്പിയെ അഭിഷേകം ചെയ്ത പിള്ളയണ്ണൻ ഒരു കയറു്— പശുവിനെ കെട്ടുവാൻ കുരുക്കിട്ട കയറു്— നിലത്തു വിരിച്ചു് അതിന്റെ കുരുക്കില്ലാത്ത തലയെ ഒരു മണ്ണെണ്ണത്തകരത്തിന്മേൽ കൂട്ടിക്കെട്ടിയിരുന്നതിൽ ഈയാളുടെ കാൽ തടഞ്ഞു് കുരുക്കിൽ ചുറ്റി സാഷ്ടാംഗം നമസ്കരിച്ചതും ഒരേ സമയം കഴിഞ്ഞു.

അകലെ മറ്റൊരറയിൽ ഇരുന്നു വാൾ മിനുക്കിയിരുന്നവരിൽ ശ്രീവരാഹം

ബാലകിട്ട്ണപിള്ള കൂട്ടുകാരോട് ഇങ്ങനെ പറഞ്ഞു:— "തമ്പി അങ്ങുന്ന് വളരെ ഭക്തനാണ്. നോക്കൂ വന്ന ഉടനെ വിളക്കത്തു നമസ്കരിച്ചില്ലയൊ? അദ്ദേഹം നല്ല ഈശ്വരഭക്തനാണ്."— ഇതു കുറെ ഉച്ചസ്വരത്തിലായിരുന്നു ഉച്ചരിച്ചത്. വാസ്തവത്തിലായിരുന്നവർ തമ്പി നമസ്കരിക്കാനുണ്ടായ ഹേതു അറിഞ്ഞിരുന്നില്ല. കുസൃതിക്കാലോചന നടത്തിയപ്പോൾ, കയറുവിശി നമസ്കരിപ്പിക്കുക എന്നൊരു വിദ്യ അവർ ആലോചിച്ചില്ല. അത് കപ്പടാ പാച്ചുപിള്ളയുടെ വികടസരസ്വതി തോന്നിച്ച വിദ്യയാണ്. തമ്പിക്ക് ഈ നമസ്കാരസമയം ഈശ്വരഭക്തി അല്പവും തോന്നിയില്ല; നേരെമറിച്ച്, ഈശ്വരന്റെ പേരേ അയാൾ മറന്നുപോയി. അയാൾക്ക് കോപവും ഈർഷ്യയും കണക്കറ്റുണ്ടായി. വന്നു ചേർന്ന ഉടനെ നാറാവെള്ളം കൊണ്ട് അഭിഷേകം, പശുവിൻ കയറുകൊണ്ടു നമസ്കാരം, അതും അയാളുടെ കീഴിലുള്ള 'കഴുതക'ളുടെ മുമ്പിൽ, ഇതു പൊലിസ്സേനാനായകനായ ത്രിവിക്രമൻതമ്പി അങ്ങുന്നിനെന്നല്ല, വെറും ഒരു യാചകനു പോലും ജാള്യം തോന്നിക്കാതിരിക്കുമോ? തമ്പി ഒരു ചിരിയോടുകൂടി, ചാടി എഴുന്നേറ്റു. ആ ചിരി കണ്ടാൽ, അതിനു ഹേതു പാക്കിയവർക്കു് തെല്ലും മനസ്സുഖം ഉണ്ടാകയില്ല. അത്രയ്ക്കു ക്രൂരതയും സ്ഥിരോദ്ദേശവും ആ മുഖത്തു കാണ്മാനുണ്ടായിരുന്നു. കതകു തുറന്ന കൊച്ചുകുഞ്ഞുപിള്ളയെ വിട്ടിട്ട്, തമ്പി, കപ്പടാ പാച്ചുപിള്ളയെ പിടികൂടി. അയാളുടെ നീണ്ട മൂക്കിന്റെ അറ്റത്തു തമ്പിയുടെ 'ടൈക്ലിപ്പ്' കൊണ്ടു ഒരു രണ്ടു മിനിട്ടുനേരം ഞെക്കി തിരുമ്മി. അതുകൊണ്ടും തൃപ്തിവരായ്കയാൽ, രണ്ടു വിരലുകളുടെ നഖങ്ങൾക്കിടയിൽ നന്നാലു മൊട്ടുസൂചി കുത്തിയിറക്കി. കപ്പടാ പാച്ചുപിള്ള നാലു സിംഹങ്ങൾ ഒന്നുചേർന്ന് അലറുംവണ്ണം ഗർജ്ജിച്ചു. അവിടെയുള്ള പിള്ളയണ്ണന്മാർ ഇതുകേട്ടു ഭയപ്പെട്ടു വിറച്ചു. തമ്പിക്ക് എന്നിട്ടും തൃപ്തിവന്നില്ല. ആ പശുവിൻകയറെടുത്ത് പാച്ചുപിള്ളയുടെ കാൽ രണ്ടും കൂട്ടികെട്ടി, അരയിൽ ഒരു വട്ടു കെട്ടിട്ട് കയറിന്റെ ഒറ്റം മേൽത്തായത്തിൽ ബന്ധിച്ചു തൂക്കിയിട്ടു. കൈ രണ്ടും പിന്നിലേക്കു പിടിച്ചു കെട്ടി, വായ് മൂടിക്കളുകയും ചെയ്തു. ഈ കഠിനശിക്ഷ കണ്ടപ്പോൾ, ശ്രീവരാഹം ബാലകിട്ട്ണപിള്ള "എന്തുതന്നെയായാലും നാളെ കാലത്തെ രാജിഹർജി കൊടുക്കണം" എന്നു തീർച്ചയാക്കി. എറ്റുമാനൂർ രാമൻപിള്ള എന്ന മഹാഭക്തൻ, പിള്ളയണ്ണൻ, "ഇവിടെനിന്നു പോയിപ്പിഴയ്ക്കാൻ ഭാഗ്യമുണ്ടായാൽ, ശമ്പളത്തിൽ പകുതി എറ്റുമാനൂർത്തേവർക്കു കാണിക്കിടാം" എന്നു നേർന്നു. വൈക്കം വേലുപ്പിള്ള തന്റെ 'പുതിയ പാഠമാല'യിൽ, 'കോപസമ്മിശ്രമായ ക്രൂരത' എന്ന തലക്കെട്ടിൻകീഴ്, അയ്മ്പതു പാഠം നീതിവാക്യങ്ങൾകൂടി എഴുതിച്ചേർത്ത് എഴുത്തുപള്ളികളിൽ പഠിപ്പിക്കാൻ അയയ്ക്കണമെന്നു നിശ്ചയിച്ചു.

തമ്പി— "എന്തെടാ, വേളാന്റെ മക്കളേ, വായും പിളർന്നു നില്ക്കുന്നതെന്തെടാ? ആരോന്നും വായടച്ചില്ലെങ്കിൽ, ആരോ തുലാം ചളി, ഞാൻ ആരോ വായിലും കുത്തിച്ചെലുത്തും."

ഒ! കപ്പടാ പാച്ചുപിള്ളയുടെ സ്ഥിതി അവരുടെ ഹൃദയത്തിൽ നല്ലവണ്ണം പതിഞ്ഞിരിക്കയല്ലേ? അവരെല്ലാം താണ

വീണ് വലിച്ചു കീറിത്തൊഴുതു. കൊച്ചുണ്ണിത്താൻ പ്രത്യേകം ഒരു നാലുവട്ടം തൊഴുതു. തൊഴുന്നതു കണ്ടപ്പോൾ തമ്പിയുടെ കോപം മൂത്തു: "എടാ! വേളാന്റെ കമ്മാളരെറ, പുള്ളോന്റെ മക്കളേ! തൊഴുതു. സലാം ചെയ്യണമെന്നല്ലേ എന്റെ ആർഡർ?" —കഷ്ടം! പറഞ്ഞിത്തൊഴുതതും കുറ്റമായോ? സലാംചെയ്യാൻ ആ സാധുക്കളെ ആരും പഠിപ്പിച്ചിട്ടില്ല. അതുകൊണ്ട് അവർ, "കൂട്ടമാണിസ്സലാം" എന്ന് ഒരേ ശബ്ദത്തിൽ ആർത്തുവിളിച്ച്, വലത്തുകൈ, നെററിമേൽ, കൊതുകിനെ പിടിപ്പാൻ എന്നപോലെ അണച്ചു. ഈ പ്രവൃത്തികൊണ്ട്, അവനവന്റെ വലത്തു കണ്ണു പൊത്താൻ സാധിച്ചതല്ലാതെ, തമ്പിയെ തൃപ്തിപ്പെടുത്താൻ കഴിഞ്ഞില്ല. അയാൾ, 'ഹിരണ്യായനമഃ' ശരിയായി ഉച്ചരിക്കാൻ മനഃപൂർവ്വം വയ്യായ്ക കാണിച്ച പ്രഹ്ലാദന്റെ നേരെ ഹിരണ്യകശിപു ഓടി അടുത്തതു പോലെ, "ഇങ്ങിനെ ചെയ്യിനെടാ" എന്നു ഗർജ്ജിച്ചുകൊണ്ടു പിള്ളയുണ്ണന്മാരുടെ നേരേ പാഞ്ഞു കുതിച്ചു. ഒരുവൻ നടുമുററത്തും, ഒരുവൻ പാകടശാല വഴി അമ്മ്യനറയിൽ കൂടെ പടിഞ്ഞാറെ ചതുപ്പിലേക്കും, വേറെ ഒരാൾ വടക്കേ അറയിൽക്കൂടെ കായലിൻ വക്കത്തേക്കും, മററു ചിലർ ഏതുവിധത്തിലോ പുറമേയും കടന്നുകൂടി. ഈ ഒടുവിലത്തെ കൂട്ടത്തിലായിരുന്നു വൈക്കം വേലുപ്പിള്ള. തമ്പി കൊച്ചുണ്ണിത്താന്റെ നേരെ തിരിഞ്ഞു.— കൊച്ചുണ്ണിത്താൻ പിള്ളയുണ്ണനല്ല, അമ്മ്യനാണ്, അതിനാൽ അയാൾ മാത്രം ഓടി ഒളിഞ്ഞില്ല— "കാവൽപിള്ളമാരൊക്കെ പടിഞ്ഞാറുവശം ചെന്നു നില്ക്കട്ടെ, ഞാൻ വിളിക്കുമ്പോൾ അകത്തു വന്നാൽ മതി. റിക്കാട്ടുകൾ പരിശോധിച്ചതിന് അവരെ വിളിക്കും. ഇതിനിടയിൽ ഒരു കാര്യം അവരെ അറിയിക്കണം. ഞാൻ ഇന്നു ൧൧-മണി സമയം ഒരു സാമാനം ചെങ്കോട്ടയ്ക്കുള്ള തപാൽവണ്ടിയിൽ അയയ്ക്കാൻ കൊടുക്കും. അതു ഭദ്രമായി ചുമന്നു വണ്ടിവരെ കൊണ്ടുപോവാൻ നാലുപേർ തയാറായിരിക്കട്ടെ."

തമ്പിയുടെ ഈ ആജ്ഞയെ, കൊച്ചുണ്ണിത്താൻ പുറമേ ഇറങ്ങി കാവൽപിള്ളമാരെ വിളിച്ചുകൂട്ടി, ധരിപ്പിച്ചു. അവർ പടിഞ്ഞാറെ ചതുപ്പുവക്കത്തു ചെന്നു 'അറ്റൻഷൻ'മാതിരി നിലയായി. കൊച്ചുണ്ണിത്താൻ മടങ്ങിച്ചെന്ന് വിവരം തമ്പിയെ അറിയിച്ചു.

തമ്പി— "തന്റെ പേരെന്ത്?"

കൊച്ചുണ്ണിത്താന് ഈ 'താനാട്ടം' തീരെ പിടിച്ചില്ല. എന്നാലും, മേലാവിനെ ഭയപ്പെട്ടു നീരസം കാണിച്ചതുമില്ല.

കൊച്ചു:— "എന്റെ പേർ തമ്പാനത്തു തിരുമുഖം കൊച്ചുണ്ണിത്താൻ എന്നാണ്. ഞാനാണ് അങ്ങത്തെ 'അയിഷ്ടാണ്ട്'."

തമ്പി:— "ഇത്ര നീളമുള്ള പേരുകാരൻ എന്റെ അസിസ്റ്റാൻറാകാൻ കൊള്ളുകയില്ല. താൻ ഉടനെ പൊയ്ക്കോളൂ. നാളെ തന്റെ കാര്യം ആലോചിക്കും. ഇന്നു തന്റെ വീട്ടിൽ പോയി ഉറങ്ങിക്കൊള്ളൂ. പടിഞ്ഞാറുവശത്തു നില്ക്കുന്നവർ കാണേണ്ടാ. അല്ലെങ്കിൽ തന്നെ ഞാൻ ചതുപ്പിൽ ചവിട്ടിത്താഴ്ത്തും."

കൊച്ചുണ്ണിത്താനു 'ഉർവ്വശീശാപം ഉപകാരം' പോലെ ആയി. അയാൾ ഒരു വിധം സലാംചെയ്തു പുറമേ കടന്നു, ശീഘ്രം വീട്ടിലെത്തുകയും ചെയ്തു. അയാളു

ടെ വിചാരങ്ങളെ പിന്തുടരാൻ നമുക്കു സമയമില്ല. അതിലും കൂടുതലായ സങ്കടമനുഭവിച്ചിരുന്ന കാവൽപിള്ളമാരെയും സ്വല്പമലേഷ്യ. നേരത്തേക്കു ചതുപ്പിലെ തണുപ്പേല്ക്കുവാൻ വിടേണ്ടിയിരിക്കുന്നു.

(തുടരും)

—എസ്. എസ്. കുറുപ്പ്.

## 'താമരശ്ശേരി
## അഥവാ
## അമ്മുവിന്റെ ഭാഗ്യം.'

### വിമർശം.

---

ശ്രീമതി, ബി. കല്യാണിഅമ്മ, ബി. എ., രചിച്ച ഒരു സാമുദായികനോവലാണിതു്. "ഒരു ഇംഗ്ലീഷ് ആഖ്യായികയെ അനുകരിച്ചെഴുതിയതാണ്" ഇതെന്നു്, മുഖവുരയിൽ പറഞ്ഞിരിക്കുന്നു. അങ്ങിനെ പറഞ്ഞിരുന്നില്ലെങ്കിൽ, ആ പരമാർത്ഥം എളുപ്പത്തിൽ ആൎക്കും മനസ്സിലാകുമായിരുന്നില്ല. മലയാളഭാഷയിലുള്ള എല്ലാനോവലുകളും, ഒരു വിധത്തിലല്ലെങ്കിൽ മററൊരു വിധത്തിൽ, ഇംഗ്ലീഷുനോവലുകളെ അടിസ്ഥാനമാക്കി എഴുതിയതാണെന്നു പറവാൻ ആൎക്കും ധൈൎയ്യപ്പെടാമെന്നു തോന്നുന്നു. ചിലർ പാത്രദേശാദിനാമങ്ങൾക്കുകൂടി ഭേദംവരുത്താതെ തൎജ്ജമചെയ്തിട്ടുണ്ട്: അവയെപ്പററി വിശേഷിച്ചൊന്നും പറവാനില്ല. ഇംഗ്ലീഷുഭാഷാപരിചയമില്ലാത്തവരിൽ, ഇംഗ്ലീഷുസമുദായാചാരങ്ങളെ ഗ്രഹിക്കാൻ ആഗ്രഹമുള്ള ആളുകൾ ആവക പരിഭാഷകൾവായിച്ചു വല്ലതും മനസ്സിലാക്കാൻ പ്രാപ്തരാകുമെങ്കിൽ, ആവക നോവലുകളും ഭാഷയിൽ ആവശ്യമാണെന്നു സമ്മതിക്കേണ്ടിവരും. വേറെ ചിലർ, ഇംഗ്ലീഷുനോവലുകൾ എടുത്തുവെച്ച്, അവയിലെ സ്ഥലങ്ങളുടെയും കഥാപാത്രങ്ങളുടെയും പേരുകൾക്കു പകരം മലയാളപേരുകൾ കൊടുത്തു്, ശേഷം മുഴുവൻ നേരെ പരിഭാഷചെയ്യുമാറുണ്ട്. ഈ വക "ഇരുജാതി" നോവലുകളെപ്പററി സഹൃദയന്മാൎക്ക് അശേഷം ബഹുമാനം ഉണ്ടാകയില്ല.

എന്നാൽ ശ്രീമതി കല്യാണി അമ്മ ചെയ്തതെന്താണ്? അവർ വായിച്ചിരുന്ന ഒരു ഇംഗ്ലീഷുനൊവൽ "ഇംഗ്ലീഷുജനസമുദായത്തിലെ ആചാരങ്ങളെ പ്രതിപാദിക്കുന്ന നിലയ്ക്കു കഥയെ കേവലം പാത്രദേശാദിനാമങ്ങൾക്കു ഭേദംവരുത്തി തൎജ്ജമചെയ്യുന്നതു് അനുചിത"മെന്നു വിചാരിച്ച് "കഥാസൂത്രത്തെ അനുവൎത്തിച്ച് മലയാളനാട്ടിലേക്കു യോജിപ്പായ വിധത്തിൽ ഒരു ആഖ്യായിക നിൎമ്മിക്കയാണ് ഉത്തമമെന്നു നിശ്ചയിക്കുകയും അങ്ങിനെ ഈ കഥ രചിക്കുകയും ചെയ്തു." അതുതന്നെയാണ് ഉത്തമമായ രീതി. ഈ ഉത്തമരീതിയാലാണ് മലയാളഭാഷയിലെ ഉത്തമനൊവലു

കൾ മിക്കതും നിർമ്മിക്കപ്പെട്ടിരിക്കുന്നത്. ഈ വിധം നൊവലുകൾ നിർമ്മിക്കുന്നതിന് കല്പിതകഥകൾ ഉണ്ടാക്കുന്നതിലുള്ള പൊലെയൊ, ചില സംഗതികളിൽ അതിൽ കവിഞ്ഞൊ ഉള്ള ഭാവനാശക്തി ആവശ്യമാകുന്നു.

“താമരശ്ശേരി” എന്ന ഈ നൊവലിന്റെ ഇതിവൃത്തത്തിനും, അതിലുള്ള വർണ്ണനകൾക്കും പാത്രങ്ങളുടെ ആചാരനടവടികൾക്കും മലയാളനാട്ടിലെക്കു യൊജിപ്പായ ഛായ നൽകെണ്ടതിന് ഗ്രന്ഥകർത്രി വിജയകരമാംവണ്ണം പരിശ്രമിച്ചിട്ടുണ്ട്. ഇതിവൃത്തത്തിന്റെ പരിണാമപുഷ്ടിക്ക് വല്ല വിധത്തിലും അല്പം ഭംഗം വന്നുപോയിട്ടുണ്ടെങ്കിൽ, അതു പുസ്തകത്തിന് പശ്ചാത്തരമായി “അമ്മുവിന്റെ ഭാഗ്യം” എന്നൊരു പെരുകൂടി കൊടുത്തതുകൊണ്ടാകുന്നു. അമ്മുവുമായി വായനക്കാർ പരിചയമാകുന്നതൊടുകൂടിത്തന്നെ, അവളുടെ ഭാഗ്യം ഇന്നതായിരിക്കുമെന്നു ഊഹിച്ചുകഴിയും. എന്നാൽ, നാരായണിഅമ്മയുടെ തറവാട്ടുവമ്പും ഗർവ്വും മർമ്മമുഷ്ടിയും പരിണാമപുഷ്ടിയെ പരിപാലിക്കാൻ സഹായിച്ചിട്ടുണ്ടു. സത്യനിഷ്ഠയാലും സ്വന്തം പരിശ്രമത്താലും ദാരിദ്ര്യത്തെ ജയിച്ച് ക്രമെണ ഉയർന്നുവന്ന് വലിയൊരു കുബെരനായിത്തീർന്ന നായകന്റെ വിനയവും പരക്ലേശവെദകവും ആണ് കഥയുടെ ബീജം. ആ ബീജത്തിൽനിന്ന് വളർന്നു പടർന്നുണ്ടായ കഥ വായിക്കുമ്പോൾ ആ ഗുണങ്ങൾ അനുഭവിക്കുമ്പോലെയുള്ള ഒരു നിർവൃതി ഉണ്ടാകുന്നു.

ഇതിൽ ആഭാസമായൊ അനുചിതമായൊ ഒരു വാക്കുപോലും ഇല്ലെന്നു പ്രത്യേകം എടുത്തുപറയെണ്ടുന്ന ആവശ്യമില്ല. ഇംഗ്ലീഷുവിദ്യാഭ്യാസം സിദ്ധിച്ച പരിഷ്കാരസമ്പന്നയായ ഗ്രന്ഥകർത്രിയിൽ നിന്ന് ആ വിധം പ്രതീക്ഷിക്കുന്നതല്ലല്ലൊ. ഇതിലെ ശൃംഗാരം ഏറ്റവും പരിശുദ്ധമായതാകുന്നു. തെമ്മാടികളുടെ കൂടെ ഒന്നിച്ചു സഹവാസംചെയ്തു ഒരു മുക്കാൽതെമ്മാടിയായിത്തീർന്നിരിക്കുന്ന മാധവൻഉണ്ണിത്താൻ പോലും ഒരു സ്ത്രീയെ സ്നേഹിക്കെണ്ടുന്ന ഘട്ടം വരുമ്പോൾ, അയാളുടെ പ്രണയത്തിന് ഒരു നിർമ്മലതയുള്ളതായി കാണപ്പെടുന്നു. കഥയ്ക്ക് ആകപ്പാടെയുണ്ടാകെണമെന്ന് ആഗ്രഹിക്കുന്ന പരിശുദ്ധിക്ക് വെണ്ടി, ഗ്രന്ഥകർത്താക്കൾ ചിലപ്പോൾ പ്രകൃതിനിയമത്തെത്തന്നെ മാററാൻ ശ്രമിക്കുമെന്നൊ; അഥവാ, ഏതൊരു സ്ത്രീയിൽ പ്രണയം ജനിക്കുന്നുവൊ, അവളുടെ പരിശുദ്ധമായ സ്വഭാവം പുരുഷന്റെ പ്രകൃതിയെ മാററാൻ ശക്തിയുള്ളതായി തീരുമെന്നൊ, മാധവൻഉണ്ണിത്താനിൽ, കമലയെ സംബന്ധിച്ചെടത്തൊളം, ഉണ്ടായതായി കാണുന്ന പ്രകൃതിവിശേഷത്തിന്, എന്താണ് കാരണമെന്ന് മനശ്ശാസ്ത്രജ്ഞന്മാർ മാത്രമെ തീർച്ചപ്പെടുത്താൻ കഴികയുള്ളു.

ആദ്യം മുഴച്ച് സുമഗർഭം ഭേദിച്ച് പുറത്തുപ്രവെശിച്ച്, ചഞ്ചലമായി മെല്ലെ മെല്ലെ വിടർന്നു പൂർണ്ണമായി വികസിച്ച് ഒരു പുഷ്പമായി ശോഭിക്കുന്നപോലെ, നായികയ്ക്ക്, നായകനോട് ആദ്യം പ്രകൃത്യാ ഉണ്ടായ വെറുപ്പ് കാലക്രമത്തിൽ മാറി, അനുകമ്പയായി, അഭിനിവേശമായി, പ്രണയമായി, അനുരാഗമായിത്തീർന്നതിനെ ഗ്രന്ഥകർത്രി അതിമനോഹരമാംവണ്ണം വിവരിച്ചിട്ടുള്ളത്, കഥാബീജത്തിൽനിന്ന് മുളച്ച വൃക്ഷത്തിന്മെൽ ഒരു വല്ലിപൊലെ പ്ര-

ശോഭിക്കുന്നു.

ഇതു് ഒരിക്കൽ വായിച്ചു വല്ലവക്കും കൊടുത്തുകളയേണ്ടുന്ന പുസ്തകമല്ല. ഇതിൽനിന്നു് പലക്കും പലതും പഠിക്കാനുണ്ടു്. ഇതിലെ ഭാഷ വളരെ ലളിതമായിരിക്കുന്നു. വാസ്തൂരി, പലവെഞ്ഞനം, ചേക്കസ്സു, കരക്കാർ, കവുന്നി, ഉലട്ടിക്കെമ്പു്, ഇരുവാച്ചി, വന്നൊട്ടി, എന്നിങ്ങിനെ വടക്കെമലയാളത്തിൽ നടപ്പില്ലാത്ത ചില വാക്കുകൾ ഉള്ളവസ്ഥു് ഇനിയത്തെ പതിപ്പിൽ അവയുടെ വടക്കൻപര്യായങ്ങൾ ടിപ്പണിയായി എഴുതിച്ചേക്കുന്നതു് ഉപകാരമായിരിക്കും.

ഒരുകാര്യംകൂടി പറയേണ്ടതുണ്ടു്. അതു് അഭിപ്രായഭേദത്തിനു് വകയുള്ളതാകയാൽ ഒടുവിൽ പറയാമെന്നു വെച്ചതാണു്.

നായകനായ കൃഷ്ണക്കുറുപ്പിന്റെ ദാരിദ്ര്യസ്ഥിതിയിൽ നിന്നു് ധനവാനാകുന്നതൊട്ടുകൂടിത്തന്നെ, അദ്ദേഹം ജാതിയിൽ താമരശ്ശേരിക്കാരിൽനിന്നു് ഒരു പടിതാണിട്ടാണെന്നുകൂടി വിവരിച്ചിരുന്നുവെങ്കിൽ നന്നായിരുന്നുവെന്നു എനിക്കു തോന്നുന്നു. ഇക്കാലത്തെ സമുദായപരിഷ്കാരികൾക്കു് അതു വലിയൊരു സഹായമാകുമായിരുന്നു.

തലശ്ശേരി.

—മൂർക്കോത്തു് കുമാരൻ

## അ ഭ്ര ശ ക ല ങ്ങ ൾ.

ജെർമന്മാർ പ്രതിപക്ഷ ഭടന്മാരെ മയക്കുവാനായി ഗന്ധകധൂമം ഉണ്ടാക്കി അയയ്ക്കുന്നതിന്നു്, പ്രൊഫെസ്സർ ലൂവിസ് എന്ന ഒരു നവീനശാസ്ത്രജ്ഞൻ പ്രതിവിധി പറയുന്നതാവിതു്: ഒരു തുണി നനച്ചു് വായും മൂക്കും മൂടിക്കെട്ടുക; ഗന്ധകപ്പുക വെള്ളത്തിൽ ലയിക്കുന്നതാകയാൽ, നനഞ്ഞ തുണിയിൽ തടഞ്ഞിരുന്നുകൊള്ളും. തുണി വെള്ളത്തിൽ നനയ്ക്കുന്നതിനു പകരം 'പെർഅൈക്സൈഡ് ആഫ് ഹൈഡ്രജൻ' എന്ന ദ്രവത്തിൽ നനച്ചിരുന്നാൽ, പ്രതിവിധിക്കു് അധികം ഫലം സിദ്ധിക്കും.

* *

ആനയെ അടക്കുവാൻ ആനക്കാരന്മാർ അങ്കുശം പ്രയോഗിക്കുന്നു. എന്നാൽ, മർമ്മമറിഞ്ഞു് വേണ്ടേടത്തു പ്രയോഗിക്കുന്നതിനു പകരം, തോന്നിയേടത്തു് അങ്കുശമിട്ടു് ഉടക്കിയാൽ ആന വശപ്പെടാതെ അപകടത്തിലാകും. അതിന്മണ്ണം തന്നെയാണു് ഭാഷയിലും, എഴുതുമ്പോൾ അങ്കുശചിഹ്നത്തിന്റെ ഉപയോഗം. ഫ്രാൻസാം കൊല്ലത്തിൽ, യുണൈറ്റഡ് സ്റ്റേറ്റ്സ് എന്ന രാജ്യത്തിലെ തീരുവച്ചരക്കുവിവരം തയാറാക്കിയതിൽ, "മറുനാടൻ പഴച്ചെടികൾ" എന്നൊരു പദമുണ്ടായിരുന്നു; ഇവ തീരുവയില്ലാത്ത ചരക്കായിരുന്നു. 'പഴ'ത്തിനും 'ചെടി'ക്കും ഇടയിലിട്ടിരുന്ന രോധിനിചിഹ്നത്തെ പകൎപ്പെഴുത്തുകാരൻ മാററുകയും പകരം അങ്കുശചിഹ്നം ഉപയോഗിക്കയും ചെയ്ക നിമിത്തം, "മറുനാടൻ പഴം, ചെടികൾ......" എന്നിതുകളെല്ലാം തീരുവയില്ലാത്ത ചരക്കുകളായി

ത്തിന്നു. ഒരുകൊല്ലത്തെക്കു ആ തീരുവനിയമത്തിൽ ഭേദഗതിചെയ്യാൻ സാധ്യമല്ലാതിരിക്കനിമിത്തം, തീരുവവകയിൽ നാലു ലക്ഷം പവൻ രാജ്യത്തിന്നു നഷ്ടമായി. മലയാളനാട്ടുകളിലെ അച്ചുക്കൂടക്കാർ നിമിത്തം, എത്രയോ ഗ്രന്ഥകർത്താക്കന്മാരും ഉപന്യാസകർത്താക്കന്മാരും അങ്കുശപ്രയോഗത്തിൽ, തീരാത്ത സങ്കടങ്ങൾ അനുഭവിക്കാറുണ്ടു്!

* *

താക്കറെ എന്ന ഇംഗ്ലീഷ് സാഹിത്യകാരനെപ്പററി രസകരമായ ഒരു കഥ കേട്ടിട്ടുണ്ടു്. ലാർഡ് മെക്കാളെയുടെ ജീവചരിത്രകാരനായ സർ ജോർജ് ട്രെവെല്യൻ, ഒരുദിവസം, താക്കറെയെ കാണ്മാൻ പോയിരുന്നു. താക്കറെ അപ്പൊൾ 'വെർജിനിയൻസ്' എന്ന കൃതി എഴുതുന്നുണ്ടായിരുന്നു; തന്റെ ചാറുകൂട്ടിയിരുന്ന ചെറുപ്പക്കാരനോടു്, എത്ര അകലം ചാടിട്ടുണ്ടെന്നു താക്കറെ ചോദിച്ചു. മിക്കവരും 'ഇരുപത്തിരണ്ടടി' എന്നായിരുന്നു മറുപടിപറഞ്ഞതു്. "അങ്ങിനെയെങ്കിൽ, ഞാൻ ജോർജ് വാഷിങ്ടനെക്കൊണ്ടു് ഇരുപത്തിനാലടി ചാടിക്കണം"— എന്നു താക്കറെ പറകയുണ്ടായി. സംഗതി ഇതായിരുന്നു: ആ സന്ദർഭത്തിൽ, താക്കറെ, തന്റെ കൃതിയിൽ ഒരു കഥാപാത്രമായി ജോർജ് വാഷിങ്ടനെ പ്രവേശിപ്പിക്കയായിരുന്നു; വാഷിങ്ടന്റെ വിക്രമപ്രഭാവത്തിനു്, ചാട്ടത്തിന്റെ 'നീട്ടം' ഒരു ലക്ഷ്യമായിട്ടായിരുന്നു താക്കറെ സങ്കല്പിച്ചതു്.

# ആത്മപോഷിണി

| പുസ്തകം ൧ | ഫാൻ൧ കന്നി | ലക്കം ൧. |
|---|---|---|

## സ്വാതന്ത്ര്യം.

൧.

മനുഷ്യൻ സ്വതന്ത്രനായി ജനിക്കുന്നു എങ്കിലും, അവൻ എല്ലായിടത്തും ചങ്ങലകളാൽ ബന്ധിക്കപ്പെട്ടവനാകുന്നു എന്നു് റൊസ്സൊ അഭിപ്രായപ്പെട്ടിരിക്കുന്നതിനെ ഭേദപ്പെടുത്തി, മനുഷ്യൻ അടിമയായി ജനിക്കുന്നു എങ്കിലും പലവിധത്തിലും സ്വാതന്ത്ര്യമുള്ളവനാകുവാൻ ശ്രമിച്ചുവരുന്നു, എന്നു പറയുന്നതു ചരിത്രദൃഷ്ട്യാ സത്യമാണെന്നു തോന്നുന്നു. സകല ചരാചരവസ്തുക്കളേയും നിയന്ത്രിക്കുന്നതും, മാററുന്നതിനോ നിൎത്തൽചെയ്യുന്നതിനോ മനുഷ്യനു ശക്യമല്ലാത്തതുമായ പ്രപഞ്ചപ്രമാണങ്ങൾക്കു അധീനനായിരിക്കുന്നതുകൊണ്ടു, സ്വാതന്ത്ര്യഭംഗം വന്നു എന്നു വിചാരിക്കരുതു്. ആ പരമസത്യങ്ങളെപ്പററിയുള്ള അപൂൎണ്ണജ്ഞാനവും സ്വാൎത്ഥതല്പരതയും അധികാരഭ്രമവുംകൊണ്ടു, സമുദായനേതാക്കന്മാരും പുരോഹിതന്മാരും രാജാക്കന്മാരും, മനുഷ്യന്റെ കായികമാനസികശക്തികളുടെ പൂൎണ്ണവളൎച്ചയ്ക്കു തടസ്സമുണ്ടാക്കത്തക്കവണ്ണം അവൻ നിൎബ്ബന്ധമായും അനുഷ്ഠിക്കേണ്ടതായ അനേകം ആചാരങ്ങളും ചടങ്ങുകളും, അനുസരിക്കേണ്ടതായ ചട്ടങ്ങളും നിൎമ്മിച്ചു്, മനുഷ്യനെ ചങ്ങലകളിൽ ആക്കിയിരിക്കുന്നു. ഇവ ഓരോ കാലത്തും ഓരോരോ രാജ്യങ്ങളിലും, മനുഷ്യരെ ഏറെക്കുറെ പ്രബലമായി ഉപദ്രവിച്ചിട്ടുണ്ടു; ഉപദ്രവിച്ചും വരുന്നു. മനുഷ്യകുലത്തിന്റെ യഥാൎത്ഥസ്നേഹികളും സത്യത്തെ പാലിക്കണമെന്നാഗ്രഹമുള്ളവരും, പലകാലങ്ങളിൽ സ്വാതന്ത്ര്യത്തിനു വിരോധമായി പ്രവൎത്തിച്ചുവന്ന ശക്തികളോടു സമരംചെയ്തു് മനുഷ്യന്റെ പ്രകൃതിദത്തമായ അവകാശങ്ങളെ അവനു തിരികെ കൊടുത്തിട്ടുണ്ടു്. അജ്ഞതകൊണ്ടും എതിർകക്ഷികളുടെ പ്രാബല്യംകൊണ്ടും, മനുഷ്യനുള്ള അവകാശങ്ങൾ പൂൎണ്ണമായിട്ടോ, ദീൎഘകാലത്തേക്കൊ യഥേഷ്ടം അനുഭവിക്കുവാൻ സാധിച്ചിട്ടമി

ല്ല. ഒരുകാലത്തു മനുഷ്യസ്വാതന്ത്ര്യത്തിനു വിരോധമായി പ്രവൎത്തിക്കുന്ന ശക്തികൾ നശിച്ച് പരമാനന്ദം അനുഭവിക്കുമെന്നു മനുഷ്യകുലം കാത്തിരിക്കുന്നു. അങ്ങനെയുള്ളൊരു കാലം ഉണ്ടാകുന്നതിനു മുമ്പായി, അധികാരപ്രിയന്മാരും സ്വാതന്ത്ര്യാപേക്ഷികളും എന്ന രണ്ടുകൂട്ടരും ശക്തിയോടുകൂടി പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നതാകുന്നു. ശ്വാസംവലിക്കുന്നതു തന്നെ ജീവിതം എന്ന് വിചാരിക്കാതെ, കായികമാനസികശക്തികളെ ഉപയോഗിച്ച് തനിക്കും സമസൃഷ്ടങ്ങൾക്കും ന്യായമായി ലഭിച്ചിട്ടുള്ളതും പ്രബലരായ ശത്രുക്കൾ കരസ്ഥമാക്കി അനുഭവിച്ചുവരുന്നതുമായ അവകാശങ്ങളെ വീണ്ടെടുക്കുന്നതു ജീവിതത്തിന്റെ പ്രഥമോദ്ദേശ്യമാണെന്നു അറിവും വിവരവും ഉള്ളവർ കരുതേണ്ടതാകുന്നു.

ചരിത്രത്തിന്റെ ആരംഭകാലത്തു ഇൻഡ്യയിൽ കുടിയേറിപ്പാൎത്ത ആൎയ്യന്മാർ സ്വതന്ത്രരും, സന്തുഷ്ടരും ആയിരുന്നു എന്നു കാണുന്നു. ജനവൎദ്ധനയോടുകൂടി ഗോത്രങ്ങൾ വൎദ്ധിച്ച് വലിയ സമുദായങ്ങൾ ഉണ്ടായി. സന്തോഷത്തോടുകൂടി അവർ വന്ദിച്ചുവന്നിരുന്ന ചില ദേവന്മാൎക്കു പകരം ഭയങ്കരമൂൎത്തികളായ അനേകം ദേവന്മാരെ കുടിലബുദ്ധികളായ ചിലർ നിൎമ്മിച്ച് ജനസമുദായത്തെ ഒരു വലിയ ചങ്ങലയിൽ കുടുക്കി. ജാതിവ്യത്യാസം ഉണ്ടാക്കി മനുഷ്യന്റെ കായികമാനസികവളൎച്ചയെ തടുത്തു. അനേകതരം കൎമ്മാചാരങ്ങൾ നടപ്പിലാക്കി. ജനനം മുതൽ മരണം വരെ അനുഷ്ഠിക്കേണ്ടതായ ചടങ്ങുകൾ നിശ്ചയിച്ചു. രോഗം മുതലായവ, ദേവന്മാരുടെ കോപംകൊണ്ടുണ്ടാവുന്നതാണെന്നും, അവരുടെ പ്രീതി സമ്പാദിക്കുന്നതിനായി ബലികളും യാഗങ്ങളും കഴിക്കേണമെന്നും പഠിപ്പിച്ചു. ദേവന്മാൎക്കും മനുഷ്യൎക്കും മദ്ധ്യേ ദല്ലാലുകാരായി ഒരു ജാതിയെ ഉറപ്പിച്ചു. ജനസമൂഹം അവരുടെ അടിമകളായി തീൎന്നു. സാമാന്യജനങ്ങളുടെ ക്ലേശങ്ങൾക്കു അവസാനമില്ലാതെയായി. അനേകജന്മങ്ങൾ ഉണ്ടെന്നും, അവയിൽനിന്നു രക്ഷപെടുന്നതിനു ദേവപ്രീതി സമ്പാദിക്കേണമെന്നും ഉള്ള ഒരു ചങ്ങലയുടെ ഭാരം ദുസ്സഹമായിത്തീൎന്നു. മനുഷ്യർ അവസാനമില്ലാത്ത ജനനങ്ങളിൽനിന്നു മുക്തരാവുന്നതിനു മാൎഗ്ഗം കാണാതെ ഭയവിഹ്വലരായി ബ്രാഹ്മണരെ ദൈവങ്ങളായി ഗണിച്ചു പൂജിക്കേണ്ടതായി വന്നു. നീതിയും ന്യായവും ജാതിവ്യത്യാസം അനുസരിച്ചു നടത്തപ്പെട്ടു. വളരെ ജനങ്ങളെ പിശാചുക്കളെന്നും കുരങ്ങന്മാരെന്നും നിന്ദിച്ചു തള്ളി, മനുഷ്യകുലത്തിൽനിന്നു ബഹിഷ്കരിക്കപ്പെട്ടവരെപ്പോലെയാക്കി. സ്ത്രീകൾക്കു ന്യായമായി ലഭിക്കേണ്ട സ്ഥാനം നിൎത്തൽചെയ്തു, അവരെ പുരുഷന്റെ അഭീഷ്ടസിദ്ധിക്കു പ്രയത്നിക്കേണ്ട അടിമകളുടെ നിലയിലാക്കി. 'മനുസ്മൃതി' ലോകസ്വാതന്ത്ര്യത്തിനു എന്തു ദോഷം ചെയ്തിട്ടുണ്ടെന്നു വിവരിപ്പാൻ പ്രയാസം. അറിവില്ലാത്ത മൃഗങ്ങളെപ്പോലെ, മനുഷ്യർ ഇവയെല്ലാം സഹിച്ചുവല്ലോ എന്നു വിചാരിക്കുന്നവർ, ഇന്നും ആ വ്യവസ്ഥകളെ ഏൎപ്പെടുത്തുവാൻ തയാറായി അനേകം ലക്ഷം പേർ ഉണ്ടെന്നു അറിയുമ്പോൾ ആശ്ചൎയ്യപ്പെടുകയില്ല.

രണ്ടായിരം സംവത്സരംകൊണ്ടു നിൎമ്മിച്ചിട്ടുള്ള ഇത്തരം ചങ്ങലകളിൽ നിന്നു സാധുക്കളെ വിമുക്തരാക്കുന്നതിനു കപിലർ മുതലായ മഹാത്മാക്കൾ ശ്രമിച്ചു എങ്കിലും ബുദ്ധനു മാത്രം അതു സാധിച്ചു. ജാ

തിവ്യത്യാസം ഇല്ല; ബലികളും യാഗങ്ങളും ആവശ്യമില്ല; കർമ്മാചാരങ്ങൾ നിരർത്ഥകങ്ങളാകുന്നു. ഈവിധം ജനസാമാന്യത്തിനു ആശ്വാസജനകമായ അനേകതത്വങ്ങൾ പറഞ്ഞുമനസ്സിലാക്കി, ഒരു നവീകരണം ഉണ്ടാക്കി. അതിനടുത്ത കാലത്തു തന്നെ ഗ്രീസിലും സോക്രട്ടീസ് യവനന്മാരെ സ്വാതന്ത്ര്യരാക്കി തീർത്തു. ബുദ്ധനെ ഒരു മാർഗ്ഗദർശിയായി സ്വീകരിച്ച് അനേകായിരം പേർ അനുഗമിച്ചു, ഒരു പുതിയ മതം ഭൂമിയിൽ പ്രബലപ്പെട്ടു. ഗ്രീസിൽ അഭിപ്രായവ്യത്യാസം ഉണ്ടാക്കി എന്നല്ലാതെ, ഒരു മാർഗ്ഗം സ്ഥാപിച്ചില്ല. സോക്രട്ടീസിന്റെ മേൽ രാജ്യഭരണസംബന്ധമായ കുററങ്ങൾ ആരോപിച്ച്, അദ്ദേഹത്തെ വിഷംകുടിപ്പിച്ചു കൊന്നുകളഞ്ഞു. ഇൻഡ്യയിലെ ആര്യന്മാരെപ്പോലെ തന്നെ, ജാതികളുടെ ഇടയിൽ ഒരു പ്രധാന സ്ഥാനം കരസ്ഥമാക്കി, ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ടവരാണെന്നു ഘോഷിച്ച ജൂതന്മാരും മോശയുടെ ന്യായപ്രമാണം എന്ന അനേകതരം ചടങ്ങുകളോടുകൂടിയ ഒരു ധർമ്മത്തിന്റെ ശക്തികൊണ്ടു ജനങ്ങളെ അടിമകളാക്കി. ഇൻഡ്യയിലെപ്പോലെ, പുരോഹിതന്മാർ ഒരു ഗോത്രത്തിലുള്ളവർ മാത്രമേ ആകാവൂ എന്നും; ജനനം മുതൽ മരണംവരെ അനേകകർമ്മങ്ങൾ അനുഷ്ഠിക്കേണ്ടതാണെന്നും; ബലികൾ ദൈവത്തിനു വളരെ പ്രീതികരങ്ങളാണെന്നും മററും പഠിപ്പിച്ചു. വളരെ കാലത്തേക്കു രാജ്യഭരണസംബന്ധമായി അവർക്കു സ്വാതന്ത്ര്യമുണ്ടായിരുന്നു. ഒടുവിൽ മററുജാതിക്കാരെപ്പോലെ തങ്ങൾക്കും രാജാവു വേണമെന്നു നിശ്ചയിച്ച് ഒരു രാജകുഡുംബവും ഉണ്ടാക്കി. ജനസമുദായം പലവിധമായ ചങ്ങലകൾകൊണ്ടു ക്ലേശപ്പെട്ടപ്പോൾ നസറേത്തിൽ ക്രൈസ്റ്റ് ജാതനായി. "ഒരുവന്റെ ഭക്ഷണം ഏതു പദാർത്ഥമായാലും അതുകൊണ്ടു അവൻ മലിനപ്പെടുന്നില്ല" എന്നു പഠിപ്പിച്ചതുകൊണ്ടു, ഭക്ഷണംകൊണ്ടു ഒരാൾ അശുദ്ധനാകും എന്ന് മോശയുടെ ചങ്ങലയെ പൊട്ടിച്ചു. "പുണ്യദിവസം മനുഷ്യന്റെ സൌകര്യത്തിനായിട്ടല്ലാതെ, മനുഷ്യനെ പുണ്യദിവസത്തിനായിട്ടല്ല സൃഷ്ടിച്ചതു്"— എന്നതുകൊണ്ടു മനുഷ്യന്റെ സൌകര്യങ്ങൾക്കു എതിരായി പുണ്യദിവസങ്ങളെ ഗണിക്കരുത് എന്നാക്കി. "അന്യോന്യസ്നേഹം ബലിയേക്കാൾ വിലയേറിയതു്" എന്നതുകൊണ്ടു, യാഗങ്ങളുടെ വില കുറച്ചു. "ഈ മലയിലോ യെറുശലേമിലോ നിങ്ങൾ ദൈവത്തെ വന്ദിച്ചിട്ടാവശ്യമില്ല. ദൈവം ആത്മാവാകുന്നു. അദ്ദേഹത്തെ വന്ദിക്കുന്നവർ ആത്മാവിലും സത്യത്തിലും വന്ദിക്കണം" എന്നതുകൊണ്ടു, ദൈവാരാധനയും, ദേവാലയങ്ങളും, പുണ്യസ്ഥലങ്ങളും, പുരോഹിതന്മാരുടെ ചടങ്ങുകളും ആവശ്യമല്ലെന്നു മനസ്സിലാക്കി. "ഞാൻ വഴിയും സത്യവും ജീവനുമാകുന്നു", "എന്റെ നുകം എളുപ്പമുള്ളതാകുന്നു"— എന്നീ വചനങ്ങളാൽ ക്ലേശകരമായ അനേകം കർമ്മാചാരങ്ങളെ നിർത്തൽചെയ്തു, മോശയുടെ ന്യായപ്രമാണം നിവൃത്തിയായി എന്നു പറഞ്ഞു് ലോകത്തിനു വീണ്ടും സ്വാതന്ത്ര്യത്തെ കൊടുത്തു. അധികാരികളായ പ്രഭുക്കൾ അദ്ദേഹത്തെ വധിച്ചു എങ്കിലും, അദ്ദേഹത്തിന്റെ പരിശുദ്ധജീവിതമാതൃകയും വചനങ്ങളും ഭൂലോകത്തിന്റെ ഗതിയെ ഭേദപ്പെടുത്തി. ബുദ്ധന്റെയും ക്രിസ്തുവിന്റേയും ലഘുവായ നുകത്തെ സ്വാർത്ഥതല്പരരാ

യ മനുഷ്യർ വീണ്ടും ഭാരമുള്ളതാക്കിത്തീൎത്തു. പുരോഹിതനും രാജാവും ഒന്നിച്ചുചേൎന്ന് ജനസമുദായത്തെ അടിമപ്പെടുത്തി. സ്വാതന്ത്ര്യത്തിന്റെ വൎത്തമാനത്തെ ലോകമെല്ലാം അറിയിച്ചു എങ്കിലും, പ്രകാശം ലോകത്തിൽ വന്നിട്ടും, മനുഷ്യർ അന്ധകാരത്തെ ഇഷ്ടപ്പെട്ടു. ഇൻഡ്യയിൽ ദേവഭാഷ സംസ്കൃതമാക്കിയതുപോലെ, യൂറോപ്പിൽ ദേവഭാഷ ലത്തീനും, സിറിയായിൽ സുറിയാനിയും ആക്കി. വേദങ്ങൾ ബ്രാഹ്മണൎക്കല്ലാതെ പഠിക്കുന്നതിനും ഉച്ചരിക്കുന്നതിനും പാടില്ലാത്തതുപോലെ, യൂറോപ്പിലും ലത്തീൻഭാഷ, പുരോഹിതന്മാൎക്കു മാത്രം അഭ്യസിക്കാവുന്ന ഭാഷയായി. ചെയ്തുപോയ പാപങ്ങൾ പുരോഹിതരോടു ഏറ്റുപറഞ്ഞാൽ, കത്തനാർ ദൈവത്തിന്റെ പ്രതിപുരുഷനായി അവയ്ക്കു മോചനം കൊടുക്കുമെന്നും; മരിച്ചുപോയ ഒരാളുടെ ആത്മാവ് ഭൂമിശാസ്ത്രജ്ഞന്മാർ ആരും ഇതുവരെ കണ്ടുപിടിച്ചിട്ടില്ലാത്ത ബസ്റ്റക്കാനം എന്നൊരു സ്ഥലത്തു പോകുന്നുവെന്നും; പുരോഹിതന്മാർ ചില അവസരങ്ങളിൽ പ്രാൎത്ഥനകൾ കഴിച്ചാൽ അവൎക്കു അവിടെ നിന്നു മോചനം കിട്ടുമെന്നും; മറ്റും പല വിശ്വാസങ്ങൾ ഉറപ്പിച്ച് മനുഷ്യനു സ്വാതന്ത്ര്യം ഇല്ലാതാക്കി. സാധാരണ മനുഷ്യൎക്കു അറിയാവുന്ന ഭാഷയിൽ പോലും കൎമ്മങ്ങൾ നടത്തുകയില്ല. അവൎക്കു ഒന്നിനെപ്പറ്റിയും തൎക്കിച്ചുകൂടാ. സഭയുടെ നായകൻ പറയുന്നതിൽ അബദ്ധമില്ലെന്നു സമ്മതിക്കണം. മനുഷ്യനു സ്വന്തബുദ്ധിയുണ്ടായിട്ട് എന്തു ഫലമാണുള്ളതെന്നന്വേഷിപ്പാൻ പാടില്ല. എല്ലാ മതങ്ങളിലേയും പോലെ, ഈ കൎമ്മങ്ങൾക്കെല്ലാം പണംകൊടുക്കയും വേണം; ധനവാന്നു അധികം കൎമ്മങ്ങൾ ചെയ്തുകൊടുക്കും.

ക്രിസ്തുവിന്റെ സ്വാതന്ത്ര്യം റോമാസാമ്രാജ്യത്തിൽ പ്രചരിച്ചപ്പോൾ രാജ്യഭരണസംബന്ധമായും സ്വാതന്ത്ര്യമുണ്ടായി. റോമാസാമ്രാജ്യം നശിച്ചു എങ്കിലും, അനേകം ഇടപ്രഭുക്കന്മാരും പുതിയ രാജവംശങ്ങളുമുണ്ടായി. പുതിയ രാജവംശങ്ങൾക്കു പുരോഹിതന്റെ സഹായം അത്യന്താപേക്ഷിതമായതോടുകൂടി, പുരോഹിതന്റെ പ്രബലതയും ശക്തിയും വൎദ്ധിച്ചു. യൂറോപ്പു വീണ്ടും അടിമത്തത്തിൽ കിടക്കുമ്പോൾ അച്ചടിയും വെടിമരുന്നും കണ്ടുപിടിക്കപ്പെട്ടു. ഒന്നുകൊണ്ടു പുസ്തകംവഴിക്കു അറിവു പ്രചാരത്തിലായി. മററതുകൊണ്ടു, പ്രഭുക്കന്മാരുടെ ശക്തി നശിച്ച്, സാധാരണക്കാൎക്കും ശക്തിയുണ്ടായി. സാവനറോള, ലൂഥർ മുതലായ നവീകരണക്കാർ ഉണ്ടായി, ജനങ്ങളെ അടിമത്തത്തിൽ നിന്നു വീണ്ടും വിമുക്തരാക്കി. ജനങ്ങളുടെ അഭിപ്രായമനുസരിച്ച് ഭരിക്കുന്നയാൾ രാജാവ്, എന്നതത്വം ഇംഗ്ലണ്ട് ഉറപ്പിച്ചു. രാജ്യഭരണസംബന്ധമായും മതവിശ്വാസസംബന്ധമായും സ്വാതന്ത്ര്യമില്ലെങ്കിൽ, പുതിയ സ്ഥലങ്ങളിൽ പോയി നവീനമായി സമുദായത്തെ ഏൎപ്പെടുത്തിക്കൊള്ളാം, എന്നു കരുതി ഇംഗ്ലണ്ടിൽനിന്നു അനേകം കുഡുംബങ്ങൾ അററ്ലാൻറിക്കു സമുദ്രതരണം ചെയ്ത് ഐക്യനാടുകൾ സ്ഥാപിച്ചു. റൊസ്സോ, വാൾട്ടയർ മുതലായ പുരുഷകേസരികളായ ദീൎഘദൎശികളുടെ കൃതികളുടെ ശക്തികൊണ്ടു സ്വാതന്ത്ര്യം, സമത്വം, സഹോദരത്വം, എന്ന ഹൃദയാകൎഷകങ്ങളായ വചനങ്ങൾ ഒരു നവീനലോകത്തിന്റെ മുദ്രാവാചകങ്ങളായി. ക്രിസ്തുവിന്റെസുവിശേഷം ഇൻഡ്യയിലും ചൈ

നയില്ലാ പ്രവേശിച്ച അന്ധകാരത്തിലിരിക്കുന്നവൎക്ക് പ്രകാശത്തെ കൊടുത്തുവരുന്നു. സ്ത്രീകൾക്കു സ്വാതന്ത്ര്യം കൊടുക്കുന്നു വീട്ടിൽ വളൎത്തുന്ന മൃഗങ്ങളെക്കാൾ നികൃഷ്ടരെന്നു ഗണിച്ചുവരുന്ന അനേകലക്ഷം ജനങ്ങൾക്കു സാമുദായികമായ ഉയൎച്ച നൽകുന്നു. വെള്ളം ഇല്ലാത്തെടത്തു നദികളുടെ ഗതിയെ തിരിച്ചയച്ചിച്ച് വെള്ളം ഉണ്ടാക്കിയും, മഹാലമാന്യങ്ങളാൽ ശാഗങ്ങൾ സ്ഥാപിച്ചും പ്രപഞ്ചശക്തികളെ ജയിച്ച 'തലയിലെഴുത്ത്' മനുഷ്യന്മാരുടെ തലയിലേ ഉള്ളൂ എന്നു തെളിയിച്ചിരിക്കുന്നു. ഒരു പൂൎണ്ണമായി ഫലപ്രദമാകാത്തതു, അനേക കാലംകൊണ്ടു അധികാരപ്രിയന്മാർ കൂട്ടിചേൎത്തിട്ടുള്ള വിഷത്തിന്റെ ദോഷത്താൽ മാത്രമാകുന്നു. ഇതിനിടയ്ക്കു തിബത്തിലും ഹിമാലയത്തിലും മഹാത്മാക്കൾ വരിവരിയായി ഇരിക്കുന്നു എന്നും, മറ്റും പറഞ്ഞ് മനുഷ്യസ്വാതന്ത്ര്യത്തിനു ന്യൂനത ഉണ്ടാക്കാവുന്നതായ ഒരു ചഞ്ചലചിത്തർ ഉണ്ടാക്കിവരുന്നത് പ്രസ്താവയോഗ്യമാകുന്നു. ചെറിയ രാജ്യക്കാരുടെ സ്വാതന്ത്ര്യത്തെ ഇല്ലാതാക്കി അവരെയും അടിമകളാക്കണമെന്നു കരുതി, ജൎമ്മനി, സ്വാതന്ത്ര്യത്തിന്റെ ഭവനവും അതിന്റെ പരിചയമാകുന്ന ഇംഗ്ലണ്ടിനോടു ഘോരസമരം നടത്തുന്നുവല്ലോ. സ്വാതന്ത്ര്യസ്നേഹികൾ ഇംഗ്ലണ്ടിനോടു ചേൎന്ന്, 'ഇംഗ്ലണ്ടു ജീവിച്ചാൽ ആർ മരിക്കും? സ്വാതന്ത്ര്യം നശിച്ചാൽ ആര് ജീവിക്കണം?' എന്നു വിചാരിച്ച്, സ്വാതന്ത്ര്യത്തിന്റെ വിജയത്തിനു സൎവ്വാത്മനാ ആഗ്രഹിക്കണം.

ചങ്ങനാശ്ശേരി.

—വി. ഐ. തോമസ്.

## നമ്മുടെ ചില ചുമതലകൾ.

## II

ഉന്നതവിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള വിശാലമാനസന്മാരായ ഹിന്തുക്കളുടെ ശ്രദ്ധയെ ആകൎഷിക്കുന്ന ചില സംഗതികളാണ് ഞാൻ മുകളിൽ കുറിച്ചിട്ടുള്ളത്. അവയ്ക്കു ചില നിവാരണമാൎഗ്ഗങ്ങൾ ചൂണ്ടിക്കാണിക്കാമെന്ന് ആദ്യത്തിൽ പറഞ്ഞിട്ടുള്ളതിന്നനുസരിച്ച്, അതിലേക്കായി ഇനി ഉത്സാഹിക്കാം.

ആദ്യമായും പ്രധാനമായും ചെയ്യേണ്ടതു്, വിദ്യാഭ്യാസം ഇല്ലാത്തവൎക്ക് വിദ്യാഭ്യാസം ഉണ്ടാകുവാനുള്ള മാൎഗ്ഗങ്ങൾ കണ്ടുപിടിച്ച്, അവസ്ഥാനുസരിച്ച് വിദ്യാൎത്ഥിനന്മാരായ സകലരേയും വിദ്യാഭ്യാസം ചെയ്യിക്കുകയാണ്. ഈ ലോകത്തിൽ നടപ്പിൽവന്നിട്ടുള്ള മിക്ക മതങ്ങളും മനുഷ്യൻ ചെയ്യുന്ന സകല പ്രവൃത്തികൾക്കും ഉത്തരവാദിത്വം അവനിൽതന്നെ നിലനില്ക്കുന്നു എന്നും, അവൻ കഴിക്കലല്ലെങ്കിൽ മരണാ[illegible] രിക്കൽ ഈശ്വരന്റെ മുമ്പിൽനിന്ന് അ[illegible] ദ്ദേഹത്തിന്റെ വിചാരണയ്ക്കു, പാത്രമാ[illegible] കേണമെന്നും നമ്മെ പഠിപ്പിക്കുന്നുണ്ട്. ന[illegible] മുക്കെല്ലാവൎക്കും ഈശ്വരൻ നമ്മുടെ നേ[illegible]

ദയാലുവായിരിക്കേണമെന്നും നമ്മുടെ അപരാധങ്ങളെല്ലാം ക്ഷമിക്കേണമെന്നും ആണല്ലൊ മോഹം. ഈ മോഹം സാധുവായിതീരണമെങ്കിൽ നാം എല്ലാവരും തീൎച്ചയായും നമ്മുടെ സമസൃഷ്ടികളുടെ നേരെ ദയ കാണിച്ച്, അവരിൽ കാണാവുന്ന ദോഷങ്ങളെ ക്ഷമിക്കേണ്ടതാണ്. ഈ രണ്ടാമതു പറഞ്ഞതിനനുസരിച്ച് പ്രവൎത്തിച്ചാലേ, ആദ്യമായി പറഞ്ഞതിനു നമ്മൾ അൎഹന്മാരാകയുള്ളു എന്ന തത്വം ഗ്രഹിച്ചതുകൊണ്ടാണ്, ക്രിസ്ത്യാനികൾ നിത്യവും ഉച്ചാരണം ചെയ്യുന്ന ഈശ്വരപ്രാൎത്ഥന (Lord's Prayer) ഇപ്പോൾ ഇരിക്കുന്ന രീതിയിൽ രചിച്ചിട്ടുള്ളതെന്നു തോന്നുന്നു. ഈശ്വരൻ നമ്മോടേതുവിധം പ്രവൎത്തിക്കേണമെന്നു നാം ആഗ്രഹിക്കുന്നുവോ ആവിധംതന്നെ നാം നമ്മുടെ സഹജീവികളോടും പ്രവൎത്തിക്കണം എന്നതിനു തൎക്കമില്ല. വിദ്വാന്മാരായവർ തങ്ങളുടെ സഹോദരന്മാരിൽ പലരും അക്ഷരവിദ്യാഭ്യാസം പോലും ഇല്ലാതെ കഷ്ടപ്പെടുന്നുണ്ടെന്നുള്ളതു ധരിച്ച് ആ ന്യൂനതയുടെ പരിഹാരത്തിനായി ചിലതെല്ലാം പ്രവൎത്തിക്കേണ്ടതാണ്.

ഈ സംഗതിയിൽ നാം ആദ്യമായി ചെയ്യേണ്ടതു്, പ്രാഥമികവിദ്യാഭ്യാസം രാജ്യത്തിൽ എല്ലാവൎക്കും ധൎമ്മമായി കൊടുക്കേണ്ടതു്, ഗവൎമ്മെണ്ടിന്റെ കടമയാണെന്നു ഗവൎമ്മെണ്ടിനെ ബോദ്ധ്യപ്പെടുത്തുകയാണ്. ഇതു അത്ര സുസാധ്യമായ ഒരു കാൎയ്യമല്ലെന്നു അടുത്തകാലത്തു പരേതനായ മിസ്റ്റർ ഗോഖലയുടെ പരിശ്രമങ്ങൾക്കു വന്ന പരാജയത്തിൽനിന്നു മനസ്സിലാക്കാം. എന്നാൽ ഇതു സുസാധ്യമല്ലെങ്കിലും, അസാദ്ധ്യമല്ലെന്നുള്ള പൂൎണ്ണബോധത്തോടെ നാം എല്ലാവരും പരിശ്രമിക്കേണ്ടതാണ്. ഇതു അസാദ്ധ്യമല്ലെന്നു ഞാൻ പറഞ്ഞതിനുള്ള പ്രധാനകാരണം, ഇംഗ്ലണ്ടാണ് ആദ്യമായി യൂറോപ്പിൽ ധൎമ്മമായി പ്രാഥമികവിദ്യാഭ്യാസം സമ്പാദിക്കുന്നതിനു ജനതതിക്കു കഴിവുവരുത്തിയതെന്നതാണ്. ഇംഗ്ലീഷുകാരു തന്നെയാണല്ലൊ നമ്മേയും ഭരിക്കുന്നതു്.

ഇന്ത്യയുടെ ഉൽഗതിക്കു ഏററവും ആവശ്യമായിട്ടുള്ളതു് ജനങ്ങളിൽ ഭൂരിപക്ഷത്തിനെങ്കിലും എഴുത്തും വായനയും അറിഞ്ഞിരിക്കേണ്ടതാണ്. അതിലേക്കാണ്, ജനങ്ങളുടെ നായകന്മാർ യഥാൎത്ഥത്തിൽ ശ്രമിക്കേണ്ടതു്. അതു സാധിച്ചാലല്ലാതെ, രാജ്യതന്ത്രവിഷയമായും മററും നമുക്കു വല്ല ഗുണങ്ങളും കിട്ടിയാൽ തന്നേയും, അവയെ ഏററവും ഉചിതമായ വിധത്തിൽ നമുക്കു ഉപയോഗിക്കുവാൻ സാധിക്കുന്നതല്ലാ; അതു സാധിക്കാത്ത പക്ഷം, കിട്ടിയ പാലിൽ നാം ഉപ്പു വാരി ഇടുക കൂടി ചെയ്തേക്കാം. ഇപ്പോൾ ജനങ്ങളുടെ നായകന്മാരാണെന്നു പറഞ്ഞു കച്ചകെട്ടി പുറപ്പെട്ടിട്ടുള്ളവരിൽ മിക്കവരുടേയും പരിശ്രമം വേണ്ട വിഷയങ്ങളിലല്ല ചിലത്തിക്കാണുന്നതു്. അടിത്തട്ടിന്നു ഉറപ്പുവരുത്താതെ, ചെളിയിൽ കൊണ്ടുപോയി മണിമേടകൾ പണിയിക്കുന്നവരുടെ പ്രമാദമാണ് ഇവരിൽ പലരിലും നാം കണ്ടുവരുന്നതെന്നു വ്യസനസമേതം പ്രസ്താവിക്കാതെ നിവൃത്തിയില്ല. ഈ നേതാക്കന്മാരിൽ ചിലരുടെ പ്രവൃത്തികൾ കണ്ടിട്ടാണെന്നു തോന്നുന്നു, ഇയ്യിടയിൽ മിസ്റ്റർ ഗാന്ധി, "ഞാൻ നമ്മുടെ നേതാക്കന്മാരോടു പോരടിക്കുവാനാണ് തീൎച്ചയാക്കിയിരിക്കുന്നതെന്നു" പറഞ്ഞതു്. നമ്മുടെ നേതാക്കന്മാരിൽ പലരും

അവരവരുടെ പേര് പൊങ്ങണം, അവരവൎക്ക് എന്തെങ്കിലും കുറെ സ്ഥാനമാനങ്ങൾ കിട്ടണം, എന്നീ വിധത്തിലുള്ള ചില ഉദ്ദേശങ്ങൾ മാത്രം ഉള്ളവരാണ്. ജനതതിയോട് സ്നേഹം ഇവരിൽ പത്തിൽ ഒരാൾക്കെങ്കിലും ഉണ്ടായിരുന്നാൽ എത്ര നന്നായിരുന്നു! എന്നാൽ ജനങ്ങളിൽ ഭൂരിപക്ഷവും അജ്ഞാനാന്ധകാരത്തിൽ കിടന്നു മുങ്ങിപ്പൊങ്ങുമായിരുന്നുവോ?

ഇന്ത്യാക്കാരിൽ ഭൂരിപക്ഷത്തിനും എഴുതുവാനും വായിപ്പാനുമുള്ള അറിവു ആവശ്യമാണെന്നു ഞാൻ പറഞ്ഞുവല്ലോ; എന്നാൽ ഇതുകൊണ്ടു സകലതും സാധിച്ചു എന്നു ആരും സംശയിക്കേണ്ട. ജീവിതായോധനത്തിൽ വിജയപ്രാപ്തിക്കാവശ്യമായ വിവിധരീതിയിലുള്ള വിദ്യാഭ്യാസസൌകൎയ്യങ്ങളും അവൎക്കുണ്ടായിരിക്കേണ്ടതാണ്. അവ എന്തെല്ലാമാണെന്നു വിരൽമടക്കി കണക്കാക്കുവാൻ വിഷമമാണ്; അതിനുള്ള കാരണം, രാജ്യത്തിൽ ഓരോ ഭാഗത്തും ആവശ്യമായ വിദ്യാഭ്യാസക്രമങ്ങൾ ഭിന്നങ്ങളെന്നുള്ളതാണ്. ഇംഗ്ലണ്ടിൽ ഈ കാൎയ്യത്തിലേക്കായി ചെയ്തുവരുന്ന ചില പരിശ്രമങ്ങളെ ഇവിടെ ചൂണ്ടിക്കാണിക്കാം. ഇവയിൽ സ്വീകാൎയ്യമായവയെ കൈക്കൊണ്ട്, ആവശ്യങ്ങളായ ഭേദഗതികൾ വരുത്തി രാജ്യത്തിൽ ഓരോരിടത്തും നടപ്പിൽ വരുത്തുന്നതായാൽ, വളരെ നന്നായിരിക്കും. ഇംഗ്ലണ്ടിൽ, കൂലിവേലക്കാൎക്ക് ദിവസത്തെ ജോലികഴിഞ്ഞതിനു ശേഷം ഒരുമിച്ചു കൂടുവാൻ ക്ലബ്ബുകളും, വായനശാലകളും, മാനസപരിഷ്കാരത്തിനുവേണ്ടി പുസ്തകം കടം കൊടുക്കുന്ന പുസ്തകാഗാരങ്ങളും, സായാഹ്നസമയങ്ങളിൽ പ്രയോജനകരമായ വിഷയങ്ങളെപ്പററിയുള്ള പ്രസംഗങ്ങളും, മാനസോല്ലാസത്തേയും, സഹോദരസ്നേഹത്തേയും വൎദ്ധിപ്പിക്കുന്ന സാമുദായികസമ്മേളനങ്ങളും ഉണ്ട്. ഇതെല്ലാം അവിടെ സ്ഥാപിച്ചിട്ടുള്ളതു ഭരണകൎത്താക്കന്മാരല്ല. ഈ മാതിരി സ്ഥാപനങ്ങൾ ഇന്ത്യയിലും ആവശ്യമാണ്. എന്നാൽ അവയെ നടപ്പിൽ വരുത്തേണ്ടതു ഭരണാധികാരികളുടെ കടമയാണെന്നു വിചാരിച്ച് ആരെങ്കിലും ഉത്സാഹവിഹീനന്മാരായി ഇരിക്കുന്നുണ്ടെങ്കിൽ, അതു അവരുടെ ദോഷതമാത്രമാണെന്നേ പറയേണ്ടതുള്ളു. ഈ മാതിരി സ്ഥാപനങ്ങൾ നടപ്പിൽ വരുത്തേണ്ടതു ഉന്നതവിദ്യാഭ്യാസം ലഭിച്ചിട്ടുള്ള ഇന്ത്യക്കാരുടെ ചുമതലയാണ് എന്നു മനസ്സിലാക്കി അവരിൽ പലരും ഒന്നൊന്നു പ്രവൎത്തിച്ചാൽ വളരെ നന്നായിരിക്കും. ജനങ്ങളിൽ പലൎക്കും ബാധിച്ചിട്ടുള്ള അജ്ഞാനാന്ധകാരം നിരാകരിക്കുന്നതിനായി പരിശ്രമിക്കുവാൻ ചില സംഘങ്ങൾ സ്ഥാപിച്ചോ, കൂലിവേലക്കാരുടെ ആവശ്യത്തിലേക്കായി പ്രസംഗങ്ങൾ നടത്തിയോ, ദേശസഞ്ചാരം ചെയ്തുകൊണ്ടു ജനതതിക്കു പൊതുവിൽ ഉപയോഗകരമായ വിഷയങ്ങളെപ്പററി പ്രസംഗിച്ചോ, വ്യവസായപ്രദൎശനങ്ങൾ നടത്തിയോ, മതസംബന്ധമായും, സന്മാൎഗ്ഗജീവിതത്തിനാവശ്യമായും ഉള്ള വിഷയങ്ങളെപ്പററി പഠിപ്പിച്ചോ, ഉദ്ദേശസിദ്ധി വരുത്താൻ ശ്രമിക്കേണ്ടതു ഇവരുടെ എല്ലാവരുടേയും കടമയാണ്. മേൽ പറഞ്ഞിട്ടുള്ള മാൎഗ്ഗങ്ങൾ പോലെ തന്നെ, പ്രധാനമായവ ഇനിയും പലതുണ്ട്. അവയെ ആരാഞ്ഞു പിടിക്കുവാൻ ഇപ്പോൾ ഉത്സാഹിക്കേണ്ട ആവശ്യമില്ല. എന്തെന്നാൽ: അവയെ ആരാഞ്ഞറിയുവാൻ ശേഷിയുള്ളവരെയാണു നാം, ജനസമുദായോൽ

ഗരിക്ക വേണ്ടതെല്ലാം പ്രവൎത്തിക്കുവാൻ ഓൎമ്മപ്പിക്കുന്നതു്. ഉചിതമെന്നു തോന്നുന്നതെല്ലാം ഉത്തമമായ വിധത്തിൽ പ്രവൎത്തിച്ച് അവർ ഉദ്ദിഷ്ടസിദ്ധി വേഗത്തിൽ പൂൎണ്ണമായി വിശ്വസിച്ചുകൊണ്ടു ഈ ലേഖനത്തെ ഇവിടെ അവസാനിപ്പിക്കുന്നു.

മതിരാശി. — അമ്പാടി നാരായണമേനോൻ.

## മന്മഥൻ

൧. അയി! സരസിരുഹേഷോ സൎവ്വജൈത്രനചകിത്തേ,
രതിദയിത, വസോ, തേ വീൎയ്യ്യമത്ഭുതാൎയ്യം:
വിധിഹരിഹരമുഖ്യന്മാരുമേററം ഭവാനാൽ
വിവശകദനതപ്താത്മാക്കളായ്ത്തീൎന്നിടുന്നു.

൨. സുരഭിസുമസമൂഹം ഹന്ത! ചിന്തും വസന്തം
സുഖകരനതിമാത്രം മാന്യഭാവൽക്കമിത്രം;
സുരുചിരവിധുബിംബം പാണ്ഡുരൈകാതപത്രം;
ശുകപികനികുരുംബം ത്വൽസ്തവം വാഴ്ത്തിടുന്നു.

൩. ജയ ജയ ജഗദൈകശ്ലാഘ്യ, ഹേ! മീനകേതോ,
ജനിമൃതിസുഖദുഃഖോദസംസാരഹേതോ,
ജലരുഹശര, ലക്ഷ്മീപീനവക്ഷോജപാന-
ജ്വലിതസുഭഗമൂൎത്തേ, തുംഗശൃംഗാരവിത്തേ.

൪. രസമൊടഖിലലോകാസ്വാദ്യമാകും കരിമ്പാ-
ണയി!തവകുസുമേഷോ, ദിവ്യമാം നവ്യചാപം;
അളിനിരയൊരുഞാണാ;-ണെന്തു വൈജാത്യ-,മത്യ-
ത്ഭുതകരമിഹ പാൎത്താൽ യുഷ്മദീയാപദാനം.

൫. സുരഭിലസുഭഗശ്രീയാൎന്നു മാധുൎയ്യവത്താം
സുരുചിരമകരന്ദം തൂകിടും സൂനവൃന്ദം.
ഹൃദയവിദളനത്തിൽ ദക്ഷമത്യുഗ്രമാകും
വിശിഖനികരമാക്കിത്തീൎത്തിടുന്നു.

൬. മദന, മധിതമാം നിൻ സ്യന്ദനം മന്ദവാതം;
മദകളഭകരോരുവ്യൂഹമാണാത്മസൈന്യം;
മൃദുലമധുരമാമീ സാധുസാമഗ്രിയാലേ
ത്രിഭുവനവിജയം നീ നിത്യവും നേടിടുന്നു.

൭. വിരഹയുവജനത്തിന്നുഗ്രകാലാഹിയായും
രമണികളൊടു ചേരും സൎവ്വലോകൎക്കുമുള്ളിൽ
സരസമമൃതധാരാവൎഷിയായും, സഹൎഷം
മന്മസിജ, വിഹരിപ്പൂ വിശ്വവിശ്വങ്ങളിലും നീ.

വൃ. ജനിസൃതിമൃതിപീഡാവക്രസംസാരചക്രം
ബലമൊടു തടവേതും വിട്ടു താനേ തിരിപ്പാൻ
നിരുപമപടുഭാവം കൂടിടും പ്രൗഢനാം ഞാ-
നഖിലഭുവനശാഖിക്കെന്നുമാധാരഭൂതൻ.

തിരുവനന്തപുരം. —പന്തളത്തു കേരളവൎമ്മതമ്പുരാൻ.

## പുത്രീവിവാഹം

൧.

സ്ത്രീകൾക്ക് ആൎത്തവമുണ്ടായതിന്റെശേഷം അവരെ വിവാഹം ചെയ്യുന്ന നടപ്പ് കേരളബ്രാഹ്മണൎക്കുള്ളതാണെല്ലോ. അത് വിധ്യനുസരണമാകുന്നു. ഈ ആചാരം ആൎയ്യന്മാരുടെ ആദ്യകാലത്തുണ്ടായിരുന്നതാണെന്ന് പല പ്രമാണങ്ങളാലും സ്പഷ്ടമാകുന്നു:— മന്ത്രം ൧-ാം പ്രശ്നം ൩-ാം ഖണ്ഡം കാൺക.

"സോമഃപ്രഥമോവിവിദേഗന്ധൎവോ
വിവിദഉത്തരഃ തൃതീയോഅഗ്നിഷ്ടേ
പതിസ്തുരീയസ്തേമനുഷ്യജാഃ"—

എന്ന മന്ത്രം വധുവെ നോക്കി വരൻ ജപിക്കുന്നതാണ്. ഇതിൽ, ആദ്യം സോമനും, രണ്ടാമത് ഗന്ധൎവനും, മൂന്നാമത് അഗ്നിയും അവളെ ഭാൎയ്യയാക്കിയതിന്റെ ശേഷം, നാലാമത് മനുഷ്യഭൎത്താക്കളുണ്ടാകുന്നു എന്നാണ്. ഈ മന്ത്രത്തിന്റെ ഒടുവിൽ "മനുഷ്യജാഃ"- എന്നത് ഏകവചനമാണെന്നും; കാവ്യാദികളിൽ സാധാരണമായിട്ട് അകാരാന്തത്തിൽ പ്രയോഗിക്കപ്പെടുന്ന ചില ശബ്ദങ്ങളെ, വേദത്തിൽ സകാരാന്തങ്ങളായിട്ടാണ് ഉപയോഗിച്ചിരിക്കുന്നത് എന്നും; അതിന്നുദാഹരണങ്ങളായിട്ട് "തപപ്രാസഃ", "ദേവാസഃ", മനുഷ്യാസഃ" എന്ന ചില ശബ്ദങ്ങളുണ്ടെന്നും; അതിനാലും "തുരീയഃ" എന്നശബ്ദം ഏകവചനമായ വിശേഷണമാകയാലും "മനുഷ്യജാഃ" എന്നതു് സകാരാന്തൈകവചനമാണെന്നും ചിലർ വാദിക്കുന്നുണ്ട്. ഒരുത്തിക്ക് മനുഷ്യഭൎത്താവ് ഒന്നിലധികമാവാൻ പാടില്ല എന്ന് സിദ്ധാന്തിക്കുന്നവരുടെ അഭിപ്രായമാണിത്.

എന്നാൽ ലോകത്തിൽ അകാരാന്തങ്ങളായ ശബ്ദങ്ങളെ ചിലപ്പോൾ ചിലേടത്ത് വേദത്തിലും സകാരാന്തങ്ങളായി ഉപയോഗിക്കുന്നു എന്നതിനെ ഞങ്ങളും സമ്മതിക്കുന്നു. എങ്കിലും, "മനുഷ്യജാഃ" എന്നതു് സകാരാന്തമല്ലെന്നും, അകാരാന്തത്തിലെ ബഹുവചനമാണെന്നും ഇനി മേൽപറയപ്പെടുന്ന മന്ത്രങ്ങളിൽനിന്ന് സ്പഷ്ടമാകുന്നതാണ്. ഇതിന്നടുത്ത രണ്ടാം മന്ത്രം,

"സോമോദദൽഗന്ധൎവ്വായഗന്ധൎവ്വോ
ദദദഗ്നയേ രയിഞ്ചപുത്രാംശ്ചാദാദ
ഗ്നിൎമഹ്യമഥോഇമാം—" എന്നാകുന്നു.

ഇതിൽ, മഹ്യം=എനിക്കായിട്ട്, രയിം=ധനത്തേയും, പുത്രാം= മക്കളേയും, ഇമാം=ഇവളേയും, അഗ്നിഃ=അഗ്നിയെന്ന ദേവൻ, അദാൽ=തന്നു— എന്നുപറയുന്നതുകൊണ്ടു, വധു, പുത്രവതിയാണെന്നും; ധനം സ്ത്രീധനമാണെന്നും സ്പഷ്ടം. ഇവൾ പുത്രിണിയാകേണമെങ്കിൽ, മുമ്പിൽ മറെറാരാൾ ഭർത്താവായിരുന്നിരിക്കണം. ചിലർ, ഈ മന്ത്രത്തിങ്കൽ ധനത്തേയും പുത്രരേയും മേലാൽ അഗ്നി തരും, എന്നർത്ഥം കല്പിക്കണമെന്നു വാദിക്കുന്നു. അങ്ങിനെയായിരുന്നാൽ, അവളേയും മേലാൽ തരും എന്നും അർത്ഥകല്പനം ചെയ്യേണ്ടതായിവരും. എപ്പോഴും വിവാഹകാലത്തു് അഗ്നികൊടുത്തതായിത്തന്നെയാണ് വിശ്വസിച്ചുപോരുന്നത്. അതിനാലും മേലാൽ എന്നർത്ഥം കല്പിക്കത്തക്കതായ ഒരു പദം ആ മന്ത്രത്തിങ്കൽ ഇല്ലാത്തതിനാലും ഇവൾ പുത്രവതിയാണെന്നു വിശദമാകുന്നു. വിവാഹഹോമത്തിങ്കൽ,

> "അഗ്നിരൈതുപ്രഥമോദേവാനാം
> സോസ്യൈപ്രജാംമുഞ്ചതുമൃത്യുപാശാൽ."

എന്ന മന്ത്രത്തിൽ, അവളുടെ പ്രജയെമൃത്യുപാശ(മരണ)ത്തിൽനിന്നു മോചിക്കട്ടെ എന്നും;

> "ദ്യൌസ്തേപൃഷ്ഠംരക്ഷതുവായുരൂരൂഅശ്വിനൌചസ്തനന്ധയന്തംസവിതാഭിരക്ഷതു."

എന്ന മന്ത്രത്തിങ്കൽ സ്തനന്ധയനെ (ശിശുവെ) അശ്വിനികൾ രക്ഷിക്കട്ടെ എന്നും പറയുന്നതുകൊണ്ടും, അവൾ പുത്രിണിയാകുന്നു. മേലാൽ ഉണ്ടാകാവുന്ന പുത്രനെക്കുറിച്ചു വിവാഹകാലത്തിങ്കൽ പറയേണ്ട ആവശ്യമില്ലെന്നു തന്നെയല്ല; പൃഷ്ഠത്തേയും തുടകളെയും ദ്യോവും വായുവും രക്ഷിക്കട്ടെയെന്നു പറയുന്നതിനാൽ, മേലാൽ എന്നർത്ഥം കല്പിക്കുന്ന വിഷയത്തിൽ, വിവാഹകാലത്ത് അവൾ പൃഷ്ഠവും തുടകളും ഇല്ലാത്ത അശരീരയാണെന്നും വരും. അതിനാൽ വിവാഹകാലത്തുള്ള പുത്രനെത്തന്നെയാണ് ഈ മന്ത്രങ്ങളിൽ പറയുന്നതു. പിന്നെ, അഗ്നിപ്രദക്ഷിണത്തിങ്കൽ (അഗ്നിയെ വലംവയ്ക്കുമ്പോൾ);

> "തുഭ്യമഗ്രേപര്യവഹൻ
> സൂര്യാംവഹതുനാസഹ.
> പുനഃപതിഭ്യോജായാം
> ദാഗ്നേപ്രജയാസഹ."

എന്നു ജപിക്കപ്പെടുന്ന മന്ത്രത്തിങ്കൽ, പ്രജാസഹിതയായ ജായയെ പതികളായ ഞങ്ങൾക്ക് (ദാ) കൊടുക്കുക എന്നു പറയുന്നതുകൊണ്ടും, അപ്പോളവൾ പുത്രിണിയെന്നു വരുന്നതുകൂടാതെ, അവൾക്ക് ബഹുഭർത്തൃത്വവും കല്പിക്കപ്പെട്ടിരിക്കുന്നു. ഗൃഹപ്രവേശത്തിന്നായിട്ട് രഥത്തിൽ കയറുമ്പോൾ,

"സംരാജ്ഞീശ്വശ്രുരേഭവ"- എന്നു തുടങ്ങീട്ട്, "പ്രജായാശ്ചധനസ്യച".-

എന്നുവരെയുള്ള മന്ത്രംകൊണ്ടും; അവൾ സപുത്രയാകുന്നു. അതിന്നടുത്ത, "പതിനാഞ്ചദേവ്യന്നാഞ്ചസജാതാനാം വിരാഡ്ഭവ." എന്ന മന്ത്രത്താൽ ബഹുഭർത്തൃത്വം കല്പിക്കപ്പെട്ടിരിക്കുന്നു. വിവാഹകാലത്ത് വഴിയിൽക്കൂടി പോകുമ്പോൾ വൃക്ഷാദികളെ കടക്കുന്നതിന്ന് ജപിക്കുന്ന മന്ത്രത്തിങ്കൽ,

> "പ്രജായാ അഭ്യാംപ്രജാപതഇന്ദ്രാഗ്നീശമ്മയച്ഛതം."

എന്ന് അവരുടെ പ്രജസ്സും കൂടി ശമ്മപ്രാത്ഥനം ചെയ്യപ്പെടുന്നു. പ്രജയില്ലാത്തവരുടെ വിവാഹത്തിങ്കൽ ഈ മന്ത്രങ്ങൾ സാത്ഥങ്ങളായ് ഘടിക്കുന്നതെങ്ങിനെ?

ആയ്യന്മാർ, പൂർവ്വകാലത്ത്, ഒരു മുഹൂത്തത്തിൽ, പലരുംകൂടി, സപുത്രയായ ഒരുത്തിയെ വേട്ടിരുന്നു എന്ന് വിവാഹമന്ത്രങ്ങളെക്കൊണ്ടു തെളിയുന്നു. എന്നാൽ, ഇക്കാലത്തും ഭാരതഖണ്ഡത്തിലേ സകല ദ്വിജന്മാരും ഇമ്മന്ത്രങ്ങളെക്കൊണ്ടുതന്നെയാണ് വിവാഹം നടത്തിവരുന്നത്. ഇക്കാലത്തെ പാരദേശികരുടെ ആചാരപ്രകാരം, ഈ മന്ത്രങ്ങൾ സാത്ഥങ്ങളുമല്ലാ. എന്നിരിക്കുന്ന സ്ഥിതിക്ക്, അവയെ മാററി ഏതൽകാലാനുസൃതങ്ങളായ ചില മന്ത്രങ്ങളെ നിമ്മിക്കേണ്ടതാണ്. അതും ആരും ചെയ്തിട്ടില്ലാത്തതിനാൽ, മന്ത്രാത്ഥത്തിൽ നിന്നും തെററിയാകുന്നു ഇക്കാലത്തെ ആചാരം എന്ന് സ്പഷ്ടമാണല്ലോ.

ഈ മന്ത്രങ്ങളിൽ "പതിഭ്യഃ" എന്നും, "പതീനാം" എന്നുമുള്ള ബഹുവചനങ്ങൾ ഇരിക്കകൊണ്ട്, "തുരീയസ്തേമനുഷ്യജാഃ" എന്നതിന്റെ ഒടുവിലേ ശബ്ദം അകാരാന്തവും ബഹുവചനവും തന്നെ. അപ്പോൾ "തുരീയഃ" എന്ന ഏകവചനം വിശേഷണമാകുന്നതെങ്ങിനെയെന്ന ശങ്കക്ക്, വേദങ്ങളിൽ ലിംഗവചനവിഭക്തികൾക്ക് യോജിപ്പില്ലാതെ പല സ്ഥലങ്ങളിലും പ്രയോഗിച്ചിട്ടുണ്ടെന്നുള്ളതിനെ സാത്ഥമായ് വേദാദ്ധ്യയനം ചെയ്തിട്ടുള്ളവർ അറിയുന്നതാണ്.

ഇനി വേറെ ചില വേദവാക്യങ്ങളെ ചിന്തിക്കുന്നു. ഋഗ്വേദം ൧൦മഷ്ടകം, ൮ാമദ്ധ്യായം, ൧൮ാം വഗ്ഗത്തിൽ,

"കുഹസ്വിദ്ദോഷാകുഹവസ്തോരശ്വിനാ
കുഹാഭിപിത്വംകരതഃകുഹോഷതുഃ।
കോവാംശയുത്രാവിധവേവദേവരം
മര്യം നയോഷാകൃണുതേസധസ്ഥ ആ"

എന്നു പറയുന്നു. ഹേ അശ്വിനികുമാരന്മാരേ!; കുഹസ്വിൽ ദോഷാ=(ഭവഥഃ) എന്നു ശേഷം; നിങ്ങൾ രാത്രിയിൽ എവിടെയാകുന്നു?, കുഹ വസ്തോഃ (ഭവഥഃ)= നിങ്ങൾ പകലിൽ എവിടെയാണ് വസിക്കുന്നു?, കുഹാഭിപിത്വം കരതഃ= നിങ്ങളുടെ ആഗ്രഹങ്ങൾ തൃപ്തിയെ പ്രാപിക്കുന്ന സ്ഥലം എവിടെ?, കുഹ ഊഷതുഃ= നീയെവിടെ വസിക്കുന്നു?, കിഞ്ച വാം= പിന്നെയോ എന്നാൽ നിങ്ങൾ, കോ യജമാനസ്സധസ്ഥേ=യാഗം ചെയ്യുന്ന ഏതു പുരോഹിതന്റെ വേദമായ സഹസ്ഥാനത്തിൽ, ആകൃണുതേ= പരിചരണത്തിനായിക്കൊണ്ട് നിന്നെ വരുത്തുന്നു? എന്ന് സാരം: അതിന്നു ദൃഷ്ടാന്തം പറയുന്നു. ശയുത്രാ=ശയനത്തിന്ന്, വിധവേവ=ഭത്തൃരഹിതയായവൾ, ദേവരം=രണ്ടാംഭത്താവിനെ, ആകൃണുതേ=അഭിമുഖീകരിക്കുന്നു, മര്യം ന= മരിച്ചവനെയല്ല, എല്ലാ മനുഷ്യരേയും, യോഷാ= എല്ലാ സ്ത്രീയും, വ്യവായത്തിനായ് എതിരെ വരുത്തുന്നു, അതുപോലെ. ദേവരശബ്ദത്തിന്നു, നിരുക്തകത്താവായ യാസ്കൻ, "കസ്മാദ്ദ്വിതീയോവരോദേവരഃ" എന്നും; വിധവാശബ്ദത്തിന്ന്, "വിധവനാദ്വാ വിധാവനാദ്വേതി ധവ ഇതി മനുഷ്യനാമ തദ്വിയോഗാദ്വിധവാ" എന്നും വ്യാഖ്യാനിച്ചിരിക്കുന്നു.

ദേവരാൽ പുത്രോല്പത്തി, ഇസ്രായേൽക്കാരിലും ഉണ്ടായിരുന്നു. മോശയുടെ ഉല്പത്തിയെന്ന ഒന്നാംപുസ്തകം, ൩൮-ാമ

ധ്യായം, ൨-ാംവാക്യവും; ആപസ്തംബമെന്ന പുസ്തകം ൨൭-ാമദ്ധ്യായം, ൭-ാംവാക്യവും അതിന്നാധാരങ്ങളാകുന്നു.

കൃഷ്ണയജുർവ്വേദത്തിന്റെ തൈത്തിരിയാരണ്യകം, നാലാംപ്രശ്നം, ഒന്നാമനുവാകം, മൂന്നാം പഞ്ചാദിയിൽ,

"ഇയന്നാരീപതിലോകംവൃണാനാ
നിപദ്യതഉപത്വാ മർത്ത്യപ്രേതംവി
ശ്വംപുരാണമനുപാലയന്തീ- ത
സ്യൈപ്രജാംദ്രവിണഞ്ചേഹധേഹി" —

എന്നു പറയുന്നു. ഇയന്നാരീ=നിന്റെ ഈ ഭാര്യ, പതിലോകം= ഭർത്തൃസാലോക്യത്തെ, വൃണാനാ=കാമിക്കുന്നവളായ്, മർത്ത്യ!=ഹേ മരണധർമ്മൻ (മരിച്ചവനേ!), ത്വാം പ്രേതം=മരിച്ചവനായ നിന്നെ, (പ്രേതശരീരത്തിന്റെ) ഉപനിപദ്യതേ= അടുത്തു കിടക്കുന്നു, വിശ്വം=കൃത്സനമായും, പുരാണം=ചിരന്തനമായുമുള്ളതിനെ (പതിവ്രതാധർമ്മത്തെ), അനുപാലയന്തീ= ഇടവിടാതെ പാലിക്കുന്നവളായിരിക്കുന്നു. തസ്യൈ=അവൾക്കായിട്ട്, പ്രജാം=സന്താനത്തേയും, ദ്രവിണഞ്ച=ധനത്തേയും, ഇഹധേഹി=ഇവിടെക്കൊടുക്കുക, എന്ന് സാരം. ഈ വാക്യത്താൽ, ഭർത്താവു മരിച്ചവൾക്ക് പിന്നീട് സന്താനമുണ്ടാകുന്നമെങ്കിൽ, ഒരു ഭർത്താവിനെ സ്വീകരിക്കേണ്ടതല്ലേ?

ഇതിന്നടുത്ത വേദവാക്യം

"ഉദീഷ്വനാര്യഭിജീവലോകമിതാസു
മേതമുപശേഷഏഹി പാണിഗ്രാ
ഹസ്യദിധിഷോസ്തമേതൽ പത്യുർജ
നിത്വമഭിസംബഭൂവിഥ." — എന്ന്.

ഇതിൽ ബഹുപ്രചന്മാരല്ലാത്തവർ 'ബഭൂവ' എന്നു പഠിക്കുന്നു; ആ പാഠം തെറ്റാണ്.

(സാരം). ഹേ നാരി!, ത്വം=നീ, ഇതാസും= ഗതപ്രാണനായ, ഏതംപതിം ഉപശേഷ= ഈ ഭർത്താവിന്റെ അടുത്തു കിടക്കുന്നു; ഉദീഷ്വ=ആ പതി സമീപത്തിൽ നിന്ന് എഴുനില്ക്കു; ജീവലോകമഭി= ജീവിച്ചിരിക്കുന്ന മനുഷ്യസംഘത്തെ എതിർത്ത്, ഏഹി=വരു, ത്വം=നീ, പാണിഗ്രഹസ്യ= പാണിഗ്രഹണം ചെയ്യുവനായ്, ദിധിഷോഃ=പുനർവിവാഹേച്ഛുവായിരിക്കുന്ന, പത്യുഃ=ഭർത്താവിന്റെ, ജായാത്വം=ഭാര്യാത്വം, അഭിസംബഭൂവിഥ=പ്രാപിക്ക — എന്ന്.

ഈ മന്ത്രങ്ങളെക്കൊണ്ടു പുനർവിവാഹത്തേയും, ഉടൻകട്ടയെന്ന സഹമരണത്തേയും സ്പഷ്ടമാക്കിക്കാണിക്കുന്നു. സ്മൃതികളിലും പുനർവിവാഹത്തെത്തെളിവാക്കിപ്പറയുന്നുണ്ടു വസിഷ്ഠൻ:

"പാണിഗ്രഹേമൃതേബാലാ
കേവലംമന്ത്രസംസ്കൃതാ
സാചേദക്ഷതയോനിഃസ്യാൽ
പുനസ്സംസ്കാരമർഹതി.

മന്ത്രസംസ്കാരംകൊണ്ടുമാത്രം വിവാഹം അവസാനിച്ചിട്ടു അക്ഷതയോനിയായബാലപത്നി, ഭർത്താവു മരിച്ചാൽ പിന്നെയും വിവാഹത്തിന്നു യോഗ്യയാകുന്നു എന്നു സാരം.

മനുസംഹിത ൯-ാമദ്ധ്യായം ൧൭൬-ാം ശ്ലോകം: —

"സാചേദക്ഷതയോനിസ്സ്യാൽ
ഗതപ്രത്യാഗതാപിവാ-
പൌനർഭവേണഭർത്ത്രാസാ
പുനസ്സംസ്കാരമർഹതി

പിന്നേയും വസിഷ്ഠവാക്യം: —

കുലശീലവിഹീനസ്യ

ഷണ്ഡാദിപതിതസ്യ ച
അപസ്മാരിവിധർമ്മസ്യ
രോഗിണോവേഷധാരിണഃ
ദത്താമപി ഹരേൽകന്യാം
സഗോത്രോഢാന്തഥൈവ ച"

ഭർത്താവ് നീചകുഡുംബിയായാലും, നല്ല ശീലമില്ലാത്തവനായാലും; ഷണ്ഡാദിപതിതനായാലും, അപസ്മാരരോഗിയായാലും; ധർമ്മഹീനനായാലും; രോഗിയായാലും; വേഷംകെട്ടുന്നവനായാലും, അവങ്കൽനിന്ന് വിവാഹംചെയ്തുകൊടുക്കപ്പെട്ട കന്യയെ തിരിച്ചെടുക്കാം — എന്നു സാരം.

യാജ്ഞവല്ക്യൻ:—

"ദത്താമപി ഹരേൽകന്യാം
ശ്രേയാംശ്ചേദ്വര ആവ്രജേൽ_"

നല്ല ഗുണമുള്ള വരനെ ലഭിച്ചാൽ, കന്യയെ വിവാഹിച്ചു കൊടുത്തിരുന്നാലും തിരിച്ചെടുക്കാം, എന്നു സാരം.

കാത്യായനൻ:—

"സത്വയദ്യന്യജാതീയഃ
പതിതഃക്ലീബ ഏവ ച_
വികർമ്മസ്ഥസ്സഗോത്രോവാ
ദാസോദീർഘാമയോപിവാ_
ഊഢാപിദേയാ സാന്യസ്മൈ
സപ്രാവരവിഭൂഷണാ_"

ഭർത്താവ് അന്യജാതീയനായാലും, പതിതനായാലും, നപുംസകമായാലും, ദുർഗ്ഗുണനായാലും, ഏകഗോത്രത്തിലുള്ളവനായാലും, മറെറാരുവന്റെ ഭൃത്യനായാലും, ദീർഘരോഗിയായാലും, വിവാഹിച്ചുകൊടുത്ത കന്യയെ വേറെയൊരുവന്നു കൊടുക്കാം എന്നു സാരം.

ശാതാതപൻ:—

"വരശ്ചേൽകുലശീലാഭ്യാം
നയുജ്യേതകദാചന
നമന്ത്രാഃകാരണം തത്ര
നചകന്യാനൃതം ഭവേൽ
സമാച്ഛിദ്യതു താം കന്യാം
ബലാദക്ഷതയോനികാം –
പുനർഗ്ഗുണവതേ ദദ്യാ
ദിതിശാതാതപോബ്രവീൽ
ഹീനസ്യകുലശീലാഭ്യാം
ഹരേൽകന്യാംനദോഷഭാക് –
നമന്ത്രാഃകാരണം തത്ര
നചകന്യാനൃതം ഭവേൽ_"

നീചകുഡുംബിയല്ലെങ്കിൽ, ദുർഗ്ഗുണിയായവൻ, കന്യകയോട് വിവാഹത്താൽ ചേരുന്നതിന്ന് യോഗ്യനല്ല. വിവാഹമന്ത്രങ്ങൾ ജപിക്കപ്പെട്ടിരുന്നാലും, വിവാഹകർമ്മങ്ങൾ നടത്തപ്പെട്ടിരുന്നാലും, അവറ്റക്ക് ബലമില്ല. അവൾ അക്ഷതയോനിയാണെങ്കിൽ ബലാൽകാരമായ്, അവനിൽനിന്നും പിരിച്ച് ഗുണവാനായ മറെറാരുവന്നു കൊടുക്കാം. എന്നു സാരം.

പ്രജാപതി:—

"യദിസാബാലവിധവാ
ബലാത്ത്യക്താഥവാക്വചിൽ_
തദാഭൂയസ്തുസംസ്കാര്യാ
ഗൃഹീതായേനകേനചിൽ_"

അവൾ ബാലവിധവയായാലും, പതിയാൽ മതിയായ കാരണം കൂടാതെ ഉപേക്ഷിക്കപ്പെട്ടവളായാലും, അവളെ ഏവനെങ്കിലും സ്വീകരിച്ച് രണ്ടാമത് വേൾക്കാം— എന്നു സാരം.

മനു:—

"ഈർഷ്യാഷണ്ഡാദയോന്യേ ച
പതാരസ്സമുദാഹൃതാഃ
ത്യക്തവ്യാസ്തേപതിതവൽ

> ക്ഷതയോന്യാമപിസ്ത്രീയാം
> ഉദ്വാഹിതാപിസാകന്യാ
> നചേൽസംപ്രാപ്തമൈഥുനാ
> പുനസ്സംസ്കാരമൎഹതി
> യഥാകന്യാതഥൈവസാ"

സ്ത്രീരജസ്വലയായാലും, ഈൎഷ്യാഷണ്ഡൻ തുടങ്ങിയ നാലു വിധ ഷണ്ഡന്മാരും ജാതിഭ്രഷ്ടനെപ്പോലെ ത്യജിക്കത്തക്കവരാണ്. സ്ത്രീ വിവാഹിതയായാലും, പുരുഷസംസൎഗ്ഗമില്ലാത്തവളായാൽ, കേവലം കന്യയെപ്പോലെ രണ്ടാമത് ചേൎക്കാം—എന്നു സാരം.

പരാശരൻ:—

> "നഷ്ടേമൃതേപ്രവ്രജിതേ
> ക്ലീബേചപതിതേപതൌ
> പഞ്ചസ്വാപൽസുനാരീണാം
> പതിരന്യോവിധീയതേ."

ഭൎത്താവ് പോയ സ്ഥലം അറിയാതാവുക, അവൻ മരിക്ക, സന്യാസിയാവുക, നപുംസകമാവുക, ജാതിഭ്രഷ്ടനാവുക. ഈ അഞ്ചാപത്തുകളിലും സ്ത്രീകൾക്ക് വേറെയൊരുവൻ പതിയാവാം എന്നു സാരം.

ഇക്കാണിച്ച സ്മൃതിവചനങ്ങളിൽ ചിലതിൽ, അക്ഷതയോനിയായാലും, മററു ചിലതിൽ, ക്ഷതയോനിയായാലും പുനൎവ്വിവാഹം ചെയ്യാമെന്നുണ്ട്.

ഇനി ദേശാന്തരം പോയ ഭൎത്താവിനെക്കാത്തിരിക്കേണ്ടുന്ന കാലം പറയുന്നു.

നാരദൻ:—

> "അഷ്ടൌവൎഷാണ്യുദീക്ഷേത
> ബ്രാഹ്മണീപ്രോഷിതംപതിം
> ക്ഷത്രിയാഷട്സമാസ്തിഷ്ഠേ
> ദപ്രസൂതാസമാത്രയം—
> വൈശ്യാപ്രസൂതാചത്വാരി
> ദ്വേവൎഷേത്വിതരാവസേൽ—
> നശൂദ്രായാഃസ്മൃതഃകാല
> ഏഷപ്രോഷിതയോഷിതാം—
> ജീവതിശ്രൂയമാണേതു
> സ്യാദേഷദ്വിഗുണോവിധിഃ—
> അപ്രവൃത്തൌതുഭൂതാനാം
> ദൃഷ്ടിരേഷാപ്രജാപതേഃ"—

പതി ദേശാന്തരം പോയാൽ, ബ്രാഹ്മണസ്ത്രീ എട്ടാണ്ടും അവൾ പ്രസവിച്ചിട്ടില്ലെങ്കിൽ നാലാണ്ടും; ക്ഷത്രിയസ്ത്രീ ആറാണ്ടും, അവൾ പെററിട്ടില്ലെങ്കിൽ മൂന്നാണ്ടും; വൈശ്യസ്ത്രീ നാലാണ്ടും, പെററിട്ടില്ലെങ്കിൽ രണ്ടാണ്ടും കാത്തിരിക്കണം. ശൂദ്രസ്ത്രീക്ക് കാലം പറഞ്ഞിട്ടില്ല; ഉടനെ വേറെ ഭൎത്താവിനെ വരിക്കാമെന്നൎത്ഥം. പതി ജീവിച്ചിരിക്കുന്നതായിക്കേട്ടാൽ, മുൻപറഞ്ഞ കാലങ്ങൾ ഇരട്ടിച്ച് കാത്തിരിക്കണം.

മനു:—

> "ആക്ഷിപ്തമോഘബീജാനാം
> കൃതേപിപതികൎമ്മണി—
> പതിരന്യഃസ്മൃതോനാൎയ്യാ
> വത്സരാൎദ്ധംപ്രതീക്ഷതു—
> അന്യസ്യാംയോമനുഷ്യസ്സ്യാ
> ദമനുഷ്യസ്സയോഷിതഃ—
> ലഭേതസാന്യംഭൎത്താര
> മേതൽകാൎയ്യംപ്രജാപതേഃ—"

ആക്ഷിപ്തബീജൻ, മോഘബീജൻ എന്ന രണ്ടു വക നപുംസകങ്ങളുടെ വിഷയത്തിലും, ആറുമാസം കാത്തിരുന്നിട്ട് വേറെയൊരുവനെ ഭൎത്താവാക്കാം. സ്വഭാൎയ്യയിൽ ആഗ്രഹമില്ലാത്തവനും, അന്യഭാൎയ്യയിൽ പ്രിയമുള്ളവനുമായ ഒരുവക നപുംസക[...]തിയെ ഉപേക്ഷിച്ചിട്ട് മറെറാരുവനെ [...]ൎത്താവാക്കാം എന്നു സാരം. ഇതൊക്കെയു

ഇങ്ങിനെ പരസ്പരവിരുദ്ധങ്ങളായിട്ടാണ് സ്മൃതികളിൽ പറയപ്പെടുന്നത്. വേദത്തിൽ പുനർവ്വിവാഹവും സപ്രജാവിവാഹവും ധാരാളമായിപ്പറയുന്നുണ്ടെന്നു മുമ്പിൽ കാണിച്ചിട്ടുണ്ടല്ലോ. അവ, കാലംകൊണ്ട്, വ്യഭിചാരത്തിന്റെ അംഗമായി വിചാരിക്കപ്പെടുകയാൽ, നിഷേധിക്കപ്പെട്ടവയായി എന്നേയുള്ളൂ, എന്ന് മന്ത്രാർത്ഥങ്ങളെക്കൊണ്ട് വെളിവാകുന്നു. സ്മൃതിയിലും അങ്ങിനെതന്നെ.

സംവർത്തൻ:—

“ഃരാമദർശനസംപ്രാപ്തേ
സോമോഭുങ്ക്തേഥ കന്യകാം-
രജോദൃഷ്ട്വാതുഗന്ധർവ്വഃ
കുചൌദൃഷ്ട്വാതുപാവകഃ നാദ”

‘സോമഃപ്രഥമോവിവിദേ’ എന്നും, ‘സോമോദദർഗന്ധർവ്വായ’ എന്നുമുള്ള രണ്ടു മന്ത്രങ്ങളാലും സോമൻ, ഗന്ധർവ്വൻ, അഗ്നി ഇവർ ക്രമേണ അവളെ അനുഭവിച്ചിട്ട് മനുഷ്യഭർത്താക്കന്മാർക്ക് കൊടുക്കുന്നു എന്നുണ്ടല്ലോ. അവ്യാച്യസ്ഥലങ്ങളിൽ രോമങ്ങളെക്കണ്ടിട്ട് സോമനും, ആർത്തവത്തെക്കണ്ടിട്ട് അഗ്നിയും അവളെ അനുഭവിക്കുന്നു, എന്നാണ് സാരം. (തുടരും)

ഒററപ്പാലം.

—കെ. കൃഷ്ണൻ ചണ്ടാല.

## ശ്രീ വിവേകാനന്ദസ്വാമികൾ.

൧൨ അഭിനന്ദനം.

---

വിവേകാനന്ദസ്വാമിയുടെ ആവിർഭാവത്തിനുമുമ്പ്, ആധുനിക-ഇന്ത്യയിൽ അനേകം സ്വാമിമാരും നിത്യബ്രഹ്മചാരികളും ഉണ്ടായിരുന്നു. അതിനുശേഷവും എത്രയോ അധികം “ആനന്ദന്മാരും” വേദാന്തികളും ഉണ്ടായിട്ടുണ്ട്, ഉണ്ടാകുന്നുമുണ്ട്. പക്ഷേ, വിവേകാനന്ദന്റെ പേരാണ് ഇന്ത്യയിലെ ദിവ്യപുരുഷന്മാരുടെ വരിശയാലയിൽ ഇന്നു മിന്നിത്തിളങ്ങിക്കാണുന്നത്. ശങ്കരാചാര്യർക്ക് ശേഷം, ഇത്ര ഗംഭീരാശയനും വേദപാരംഗതനും ആയ ഒരു അദ്വൈതവേദാന്തി ഭാരതവർഷത്തിൽ ജനിച്ചിട്ടില്ല. മഹാബുദ്ധിമാന്റെ നിലയിലും, നിലയിലും; സ്വരാജ്യബന്ധുവായ ഹിന്ദുവിന്റെ നിലയിലും; എത്രയും ശക്തിയുള്ള വേദാന്തപ്രസംഗകന്റെ നിലയിലും ആ[...]ണ് ലോകർ വിവേകാനന്ദനെ അറിയുന്നത്.

മനുഷ്യബുദ്ധിയുടെ സർവ്വപ്രകാരേണ[...]യുള്ള പോരാട്ടവും; ന്യായമായ സംശയങ്ങളും, തീവ്രമായ വിശ്വാസവും; ആത്മ[...]കവികാസത്തിന്റെ ഓരോ പദ്ധതികളും സ്വാമിയുടെ ജീവിതത്തിൽ കാണാം. വേ[...]ദാന്തിയുടെ നിലയിൽ പരിശുദ്ധതയെയും സാധാരണ മനുഷ്യന്റെ നിലയിൽ പൌ[...]രുഷത്തെയും, അദ്ദേഹം പ്രദർശിപ്പിച്ചു

യും, അദ്ധ്യാത്മജ്ഞാനജന്യമായ സമഭാവനെയും അദ്ദേഹം പ്രദർശിപ്പിച്ചു. ഇന്ദ്രിയാതീതമായ ജീവിതമാഹാത്മ്യത്തെ, സ്വാമി തന്റെ ജീവദശയിൽ സദാകാലവും, പ്രദർശിപ്പിച്ചു.

വിവേകാനന്ദ സ്വാമിയുടെ നാമത്തിന്റെ ശ്രവണമാത്രത്തിൽ നമ്മുടെ മനസ്സിൽ വന്നുദിക്കുന്നതു്, ഇന്ത്യയിൽ ഇന്നു നൂറ്റുറായിരം ജനങ്ങൾ ഒരു് അവതാരപുരുഷനായി ഗണിച്ചു പ്രേമഭക്തിബഹുമാനപുരസ്സരം ആദരിച്ചുപോരുന്ന ഭഗവാൻ ശ്രീരാമകൃഷ്ണപരമഹംസദേവന്റെ തിരുനാമമാണു്. ഈ ദിവ്യാത്മാവായിരുന്നു, സ്വാമിയിൽ ലയിച്ചുകിടന്നിരുന്ന മാഹാത്മ്യത്തേയും ശക്തിയേയും വികസിപ്പിച്ചതും *നരേന്ദ്രനെ "വിവേകാനന്ദ"നാക്കിയതും. ഗുരുവെ കണ്ടുകിട്ടുന്നതിനു മുമ്പായി, നരേന്ദ്രൻ പാശ്ചാത്യനാഗരികത്വത്തിലും പാശ്ചാത്യമാതൃകകളിലും നിമഗ്നനായി, സ്വന്തമതത്തേയും ആചാരങ്ങളേയും അതിസൂക്ഷ്മവിമർശകദൃഷ്ട്യാ അവഗ്രഹണംചെയ്തുകൊണ്ടിരുന്നു. എന്നാൽ ഗുരുദർശനമാത്രത്തിൽതന്നെ, നരേന്ദ്രൻ വിവേകാനന്ദൻ ആയി തുടങ്ങി എന്നു പറയണം.

ശ്രീരാമകൃഷ്ണൻ മഹാസമാധിയെപ്രാപിച്ചതിന്നു ശേഷം, നാം അദ്ദേഹത്തിന്റെ ശിഷ്യാഗ്രഗണ്യനായ സ്വാമിവിവേകാനന്ദനെ, കാണുന്നതു്, തനിക്കു ഗുരുമുഖത്തുനിന്നു സിദ്ധിച്ച ഉപദേശങ്ങളെപ്പറ്റി വിചിന്തനംചെയ്തും, സനാതനധർമ്മതത്വങ്ങളെ ആധുനികജീവിതത്തിന്നുപയോഗകരമായി തീർക്കേണ്ടുന്ന ഉപായങ്ങളെയും, 'ഇന്നു രാമകൃഷ്ണ-വിവേകാനന്ദമിഷ്യൻ എന്ന അഭിധാനത്തിൽ ലോകമൊട്ടുക്കു കീർത്തിപ്പെട്ട ആ ഏർപ്പാടു സ്ഥാപിപ്പാനുള്ള മാർഗ്ഗങ്ങളെയും ആലോചിച്ചും, പുനരാലോചിച്ചു പുനഃപുനരാലോചിച്ചും, ഇന്ത്യ ഒട്ടുക്കു ഹിമവൽസേതുപര്യന്തം ഏകാകിയായി സഞ്ചരിക്കുന്നവനായിട്ടാകുന്നു. കല്ക്കത്താ സർവ്വകലാശാലയിലെ ബി. എ. പരീക്ഷ ജയിച്ച ആരോഗ്യദൃഢഗാത്രനായ ഒരു യുവാവു്, സർവ്വലോകസ്വത്തുക്കളെയും തൃണവൽകരിച്ചു് മുണ്ഡിതശിരസ്കനായി, കമണ്ഡലുവും ദണ്ഡും ധരിച്ചു് ഭിക്ഷയാചിച്ചു് കാൽനടയായി തെണ്ടിനടക്കുന്ന ആ കാഴ്ച ആരും ഒരു കാലത്തും വിസ്മരിക്കുന്നതല്ല. ധനമത്തതയുടെ മന്ദഹാസരംഗമായ പാശ്ചാത്യലോകത്തു്, പഠിപ്പും ധനവും ഉന്നതപദവിയും ഉള്ള അനേകംസ്ത്രീപുരുഷന്മാരുടെ മുമ്പാകെയാണു് പിന്നീടു നാം സ്വാമിയെ കാണുന്നതു്. എന്നാൽ നിസ്സഹായനായി, ഒന്നുരണ്ടുകൊല്ലത്തോളം ഹിന്ദുസ്ഥാനത്തിലെ മലകളിൽ കൂടിയും മററും സഞ്ചരിക്കുന്ന ആ കാഴ്ച ഒരിക്കലും വിസ്മരിക്കാവതല്ല.

പിന്നത്തെ ദർശനീയമായ കാഴ്ച, ഋഷിമാരുടെ സന്ദേശവും ജ്ഞാനവും പ്രസംഗിപ്പാനായി പാശ്ചാത്യരാജ്യങ്ങളിലേക്കു കപ്പൽകയറിപോകുന്നതും, അനേകം ബുദ്ധിമുട്ടുകളും സങ്കടങ്ങളും സസന്തോഷം അനുഭവിക്കുന്നതും, ഒടുക്കം ജയഭേരിയടിച്ചു പുണ്യഭൂമിയായ ഇന്ത്യയിലേക്കുമടങ്ങിവരുന്നതും ആകുന്നു. ചിക്കാഗോവിലെ മതസംബന്ധമായ പാർലിമെണ്ട്സഭയിൽ വെച്ചു ചെയ്ത ആ 'കന്യകാപ്രസംഗ'ത്തിന്നു (ഇദംപ്രഥമമായ പ്രസംഗത്തിന്നു)

* നരേന്ദ്രൻ എന്നായിരുന്നു സ്വാമിയുടെ ആദ്യത്തെ പേർ.

ശേഷം സ്വാമി അമൃതത്വം പ്രാപിച്ചുകഴിഞ്ഞുവെന്നു പറയണം. സ്വാമിയെ പല വിധമായ സ്വഭാവത്തിൽ കാണാം. ഒരിക്കൽ എത്രയും ഗാംഭീര്യവും ഗൌരവവും; മറ്റൊരിക്കൽ എത്രയും മാധുര്യമുള്ള കാരുണ്യസ്വഭാവം; ഒരിക്കൽ "ഏകമേവാദ്വൈതം" എന്ന അത്യുൽകൃഷ്ടമായ ബോധത്തെ കാണാം; മറ്റൊരിക്കൽ മഹാ ഭക്തനായി പ്രേമപാരവശ്യത്തോടെ "അമ്മേ, അമ്മേ" എന്നു വിളിക്കുന്നതു, കേൾക്കാം. ഇന്നു് ഇന്ത്യയിൽ; നാളെ അമേരിക്കയിൽ; പിന്നെ യൂറോപ്പിൽ കാണാം. ഇന്നു് ഇന്ത്യൻശിഷ്യന്മാരുടെ കൂടെയാണെങ്കിൽ, നാളെ പാശ്ചാത്യശിഷ്യന്മാരുടെ കൂടെയായിരിക്കും. എപ്പോഴും പരമാത്മാവിന്റെ ശക്തിയേയും മാഹാത്മ്യത്തേയും പറ്റി ഇടിമുഴക്കംപോലെ പ്രസംഗിക്കുന്നുണ്ടായിരിക്കും. പരമസത്യജ്ഞാനത്തിന്നും ഈശ്വരദർശനത്തിന്നും സ്വാമിയുടെ ചെറുപ്പന്നേയുള്ള പോരാട്ടം മുതൽ, കൃതാർത്ഥനായി ലോകമൊട്ടുക്കു കേൾവി ആകുന്നതുവരേയുള്ള കാലങ്ങളിൽ, സാക്ഷാൽ ഈശ്വരൻ ഒരു പനനീർപുഷ്പംപോലെ സ്വാമിയിൽ വികസിച്ചുവന്നിരുന്നതായി കാണാം.

ഹാ! സ്വാമിയുടെ സ്വരാജ്യസ്നേഹത്തെ എങ്ങിനെ വർണ്ണിക്കേണ്ടു? ഇന്ത്യ എന്ന പേരിന്റെ ശ്രവണമാത്രത്തിൽ സ്വാമിയുടെ നാഡികളിൽ രക്തം തിളച്ചുകയറും. ഒരു സന്യാസിയാണെങ്കിലും, തന്റെ ജന്മഭൂമിയുടെ ശ്രേയസ്സിന്നായി സ്വാമി സദാനേരവും മുറവിളികൂട്ടുന്നതും പ്രാർത്ഥിക്കുന്നതും കാണാം. ഇന്ത്യയെപ്പോലെ തന്നെ ലോകം മുഴുവനും; ഹിന്ദുമതത്തെ

ഹിച്ചിരുന്നുവെങ്കിലും, സ്വാമിക്കു ഹിന്ദുമതത്തോടും ഇന്ത്യയോടും ഉള്ള ബഹുമാനവും പ്രണയവും ഒന്നു വേറെതന്നെ ആയിരുന്നു. അഗ്നിപർവ്വതസമാനമായ ചൈതന്യത്തോടുകൂടിയുള്ള സ്വാമിയുടെ ജീവകാലത്തു്, താൻ എവിടെ പോയിരുന്നുവൊ, അവിടെ വെച്ചൊക്കെ മാതൃഭൂമിയുടെ ഭാഗത്തുനിന്നു വഴക്കടിക്കുന്നതും വാദിക്കുന്നതും ഹിന്ദുക്കളുടെ നിസ്തുല്യമായ മാതൃകളെ പ്രശംസിക്കുന്നതും കാണാം. യഥാർത്ഥമായ സ്വരാജ്യസ്നേഹത്താൽ പ്രേരിതനായിട്ടു് തന്റെ സ്വജനങ്ങളുടെ അന്ധവിശ്വാസത്തെയും വീഴ്ചകളെയും സ്വാമി നിർദ്ദയമായി ഖണ്ഡിച്ചുപറഞ്ഞിരുന്നു. അതേപ്രകാരംതന്നെ, അജ്ഞതകൊണ്ടോ അസൂയകൊണ്ടോ ഹിന്ദുമതത്തെയും മാതൃകളെയും കുറ്റംപറയുന്നവരേയും സ്വാമി തന്റെ മൂർച്ചയുള്ള നാവിന്നിരയാക്കിയിരുന്നു.

ശ്രീരാമകൃഷ്ണന്റെ വചനങ്ങൾ ഉറവുനോക്കുന്നതായാൽ, അദ്ദേഹത്തെ ഈശ്വരഭക്തന്റെ നിലയിലാണു് നാം അധികവും കാണുന്നതു്. എന്നാൽ വിവേകാനന്ദന്നു് അദ്വൈതബോധവും അദ്വൈതജ്ഞാനവും ലഭിച്ചതു, ഭക്തിയോഗിയായ ആ ഗുരുമുഖത്തുനിന്നായിരുന്നുവെന്നാത്താൽ, തന്റെ ഭാവിസന്ദേശം അദ്വൈതവേദാന്തമായിരിക്കേണമെന്നായിരുന്നു ഗുരുവിന്റെ ഇഷ്ടമെന്നറിക്കേണ്ടിയിരിക്കുന്നു. സർവ്വദ്വൈതഭാവവും ജാതിമതവർണ്ണഭേദവും അനിർവ്വാച്യമായ ആ അദ്വൈതത്തിൽ ലയിച്ചുപോകുന്നു! ഗുരുതന്നെയാണു് സ്വാമിവിവേകാനന്ദന്റെ ദേഹത്തിൽ അവതരിച്ചു അമേരിക്കയിലും മറ്റും സ

ന്നിപ്പോകാറുണ്ട്. അദ്ധ്യാത്മകാൎയ്യത്തെ സംബന്ധിച്ചേടത്തോളം ശിഷ്യന്നു ഗുരുവിൽനിന്നു ലഭിച്ച സഹായം വിലമതിച്ചുകൂടാത്തതാണെന്നിരുന്നാലും, സ്വാമിവിവേകാനന്ദന്നു ജന്മസിദ്ധമായ മാഹാത്മ്യവും കുശാഗ്രബുദ്ധിയും ലോകത്തെ ഇളക്കത്തക്ക സിദ്ധികളും ഉണ്ടായിരുന്നുവെന്നുള്ളതു് വിസ്മരിച്ചുകളയരുതു. അദ്ദേഹം ആശ്ചൎയ്യകരമായ കല്പനാശക്തിയുള്ള ഒരു നിരീക്ഷകനും ബ്രഹ്മജ്ഞാനത്തിൽ അതിശയബുദ്ധിയും (Spiritual genius) ആയിരുന്നു. സ്വകൃതങ്ങളായ അനേകം മാഹാത്മ്യമുള്ള അഭിപ്രായങ്ങൾ സ്വാമി സൎവ്വത്ര വിതറിയിരുന്നു. ലോകത്തിൽ ഇന്നു സൎവ്വടിക്കിലും കാണുന്ന അദ്ധ്യാത്മസംഘങ്ങളാകുന്ന മണ്ണിൽ അവ മുളച്ചു പുഷ്പിച്ചു കായ്ച്ചതായി കാണാം.

സ്വാമിവിവേകാനന്ദന്റെ പ്രസംഗങ്ങൾ വായിച്ചുനോക്കുന്നതായാൽ, അദ്ദേഹം, അന്യോന്യവിരുദ്ധങ്ങളായി തോന്നുന്ന പലവിധ ഹിന്ദുമതസിദ്ധാന്തങ്ങളെ, ഒരു നൂതനമായ വിധത്തിൽ യോജിപ്പിക്കുന്നതായും, ഹിന്ദുമതത്തിന്നു ഒട്ടാതെ ഒരു ഐകരൂപ്യം വരുത്തുവാൻ പ്രത്യേകം ഉത്സാഹിക്കുന്നതായും കാണാം. ബ്രഹ്മജ്ഞാനവും മോക്ഷവും ലഭിക്കുന്നതു ഈശ്വരഭക്തികൊണ്ടും മനനംകൊണ്ടും മാത്രമല്ലാ, സഹജീവിസേവയാലും കൂടിയാണെന്നു, അദ്ദേഹം തീപ്പൊരിപാറുംപോലെയുള്ള ശുഷ്കാരന്തിയോടെ പ്രസംഗിച്ചു. സന്യാസധൎമ്മത്തിന്റെ ഗൗരവത്തെ മാത്രമല്ല, പൌരധൎമ്മത്തിന്റെ ഗൗരവത്തെയും അദ്ദേഹം ബലമായി ചൂണ്ടിക്കാണിച്ചിരുന്നു. അദ്ധ്യാത്മജ്ഞാനം ലഭിക്കുവാൻ,

അവസരവും ഉണ്ടെന്നു സ്വാമി വിശദമായി കാണിച്ചിരുന്നു. ആകപ്പാടെ, സ്വാമി വേദാന്തത്തിന്നു ഒരു പുതിയ ജീവൻ കൊടുത്തിരിക്കുന്നുവെന്നു പറയണം.

ലൗകികസുഖത്തിലും ആഡംബരത്തിലും മുങ്ങിക്കിടക്കുന്ന 'പാശ്ചാത്യക്ക്, സ്വാമി അത്യുന്നതമായ അദ്വൈതവേദാന്തതത്വങ്ങൾ ഉപദേശിക്കുന്നതായും മനനത്തിന്റെ ആവശ്യകതയെപറ്റി പ്രസംഗിക്കുന്നതായും കാണാം. എന്നാൽ ഇന്ത്യക്കാൎക്കാകട്ടെ, മനനവും ഏകാന്തവാസവും തത്വജ്ഞാനവും വേണ്ടതിലധികമായതുകൊണ്ടായിരിക്കാം, സ്വാമി കൎമ്മയോഗമാഹാത്മ്യത്തെ പറ്റി എപ്പൊഴും പ്രസംഗിച്ചതു. ഇന്ത്യയുടെ ഉദ്ധാരത്തിന്നായി രണ്ടു മാൎഗ്ഗങ്ങളാണ് സ്വാമി കണ്ടുപിടിച്ചതു്. ഒന്നാമതു്, താണവൎഗ്ഗക്കാൎക്കു ഉൽഗതി വരുത്തുക. രണ്ടാമതു്, ഇന്ത്യക്കാരുടെ അദ്ധ്യാത്മജ്ഞാനത്തെ ലോകം മുഴുവൻ പ്രസംഗിച്ചു് ആ മാൎഗ്ഗമായി ലോകം മുഴുവൻ ജയിക്കുക. പ്രാചീനഋഷിമാർ മനനസുഖത്തിൽ നിമഗ്നരായി അവരവരുടെ മോക്ഷത്തിന്നായി മാത്രം പരിശ്രമംചെയ്തു. സ്വാമിയാകട്ടെ, ഒരുതരം പ്രായോഗികവേദാന്തത്തെ പ്രസംഗിച്ചു. "അഹം ബ്രഹ്മാസ്മി" എന്ന ബോധത്തിൽ മയങ്ങി കിടക്കാതെ, പൊതുജനസേവചെയ്തു ജീവിതത്തെ നയിപ്പാൻ സ്വാമി ഉപദേശിച്ചു. ദരിദ്രരിലും, രോഗികളിലും, ചവിട്ടിതാഴ്ത്തപ്പെട്ട താണജാതിക്കാരിലും സ്ഥിതിചെയ്യുന്ന "നാരായണനെ" സേവിപ്പാൻ, സ്വാമി ഇടിമുഴക്കംപോലെയുള്ള നാദത്തിൽ പ്രസംഗിക്കുന്നതു ഇപ്പോഴും കേൾക്കുന്നപ്രകാരം തോന്നുന്നു. പൊതുജനങ്ങ

യുടെ മോക്ഷം എന്നു സ്വാമി നല്ലവണ്ണം അറിഞ്ഞിരുന്നു. ആ ആവശ്യത്തിന്നായി തന്നെ സ്വാമി "രാമകൃഷ്ണമിഷ്യൻ" എന്ന സംഘം ഏൎപ്പെടുത്തി, പൊതുജനസേവയ്ക്കായി അനേകം സന്യാസിമാരെ അഭ്യസിപ്പിച്ചതു്; ഈ മിഷ്യന്റെ വകയായി ഇന്നു് അനേകം അനാഥശാലകളും സേവാശ്രമങ്ങളും, സൗജന്യമായി ചികിത്സചെയ്യുന്ന ആതുരശാലകളും ക്ഷാമനിവാരണനിധികളും ഇന്ത്യ ഒട്ടുക്കു കാണാം.

ഇതൊക്കെയും വിവേകാനന്ദസ്വാമിയുടെ നാലുകൊല്ലത്തെ പരിശ്രമത്തിന്റെ ഫലമാണെന്നറിഞ്ഞാൽ, ഏതൊരു സ്വരാജ്യസ്നേഹിയാണു് ആ മഹാത്മാവെ പൂജിക്കാത്തതു്?

ധൎമ്മടം.

—വി. കുഞ്ഞിക്കണ്ണൻ.

## പച്ചയിലവളം.

പയറുവൎഗ്ഗത്തിലുള്ള ചെടികൾ പാക്യജനകവളമുണ്ടാക്കുന്നവയാണെന്ന ഒരു പ്രത്യേകധൎമ്മം അവയ്ക്കുണ്ടു്. പയറുവൎഗ്ഗത്തിൽ ഉഴുന്നു്, തുവര, മുതിര, കടല, തകര, അമര മുതലായവ ഉൾപ്പെട്ടിരിക്കുന്നു. ഈ വിളവുകൾക്കെല്ലാം, അവയുടെ വളൎച്ചയ്ക്കാവശ്യമായ 'അമോണിയാ'യുടെ ഏറിയഭാഗം അന്തരിക്ഷത്തിൽനിന്നു ഗ്രഹിക്കുവാൻ ഒരു വിശേഷസാമൎത്ഥ്യം ഉണ്ടു്. അപ്രകാരം, പയറുജാതിച്ചെടികൾക്കു് ചെലവു യാതൊന്നുംകൂടാതെ അമോണിയാ ലഭിക്കുന്നു എന്നു മാത്രമല്ല, പിറകെ കൃഷിചെയ്യപ്പെടുന്ന മറ്റുചെടികൾക്കും ആഹാരത്തിനു ഉപയോഗമാകുമാറു്, അവ തങ്ങളുടെ വേരുകൾ വഴിയായി വളരെ വിലയേറിയ അമോണിയാ മണ്ണിനടിയിൽ ധാരാളം സംഗ്രഹിച്ചുവയ്ക്കുകയും ചെയ്യുന്നു. പയറുജാതിച്ചെടിയെ വളമായി ഉപയോഗിക്കുന്നതിനെയാണു്; "പച്ചവളം" എന്നു വിദേശങ്ങളിൽ പറഞ്ഞുവരുന്നതു്. ചിലപ്പോൾ, മണ്ണിനോടു ചേൎക്കുന്നു. എന്നാൽ, പയറു പൂൎണ്ണമായ പാകം വന്നു കഴിഞ്ഞു കഴിഞ്ഞതിനു മേലല്ലാതെ, ഇങ്ങിനെ ഉഴുതുചേൎക്കുന്നതു നന്നല്ല. ഒരു പച്ചച്ചെടിയെ മണ്ണിൽ,— വിശേഷിച്ച്, കട്ടികുറഞ്ഞ മണ്ണിൽ— ഉഴുതു ചേൎത്താൽ, മണ്ണിനു പുളിപ്പു തട്ടുന്നതായി കാണപ്പെട്ടിട്ടുണ്ടു. അതുകൊണ്ടു വിളവിനെ, പുല്ലരിയുംപോലെ കൊയ്തെടുത്തശേഷം ചെടി കരിഞ്ഞതിൽ പിന്നെ, ഉഴുതുചേൎക്കണം. കൃഷിഭേദപരിവൃത്തിയിൽ (Rotation of crops) പയറുജാതിച്ചെടികളെ കൂടക്കൂടെ ആവൎത്തിച്ചാൽ, വളരെ ഗുണമുണ്ടു്. കണക്കുകൂട്ടിനോക്കുമ്പോൾ, ഒരു ചെടിയുടെ വളങ്ങളുടെ വിലയിൽ മുക്കാൽഭാഗവും അമോണിയായുടേതാണു് എന്നു കാണാം. മുന്നൂറാത്തൽ പഞ്ഞി കിട്ടുന്ന ഒരു പരുത്തിവിളവിൽ, താഴെപ്പറയും പ്രകാരം കാ

| | റാത്തൽ | വില പവൻ |
| --- | --- | --- |
| അമോണിയാ | ൬൩ | ൩.൨ |
| പൊട്ടാഷ് | ൩൯ | ൧.൯൫ |
| ഭാവഹികാമ്ലം | ൧൨ | .൩൦ |
| | ആകെ പവൻ | ൯.൨൨ |

ഇതിനാൽ, കൃഷിഭേദപരിവൃത്തിയിൽ, പയറുവർഗ്ഗത്തിന്റെ ഗുണവും ലാഭവും എന്തുമാത്രമാണെന്നു കൃഷിക്കാർക്കു സ്പഷ്ടമാകുന്നുണ്ടല്ലോ. മറെറാരു കാര്യംകൂടിയുണ്ട്: വളരെ വിലപിടിച്ച അമോണിയാ ലഭിക്കുന്നതിനു പുറമെ, ശാരീരികവസ്തുക്കൾ ദ്രവിച്ച് മണ്ണിനോടു ചേർന്നു മണ്ണിന്റെ ഫലനശക്തിയേ അധികമായി വർദ്ധിപ്പിക്കുന്നുമുണ്ട്.

ഈ പയറുവർഗ്ഗത്തിലെ ചെടികൾക്കും വളം ആവശ്യമാകുന്നു. പക്ഷെ, അവയ്ക്കു ധാതുവങ്ങളായ പൊട്ടാഷും ഭാവഹവും മതിയാകും. ഈ രണ്ടു വളങ്ങൾ മാത്രം ഇട്ടുകൊടുത്താൽ മതി, പയറുവർഗ്ഗത്തിച്ചെടികൾ വളർന്നുകൊള്ളും. ഇപ്രകാരമുള്ള പ്രയോഗത്തിന്റെ ഫലം ദൃഷ്ടാന്തീകരിച്ചിരിക്കുന്നു. ഒന്നാമതായി, അതു ഉപയോഗപ്പെടുത്തിയ ധാതുവളത്തിന്റെ വിലയിൽ രണ്ടുമടങ്ങിൽ അധികം വിലയുള്ള അമോണിയായിനെ സംഗ്രഹിക്കുന്നു. രണ്ടാമത്, പൊട്ടാഷിലും ഭാവഹികാമ്ലത്തിലും ഏറിയൊരുഭാഗം, പച്ചവളം ദ്രവിക്കുന്നതിനോടുകൂടി തിരിയെ മണ്ണിൽ ചേർന്നുകൊള്ളുന്നു. അതിനാൽ, പച്ചവളത്തിന് കാലാവസ്ഥയുള്ള കാലത്തു പയറുജാതിച്ചെടികൾ കൃഷിചെയ്തു വളമാക്കാൻ കൃഷിക്കാർ ശ്രമിക്കുന്നതു ഗുണകരമായിരിക്കും. നാം സാധാരണ വിചാരിച്ചുപോരാറുള്ളപോലെ, അതു നഷ്ടമെന്നോ അസാദ്ധ്യമെന്നോ പറവാൻ തരമില്ലെന്ന്, മേൽപറഞ്ഞ കണക്കുകൊണ്ടു വിശദമാകുന്നുണ്ടല്ലോ.

തിരുവിതാംകൂർ.

—എൻ. ശങ്കരപിള്ള.
(കൃഷി ഇൻസ്പെക്ടർ)

## ബാലകൃഷ്ണദശകം

ജനുസ്സുകൊണ്ടാനകദുന്ദുഭിക്കു,-മ-
ത്തനുശ്രമംകൊണ്ടഥ നന്ദഗോപനും,
അനല്പസൌഭാഗ്യമണച്ച നിർമ്മമൻ,
ഘനഛവിശ്യാമളനെന്റെ തമ്പുരാൻ.

കളിന്ദകന്യാസലിലംഗമത്തിനാൽ
ഗളംദഹിക്കുംവിധമാക്കിയങ്ങിനെ,
വളർന്നഗർവ്വേറിയഭോഗി തൻമദം
പിളർന്നപീതാംബരനെന്റെ തമ്പുരാൻ.

ജരാസുതൻതന്നൊടു തോററു നിർഭയം
പുരാരിയോടേററടുത്തിൽ ജയിച്ചതാൻ
ദുരാപമേയാതൊരു വന്റെ കൌശലാൽ
പുരാണപൂരുഷനെന്റെ തമ്പുരാൻ.

നഹിച്ചതന്നമ്മയുലൂഖലത്തിലു-
ദഹിച്ചുകന്നൊരു പാശനികൊണ്ടിവൻ,
ബഹിർഗ്ഗമിച്ചുള്ളയതീയവൈഭവം
ഗ്രഹിച്ചിടാ, താദൃശനെന്റെ തമ്പുരാൻ.

നിതാന്തനിർമ്മുക്തഭവാർത്തനായിഞാ-
നതാന്തപാദാന്തപയോരുഹങ്ങളെ

പ്രതാന്തിപോവാൻപണിയുന്നു, പൂതനാ-
കൃതാന്തനങ്ങേകന്നെനിക്ക തമ്പുരാൻ.

വടദ്രുമത്തിൻതളിരായമെത്തയിൽ
കുടന്തയായ് കാലുകുടിത്തുകൌതുകാൽ
കിടന്നിടുംകേളിതെളിഞ്ഞുകാണുവാ-
നിടംനമുക്കേകണമല്ലേ ചനാ!

കലിക്ഷതംകൊണ്ടുകളങ്കമേറുധി-
ബലക്ഷയംപൂണ്ടപലക്ഷ്യനായഞാൻ
വിലക്ഷ്യനായിട്ടുകിടപ്പതെങ്ങിനീ-
ദലേക്ഷണനാ! സമ്പ്രതിവിസ്മരിക്കയോ?

സദീദിവിക്കംപുനരംശുകത്തിനും
സപാദാരസന്താനസുഖോദയത്തിനും
കദാപിലോപംപിണയാതെകാക്കണം

വദാന്യ! പീതാംബര! വാസുദേവ! നീ.
പുരംഭവത്താണ്ഡവരംഗമാകണം,
കരംതപദ്ദീയാച്ഛനകാരിയാകണം,
ധരങ്ങൾഗോവർദ്ധനമായ്ഭവിക്കണം,
പരങ്ങളെല്ലാംവിദിതങ്ങളല്ലയോ?

ചരമചരമശേഷം.
വായിലമ്മയ്ക്കുകാട്ടി-
പ്പാമതുനൊടിയാൽതാർ
വിസ്മരിപ്പിച്ചമൂർത്തേ!

ചരമദശയിലങ്ങേച്ചാരു
താപിഞ്ഛവർണ്ണം
തിരുവുടൽമമകാട്ടാൻ
കൈതൊഴാംബാലകൃഷ്ണം!

—മൂലൂർ എസ്. പത്മനാഭപണിക്കർ.

## കായങ്കുളം കൊച്ചുണ്ണി.

### അദ്ധ്യായം ൮.

(തുടർച്ച)

തവണ്ണമുറിയിൽ ഇരുന്നിരുന്ന വിളക്കം എടുത്തുകൊണ്ട്, ത്രിവിക്രമൻതമ്പി, ആന്ത്യനറയിൽ കയറിയിരുന്നു തിട്ടക്കത്തിൽ എഴുതിത്തുടങ്ങി. ഇക്കാലത്തെപ്പോലെ, അക്കാലത്ത്, കടലാസോ തുവലോ വേണ്ടുവോളവും നല്ലതായും ലഭിച്ചിരുന്നില്ലെങ്കിലും, പുതിയ പൊലീസ്പരിഷ്കാരത്തിന്റെ പരിപൂർണ്ണതയെ ഉദ്ദേശിച്ച്, കുറെ സർക്കാർകടലാസുകളും എഴുത്തുതുവലുകളും, മേധാവി ത്രിവിക്രമൻതമ്പി, നേരത്തതന്നെ കാവൽക്കച്ചേരിയിലേക്കയച്ചിരുന്നു. ആ കടലാസുകളിൽ ഒന്നു രണ്ടെണ്ണം നിറയെ ദീർഘമായി എന്തോ എഴുതുകയായിരുന്നു, തമ്പി ചെയ്തത്. ഇതിനിടയിൽ, വൈക്കം വേലുപ്പിള്ള തന്റെ വിലയേറിയ നീതിസാരവുംകൊണ്ടു, രണ്ടുകുറി ആന്ത്യനറയുടെ വാതിൽവരെ ചെന്നു. അപ്പോഴൊക്കെ തമ്പി എഴുതുകയായിരുന്നതുകൊണ്ട്, പിള്ളഅണ്ണൻ' ചതുപ്പിന്റെ അരുകിൽ നിന്നിരുന്ന തന്റെ കൂട്ടുകാരുടെ അടുക്കലേക്ക മടങ്ങിപ്പോകേണ്ടിവന്നു. തമ്പി എഴുതിയ കടലാസുകളെ ഒരു ലക്കോ

ട്ടിലാക്കി കുപ്പായക്കീശയിൽ നിക്ഷേപിച്ചു. ഈ വീരപുരുഷൻ, പക്ഷേ, ഇന്നേദിവസത്തെ പൊലീസ് പരിഷ്കാരത്തെപ്പററി എഴുതിയ 'റിപ്പോർട്ട്' ആയിരിക്കാം ലക്കോട്ടിലുള്ള സാധനം.

ഇതെഴുതിക്കഴിഞ്ഞപ്പോഴേക്കും, അന്യൻ ആരോ ഒരുവൻ, തവണമുറിയിൽ വന്നു നിന്നുകൊണ്ടു, "ഹൊ ഹൊയി! ആരുമില്ലേ ഇവിടെ?" എന്നു വിളിച്ചുചോദിച്ചു. ഇരുട്ടിൽ തൂങ്ങിക്കിടന്ന കപ്പടാപാച്ചപിള്ള, ങേ! ങാ! ഹ്രൂം! ഭ്രൂം! സ്രൂം! ധ്രൂം! എന്നിങ്ങിനേ ശബ്ദം പുറപ്പെടുവിക്കയായിരുന്നു ഇതിന്നു മറുവടി. ആഗന്തുകൻ ആദ്യത്തിൽ ഒന്നു ഭയപ്പെട്ടു എങ്കിലും, തൂങ്ങിക്കിടന്ന 'കപ്പടാ'വിന്റെ തല തന്റെ മാറത്തടിച്ചപ്പോൾ, മനുഷ്യശബ്ദമാണു താൻ കേട്ടതെന്നു മനസ്സിലാക്കി. കൈയിൽ ഉണ്ടായിരുന്ന തീപ്പെട്ടിയിൽനിന്നു ഒരു കുററി വലിച്ചെടുത്തു ഉരച്ചു വെളിച്ചത്തു നോക്കിയപ്പോൾ, ആ തൂങ്ങുന്ന സത്വം ഒരു കാവൽപ്പിള്ളയാണെന്നും ഗ്രഹിച്ചു. ഇതുകണ്ടിട്ടു അന്യനു അത്ഭുതം തോന്നിയതിൽ ആശ്ചര്യപ്പെടുവാനില്ല. "ഒ! ഇപ്പൊഴത്തെ പരിഷ്കാരത്തിൽ തവണനിൽപു ഇങ്ങിനെയായിരിക്കാം"— എന്നോ മറേറാ ആ അന്യൻ വിചാരിച്ചുവോ, എന്തോ, നിശ്ചയമില്ല. അയാൾ തൂങ്ങിക്കിടന്നവനെ അങ്ങിനെതന്നെ വിട്ടിട്ടു, ആമ്യനറയിലെക്കു കടന്നു. അവിടെ ത്രിവിക്രമൻതമ്പി ഇരുന്നിരുന്നുവെന്നറിഞ്ഞാൽ ആ അന്യൻ കടക്കുമായിരുന്നുവോ, എന്തോ? ആഗതനും തമ്പിയും തമ്മിൽ സൂഭിക്ഷമായി തുറിച്ചുനോക്കി. പിന്നെ അവിടെ നടന്ന സംഭാഷണം, വൈക്കംവേലുപ്പിള്ള ഉററുനിന്നുകേട്ട പ്രകാരം പറയാം:

ഒരുവൻ:— "താനാരാണു് കൂവാ! ഇത്ര നിന്ദകാണിക്കുന്നവൻ."

മറെറവൻ:— "ഇരുന്നോളൂ. ഭയപ്പെടേണ്ടാ. എനിക്കു നിങ്ങളെയൊന്നു കാണണമെന്നു വലിയ ആഗ്രഹമുണ്ടായിരുന്നു. അതു ഇന്നുതന്നെ സാധിച്ചതിൽ വളരെ സന്തോഷം."

ഒന്നാമനു:— "ചോദിച്ചതിനുത്തരം പറയൂ. ഇതു് എവിടം എന്നറിയാമോ? തന്നോടു സംസാരിക്കുന്നതാരെന്നറിയുമോ?"

രണ്ടാമൻ:— "നിങ്ങൾ ചോദിച്ച ചോദ്യങ്ങൾ തന്നെ മാറിക്കൊണ്ടിരിക്കുന്നല്ലോ. നിങ്ങൾക്കു സ്ഥിരതവരുമ്പോൾ, ഞാൻ ഉത്തരം പറയാം."

ഒന്നാമൻ:— ത്രിവിക്രമന്റെ അടുക്കൽ കളിക്കരുതു്. തീക്കട്ടയാണു്. പൊട്ടിച്ചിതറിയാൽ തന്റെ തറവാടു വെന്തുപോകും."

രണ്ടാമൻ:— "ശരി: ഒരു കാര്യം അറിഞ്ഞു. നിങ്ങളുടെ ഒരു ചോദ്യത്തിനുത്തരമായി."

ഒന്നാമൻ:— "ഇതു പൊലിസ് സ്റ്റേഷനാണു്. അറിഞ്ഞോളൂ! നിന്നെ ഞാൻ ഈ നിന്ദയ്ക്കു വകതിരിവു പഠിപ്പിക്കുന്നുണ്ടു്."

രണ്ടാമൻ:— "ഹൊ! അതു രണ്ടാം ചോദ്യത്തിന്റെ ഒരു ഭാഗത്തിന്റെ ഉത്തരമായി. പക്ഷേ, തനിക്കു വകതിരിവു തീരെ ഇല്ല. ആ സ്ഥിതിക്കു് എങ്ങിനെ പഠിപ്പിക്കും എന്നൊരു സംശയം."

ഒന്നാമൻ:— "അച്ഛനാണെ! ത്രിവിക്രമനോടു കളിക്കരുതേ. കൊച്ചുണ്ണിക്കു വേണ്ടി വച്ചിരിക്കുന്ന ഈ കഠാരി നിന്റെ മാറിൽ ഞാൻ കുത്തിയിറക്കും."

രണ്ടാമൻ:— “ഓ! അപ്പോൾ നീ എനിക്കുവേണ്ടി കഠാരി ഒരെണ്ണമേ കരുതീട്ടുള്ളോ?”

ഒന്നാമൻ:— “എന്ത്! നീതന്നെയോ കൊച്ചുണ്ണി? എന്തു? നീ ഒരു കാവൽപ്പിള്ളയല്ലേ? പോക്കിരി! ധിക്കാരി! .. ...... ... കടവാക്കൂട്ടിൽ പശു കയറിയിരിക്കുന്നോ? ത്രിവിക്രമന്റെ കൈയിന്റെ ചൂട് നിന്നെ അറിയിക്കുന്നുണ്ട്— ആരെടാ അവിടെ?”

ഈ ഒടുക്കത്തെ ഗർജ്ജനം കേട്ട്, പതുങ്ങിനിന്ന വൈക്കംവേലുപ്പിള്ള, കമ്പത്തിന തീകൊളുത്തുന്നതു കണ്ടിട്ട് ഓടിക്കളിക്കുന്ന കുട്ടിയാനയെപ്പോലെ, കൂട്ടുകാരുടെയിടയിലേക്കായി ഓടി. കൂട്ടുകാരെ വിളിച്ചുകൊണ്ടു വരുവാനായിട്ടല്ലായിരുന്നു. കാലന്റെ അവതാരമായ കൊച്ചുണ്ണി അവിടെ വന്നിരിക്കുന്നു, തമ്പിഅങ്ങുന്നിനോട്ട് എതിർത്തിരിക്കുന്നു എന്നറിയിപ്പാനും, കഴിയുമെങ്കിൽ അവിടെനിന്ന് ഒളിച്ചോടുന്നതിന് അവരെ പ്രോത്സാഹിപ്പിക്കുവാനും ആയിരുന്നു.

“സിംഹത്തിൻകൂട്ടിൽ ചില
നാളുകൾ ചെന്നുചേരും
ഗർദ്ദഭംമുക്കുറയുമി-
ട്ടെന്നു പ്രസിദ്ധമാം
കഴുതയെതിന്നുന്നവ-
നല്ലെന്നുവരാം സിംഹം,
എങ്കിലുംകഴുതേടെ
ജീവനോപസന്നിശ്ചമാം.”

എന്നായിരുന്നു, കൂട്ടുകാരോടു ആദ്യം നീതിസാരം ചൊല്ലിയത്. വേലുപ്പിള്ളയുടെ കഥനയിൽ, ആർക്കുംതന്നെ ഒരിക്കലും രസം തോന്നാറില്ല. വിശേഷിച്ചും, ഇന്ന്

കാവൽപ്പിള്ളമാർക്കു അതു കേൾക്കുകതന്നെ അസഹ്യമായിത്തോന്നി. കൊട്ടാരക്കര കൊച്ചുകുഞ്ഞുപിള്ള, വേലുപ്പിള്ളയുടെ ചെകിട്ടത്തു നാലു 'ഞൊട്ട്'കൊടുത്തു. വേലുപ്പിള്ള താൻ പറഞ്ഞതിന്റെ സാരം അവരെ ഗ്രഹിപ്പിച്ചു. കാര്യങ്ങളുംകൊച്ചുണ്ണി വളരെ അകലെയല്ലാത്ത ഒരു മുറിയിൽ നില്ക്കുന്നുണ്ടെന്നു കേട്ടപ്പോൾ ചതുപ്പിൽനിന്ന് ഏററ തണുത്ത കാററുകൊണ്ടുണ്ടായ ശീതം അസ്തമിച്ചതായി അവർക്കു തോന്നി. ഓരോരുത്തരും വിയർത്തു.

“പിള്ളമാർ ഓരോരുത്തനായി മുന്നോട്ടു വരുവിൻ” എന്ന് ആമ്യനറയിൽനിന്ന് ഇടിനാദംപോലെയുള്ള ആജ്ഞ പുറപ്പെട്ടപ്പോൾ, ഓരോരുത്തന്റെയും കാൽ വിറച്ചുതുടങ്ങി; നാവു വരണ്ടും തുടങ്ങി. നിവൃത്തിയുണ്ടോ? കപ്പടാവിനെ കെട്ടിത്തൂക്കിയ തമ്പിയങ്ങുന്ന് അവരെ എതെല്ലാം വിധത്തിൽ ശിക്ഷിക്കുമെന്നാർക്കറിയാം? ആജ്ഞ അനുസരിച്ചാൽ, പക്ഷേ പ്രീതിപ്പെട്ടേക്കും. ശവക്കുഴിയിൽനിന്ന് എണീററു വന്നപോലെ, അവർ ജീവച്ഛവങ്ങളായി ആമ്യനറയുടെ വാതിൽക്കൽ എത്തി. അതിനകത്ത് മുപ്പത്തഞ്ചു നാല്പതു വയസ്സുപ്രായമായ ഒരു ആജാനുബാഹുവിനെ അടിമുതൽ മുടിവരെ കയർ വരിഞ്ഞുകെട്ടി, വായിൽ പഴന്തുണി ചെലുത്തികിടത്തിയിരിക്കുന്നതായി കണ്ടു. കായങ്കുളംകൊച്ചുണ്ണിയാണ് അവിടെ കിടക്കുന്നതെന്ന് അവർ സംശയലേശംകൂടാതെ ഗ്രഹിച്ചു. എന്തെന്നാൽ: അവരുടെ മേലാവായ തമ്പി അങ്ങുന്ന്, അവിടെയുള്ള ഒരു വലിയ ആധാരപ്പെട്ടിയിലെ പഴയ ഓലക്കെട്ടുകളെ പെറുക്കി പുറമേയിട്ടിട്ട് അതിന്റെ പൂട്ടു പരിശോധിക്കുന്നതായി അവർ കണ്ടു. അ

വർ ആജ്ഞ കേൾക്കുവാൻ തയാറായി നിന്നു.

തമ്പി കുഴിച്ചെടുത്ത പെട്ടി വളരെ നീളമുള്ളതായിരുന്നു എങ്കിലും, ഉദ്ദേശത്തിനു പൂർണ്ണമായി യോജിച്ചതല്ലെന്നു്, അദ്ദേഹം അതിനുള്ളിൽ ബന്ധനസ്ഥനെ എടുത്തിട്ടുനോക്കിയാറെ കാണിച്ചു അതൃപ്തിഭാവത്താൽ പിള്ളമാർ മനസ്സിലാക്കി. ബന്ധനസ്ഥന്റെ കാലുകൾ മടക്കി മാറോടു കൂട്ടിച്ചേർത്തു കെട്ടി, കുറെ കീറക്കുരമ്പടങ്ങളും പാസ്സുകളും അയാളുടെ മേൽ പൊതിഞ്ഞു പെട്ടിക്കുള്ളിൽ കിടത്തി. തല മാത്രം മൂടുക ഉണ്ടായില്ല. പെട്ടിയുടെ അടപ്പിൽ അരക്കാൽ ഉറുപ്പികവട്ടത്തിൽ, എട്ടുപത്തു സുഷിരങ്ങളും ഉണ്ടാക്കി. പെട്ടി അടച്ചു; എന്നിട്ടു ശിപായിമാരുടെ നേരെ തിരിഞ്ഞു്, "താക്കോലുകൾ എവിടെ? ഈ പെട്ടിയുടെ താക്കോൽ എവിടെ?" — എന്നു ചോദിച്ചു. ശ്രീവരാഹം കൃഷ്ണപിള്ള താക്കോൽ കൊടുത്തു. ആ പ്രമാണി അതുകൊണ്ടു പെട്ടിയും പൂട്ടി. കൂട്ടത്തിൽ നിന്നു താക്കോൽ വേറെയെടുത്തു്, റിപ്പോർട്ട് ലക്കോട്ടിനുള്ളിലടക്കി, അരക്കുമുദ്രയും വച്ചു് ഒരു ശിപായിയെ ഏല്പിച്ചു.

മേലാവു്:— "നിന്റെ പേർ?"

ശിപായി — "ഉത്തരവു" (വാസ്തവത്തിൽ ഭയത്താൽ ശിപായി ചോദ്യം കേട്ടില്ല.)

മേലാവു (ചിരിച്ചുകൊണ്ടു്):— "എന്തെടെ! കൊച്ചുണ്ണിയെക്കണ്ടിട്ടിത്ര ഭയമോ?"

കൊച്ചുണ്ണിയാണതെന്നു ശിപായിമാർ മുമ്പുതന്നെ അറിഞ്ഞിരുന്നുവെങ്കിലും, അവർ അത്ഭുതഭാവം നടിച്ചു. "അങ്ങുന്നു വന്ന ദിവസം തന്നെ ആ ലോകോപദ്രവിയെ പിടിച്ചതിൽ ഞങ്ങൾ പങ്കുകൊണ്ടു സന്തോഷിച്ചുകൊള്ളുന്നു" — എന്നു വൈക്കം വേലുപ്പിള്ള തന്റെ അനുമോദനത്തെ സന്താപമാക്കി കവിതപാടി.

മേലാവു:— "നിങ്ങടെ സന്താപം ഇപ്പോൾ വേണ്ടിവരും. ഞാൻ പറയും പോലെ കേട്ടില്ലെങ്കിൽ, കാരാഗൃഹത്തെയും ഇവിടെയുള്ള കമ്മയച്ചാക്കിപ്പാക്കിക്കെട്ടിയെടുത്തു പടിഞ്ഞാറെ ചതുപ്പിൽ താഴ്ത്തും."

ശിപായിമാരെക്കൊണ്ടു പെട്ടിയെടുപ്പിച്ചു് ചെങ്കോട്ടത്തപാൽവണ്ടിയിൽ കൊണ്ടുവെക്കുവാൻ ആജ്ഞകൊടുത്തപ്പോൾ, ആ വിക്രമി ഇതുംകൂടെ പറഞ്ഞു:— "പെട്ടിയിലുള്ളതു ഒരു മനുഷ്യനാണെന്നു വണ്ടിക്കാരനോടു പറയരുതു്. ഒരു വലിയ പേപ്പട്ടിയാണെന്നു പറയണം. പൊന്നുതമ്പുരാൻ കഴിഞ്ഞതവണ കാശിയിൽ പോയപ്പോൾ ഒരു മഹാബ്രാഹ്മണൻ സമ്മാനമായി കൊടുത്ത നായ്ക്കു പേപിടിച്ചുവെന്നും, അതു സാധുക്കളെ കടിച്ചുകൊന്നുവെന്നും വണ്ടിക്കാരനോടു പറയണം. ഈ നായെ എന്തുചെയ്യുന്നതും തിരുമനസ്സിലെ മുമ്പാകെ വെച്ചു വേണമെന്നു കല്പനയുണ്ടാകയാൽ അയയ്ക്കുകയാണ്. രാത്രിയിൽ കൊട്ടാരക്കര കൊട്ടാരത്തിൽ തവണക്കാർവശം ഈ പെട്ടിയും ഈ കത്തും കൊടുത്തു, നാം പ്രത്യേകം കൊടുത്തയച്ചതെന്നു്, തവണക്കാരോടു, തിരുമനസ്സറിയിക്കുവാൻ ശട്ടം ചെയ്യുന്നും വണ്ടിക്കാരനോടു പറയണം. അവൻ ജാഗ്രതയായിരിക്കണം. ഈ പെട്ടിക്കു വല്ല കേടോ മോശമോ വന്നുപോയെങ്കിൽ, പത്മനാഭനാണെ, ഞാൻ ചെങ്കോട്ട വണ്ടിക്കാരെയെല്ലാം ഈ പടിഞ്ഞാറെ ചതുപ്പിൽ കെട്ടിത്താഴ്ത്തും."

ഈ കടവിൽചെയ്ത ശപഥം ശിവായിമാരുടെ ഉള്ളിൽ നല്ലവണ്ണം പതിഞ്ഞു. അവർ പെട്ടിയുമെടുത്തു തപാൽവണ്ടിപ്പേട്ടയിൽ ചെന്ന് വണ്ടിക്കാരൻവശം പെട്ടിയേല്പിച്ചു. വണ്ടി പുറപ്പെടാറായപ്പോൾ, എല്ലാം ശരിയായോ എന്നറിവാൻ ആ വിക്രമകേസരിയും അവിടെ എത്തി. വണ്ടിക്കാരനു തന്റെ ചുമതലയുടെ ഗൗരവവും മനസ്സിലായി.

—എസ്. എസ്. കുറുപ്പ്.

## പോഷിണീഭാഷണം.

'പോഷിണീഭാഷണം' എന്ന തലവാചകത്തിൻകീഴിൽ, മാസന്തോറും, ഓരോരോ സംഗതികളെക്കുറിച്ച് ചെറിയ ഖണ്ഡലേഖനങ്ങൾ എഴുതുവാൻ ഞങ്ങൾ ഉറച്ചിരിക്കുന്നു. ഞങ്ങളുടെ വക പ്രസ്താവനകൾ, പത്രങ്ങളിലും പത്രഗ്രന്ഥങ്ങളിലും കാണുന്ന ഗൗരവപ്പെട്ട സംഗതികളെക്കുറിച്ചു ഞങ്ങളുടെയോ വായനക്കാരുടെയോ അഭിപ്രായപ്രകടനങ്ങൾ, ഇതരഭാഷകളിൽ നടക്കുന്ന പത്രങ്ങളിൽനിന്നും മറ്റും ഗ്രഹിക്കുന്ന വിശേഷസംഗതികൾ — ഇങ്ങനെ പലതും ഇതിലുൾപ്പെടും.

* * *

ശിശുക്കൾക്കും വൃദ്ധരായ രോഗികൾക്കുകൂടിയും, ദേഹപോഷണത്തിന്നു ഉതകുന്ന സംസ്കരിക്കപ്പെട്ട ഭക്ഷ്യപദാർത്ഥങ്ങളിൽവച്ച് ഏറെ ലോകപ്രസിദ്ധമായിത്തീന്നിട്ടുള്ള 'മെലിൻസ്ഫുഡ്' (Mellin's Food) ഉണ്ടാക്കുന്നവർ ഇംഗ്ലാണ്ടിലെ ഒരു വ്യവസായിസംഘക്കാരാണല്ലോ. അവർ ഒരു ഡോക്ടരുടെ നിർദ്ദേശപ്രകാരം തയാറാക്കീട്ടുള്ളതും, കുട്ടികളുടെ കായികമായും മാനസികമായുമുള്ള വളച്ചയെപ്പററിയ വിവരങ്ങൾ എഴുതിവയ്പാൻ ഉപയോഗപ്പെടുന്നതുമായ THE PROGRESS BOOK എന്ന പുസ്തകത്തിന്റെ ഒരു പ്രതി ഞങ്ങൾക്കയച്ചുതന്നിരിക്കുന്നു. ക്രിസ്ത്യാന്മാരല്ലാത്തവൎക്കു പ്രയോജനപ്പെടാത്ത ചില ഭാഗങ്ങൾ ഇതിൽ ഉണ്ടെങ്കിലും, ഏതൊരാളും അവശ്യം രേഖപ്പെടുത്തിവയ്ക്കേണ്ടതായ അനേകം സംഗതികൾ 'റിക്കാർട്ടാക്കു'ന്നതിനു ഈ കമനീയമായ പുസ്തകം ഉപകാരപ്പെടുന്നതാകുന്നു. 'ആത്മപോഷിണി'യുടെ വരിക്കാരിൽ, ആദ്യമായി അപേക്ഷിക്കുന്ന ഒരു നൂറുപേൎക്ക് ഈ പുസ്തകത്തിന്റെ ഓരോ പ്രതി ഇനാമായി കിട്ടുന്നതാണ്; തപ്പാൽകൂലിക്കു രണ്ടണ മുദ്രയോടുകൂടി മദിരാശിയിലെ മേല്പടി സംഘപ്രതിപുരുഷന്മാരായ Oakes and Co (ഓക്സ് ആൻഡ് കമ്പനി)ക്കു വേണം അപേക്ഷ അയപ്പാനെന്നു, ഞങ്ങൾക്കു കിട്ടിയ കത്തിൽ പറഞ്ഞിരിക്കുന്നു.

* * *

പുരാതനാൎയ്യന്മാർ സമ്പാദിച്ചുവെച്ചിട്ടുള്ള ധൎമ്മതത്വങ്ങൾ, വേദാന്തതത്വങ്ങൾ, വൈദ്യതത്വങ്ങൾ, എന്നിങ്ങിനെ ബ

ഹുവിധമായ സ്വത്തുകളെ, തന്നാലാവുന്നെടത്തോളം, മലയാളികൾക്കും അനുഭവിപ്പാൻ സ്വകൎയ്യമുണ്ടാക്കിക്കൊടുക്കേണമെന്ന ഉദ്ദേശത്തോടുകൂടി, അക്ഷീണനായി ഉത്സാഹിച്ചുവരുന്ന ടി. സി. പരമേശ്വരൻമൂസ്സതവർകൾ നവീനമായി പുറപ്പെടുവിച്ചുതുടങ്ങിയിരിക്കുന്ന 'ചരകസംഹിതാ'മാസികയുടെ ഒന്നാംലക്കം സസന്തോഷം ഞങ്ങൾ കൈപ്പററിയിരിക്കുന്നു. മൂലവും, ഭാഷാവ്യാഖ്യാനവും ചേൎത്തച്ചടിച്ചിരിക്കുന്ന ഈ പുതിയപുസ്തകം വൈദ്യന്മാൎക്കു മാത്രമല്ല, ശരീരസുഖത്തെ കാംക്ഷിക്കുന്നവൎക്കൊക്കെ ഉപകാരപ്രദമായുള്ളതാകുന്നു. വ്യാഖ്യാനം സുഗമവും വിശദവും ആയിരിക്കുന്നു. ഈ പുസ്തകപ്രസിദ്ധീകരണത്തിൻെറ നിൎവ്വിഘ്നപരിസമാപ്തിക്കു, പ്രസിദ്ധീകൎത്താക്കന്മാരെ നാട്ടുകാർ ധനംകൊണ്ടു സഹായിക്കേണ്ടതാണ്. അതില്ലെങ്കിൽ, പുസ്തകം വിലയ്ക്കു മേടിക്കുന്നതായാലും, സഹായം ചെയ്യുന്നതായിവരും. തൃശ്ശിവപേരൂർ ഭാരതവിലാസം അച്ചുകൂടത്തിൽനിന്നാകുന്നു ഇതു പ്രസിദ്ധീകരിക്കുന്നത്.

* * *

തൃശ്ശിവപേരൂർ ആനന്ദാശ്രമത്തിൽനിന്നു പ്രസിദ്ധപ്പെടുത്തുന്ന 'ഭാരതരത്നമാല'യുടെ മൂന്നു രത്നങ്ങൾ ഞങ്ങൾ കൈപ്പററി സന്തോഷിക്കുന്നു. പരേതനായ കുഞ്ഞിക്കുട്ടൻതമ്പുരാൻ അവർകളുടെ 'ശ്രീമഹാഭാരത'പരിഭാഷാൎണ്ണവത്തിൽ നിന്നു മുങ്ങിയെടുത്തിട്ടുള്ളവയാകുന്നു ഈ രത്നങ്ങൾ. രാജനീതി, ശാകുന്തളോപാഖ്യാനം, സാവിത്ര്യുപാഖ്യാനം എന്നിവകൊണ്ടാകുന്നു ഈ രത്നങ്ങളുടെ ശരീരം ഉണ്ടായിട്ടുള്ളത്. 'മഹാഭാരത'ത്തിൽനിന്നു ഗ്രഹിക്കേണ്ടുന്ന തത്വങ്ങളെ മലയാളികൾക്കു സുലഭമാക്കുവാൻ വേണ്ടി ആനന്ദാശ്രമഭാരവാഹികൾ ചെയ്യുന്ന ഉത്സാഹം ഉചിതംതന്നെയാകുന്നു. ഈ 'രത്നങ്ങൾ', ഭാരതവിലാസം അച്ചുകൂടത്തിൽ കിട്ടുന്നതാണ്.

* * *

ഇക്കഴിഞ്ഞ ചിങ്ങലക്കം ആത്മപോഷിണിയിൽ ശ്രീമതി കെ. യം. കുഞ്ഞിലക്ഷ്മിക്കെട്ടിലമ്മ അവർകൾ എഴുതിയിരുന്ന 'കേളൻ' എന്ന പദ്യകൃതിയുടെ പാഠത്തിൽ ഒരു ചെറിയ പ്രമാദം പററിപ്പോയിട്ടുണ്ടു. "ഇതേവിധം താലകനത്ത" — ഇത്യാദിയായി ൫൨൦-ാംപുറത്തു കാണുന്ന പദ്യത്തിൻെറ ഉത്തരാൎദ്ധം,

"പ്രിയാത്മജൻ പോയ വഴിക്കു തന്നേ
നയിച്ചു തൻദൃഷ്ടി, പുറത്തു വാണാൾ".

എന്നു വായിക്കേണ്ടതാകുന്നു. അച്ചടിയിൽ കാണുന്ന നാലാം പാദം,

"കണ്ണും നടത്തിപ്പുറമേ വസിച്ചാൾ"

എന്നത് പാഠാന്തരമായി ഗ്രഹിക്കേണ്ടതുമാണ്. അച്ചടിയിലുള്ള അക്ഷരവിഴ്ചകളെ ഗൗരവത്തിൽ വിചാരിക്കാനില്ലെങ്കിലും, ഒരു പദ്യത്തിൻെറ സാരള്യത്തിനു ഭംഗംവരുത്തുന്ന തെററുകളെ അങ്ങിനെ ലഘുവായി ഗണിച്ചുകൂടുന്നതല്ലെന്നു ഞങ്ങൾക്കു തോന്നീട്ടുള്ളതിനാൽ, ഇതിവിടെ പറയേണ്ടിവന്നു.

* * *

യൂറോപ്യൻയുദ്ധം ഹേതുവായി ഉലച്ചിൽതട്ടിപ്പോയിട്ടുള്ള പലേ വ്യവസായങ്ങളിൽ ഒന്നു വൎത്തമാനപത്രത്തൊഴിലാകുന്നു. ഈ തൊഴിലിൻെറ പ്രധാനസ്ഥാനമായ ഇംഗ്ലാണ്ടിൽ അനേകം പത്രങ്ങളും പത്രഗ്രന്ഥങ്ങളും മുടങ്ങിപ്പോയിരിക്കുന്നു. യുദ്ധവാൎത്ത അറിവാനായി, ബഹുജനങ്ങൾ, പത്രങ്ങൾ കിട്ടുന്നതിലേക്കു കാണിക്കുന്ന അ

സഹനതയെപ്പററി നിരൂപിക്കുന്നതാണെങ്കിൽ, പത്രക്കാരന്നു് യുദ്ധംനിമിത്തം വട്ടിവട്ടിയായി പണംവാരുവാൻ സാധിക്കുന്നുണ്ടെന്നു തോന്നിപ്പോകും. വാസ്തവം അങ്ങിനെയല്ല. സാധാരണയായി ഗവർമെണ്ടിൻെറ സഹായം ലഭിക്കുന്ന 'ടൈംസ്' പത്രം കൂടിയും, ഇപ്പോൾ പകുതിപ്പെട്ടുപോയിരിക്കുന്നു; മുമ്പു് മുപ്പത്തിരണ്ടു പുറങ്ങളോളം ഗാത്രപുഷ്ടി ഉണ്ടായിരിക്കുമായിരുന്നതു പോയി, ഇപ്പോൾ പന്തിരണ്ടു പുറങ്ങളോളമേ ഉള്ളൂ. പത്രഗ്രന്ഥങ്ങളും അങ്ങിനെതന്നെ ശോഷിച്ചിരിക്കുന്നു. 'റിവ്യു അഫ് റിവ്യൂസ്' എന്ന മാസികയുടെ മുമ്പത്തെയും ഇപ്പോഴത്തെയും വലിപ്പത്തിനുള്ള അന്തരം ഇതിന്നു ദൃഷ്ടാന്തമാകുന്നു. പ്രതിവാരം പുറപ്പെട്ടിരുന്നവ പലതും മാസത്തിലൊരിക്കൽ മാത്രം ആയി. ഇവയ്ക്കു പുറമെയാണു് പലതും നാമാവശേഷമായിട്ടുള്ളതു്. പത്രത്തൊഴിലിന്നു ഈ വ്യാപത്തു വരുവാൻ കാരണം അച്ചടിക്കടലാസിൻെറ ദൗർല്ലഭ്യംതന്നെയാണു്. മിക്ക പ്രധാനപ്പെട്ട പത്രങ്ങളും സ്വന്തം തൊഴിൽശാലയിലാകുന്നു കടലാസുണ്ടാക്കുന്നതു്; അതിലെക്കു വേണ്ടുന്ന Pulp (എന്ന വഴുവൽ) മറുനാട്ടുകളിൽനിന്നു ലഭിക്കുന്നതുമാണു. യുദ്ധം വളരെ നീണ്ടുനില്ക്കയും ഈ ചരക്കു കിട്ടുവാൻ അസാദ്ധ്യമായിത്തീരുകയും ചെയ്യുന്നതായാൽ, അക്കാലത്തും പത്രം നടത്തിപ്പോകേണ്ടതിന്നുവേണ്ടി പ്രവൎത്തകന്മാർ ഇപ്പോഴേ കടലാസ് ചെലവു ചുരുക്കുന്നു. മററുതരം പത്രങ്ങൾക്കു കടലാസ് വ്യാപാരികളെ ആശ്രയിക്കേണ്ടതാകയാൽ, അവർ മുമ്പു നടത്തിവന്നവിധം ആദായത്തിൽ പത്രം നടത്തുവാൻ സാധിക്കാതെയുമാവുന്നു; ലേഖകന്മാൎക്കും മററു പണിക്കാൎക്കും പ്രതിഫലം കൊടുപ്പാനുള്ള ഞെരുക്കവും ഇവരെ വൈഷമ്യത്തിലാക്കിയിരിക്കുന്നു.

* *

ശീമയിൽ യുദ്ധംനിമിത്തം പത്രത്തൊഴിലിന്നു കേടുതട്ടിപ്പോയി എങ്കിൽ, മലയാളനാട്ടിൽ അങ്ങിനെയല്ലാ എന്നു കാണിപ്പാനായിരിക്കുമോ, ഈയിട പുതിയ പത്രങ്ങളും മാസികകളും പുറപ്പെട്ടുവരുന്നതെന്നു ഞങ്ങളറിയുന്നില്ല. മലയാളനാട്ടിലെക്കു കടലാസു മുതലായ അച്ചടിവക സാമാനങ്ങൾ കിട്ടുന്നതു് യൂറപ്പിൽനിന്നാണു്. ജെർമനി, ആസ്ത്രിയാ എന്നീ രണ്ടു രാജ്യങ്ങളിൽനിന്നും വന്നുകൊണ്ടിരുന്ന ഈ വക ചരക്കുകൾ ഇപ്പോൾ വരുന്നില്ല. പിന്നെ, സ്വീഡെനിൽനിന്നും ഇംഗ്ലാണ്ടിൽനിന്നുമാണു് വരേണ്ടതു്. വ്യാപാരത്തിനു നേരിട്ട സങ്കടത്താൽ, ചരക്കിന്നു വിലയും കയറിയിരിക്കുന്നു. ഇങ്ങിനെയൊക്കെയിരിക്കുമ്പോൾ, ജനങ്ങളുടെയിടയിൽ ദാരിദ്ര്യം വൎദ്ധിക്കയും, വാസ്തവത്തിലുള്ള വായനക്കാരുടെ എണ്ണം വൎദ്ധിച്ചിട്ടില്ലാതിരിക്കയും ചെയ്യുന്ന ഈ നാട്ടിൽ, ഇക്കാലത്തു്, മുമ്പുതന്നെ പ്രതിഷ്ഠയെ പ്രാപിച്ചിട്ടുള്ള പത്രങ്ങളുടെയും പത്രഗ്രന്ഥങ്ങളുടെയും ആവശ്യത്തിന്നുപയോഗിക്കേണ്ടുന്നതായ കടലാസ് ചരക്കുകളെ, ക്ഷണഭംഗുരങ്ങളും, മററു പത്രങ്ങളിൽനിന്നും പത്രഗ്രന്ഥങ്ങളിൽനിന്നും ഭേദിച്ചതായ യാതൊരു വിശേഷധൎമ്മവുമില്ലാത്തവയും ആയുള്ള മാസികകളും 'വാരിക'കളും പുറപ്പെടുവിക്കുവാനായി, എന്തിനായിട്ടാണു് ഓരോരോ 'വിദ്വാന്മാർ' പാഴ്ചെലവു ചെയ്യുന്നതു്? മലയാളത്തിൽ, ആവശ്യത്തിൽ കവിഞ്ഞു് പത്രങ്ങളും മാസികകളും ഇപ്പോൾത്തന്നെ നടക്കുന്നുണ്ടു്. നടപ്പുള്ള

പത്രങ്ങളിലും മാസികകളിലും കാണുന്നമാതിരി ഉപന്യാസങ്ങളേ പുതിയവയിലുള്ളു എങ്കിൽ, ഇവ സ്ത്രീകൾക്കായിട്ടെന്നാ മററാ വ്യപദേശം ചെയ്യുന്നതുകൊണ്ടു മാത്രം നവ്യത സിദ്ധിക്കുമെന്നു ഞങ്ങൾ വിചാരിക്കുന്നില്ല.

* *

'ആത്മപോഷിണി' യുടെ ൭-ാം പുസ്തകം, ൫൨, ൫൩ എന്നീ ലക്കങ്ങളിൽ ശ്രീമാൻ വി. കുഞ്ഞിക്കണ്ണൻ അവർകൾ എഴുതിയിരുന്ന 'നസറേത്തിലെ യോഗി' എന്ന ഉപന്യാസത്തിന്നു പ്രത്യാഖ്യാനമായി, ദിവ്യശ്രീ മററത്തിൽകുര്യൻ കത്തനാർ, പാലോക്കാരൻ യോഹന്നാൻ കത്തനാർ, ബി. എ. എന്നിവർ ഒന്നായിച്ചേർന്നെഴുതിയ അതിദീർഘമായ ഒരു ഉപന്യാസം ഞങ്ങൾക്കു കിട്ടിയിരിക്കുന്നു. ഇതുമാത്രം പ്രസിദ്ധീകരിക്കുന്നതാണെങ്കിൽ കൂടി, 'ആത്മപോഷിണി'യുടെ ഒരു മാസത്തെ ലക്കം നിറഞ്ഞുകവിയുവാനുണ്ടാവും. ഈ പ്രത്യാഖ്യാനത്തിന്നു ഞങ്ങളുടെ ആവശ്യപ്രകാരം, ശ്രീമാൻ കുഞ്ഞിക്കണ്ണൻ തനിക്കു പറവാനുള്ള പ്രത്യുത്തരവും അയച്ചുതന്നിട്ടുണ്ട്. ഇവ രണ്ടും 'ആത്മപോഷിണി' യിൽ ചേർക്കുവാൻ ഞങ്ങൾ വിചാരിച്ചിട്ടില്ല. കാരണങ്ങളും പറയാം: ഒന്നാമതു, പ്രത്യാഖ്യാനം കേവലം മതവിശ്വാസസംബന്ധമായ ഒരെതിർവാദമായിരിക്കുന്നു; മതവിഷയകമായ വിവാദത്തിന്നു 'ആത്മപോഷിണി'യിൽ അവകാശം അനുവദിക്കയില്ലെന്നാകുന്നു ഞങ്ങളുടെ നിശ്ചയം. രണ്ടാമത്, ശ്രീമാൻ കുഞ്ഞിക്കണ്ണന്റെ ഉപന്യാസം ദുരുദ്ദേശത്തോടുകൂടി എഴുതീട്ടുള്ളതല്ലെന്നും; ഉപന്യാസകന്റെ "സഹിഷ്ണുബുദ്ധിയും സാരള്യമനസ്സും", "സുമനസ്സത്വ"വും "വിശദ"മായിരിക്കുന്നു എന്നും പ്രത്യാഖ്യാനകർത്താക്കന്മാർ തന്നെ സമ്മതിച്ചുപറയുന്നുണ്ട്; ആ സ്ഥിതിക്കു പ്രത്യാഖ്യാനസാരംഭം അനുചിതമെന്നു ഞങ്ങൾ വിചാരിക്കുന്നു. മൂന്നാമത്, വാദിയും പ്രതിവാദിയും ഒരേനിലയിൽ നിന്നിട്ടല്ലാ വാദം നടത്തുന്നത്. വാദിയാവട്ടെ, ലോകത്തിൽ നടപ്പുള്ള മതങ്ങളെയെല്ലാം താരതമ്യവിവേചനം ചെയ്തു യുക്തികൊണ്ടു ഉപപത്തി സാധിക്കാൻ കഴിയുന്ന സംഗതികളെ ഗ്രാഹ്യമായിക്കരുതുകയും, അന്ധവിശ്വാസോപപന്നമായ സംഗതികളെ ത്യജിക്കയും ചെയ്യുന്ന മതനിരൂപകന്മാരുടെ നിലയിൽ നിന്നു നോക്കി തനിക്കു യേശുക്രിസ്തുവിനെക്കുറിച്ചു തോന്നീട്ടുള്ള ഭക്തിബഹുമാനാദരങ്ങളെ തന്റെ യുക്തിഗതി അനുസരിച്ചു പ്രസ്താവിച്ചിരിക്കുന്നു. പ്രതിപക്ഷികളാവട്ടെ, തങ്ങൾക്കു ലഭിച്ചിട്ടുള്ള 'ശ്രുതിസ്മൃതി'കളിൽ അഭംഗമായ വിശ്വാസത്തെ സമർപ്പിച്ചു സ്വമതാവലംബനാനിബന്ധത്തോടുകൂടി എതിർവാദം ചെയ്യുന്നു. ഇങ്ങിനെ, വാദിപ്രതിവാദികൾ അസമാനവാദത്തിൽ ഉൾപ്പെട്ടുപോകുന്നു. എന്തായാലും, മതസംബന്ധമായ ശുഷ്കവാദങ്ങളിൽ ഞങ്ങൾക്കു കൗതുകമില്ലെന്നു ഇവിടെ തീർത്തുപറയാം. കൗതുകമുള്ളവർക്കു വേണ്ടി, ഈ വാദപ്രതിവാദങ്ങൾ എല്ലാം ഒന്നായിച്ചേർത്തു പുസ്തകരൂപത്തിൽ അച്ചടിച്ചുപ്രസിദ്ധീകരിപ്പാൻ ഈ മാസികയുടെ കാര്യഭാരവാഹി ആലോചിച്ചുറച്ചിട്ടുണ്ട്.

# ആത്മപോഷിണി

| പുസ്തകം ൩. | ൧൦൯൧ തുലാം. | ലക്കം ൧. |
|---|---|---|


## പഴമൊഴികൾ.

പഴമൊഴി എന്ന പദത്തിന് കേവലം പഴക്കംചെന്ന മൊഴി എന്നുമാത്രമല്ല അൎത്ഥം കല്പിക്കേണ്ടത്. പഴക്കം അല്ലെങ്കിൽ അനുഭവംകൊണ്ടു സിദ്ധിച്ചിട്ടുള്ള അറിവുകൾ അടങ്ങിയിരിക്കുന്ന വാക്യം എന്നുകൂടി അൎത്ഥം ഉണ്ട്. വാസ്തവത്തിൽ ഈ പദത്തിന്റെ അൎത്ഥം ഇതുതന്നെയല്ലയോ, എന്നുകൂടി സംശയം ഉണ്ട്. ഇവ ഒരു ഭാഷയിലൊ, ഒരു ദേശത്തിലൊ, ഒരു ജാതിക്കാരുടെ ഇടയിലൊ ഉള്ളവയല്ല; മനുഷ്യവൎഗ്ഗത്തിന്റെ പൊതുസ്സ്വത്തായിട്ട് വിചാരിക്കപ്പെടേണ്ടവയാണ്. അതിനാലാണ് ഇവയ്ക്കു "ലോകോക്തികൾ" എന്നുകൂടി പേർ പറഞ്ഞുവരുന്നത്. ഇവ ഭാഷാശാസ്ത്രജ്ഞന്മാൎക്കും ജിജ്ഞാസുക്കൾക്കും രസകരവും ജ്ഞാനപ്രദവുമായ ഒരു പാഠവിഷയമാണെന്നുള്ളതിന് സംശയമില്ല. ഇവയെ നാം സൂക്ഷ്മബുദ്ധ്യാ പരിശോധിക്കുന്നതായാൽ, ഇവയിൽ അമൂല്യങ്ങളായ തത്വങ്ങൾ അടങ്ങിയിട്ടുണ്ടെന്ന് നമുക്ക് അറിയാവുന്നതാണ്. ഇതുകൂടാതേയും, ഇവ നമ്മുടെ പൂൎവ്വികന്മാരുടെ കാലക്ഷേപരീതി, പ്രവൃത്തി, അനുഭവം മുതലായവയെക്കുറിച്ച് ഏറക്കുറെ നമുക്ക് അറിവു നല്കുന്നു. ഇവ ഭാഷയുടെ ഉത്ഭവത്തോടുകൂടി ഉത്ഭവിച്ചിട്ടുള്ളവയാകുന്നു; ഇവ നമ്മുടെ പ്രപിതാമഹന്മാരുടെ സൂക്ഷ്മഗ്രഹണശക്തി, അനുമാനസമൎത്ഥത എന്നിതുകളെ സൂചിപ്പിക്കുകയും, നമ്മുടെ സംഭാഷണങ്ങളേയും പ്രസംഗങ്ങളേയും സരസങ്ങളാക്കിത്തീൎക്കുകയും, ലോകത്തിൽ എല്ലാ അവസ്ഥകളിലും നമുക്ക് ഉപയുക്തങ്ങളായിരിക്കുകയും ചെയ്യുന്നു. അവസരോചിതമായ വിധത്തിൽ ഇവയെ ഉപയോഗിക്കുന്നതായാൽ, ഇവ ശക്തിമത്തുക്കളായ ഒരുവക ആയുധങ്ങൾതന്നെയായി ഭവിക്കും. അന്യനെ പ്രേരിപ്പിക്കയോ, സന്തോഷിപ്പിക്കയോ, ഭയപ്പെടുത്തുകയൊ ചെയ്യുന്ന വിഷയത്തിൽ, ഇവ ഫലവത്തുക്കളായ ഉപകരണങ്ങളാണ്. ഈ ദിവ്യൌഷധപ്രയോഗംകൊണ്ട് പലപ്പോഴും പെട്ടെന്ന് ഫലം സിദ്ധിച്ചതായി കണ്ടിട്ടുണ്ട്. എന്നാൽ ദിവ്യൌഷധങ്ങളെപ്പോലെതന്നെ, ഇവയേയും അവസരോചിതമായ വിധം പ്രയോഗിക്കുന്ന

ത്തു് എല്ലാവൎക്കും സാധിക്കുമോ എന്നു് സംശയമാണു്.

ഇപ്രകാരമെല്ലാം നമുക്കും ഉപയോഗമുള്ള ഈ ഭാഷാരത്നശകലങ്ങളുടെ ഉൽപത്തി, സ്വഭാവം മുതലായവയെക്കുറിച്ചു് അല്പം ആലോചിക്കുന്നതു് അയുക്തമായിവരുകയില്ലെന്നു വിശ്വസിക്കുന്നു. ഇവയുടെ ഉൽപത്തിയും ഭാഷയുടെ ഉൽപത്തിയും ഏറെക്കുറെ ഒരുമിച്ചുതന്നെ ആയിരിക്കണം. ഭാഷകളെല്ലാം ആദ്യം അലിഖിതഭാഷകളായിരുന്നുവല്ലോ. മനുഷ്യസ്വഭാവം അന്നും ഇന്നത്തെപ്പോലെ ഗുണദോഷസമ്മിശ്രമായിരുന്നതുകൊണ്ടു്, സന്മാൎഗ്ഗോപദേശം അന്നും ആവശ്യപ്പെട്ടിരുന്നു. എന്നാൽ, അക്ഷരങ്ങൾ നിൎമ്മിച്ചു കഴിഞ്ഞിട്ടില്ലാത്തതിനാൽ ഗ്രന്ഥമുഖേന സന്മാൎഗ്ഗോപദേശം ചെയ്യാൻ ഇക്കാലത്തെപ്പോലെ അക്കാലത്തു തരമായില്ലായിരുന്നു. അന്ധന്മാൎക്കും മൂഢന്മാൎക്കും ഉപദേശംകൂടാതെ നിവൃത്തിയുമില്ലായിരുന്നു. എന്നുതന്നെയുമല്ല അനുഭവസിദ്ധങ്ങളായ അറിവുകളേയും പ്രകൃതിപരിശോധനകൊണ്ടു് ലഭിച്ച ഫലങ്ങളേയും, പിൻഗാമികൾക്കായി സംരക്ഷിക്കേണ്ടിയും ഇരുന്നു. ലോകത്തിന്റെ ഉൽഗതിക്കു് ഇതു് അത്യാവശ്യവുമാണല്ലോ. പഴമൊഴികൾ, അങ്ങുമിങ്ങും ചിന്നിച്ചിതറിക്കിടക്കുന്ന ലോകചരിത്രശകലങ്ങൾ കൂടിയാകുന്നു. അതിനാൽ എളുപ്പത്തിൽ മനസ്സിൽ പതിക്കുന്നതിനും, എപ്പോഴും ഓൎമ്മിക്കുന്നതിനും വേണ്ടി, നമ്മുടെ പൂൎവ്വന്മാർ അവരുടെ ബുദ്ധികൌശലംകൊണ്ടു് ചുരുങ്ങിയ വാചകത്തിലും ഏറെക്കുറെ പ്രാസത്തോടുകൂടിയും അവരുടെ അനുഭവഫലത്തെ ഉപദേശിച്ചിരിക്കുന്നു. "പഴമൊഴികൾ അനേകജനങ്ങളുടെ അറിവിനെയും ഒരാളുടെ ബുദ്ധികൌശലത്തേയും പ്രദൎശിപ്പിക്കുന്നു"— എന്നു് ഒരു വിദ്വാൻ പറഞ്ഞിരിക്കുന്നതിന്റെ സാരം ഇതുതന്നെയാണു്.

പഴമൊഴിക്കുള്ള പ്രധാന ലക്ഷണങ്ങൾ (൧)ഹ്രസ്വത അല്ലെങ്കിൽ പദച്ചുരുക്കം; (൨) പ്രാസവും അലങ്കാരവും; (൩) അൎത്ഥപുഷ്ടി; (൪)സന്മാൎഗ്ഗോപദേശം– ഇതുകളാകുന്നു. ഹ്രസ്വത, അവയെ നമ്മുടെ മനസ്സിനു് സുഗ്രഹങ്ങളാക്കിത്തീൎക്കുന്നു. ദീൎഘവാചകങ്ങൾ പ്രായേണ മനസ്സിനെ കുഴക്കിത്തീൎക്കയും ധാരണാശക്തിയെ ക്ലേശിപ്പിക്കയും ചെയ്യുമല്ലോ; കൂടാതെ, അൎത്ഥത്തിനു് അവ്യക്തതയേയും ഉണ്ടാക്കുന്നതിനിടയാക്കുന്നു. മനസ്സിനെ ആകൎഷിക്കയും സന്തോഷിപ്പിക്കയും, ധാരണയെ സഹായിക്കയും ചെയ്കയാണു പ്രാസങ്ങൾകൊണ്ടുള്ള പ്രയോജനം. അലങ്കാരങ്ങൾ മനസ്സിനെ രസിപ്പിക്കുന്നതുകൂടാതെ അൎത്ഥത്തെ വിശദമാക്കുകയും ചെയ്യുന്നു. ഉപദേശങ്ങൾ ദൃഷ്ടാന്തരൂപേണ ആയിരുന്നാൽ, അവയ്ക്കു ശക്തിയും കൂടുമല്ലോ. പഴമൊഴികളിൽ അടങ്ങിയിരിക്കുന്ന അൎത്ഥത്തെപ്പററി ആലോചിക്കുന്നതായാൽ, അവ സംക്ഷിപ്തങ്ങളായ ഉപന്യാസങ്ങൾതന്നെയാണെന്നു പറയാം. "പഴഞ്ചൊല്ലിൽ പതിരില്ല" എന്നുള്ള പഴമൊഴിതന്നെ, അവയുടെ അൎത്ഥപുഷ്ടിയെ വിശദീകരിക്കുന്നു. ഇവ ഉപദേശിക്കുന്ന നീതിയും സന്മാൎഗ്ഗവും ഇത്രയെന്നു ഖണ്ഡിക്കുന്നതും പ്രയാസമാണു്. മനുഷ്യൎക്കു് ലോകത്തിലുള്ള സകല വ്യാപാരങ്ങളിലും, അവസ്ഥകളിലും, അവസരങ്ങളിലും, ആവശ്യങ്ങളായ നീതിയും ജ്ഞാനവും ഇവ ഉപദേശിക്കുന്നുണ്ടു്.

ഇവ മനുഷ്യവൎഗ്ഗത്തിന്റെ ക്രമാഗതമായ വളൎച്ചയേയും കാണിക്കുന്നു. പഴമൊ

ഴികൾ മനുഷ്യവർഗ്ഗത്തിൻെറ ആദ്യകവിതകളത്രെ. എന്നാൽ അവ നാം ഇപ്പോൾ കാണുന്ന കവിതകളെപ്പോലെ, കതിപയദിവസസ്ഥായിനികളെം, അർത്ഥം കുറഞ്ഞും പദങ്ങൾ . നിറഞ്ഞും ഇരിക്കുന്നവയൊ അല്ലെന്നു് ഒരു വ്യത്യാസം ഉണ്ടു്. അവ മിക്കവാറും പുരാതനകാലത്തു് ഉത്ഭവിച്ചിട്ടുള്ളവയാണെങ്കിലും, അവയ്ക്കു് കാലപ്പഴക്കംകൊണ്ടുണ്ടാകാവുന്ന ദോഷങ്ങളൊന്നും സംഭവിച്ചിട്ടുള്ളതായി കാണുന്നില്ല. ഭാഷകളിൽ, ഈ ചെറിയ നാണയങ്ങൾക്കു് അന്നത്തെപ്പോലെ ഇന്നും പ്രചാരമുണ്ടു്. അതു് അവയുടെ വിലയ്ക്കു് ഒരിക്കലും കുറവുവരാത്തതുകൊണ്ടാകുന്നു. ഒരു പഴമൊഴി അതു് ആദ്യം നിർമ്മിച്ച ആളുടെയും അതിനെ ഇപ്പോൾ ഉപയോഗിക്കുന്ന ആളുടെയും അനുഭവത്തെ മാത്രമല്ലാ, അതിനെ സ്വീകരിച്ചിട്ടുള്ള ലോകരുടേയും അനുഭവത്തെക്കൂടി കുറിക്കുന്നു. പഴമൊഴികളുടെ പ്രധാനമായ ഉപയോഗം നമുക്കു് ഒരു അഭിപ്രായത്തേയൊ യഥാർത്ഥത്തേയൊ സ്ഥാപിക്കേണ്ടിയിരിക്കുന്ന അവസരങ്ങളിലാകുന്നു. ഈ അവസരങ്ങളിൽ ഇത്രയും ശക്തിമത്തായ യുക്തി മറ്റൊന്നുമുണ്ടെന്നു തോന്നുന്നില്ല. ഒരു പഴമൊഴിയിൽ അടങ്ങിയിട്ടുള്ള തത്വം വേറെ വിധത്തിലും പറയപ്പെട്ടിട്ടുണ്ടായിരുന്നാലും, അവയ്ക്കൊക്കയും മനുഷ്യഹൃദയത്തിൽ ശാശ്വതസ്ഥാനം ലഭിപ്പാൻ കഴിഞ്ഞിട്ടില്ല.

പഴമൊഴികൾ ഇല്ലാത്ത ഭാഷകൾ ഒന്നും തന്നെ കാണുകയില്ല. മലയാളഭാഷയിലും ഇവ ധാരാളം ഉണ്ടെന്നുള്ളതിന്നു്, മിസ്റ്റർ പൈലൊപാൾ ഇവയെ ശേഖരിച്ചു് എഴുതിയിട്ടുള്ള പുസ്തകം തന്നെ തെളിവായിരിക്കുന്നു. എന്നാൽ വിദ്യാഭ്യാസം വർദ്ധിച്ചിരിക്കുന്ന ഇക്കാലത്തു് ഇവയെ അധികമായി ഉപയോഗിക്കുന്നില്ലെന്നു് തോന്നുന്നു. ഇതിനു കാരണം നാം മുമ്പു് മനസ്സിൽ വഹിച്ചിരുന്ന തത്വങ്ങളെ ഇപ്പോൾ കരത്തിൽ (പുസ്തകരൂപേണ) വഹിക്കുന്നതുകൊണ്ടായിരിക്കാം. എങ്കിലും സംഭാഷണങ്ങളിലും മറ്റും ചിലപ്പോൾ ഇവയ്ക്കു പ്രവേശം ലഭിച്ചുകാണുന്നുണ്ടു്. പഴമൊഴികൾ ഭാഷയുടെ ഒരു അപരിഷ്കൃതഘട്ടത്തിലാണു് സാധാരണയായി ഉത്ഭവിക്കുന്നതു്. ഇപ്പോൾ പരിഷ്കൃതഭാഷകളിൽ ഒന്നിലും അവ സൃഷ്ടിക്കപ്പെടുന്നില്ലെന്നാണു് തോന്നുന്നതു്. എന്നാൽ വിദ്വാന്മാരുടേയും കവികളുടേയും കൃതികളിൽ അവിടവിടെ പ്രശോഭിച്ചുകാണുന്ന മഹദ്വാക്യങ്ങൾ പലപ്പോഴും അവയുടെ സ്ഥാനം വിട്ടു് പഴമൊഴികളുടെ കൂട്ടത്തിൽ സഞ്ചരിച്ചുവരുന്നുണ്ടു്. പക്ഷെ, ഇവ ഏറക്കുറെ "ജ്ഞാന"ത്തിൻേറയും; പഴമൊഴികൾ "അനുഭവ"ത്തിൻേറയും ഫലങ്ങളാണെന്നുള്ള വ്യത്യാസം ഉണ്ടായിരിക്കാം. ലോകത്തിൽ സാരങ്ങളായ തത്വങ്ങളെ ഗ്രഹിക്കുന്നതു് വിദ്വാൻമാർ ജ്ഞാനചക്ഷുസ്സുകൊണ്ടും; അല്ലാത്തവർ അനുഭവംകൊണ്ടുമാണല്ലൊ.

(തുടരും.)

—ആർ. ഈശ്വരപിള്ള.

# *പൌരസ്ത്യദീപം.

## ഒരു വിമൎശം.

ബുദ്ധദേവന്റെ ജീവിതചരിതത്തെയും, അദ്ദേഹം ഈ പ്രപഞ്ചത്തെപ്പററി പരമാൎത്ഥജ്ഞാനം ലഭിച്ചതിന്റെ ശേഷം ലോകോപകാരത്തിനായി ഉപദേശിച്ച ആൎയ്യധൎമ്മങ്ങളെയും പ്രതിപാദിക്കുന്നതായുള്ള ഒരു പദ്യകൃതിയാകുന്നു, 'പൌരസ്ത്യദീപം'. ഇതു്, എഡ്വിൻ ആർനോൾഡ് എന്ന പാശ്ചാത്യവിദ്വാൻ ഇംഗ്ലീഷിൽ എഴുതീട്ടുള്ളതും ലോകമെങ്ങും പ്രചുരപ്രചാരം സിദ്ധിച്ചിട്ടുള്ളതും ആയ 'ലൈററ് ഓഫ് ഏഷ്യാ' (Light of Asia) എന്ന കാവ്യത്തിന്റെ തൎജ്ജമയാകുന്നു. അതേ ഇംഗ്ലീഷ് മൂലത്തെ മുഖ്യാധാരമാക്കിയും വേറെ ചില ഗ്രന്ഥങ്ങളെ സഹായമായിക്കൂട്ടിയും, രണ്ടുകൊല്ലം മുമ്പ്, ശ്രീമതി തരവത്ത് അമ്മാളുഅമ്മ അവർകൾ ഗദ്യമായി എഴുതിയ 'ബുദ്ധചരിതം', മലയാളഗദ്യസാഹിത്യത്തിൽ പ്രതിഷ്ഠയെ പ്രാപിച്ചിട്ടുള്ള വിവരം വായനക്കാർ അറിഞ്ഞിട്ടുള്ളതാണല്ലൊ. ബുദ്ധദേവനെക്കുറിച്ചും അദ്ദേഹത്തിന്റെ മതത്തെക്കുറിച്ചും മലയാളികളുടെ ഇടയിൽ പരന്നിട്ടുള്ള അബദ്ധാഭിപ്രായത്തെ നീക്കിക്കളവാൻ, ഈ അടുത്തുകഴിഞ്ഞ കാലത്തു് ഒന്നാമതായി പുറപ്പെട്ടതു് ഈ 'ബുദ്ധചരിത'ഗദ്യഗ്രന്ഥമാണെന്നു് ഉറപ്പിച്ചുപറയാം.

അതിൽ പിന്നെ, ആ ഗ്രന്ഥകൎത്രിതന്നെ രചിച്ച 'ബുദ്ധഗാഥ'യും, കോട്ടയ്ക്കൽനിന്നു പുറപ്പെട്ട 'ധമ്മപദ'തൎജ്ജമയും ബുദ്ധമതതത്വങ്ങളുടെ പ്രചാരണത്തിന്നു് ഏതാനും ചിലക്കെങ്കിലും ഉള്ളതായ ഉൽകണ്ഠയേ വെളിപ്പെടുത്തിട്ടുണ്ടു്. ഇതിന്നുംപുറമെ, 'ലൈററ് ഓഫ് ഏഷ്യ'ക്കു മലയാളത്തിൽ കിളിപ്പാട്ടുരീതിയിൽ ഒരു തൎജ്ജമ ഉണ്ടായി വരുന്നുണ്ടെന്നുള്ളതും, ഇപ്പോൾ, ശ്രീമാൻ നാലപ്പാട്ടുനാരായണമേനോൻ അവർകൾ 'പൌരസ്ത്യദീപം' പ്രസിദ്ധീകരിച്ചിരിക്കുന്നതും മേല്പറഞ്ഞ ഉൽകണ്ഠയുടെ ലക്ഷ്യങ്ങളെ പ്രബലപ്പെടുത്തിയിരിക്കുന്നു.

എന്നാൽ, ചിലേടം തത്വചിന്തനങ്ങളാൽ ഗഹനാശയമായും, മററു പലേടം കാവ്യരസത്താൽ പരിപൂൎണ്ണമായും ഇരിക്കുന്ന മൂലകൃതിയെ, 'ബുദ്ധചരിത' ഗദ്യത്തിൽ തത്തുല്യമായി പരിഭാഷപ്പെടുത്തീട്ടില്ലെന്നും; അതിന്റെ കൎത്താവു് മൂലകൃതിയുടെ സാരം കടഞ്ഞെടുക്കുകയോ, അതല്ല, ഒരു ജീവചരിതഗ്രന്ഥത്തിന്നു് ആവശ്യകമായ പ്രകാരത്തിൽ ചില ഭാഗങ്ങളെ ത്യജിച്ചും, ചില ഭാഗങ്ങളെ ഭേദപ്പെടുത്തിയും, ചില ഭാഗങ്ങളെ വിസ്തരിച്ചും, ചില ഭാഗങ്ങളെ നേർതൎജ്ജമ ചെയ്തും ആ ഗദ്യഗ്രന്ഥം രചിക്കുകയോ ചെയ്തിട്ടുള്ളു എന്നും, മൂലകൃതിയുമായി ഒത്തുനോക്കുന്നവരാരും ഗ്രഹിക്കുന്നതാണു്. ഗ്രന്ഥകൎത്രിയുടെ ഉദ്ദേശം അതുമാത്രമായിരുന്നാൽ, 'ബുദ്ധചരിത'ഗദ്യത്തിൽ മൂലത്തിലെ സാഹിത്യരസം

* പൌരസ്ത്യദീപം– Light of Asia– പരിഭാഷകൻ, നാലപ്പാട്ടുനാരായണമേനോൻ. കുന്നംകുളം 'അക്ഷരരത്നപ്രകാശിക' പ്രെസ്സ്–

ലോപിപ്പിച്ചുകളഞ്ഞു എന്ന ആക്ഷേപം അനപേക്ഷിതം എന്നുവേണം പറവാൻ. മേല്പടി ഗദ്യഗ്രന്ഥം മൂലത്തിന്റെ 'ശരിയായ തർജ്ജമ' അല്ലെന്നുള്ള ന്യൂനതയെ പരിഹരിപ്പാനാണ് രാജശ്രീ നാരായണമേനോൻ അവർകളുടെ ഭാഷാന്തരത്തിന്നുള്ള, വ്യക്തമല്ലെങ്കിലും, അവ്യക്തമായ ഉദ്ദേശം എന്നു തോന്നുന്നു. എന്നുമല്ല; തന്റെ പദ്യരൂപമായ തർജ്ജമ മൂലത്തിന്റെ 'ശരിയായ തർജ്ജമ' ആണെന്ന് വിജ്ഞാപനം ചെയ്യപ്പെട്ടിട്ടുള്ളതുകൊണ്ടു, മേല്പടി ഉദ്ദേശത്തെ സ്ഥിരീകരിക്കുന്നതിൽ വിരോധവുമില്ല. പ്രശംസാർഹമായ ഉദ്യമമാണിതെന്നതിനെപ്പറ്റി വിതർക്കത്തിനും അവകാശമില്ല.

പദബാഹുല്യമുള്ള ഇംഗ്ലീഷ്, സംസ്കൃതം മുതലായ ഭാഷകളിൽ, വശ്യവചസ്സുകളായ കവികൾ, ആശയബാഹുല്യത്തോടുകൂടി എഴുതീട്ടുള്ള കൃതികളെ, പദദൌർല്ലഭ്യമുള്ള മലയാളം മുതലായ ഭാഷകളിൽ തർജ്ജമ ചെയ്യുവാനുള്ള ഉദ്യമം, ഏകദേശം, സോഡാക്കുപ്പികളിലെ ദ്രവം പരന്ന പാത്രങ്ങളിൽ പകരുംപോലെയാകുന്നു. സോഡാക്കുപ്പി തുറക്കുമ്പോൾ തന്നെ, അതിലെ ജലത്തിന്നു വീര്യഹേതുവായ 'ഗ്യാസ്' (വാതകം) അതു തുറക്കുന്നവന്നു ഗ്രഹിപ്പാൻ കഴിയാതെ, കുറെയൊക്കെ വിട്ടുപോകുന്നു; പിന്നെ, കുപ്പിയെ ശരിയായ സ്ഥിതിയിൽ പിടിച്ചിട്ടല്ലാ പകരുന്നതെങ്കിൽ, അതിന്റെ ഇടുങ്ങിയ മുഖനാളം തടഞ്ഞുപോകയോ, പക്ഷേ ചിലപ്പോൾ കുറെ അധികം കുന്നായും, ചിലപ്പോൾ അല്പബിന്ദുമാത്രമായും നിർഗ്ഗമിക്കയോ ചെയ്തേക്കാം. എല്ലാം പകർന്നുകഴിയുമ്പൊഴേക്കും, ആദ്യമുണ്ടായിരുന്നതിൽ കുറെമാത്രം ആ പരന്ന പാത്രത്തിൽ കാണും; ഇതിൽതന്നെയും, ജലം മാത്രമല്ല കുറഞ്ഞിരിക്കുന്നതു്, വാതകജന്യമായ ചൈതന്യം അല്ലെങ്കിൽ വീര്യം കൂടി മിക്കവാറും ശൂന്യമായിരിക്കും. ഇതിന്നുമുന്നം, ഇതരഭാഷാകാവ്യം തുറന്നുവായിക്കുമ്പോൾ തന്നെ, ചില സാരതത്ത്വങ്ങൾ വായനക്കാരന്നു ഗ്രഹിക്കുവാൻ കഴിയാതെ വിട്ടുപോകുന്നു. പിന്നെ, ആശയം പകരുവാൻ തുനിയുമ്പോൾ, ചിലതു തടഞ്ഞുപോകും, ചിലതു മുഴുവൻ പകർന്നു എന്നു വരാം, മറ്റു ചിലതു ന്യൂനമായും ഇരിക്കും; പദദൌർല്ലഭ്യത്താൽ ആശയങ്ങളെ തത്തുല്യമായി പകരുവാൻ കഴിയാതെയും, കഴിഞ്ഞാൽക്കൂടി, മൂലാർത്ഥം ശരിയായി ഗ്രഹിക്കാതെ പദത്തിന്നു പകരം പദം നിരത്തിയും, മൂലകൃതിയുടെ അന്തർഹിതമായ ചൈതന്യം മിക്കവാറും ലുപ്തമാകയും ചെയ്യും.

ഭാഷാന്തരീകരണത്തെപ്പറ്റി ഇപ്പോൾ ചൂണ്ടിക്കാണിച്ചതായ ന്യൂനതകൾ, കുറെയൊക്കെ, 'പകർച്ചപ്പാത്ര'മായ ഭാഷയുടെ അശക്തികൊണ്ടും, കുറെയൊക്കെ പകരുന്ന ആളുടെ അപ്രഗത്ഭതകൊണ്ടും ഉണ്ടാവുന്നതാണ്. ഭാഷാന്തരത്തിൽ മുഖ്യമായി നോക്കേണ്ടതു്, മൂലകൃതിയിലടങ്ങിയ ആശയങ്ങൾ ഏറ്റക്കുറച്ചൽകൂടാതെ തർജ്ജമയിൽ വന്നിട്ടുണ്ടോ എന്നാണ്; മൂലകൃതിയിലെ പദങ്ങൾക്കെല്ലാം, തുകകുറയാതെ, ഭാഷാന്തരപദങ്ങൾ എഴുതീട്ടുണ്ടോ എന്നല്ല. പകരുന്നതു് ഏതു ഭാഷയിലോ, ആ ഭാഷയുടെ രീതിക്കനുസരിച്ച്, മൂലത്തെ ചുരുക്കേണ്ടെടം ചുരുക്കണം, വക്രതവെടിഞ്ഞു വിസ്തരിക്കേണ്ടെടത്തു വിസ്തരിക്കണം, മൂലത്തിന്റെ വാചകരീതിതന്നെ ഭേദപ്പെടുത്തേണ്ടെടത്തു ഭേദപ്പെടുത്തണം, മൂലഭാഷ

യിലെ ശൈലികൾ, സ്വഭാഷയിൽ തത്തുല്യമായ ശൈലികളെക്കൊണ്ടു തർജ്ജമചെയ്യാൻ കഴിയുമെങ്കിൽ അങ്ങിനെ ചെയ്കയല്ലാതെ, മൂലശൈലികളെ പദാനുപദതർജ്ജമചെയ്യരുതു്; സർവ്വോപരി, മൂലം വായിക്കുമ്പോൾ ഒരുവന്നു് എന്തൊക്കെ സ്തോഭങ്ങൾ ഉണ്ടാകുമോ, അവന്റെ മനസ്സിൽ എങ്ങിനെയുള്ള അനുഭവമുദ്ര പതിയുമോ, ആവിധംതന്നെ, തർജ്ജമ വായിക്കുമ്പോഴും ഉണ്ടാകണം. പ്രസ്തുത പുസ്തകത്തെ സംബന്ധിച്ചാവട്ടെ, ഒന്നാമതു് ഇതിൽ ഉപയോഗിച്ചിരിക്കുന്ന വൃത്തം, മൂലഗ്രന്ഥവൃത്തത്താൽ വായനക്കാരന്നുണ്ടാകുന്ന മാതിരി ഭക്തിരസപ്രവണതയ്ക്കു അനുഗുണമായിരിക്കുന്നുവോ എന്നും; രണ്ടാമതു്, തർജ്ജമ മുൻസൂചിപ്പിച്ചതോതുകൾപ്രകാരം വിശ്വാസ്യമായിരിക്കുന്നുവോ എന്നും; മൂന്നാമതു, ഭാഷാരീതി ഇവ രണ്ടിന്നും അനുകൂലമോ എന്നും, വിചിന്തനംചെയ്യേണ്ടിയിരിക്കുന്നു.

എട്ടാം സർഗ്ഗത്തിലെ ബുദ്ധദേവന്റെ പ്രസംഗവും, മററു സർഗ്ഗങ്ങളിൽ ഇടയ്ക്കിടയ്ക്കുള്ള ചില വിശേഷഘട്ടങ്ങളും നീക്കിയാൽ, 'പൗരസ്ത്യദീപ'ത്തിൽ, മുഖ്യമായി, അടിമുതൽ മുടിവരെ, ഉപയോഗിച്ചിട്ടുള്ള ഛന്ദസ്സ് അനുഷ്ടുപ്പാകുന്നു. ഈ ഛന്ദസ്സ് മൂലഗ്രന്ഥത്തിന്റെ ഗൗരവത്തിനു യോജിക്കുന്നില്ലെന്നാകുന്നു പറയേണ്ടിയിരിക്കുന്നതു്. ഇംഗ്ലീഷിലാവട്ടെ, രാജകീയമായ അന്തസ്സോടുകൂടി നടക്കുന്ന 'അയാംബിക്ക് പെൻററാമീററർ' എന്ന ഛന്ദസ്സ് ഉപയോഗിച്ചിരിക്കുന്നു. ഗൗരവപ്പെട്ട വിഷയങ്ങളെ, വിശേഷിച്ചും കാവ്യപാഠകന്മാരുടെ ഉള്ളിൽ ഭക്തി മുതലായ ഗുണങ്ങളെ ഉറപ്പിച്ചു നിറുത്തുവാനായി പ്രസംഗിക്കുന്ന വിഷയങ്ങളെ, പ്രതിപാദിപ്പാൻ സാധാരണയായി, 'അയാംബിക്' ഛന്ദസ്സാണു് ഉപയോഗപ്പെടുത്തിവരുന്നതു്. ഇംഗ്ലീഷ് കാവ്യത്തിലെ ഒന്നു രണ്ടു പാദങ്ങൾ വായിച്ചശേഷം, ആരെങ്കിലും, അതിനെ തുടൎന്നു് 'പൗരസ്ത്യദീപ'ത്തിലെ അനുഷ്ടുപ്പദ്യങ്ങൾ വായിക്കട്ടെ: ഒരു ഗോപുരാഗ്രത്തിൽ നിന്നു ഭൂമിയിൽ പതിച്ചപോലെയുള്ള അനുഭവം തോന്നുമെന്നതിൽ സംശയമില്ല. മലയാളഭാഷയിൽ, 'ചരിത്രശുഷ്കാസ്ഥി'കളെയോ, ശാസ്ത്രീയതത്വങ്ങളെയോ, മറേറാ പ്രതിപാദിപ്പാൻ അനുഷ്ടുപ്പ്വൃത്തം യോജിക്കും; എന്നാൽ, പാരായണത്തോടുകൂടിത്തന്നെ — അതായിതു് മുൻകൂട്ടി കഥാനായകനേയോ പ്രതിപാദ്യവിഷയത്തെയോ കുറിച്ചു് സ്വയം ഭക്തി തോന്നിക്കാതെ വായിക്കുമ്പോൾതന്നെ — കാവ്യപാഠകന്റെ ഉള്ളിൽ സ്വയമേ ഭക്തിയെ മുളപ്പിക്കുവാൻ അനുഷ്ടുപ്ഛന്ദസ്സ് പററിയതല്ല. ഈ തത്വം അറിഞ്ഞിട്ടുതന്നെയായിരിക്കാം, എഴുത്തച്ഛൻ 'രാമായണം' മുതലായ കൃതികളെ കിളിപ്പാട്ടുരീതിയിൽ എഴുതിയതു്. പുരാണേതിഹാസങ്ങൾ, സംസ്കൃതത്തിൽ ഏതു ഛന്ദസ്സിൽ ശോഭിച്ചാലും, വിജാതീയമായ മലയാളഭാഷയിൽ, ആ ഛന്ദസ്സുകൾ രമണീയങ്ങളല്ലെന്നു്, എഴുത്തച്ഛന്റെ അനന്തരഗാമികളായ എത്രയോ കവികൾ, സംസ്കൃതഛന്ദസ്സിനെ വർജ്ജിച്ചതുകൊണ്ടുതന്നെ സ്ഥാപിച്ചിരിക്കുന്നു. വൃത്താനുവൃത്തമായ 'മഹാഭാരതം' മുതലായ പുതിയ തർജ്ജമകൾക്കുള്ള പ്രചാരം വർദ്ധിക്കാത്തതിന്നു പലേ കാരണങ്ങൾ ഉള്ളതിൽ ഒന്നു്, അവ പുരാണപാരായണത്തിൽ ആസക്തന്മാരായ ഭക്തന്മാരുടെ ഹൃദയത്തെ ആവർജ്ജിക്കുവാൻ കിളിപ്പാട്ടുകളോളം സമർത്ഥങ്ങളല്ലെന്നുള്ളതു തന്നെയാകുന്നു. അ

വ പണ്ഡിതന്മാൎക്കും അദ്ധ്യേതാക്കൾക്കും ജിജ്ഞാസുക്കൾക്കും പൂൎവ്വാപ്രവൃത്തങ്ങൾ നോക്കി അറിവാനായിരിക്കും അധികം ഉപകാരപ്പെടുക. 'ലൈററ് ഓഫ് ഏഷ്യ'യും കിളിപ്പാട്ടുവൃത്തത്തിൽ തൎജ്ജമ ചെയ്യുമായിരുന്നു, ഭക്തിരസത്തിന്റെ ഉത്തേജനത്തിന്ന് അധികം യുക്തം. പക്ഷേ, ഈ അഭിപ്രായം പൂൎവ്വപരിചയംകൊണ്ടുണ്ടായ ഏകപക്ഷാവലംബനമെന്ന് എതിൎകക്ഷികൾ ആക്ഷേപം ചെയ്യുമായിരിക്കും. ഇരിക്കട്ടെ എന്നാലും, ഇംഗ്ലീഷിലെ 'അയാംബിക്ക്' ഫരമ്പ്സിന്ന് യോജിപ്പായി വരാവുന്ന സംസ്കൃതവൃത്തം അനുഷ്ടുപ്പല്ല; ഇന്ദ്രവജ്രയോ, ഉപേന്ദ്രവജ്രയോ, വംശസ്ഥമോ ആകുന്നു. ഉഭയഭാഷകളിലെയും ആവക ഫരമ്പ്സുകളുടെ അക്ഷരം, മാത്ര എന്നിവകളും, ഗണങ്ങളുടെ സ്ഥിതിയും ആലോചിച്ചാൽ ബോധ്യപ്പെടും. പിന്നെ, 'പൌരസ്ത്യദീപ'ത്തിലെ അനുഷ്ടുപ്പുകൾ ചിലെടത്ത് സുഖഗതി നന്നെ ചുരുക്കമായിക്കാണുന്നുണ്ടെന്നും; ഇതിന്നു കാരണം, ഇത്ര ചെറിയ വൃത്തത്തിൽ, മൂലത്തിലെ പദങ്ങൾക്ക പകരം പദം നിരത്താനായിട്ടുള്ള ഉത്സാഹത്താൽ, അനേകം വാക്കുകളെ ശപാസംമൃട്ടിച്ചിട്ടും, കുസന്ധികൾ ചെയ്തിട്ടും, യതിഭംഗം തന്നെ വരുത്തീട്ടും തൎജ്ജമയെ ക്ലേശപ്പെടുത്തീട്ടുള്ളതാണെന്നും ക്ലിപ്തമാകുന്നു. പരിഭാഷകൻ തന്റെ കൃതിയെ ആഷഗ്രന്ഥമാക്കുവാൻ വേണ്ടി, സംസ്കൃതത്തിലെ 'വാത്മീകിരാമായണം', 'മഹാഭാരതം' മുതലായവയെപ്പോലെ വൃത്തനിബന്ധനം ചെയ്യേണ്ടിയിരുന്നില്ലെന്ന്, ന്യായമായി ആൎക്കും തോന്നാവുന്നതാണ്.

'ആക്കം സ്വാതന്ത്ര്യമുള്ളോരു
നീലച്ചാകാശ വീഥിയിൽ.' (പു. ൫൭)

'അതിനാലതിനെപ്പാലി-
ച്ചാൾക നല്കുക പക്ഷിയെ.' (൫൯)

'അതിന്നു പകരം വാങ്ങി-
ക്കകിതെൻ പ്രിയ സോദരി' (൬൦)

'ദുഃഖവും വേൎപിരിയലും
തീകൊളുത്തിടും ചേക്കയും.' (൬൨)

അതിന്റെ ശുദ്ധാംബുകല-
ങ്ങളൊരുപ്പുകടലാകം' (൬൩)

'കിടക്കുന്നു പെരുതകൃ-
ത്രിമ സൌന്ദൎയ്യമാണവർ' (൬൭)

'തിരിയിൻ വൎണ്ണത്തിലിളനീ-
ലത്തിൽ പല നിറത്തിലും' - (൭൫)

'ഹാ! എന്റെ കൊച്ചുപൈതൽക്ക-
ളുമ്മേ! നിന്നുടലല്ലയോ' (൮൭)

'തുകൈക്കലെച്ചുരങ്ങളൊ-
ണ്ടിലുള്ളരിമണിവൃജം' (൫൫)

'ആത്മാവു തന്നഴൽത്തിമ-
ണ്ഡലത്തിൽനിന്നു സ്വപക്ഷമായ്'

'തങ്ങൾ നിൎമ്മിച്ച നരക-
ങ്ങളാലെ നരകത്തിനെ' (൫൬)

'കാടാണ്ടെഴുന്നിക്കൊലപാ-
തകിനിക്ക സഹായമായ്' (൫൯)

'ലയിപ്പനായുള്ള കമാ-
നത്തിന്നൊക്കുന്നു ജീവിതം'(൫൯)

'ചട്ടുന്നത്തിങ്കലിന്ദ്രക്കോ-
വിലിലാട്ടത്തിനുള്ളവർ' (൫൯)

'വിട്ടയച്ചാനടസ്സാപ്പ-
ക്ഷിയെയാക്കരുകിൽക്കിളി' (൬൦)

ഇത്യാദി അനേകം പദ്യഖണ്ഡങ്ങൾ, അനുഷ്ടുപ്‌വൃത്തപ്രയോഗത്താൽ വന്നുചേൎന്ന കുസന്ധിദുശ്ശ്രവതാദി ദോഷങ്ങളെ തെ

ളിയിക്കുന്നു. ഇവ ഈ മനസ്സിന്നു് സഹജമെന്നോ, ഈ കൃതിയിൽ ആദ്യന്തം ഈ മാതിരി ദൂഷിതങ്ങളായ പദ്യങ്ങളേ ഉള്ളുവെന്നോ അഭിപ്രായപ്പെടുന്നില്ല. തീരെ തടവുകൂടാതെ ഒഴുകിപ്പോകുന്നവയോടൊപ്പം തന്നെ, ഇങ്ങനത്തെ ദോഷങ്ങളും കലന്നിട്ടുണ്ടെന്നേ പറയുന്നുള്ളു.

തൎജ്ജമയുടെ വിശ്വാസ്യതയെപ്പററിയാകുന്നു, ഇനി നിരൂപണം ചെയ്യേണ്ടിയിരിക്കുന്നതു്. സർ എഡ്വിന്റെ മൂലഗ്രന്ഥം— (‘ലോങ്ങ്മാൻസ് കൊളോണിയൽ ലൈബ്രറി’ പുസ്തകാവലിയിൽ 1897-ൽ അച്ചടിച്ചതു്)— വച്ചുകൊണ്ടു് ഒത്തുനോക്കിയതിൽ, പല ഭാഗങ്ങളിൽ തൎജ്ജമ തെററിപ്പോയിട്ടുണ്ടെന്നു കണ്ടിരിക്കുന്നു. എട്ടാം സൎഗ്ഗത്തിലെ ബുദ്ധതത്ത്വപ്രസംഗവും, ആദ്യഭാഗങ്ങളിലെ പല ഘട്ടങ്ങളും സുഗമമായും മൂലാൎത്ഥത്തിനൊത്തും പരിഭാഷപ്പെടുത്തീട്ടുണ്ടു്; ഇവയിൽ തന്നെയും ഇടയ്ക്കിട ചില പ്രമാദങ്ങൾ പററിപ്പോയിട്ടില്ലെന്നുമില്ല. എന്നാൽ, ബുദ്ധന്നു തത്ത്വലബ്ധി ഉണ്ടായ സമാധിദിവസത്തെപ്പററിയും, പിന്നാലെ ചെയ്ത മതപ്രചാരണത്തെപ്പററിയും വിവരണംചെയ്യുന്ന ആറാമത്തെയും ഏഴാമത്തെയും സൎഗ്ഗങ്ങളെ അവഗാഢമായി പരിശോധിച്ചതിൽ, കണ്ടിരിക്കുന്ന ഫലം പരിഭാഷകന്നു തീരെ അനുകൂലമല്ല. ഈ സൎഗ്ഗങ്ങളുടെ മിക്ക പുറങ്ങളും— ഏറെക്കുറെ എല്ലാ പുറങ്ങളും— ദോഷലക്ഷ്യമൊന്നെങ്കിലും കൂടാതെയില്ല; ചില പുറങ്ങളിൽ പകുതിയും അടയാളപ്പെടുത്തേണ്ടി വന്നിട്ടുണ്ടു്. പരിഭാഷകൻ പദാനുപദതൎജ്ജമയിലുള്ള ആസക്തിയാൽ, വളരെ പിഴച്ചുപോയിരിക്കുന്നു. ഇംഗ്ലീഷ്ശൈലികളെ അനുപദമായി മലയാളത്തിൽ തൎജ്ജമ ചെയ്യുന്നതുകൊണ്ടു്, ഇംഗ്ലീഷറിവില്ലാത്ത മലയാളികൾക്കു് ഇംഗ്ലീഷ്ശൈലിയുടെ രീതി മനസ്സിലാകുമെന്നുള്ള അഭിപ്രായം ചിലൎക്കുണ്ടു്; അതിനെ പരിഭാഷകനും അനുസരിക്കുന്നുണ്ടെന്നു തോന്നുന്നു. ഇംഗ്ലീഷിൽ, ‘തുള്ളിക്കൊരു കുടം വീതം മഴ’ എന്ന അൎത്ഥത്തെ സൂചിപ്പിക്കുന്നതായി, Raining cats and dogs എന്നൊരു വാചകമുള്ളതിനെ “പൂച്ചകളും പട്ടികളുമായി മഴ പെയ്യുന്നു” എന്നു അനുപദതൎജ്ജമ ചെയ്താൽ, മലയാളികൾക്കു് അൎത്ഥഗ്രഹമുണ്ടാകുമോ? ഇംഗ്ലീഷ് ശൈലി ഗ്രഹിച്ചുവെന്നു വരുമോ? cats and dogs എന്ന പദങ്ങൾ പൂൎവ്വകാലത്തിൽ മറെറാന്നായിരുന്നുവെന്നും, കാലക്രമത്തിലുണ്ടായ പദപരിണാമത്താൽ ഇപ്പോഴത്തെ രൂപം സിദ്ധിച്ചതാണെന്നും, പട്ടിയെയും പൂച്ചയെയും മുൻനിൎത്തിക്കൊണ്ടല്ലാ ഇംഗ്ലീഷ്കാർ അതിന്നു അൎത്ഥം ഗ്രഹിക്കുന്നതെന്നും, ‘പൂച്ചകളും പട്ടികളും ആയി മഴ പെയ്യുന്നു’ മലയാളിക്കു ഗ്രഹിക്കുവാൻ കഴിയുമോ? പിന്നെയും, ഇംഗ്ലീഷ് വാചകങ്ങളിൽ ചില പദങ്ങൾക്കു രൂപകാലങ്കാരപ്രകാരം അൎത്ഥം ഗ്രഹിക്കേണ്ടതായിട്ടുണ്ടു്; അവയുടെ രൂപകാൎത്ഥം വിവരിക്കാതെ, വാക്കിന്റെ മരാരൎത്ഥം കുറിക്കുന്ന തൎജ്ജമപ്പദം എഴുതിയാൽ മതിയാകുമോ? തൎജ്ജമയെ സംബന്ധിച്ചു പ്രസ്താവയോഗ്യങ്ങളായ അധിഷ്ഠാനപ്രമാണങ്ങൾ ഈ വിധം പലതും ഉണ്ടെങ്കിലും, അവയെപ്പററി അതിവിസ്തരം ചെയ്യുവാൻ ഇവിടെ ആവശ്യമില്ലെന്നു വിചാരിക്കുന്നു. ‘പൌരസ്ത്യദീപ’ത്തിലെ തൎജ്ജമയ്ക്കുള്ള ദോഷങ്ങളെ, (൧) ഒററ വാക്കുകളുടെ അബദ്ധതൎജ്ജമ; (൨) സംജ്ഞാനാമങ്ങളുടെ അബദ്ധമായ രൂപാന്ത

രം; (൩.) മൂലഭാഷയിലെ ശൈലികളെയും രൂപകപ്രയോഗങ്ങളേയും അനുപദതർജ്ജമചെയ്കയാലുള്ള അർത്ഥക്ലിഷ്ടത; (൪) മൂലവാക്യങ്ങളുടെ അർത്ഥം ശരിയായി ഗ്രഹിക്കാതെ ചെയ്തിട്ടുള്ള അബദ്ധതർജ്ജമ; (൫) മൂലത്തിലെ ചില ഘട്ടങ്ങൾ തർജ്ജമചെയ്യാതെ വിട്ടുകളകയാലുള്ള ന്യൂനത; (൬) മൂലത്തിന്റെ വാചകരീതി പകർത്താനുള്ള മോഹത്താൽ, ഗദ്യവാക്യങ്ങളും ഭേദകങ്ങളാൽ പിരിക്കപ്പെട്ട വാചകങ്ങളും വാക്കുകളും മററും പ്രയോഗിച്ച് അന്വയക്ലേശമുണ്ടാക്കുകയാലുള്ള അർത്ഥക്ലിഷ്ടത, നേയാർത്ഥത, മുതലായവ — ഇങ്ങനെ പല ഇനമായി പകുക്കാം. ഇവയ്ക്കു ചില ഉദാഹരണങ്ങൾ വഴിയേ കുറിക്കുന്നു:—

(൧.) ഒററപ്പദങ്ങളുടെ അബദ്ധതർജ്ജമ:— The sweet cake broke— "സ്വാദുള്ളൊരപ്പം പൊട്ടിച്ചു" (൪൧-ാം പുറം) ഇവിടെ അപ്പം കഷണമാക്കി എന്നർത്ഥമാണ് മൂലത്തിലെ broke ശബ്ദത്തിനുള്ളത്; മലയാളത്തിൽ 'പൊട്ടിച്ചു' എന്നതിനു വളരെ ശക്തിയോടുകൂടിയും ഒച്ചയോടുകൂടിയും വേറുപെടുത്തി എന്നർത്ഥമാകയാൽ, (break ശബ്ദത്തിനു പൊട്ടിക്ക എന്നർത്ഥമുണ്ടെങ്കിലും), അപ്പത്തെ സംബന്ധിച്ച് അങ്ങനെ പ്രയോഗിക്കാൻ പാടില്ല. 'പ്ലേറ്റു പൊട്ടിക്കുന്നു', 'അപ്പം പൊട്ടിക്കുന്നു'— എന്നൊക്കെ ചിലർ പ്രയോഗിക്കാറുള്ളത് ശരിയല്ല.

Sharp-laced— "നൂലുകളാൽ വരിയപ്പെട്ട" (൪൪). lace എന്നതിനു ഇവിടെ അർത്ഥം, അററങ്ങളിൽ റേന്ത അഥവാ കസവു തുന്നിപ്പിടിപ്പിക്കുംപോലെയാക്കുക എന്നാകുന്നു. "ഉഗ്രകാന്താരപംക്തിക"ളുടെ അററങ്ങൾ, അല്ലെങ്കിൽ അതിർത്തികൾ നിർഝരങ്ങളാൽ കസവുകര പിടിപ്പിച്ചപോലെ ഇരിക്കുന്നു, എന്നർത്ഥം വരുവാൻ 'നൂലുകൾവരി'ഞ്ഞാൽ മതിയാകയില്ല.

Sweet herbs— "സ്വാദുള്ളതായ കനികൾ" (൧൩൧) herb കനി അല്ല; ചെടി, ഓഷധി എന്നർത്ഥമാകുന്നു; ചീര മുതലായവയെപ്പോലെ മൂദുളവും രസമയവുമായ തണ്ടോടുകൂടിയ ശാകവർഗ്ഗച്ചെടികളാണ് ഇംഗ്ലീഷിലെ herbs.

None shall spill— "തെറുപ്പിക്കില്ലൊരാളുമേ"; nor (shall) taste— "സ്വാദുനോക്കില്ലാ"— (൧൩൧)— ഇവിടെ shall എന്ന പദത്തിന് ഭാവികാലാർത്ഥം സ്വീകരിച്ചിരിക്കുന്നതു് മഹാബദ്ധം. പരിഭാഷകൻ ഇംഗ്ലീഷിലെ shall, will എന്ന പദങ്ങളുടെ പ്രയോഗത്തെയും അർത്ഥഭേദത്തെയും ഗ്രഹിച്ചിട്ടില്ലെന്നു ശങ്കിക്കേണ്ടിവരുന്നു. 'ഞാൻ' എന്ന സർവ്വനാമത്തോടു ചേരുമ്പോഴാണ് shall ഭാവികാലസൂചകമായി വരുന്നതു്; 'നീ' 'അവൻ' എന്ന മധ്യമപുരുഷനിലും പ്രഥമപുരുഷനിലും shall- വിധിയെ സൂചിപ്പിക്കുന്നു. ഇവിടെയാകട്ടെ, തെറുപ്പിക്കരുതു്, സ്വാദുനോക്കരുതു്— എന്നാണ് തർജ്ജമ ചെയ്യേണ്ടിയിരുന്നതു്. ഈ മാതിരി അബദ്ധം ഇനിയും ചിലെടത്തുണ്ടു്.

Her painted hide— "ചിത്രപ്പുള്ളികളുള്ള......തോൽ" (൧൪൦)— മൂലത്തിലെ പദത്തിന്, നാനാവർണ്ണങ്ങളാൽ വിചിത്രം എന്നർത്ഥം ആകുന്നു.

Love stronger than want— "ഇല്ലായ്മയെക്കാളേറ്റം വാത്സല്യം" (൧൪൦)—

want എന്നതിന് ദാരിദ്ര്യക്ലേശം എന്ന അൎത്ഥം പ്രകാശിക്കേണ്ടതാകയാൽ, 'ഇല്ലായ്മ' പോരാ; ഇല്ലായ്മക്ക ശൂന്യത്വം എന്നൎത്ഥമുണ്ടായേക്കാം.

not comforted— "സുഖം വിട്ടും" (൧൯൨)- ഉണ്ടായിരുന്ന സുഖം കൈവിട്ടുപോയി എന്നാണ് തൎജ്ജമയാൽ അൎത്ഥമാവുന്നത്. മൂലത്തിന്റെ അൎത്ഥം ഇതല്ല: മനസ്സമാശ്വാസം ഉണ്ടാകാതെ, എന്നൎത്ഥമാകുന്നു. ബുദ്ധൻ പരമാൎത്ഥജ്ഞാനലബ്ധിക്കായി പലതും ചെയ്തിട്ടും, മനസ്സമാധാനം ഉണ്ടായില്ല എന്നു വിവക്ഷ.

mists......vapoury........."മഞ്ഞാലെ... ..പുകയാം...." (൧൯൩)— mist എന്നത് ഇവിടെ, മഞ്ഞല്ല; നീരാവി തണുത്തു ധൂമികാപ്രായമായതിനെയാണ് ഇവിടെ സൂചിപ്പിച്ചിരിക്കുന്നത്. vapour എന്നതു പുകയല്ല; നീരാവിയാണു താനും.

one that beat a drum— "ചെണ്ട കൊട്ടുന്നതിന്നൊരാൾ" (൧൯൪) — വീണാവേണുക്കളോടുകൂടി നടത്തുന്ന സംഗീതത്തിന്നു ചെണ്ടയല്ല കൊട്ടുക; മൃദംഗം ആണല്ലൊ; drum എന്നതിന്നു ഇവിടെ ചെണ്ടയെന്നല്ല വിവക്ഷ; എന്തെന്നാൽ, നൎത്തകികൾ പാടി ആടുമ്പോൾ ചെണ്ട മേളിക്കയില്ല.

armlets and wrist-rings— "അരഞ്ഞാൺ വളകൾ" (൧൯൫)— arm-let എന്നതു ഭുജത്തിൽ ധരിക്കുന്ന വലയം ആകയാൽ, കേയൂരം, അംഗദം എന്ന് അൎത്ഥമാകുന്നു; അരഞ്ഞാൺ അല്ല. ഊൎദ്ധ്വഭുജത്തിലുള്ള വളക്കെട്ടും, മണിബന്ധത്തിലുള്ള കങ്കണവും ധ്വനിപ്പുറപ്പെടുവിച്ചു എന്നിവിടെ വിവക്ഷ.

wanderer— "സഞ്ചാരി" (൧൯൬)— മൂലപദത്തിന്നു, സഞ്ചാരി എന്ന അൎത്ഥമേ ഇല്ല; ഉഴന്നു നടക്കുന്നവൻ എന്നാണൎത്ഥം. ലോകത്തിൽ തന്റെ ഗതിയെപ്പററി നിശ്ചയം ചെയ്യാതെ ചുററിത്തിരിയുന്നവനും, ഉദ്ദേശപൂൎവ്വം യാത്രചെയ്യുന്നവനും തമ്മിൽ വളരെ അന്തരമുണ്ടല്ലൊ.

I think my heart would break— "എന്റെ ചിത്തം പിളരുമെന്നായിക്കരുതുന്നു" (൧൯൭)— മൂലത്തിലെ think പദത്തിന് ഇവിടെ, 'എന്നു തോന്നുന്നു' എന്നൎത്ഥം. കരുതൽ എന്ന അൎത്ഥം ശരിയല്ല.

I hope......would break— "എന്താണ്ടാശിപ്പു ഞാൻ ചിത്തം പിളൎന്നീടേണമെന്നു താൻ" (൧൯൭)— പിളരുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു, എന്നു മൂലാൎത്ഥം. would— പദത്തിനു 'വേണം' എന്ന അൎത്ഥം ഇവിടെ ഇല്ല; കേവലം ഭാവികാലാൎത്ഥമേ ഗ്രഹിക്കേണ്ടു.

What will come......shall come well— "യാതൊന്നു വന്നിടാം...നന്നായിവരും..." (൧൯൮)— ഇവിടെയും shall ന് കേവലഭാവ്യൎത്ഥമല്ല; വരേണം, വരാതെയിരുന്നുകൂടാ, എന്നതിലെ വിധ്യൎത്ഥമാണു ഗ്രഹിക്കേണ്ടതു്.

bright butterflies— "മിന്നും തേനീച്ച" (൨൦൦)— മഞ്ഞപ്പക്കി എന്നു കുട്ടികൾ പറയുന്ന ചിത്രപതംഗം എന്നാകുന്നു മൂലപദത്തിന്റെ അൎത്ഥം; തേനീച്ച എന്നല്ല.

gave command— "ഉത്തരവു നൽകി" (൨൦൧) ആജ്ഞാപിച്ചു എന്നു മൂലാൎത്ഥം. 'ഉത്തരവ്' എന്നതിനു ഒരധികൃതന്റെ ആലോചനയ്ക്കു വിഷയമായ സംഗതിയെ

ഷ്ഠറി മറുവടിയായി വരുന്ന കല്പനയെന്നാണ് മൂലാർത്ഥം. ഹർജികളിന്മേൽ ചെയ്യുന്ന കല്പനകളെ ഉത്തരവ് എന്നുപറയുന്നു; ഇതു command അല്ല.

chase the shadow "പ്രതിച്ഛായയെ... തിരഞ്ഞീടുന്നു" (൧൩൨)— chase എന്നാൽ: പിടിപ്പാനായി പിറകെ ചെല്ലുക എന്നർത്ഥം; തിരയുക അല്ല. നിഴലിനെ പിടിപ്പാൻ പോകുന്നു എന്നിവിടെ വിവക്ഷ.

put by our sacred books— "വേദഗ്രന്ഥത്തെക്കൂട്ടിവെയ്ക്കുമോ?" (൧൩൪)— put by എന്നതിന്റെ അർത്ഥം, ഇവിടെ, കൂട്ടിവയ്ക്കു എന്നല്ല; അകലെക്കളക, വർജ്ജിക്ക— എന്നിങ്ങനെയാകുന്നു.

Lovely words— "ഭംഗിയുള്ള പദം" (൧൩൬)— മനോജ്ഞമായ വചനം, എന്നു മൂലാർത്ഥം.

wanton dance— "ദാസിയാട്ടം" (൧൩൩)— നിർമ്മര്യാദമായ നർത്തനം എന്നേ മൂലത്തിന്നു അർത്ഥം പറയേണ്ടതുള്ളു.

watch— "സമാധിനാൾ" (൧൦- ൧,- ൪,)— ബുദ്ധൻ പരമാർത്ഥജ്ഞാനലബ്ധിക്കായി ബോധിവൃക്ഷച്ചുവട്ടിൽ സമാധിയിലിരുന്നതും, മാരന്റെ കിങ്കരജനം അദ്ദേഹത്തെ ഉപദ്രവിപ്പാൻ ചെന്നുകൂടിയതും ഒരേ ഒരു രാത്രിയിലും, ആ രാത്രിയിലെ നാനായാമങ്ങളിലും ആയിരുന്നുവെന്നാകുന്നു, മൂലഗ്രന്ഥത്താൽ അർത്ഥമാകുന്നതു്. watch എന്ന ഇംഗ്ലീഷ്പദത്തിന് ഇവിടെ, ഒരു രാത്രിയുടെ വിഭാഗം, അതാവിതു്, യാമം എന്നർത്ഥമാകുന്നതല്ലാതെ, 'സമാധിനാൾ' എന്നു്, ദിവസം അർത്ഥമാകയില്ല. പരിഭാഷകൻ, ബുദ്ധനെ നാലുനാൾ സമാധിയിലിരുത്തിയിരിക്കുന്നു; അതു ശരിയല്ല. ഒരു രാത്രിയിലെ ജാഗരണത്തിൽ, നാലു യാമങ്ങളുടെ അന്ത്യത്തിൽ, ബുദ്ധനു ജ്ഞാനോദയം ഉണ്ടാകയും, അപ്പൊഴേക്കും നേരം പ്രഭാതമാകയും ചെയ്തു എന്നു ഗ്രഹിക്കുവാനേ സാംഗത്യം കാണുന്നുള്ളു.

ഒററപ്പദങ്ങൾ തെററായി തർജ്ജമചെയ്തിട്ടുള്ളതിനു ഇനിയും വളരെ ഉദാഹരണങ്ങളുണ്ടു്; അതിവിസ്തരഭയത്താൽ ഇത്രമാത്രംകൊണ്ടു ഈ ഭാഗം വിരമിപ്പിക്കുന്നു.

(തുടരും.)

—കേ. രാമകൃഷ്ണപിള്ള.

## മാനസികരസതന്ത്രം.

കോപം, ദ്രോഹം, വിഷാദം മുതലായ ദുർവ്വികാരങ്ങൾ നമ്മിൽ ഉപദ്രവകരങ്ങളും, ചിലപ്പോൾ അത്യന്തം വിഷമയങ്ങളുമായ മിശ്രിതദ്രവ്യങ്ങളേയും; ദയ, സ്നേഹം, സന്തോഷം മുതലായ സദ്വികാരങ്ങൾ പോഷണകരങ്ങളും ഉത്സാഹവർദ്ധകങ്ങളുമായ മിശ്രിത ദ്രവ്യങ്ങളേയും ഉത്ഭവിപ്പിക്കുന്നുവെന്നു പണ്ഡിതനായ എൽമർ സി. ഗേററ്സ് (Elmer C. Gates) പരീക്ഷകൾകൊണ്ടു തെളിയിച്ചിരിക്കുന്നു.

അദ്ദേഹം താഴെകാണിക്കും പ്രകാരം അഭിപ്രായപ്പെടുന്നു:— "ഓരോ ദുർവ്വികാരവും ദേഹചക്രത്തിൽ അതിനനുരൂപമായ മാററത്തെ ഉണ്ടാക്കുന്നു. ഓരോ സദ്വികാരവും അതിനനുരൂപമായി ജീവോൽകർഷകമായ വ്യത്യാസത്തേയുമുണ്ടാക്കുന്നു.[1] ...

നസ്സിൽ പ്രവേശിക്കുന്ന ഓരോ വിചാരവും മസ്തിഷ്കകലോച്ചയങ്ങളിൽ മാററമുണ്ടാക്കുന്നുണ്ട്. ഈ മാററം ഏറക്കുറെ സ്ഥിരമായി സ്ഥൂലമായിട്ടുള്ളതുമാകുന്നു.

"ഒരുത്തനു സന്തോഷാവഹങ്ങളായ വിചാരങ്ങളെക്കൊണ്ടും, ആശയങ്ങളെക്കൊണ്ടും മനസ്സിനെ ദിവസംപ്രതി ഒരു മണിക്കൂറുനേരം പരിഷ്കരിക്കാവുന്നതാണ്. സമസ്തപ്രാണിസ്നേഹം, സ്വാത്മപരിത്യാഗം മുതലായ സദ്വികാരങ്ങളെ മനസ്സിൽ ദിവസംപ്രതി ക്ഷണിച്ചുവരുത്തി, ദേഹത്തിനു അയോഗോളകങ്ങളെ (Dumb-bells) കൊണ്ടെന്നപോലെ, വ്യായാമം കൊടുക്കുക. ഈ മനോവ്യായാമത്തിനു നിശ്ചയിച്ചിരിക്കുന്ന സമയത്തെ പ്രതിദിനംക്രമേണ വർദ്ധിപ്പിച്ചു ഒന്നോ ഒന്നരയോ മണിക്കൂറാക്കുക. ഒരു മാസം കഴിയുമ്പോൾ, നമ്മിൽ ഉണ്ടായിരിക്കുന്ന വ്യത്യാസം കണ്ടു നാം തന്നെ ആശ്ചര്യപ്പെട്ടുപോകും. ഈ വ്യത്യാസം നമ്മുടെ വിചാരങ്ങളിലും പ്രവൃത്തികളിലും കാണപ്പെടാവുന്നതാണ്. അതു മസ്തിഷ്കകലോച്ചയങ്ങളിൽ മാഞ്ഞുപോകാതെ എഴുതപ്പെടുന്നു."

പുകവലിയോ, മദ്യപാനമോ, വിഷയാസക്തിയോ മാത്രം കൊണ്ടല്ല, ആരോഗ്യത്തിനു ഭംഗം നേരിടുന്നതു്. കോപം 'ഉമനീരിൽ' ജീവഹാനികരമായ വിഷത്തെ ഉണ്ടാക്കുന്നു. പെട്ടന്നുണ്ടാകുന്ന ഉഗ്രവികാരങ്ങൾ ക്ഷണത്തിൽ ഹൃദയത്തെക്ഷീണിപ്പിക്കുക മാത്രമല്ല, മരണത്തെ കൂടി ഉണ്ടാക്കുന്നതാണെന്നുള്ളസംഗതി പ്രസിദ്ധമാണല്ലൊ.

അപരാധിയാണെന്നു നല്ല ബോധമുള്ള ഒരുവൻ്റെ പെട്ടന്നുണ്ടാകുന്ന ശീതസ്വേദവും, സാധാരണയൊരുവനുണ്ടാകുന്ന വിയർപ്പും തമ്മിൽ ഭേദമുണ്ടെന്നു, രസതന്ത്രശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചിരിക്കുന്നു. ഒരു അപരാധിയുടെ മനസ്ഥിതി അവൻ്റെ സ്വേദത്തെ പരീക്ഷിച്ചു തീർച്ചപ്പെടുത്താമെന്നും അവർ അഭിപ്രായപ്പെടുന്നു.

"ഒരു മുറിയിൽ ആറുപേരുണ്ടെന്നുവിചാരിക്കുക. ഒന്നാമൻ വിഷണ്ണനും, രണ്ടാമൻ അനുതപ്തനും, മൂന്നാമൻ കുപിതനും, നാലാമൻ സാഭ്യസൂയനും, അഞ്ചാമൻ സന്തുഷ്ടനും, ആറാമൻ ദയാലുവുമാണെന്നിരിക്കട്ടെ. ഇവരുടെ വിയർപ്പുതുള്ളികൾ, മനഃപ്രകൃതിശാസ്ത്രജ്ഞൻ്റെ പരീക്ഷയ്ക്കു വിഷയീഭവിക്കുന്നപക്ഷം, അതിൽനിന്നും അബദ്ധംകൂടാതെ ഇവരുടെ മനസ്ഥിതിയിന്നതാണെന്നു നിശ്ചയിക്കുവാൻ അവൻശക്തനാകും" എന്നു പണ്ഡിതനായ ഗേററ്സ് പറയുന്നു.

'ഭയം' അനേകായിരം ജനങ്ങളെ കൊന്നിട്ടുണ്ടെന്നും; 'ധൈര്യം' അതുപോലെതന്നെ വളരെപ്പേരെ മരണാവസ്ഥയിൽനിന്നു രക്ഷപ്പെടുത്തിയിട്ടുണ്ടെന്നുമുള്ളസംഗതി എല്ലാവർക്കും ഏറക്കുറെ അറിയാവുന്നതാണല്ലൊ.

അമ്മമാരുടെ കോപം നിമിത്തം കുട്ടികൾ ദുസ്സ്വഭാവികളായിപ്പോകുന്നതിനെളുപ്പമുണ്ടു. കുതിരകളെ ഇണക്കുന്നതിനു കീർത്തിപ്പെട്ട റെറെയ് (Rarey) എന്നയാൾ ഇങ്ങനെ പറയുന്നു-- "ചിലപ്പോൾ നാം കുതിരയോടു കോപിച്ചൊരു വാക്കു പറഞ്ഞാൽ, അതിൻ്റെ ഹൃദയനാഡി ഒരു മിനിട്ടിൽ സാധാരണയുള്ളതിനെക്കാൾ പത്തു പ്രാവശ്യം കൂടുതലായി അടിക്കും." പട്ടികളെ പരീക്ഷിച്ചുനോക്കിയതിലും ഇങ്ങനെത

ന്നെ ഫലങ്ങൾ കാണപ്പെട്ടിരിക്കുന്നു.

മൃഗത്തെ സംബന്ധിച്ചെടത്തോളം ഈ പറഞ്ഞിരിക്കുന്നതു വാസ്തവമാണെങ്കിൽ,-- വാസ്തവമല്ലെന്നു വിചാരിക്കുന്നതിനു യാതൊരു കാരണവുമില്ല-- മനുഷ്യരെ സംബന്ധിച്ചെടത്തോളം, പ്രത്യേകിച്ചു കുട്ടികളെ സംബന്ധിച്ചെടത്തോളം, അതു് എത്രയോ അധികം വാസ്തവമായിരിക്കണം. ശക്തിമത്തായ ചില മനോവികാരങ്ങൾ ചിലപ്പോൾ ഛർദ്ദിയെ ഉണ്ടാക്കുന്നുണ്ട്. അതികോപമോ, ഭയമോ മഞ്ഞപ്പിത്തത്തിനു കാരണമാകുന്നുണ്ട്. ഉത്സാഹമായി പെട്ടെന്നുണ്ടായിട്ടുള്ള കോപംനിമിത്തം ശിരസ്സിൽ രക്തം കേറി മരിച്ചിട്ടുള്ളവർ എത്രയായുണ്ട്! വാസ്തവം ആലോചിച്ചാൽ, ഒരു രാത്രി അനുഭവിച്ചിരിക്കുന്ന മനോവിഷാദം നിമിത്തം ജീവഹാനി നേരിട്ടിട്ടുള്ളവർ അനേകം ഉള്ളതായി കാണാം.

എന്നാൽ സർവ്വശക്തൻ, നാം നമ്മുടെ വികാരങ്ങളുടെ കളിപ്പണ്ടമായിരിക്കണമെന്നു വിചാരിച്ചിട്ടില്ല, നമ്മെ സൃഷ്ടിച്ചിട്ടുള്ളതു്. കരുണാനിധിയായ അദ്ദേഹം നമുക്കു സംയമശക്തി തന്നിട്ടുണ്ട്. നാം ഈ ശക്തിയെ ദൃഢീകരിച്ചു പരിഷ്കരിച്ചുപയോഗിക്കുവാൻ കടപ്പെട്ടിരിക്കുന്നു.

തന്റെ "മനോരാജ്യത്തെ" സ്വേച്ഛാനുസരണം ഭരിക്കുന്നവനാണ് വാസ്തവത്തിൽ 'മഹാൻ' എന്ന പേരിന് അർഹനായിരിക്കുന്നതു്; ദേഹത്തിൽ കുഴിഞ്ഞിറങ്ങുന്ന അമ്ലത്തെ (acid) ക്ഷാര (alkali) സംബന്ധമായുള്ള മറുമരുന്നു പ്രയോഗിച്ചു നിഷ്ഫലീകരിക്കുന്നതിനു കഴിയുന്ന ഒരു രസതന്ത്രജ്ഞനെപ്പോലെ, ദുർവ്വിചാരങ്ങളെ അവയ്ക്കു വിപരീതങ്ങളായിരിക്കുന്ന ചിന്തകളെക്കൊണ്ട് ക്ഷയിപ്പിക്കുന്നതിനു മാത്രം മാനസികരസതന്ത്രജ്ഞാനമുള്ള ഒരുവനാണ് വാസ്തവത്തിൽ 'മഹാൻ'. രസതന്ത്രജ്ഞാനരഹിതനായ ഒരുവൻ അമ്ലദോഷത്തെ പരിഹരിക്കുന്നതിനായി, കുറേക്കൂടി ദേഹത്തിൽ കുഴിഞ്ഞിറങ്ങുന്ന മറ്റൊരമ്ലത്തെ ഉപയോഗിച്ചുപോയി എന്നുവരാം. എന്നാൽ രസതന്ത്രജ്ഞനാവട്ടെ, ദോഷഹേതുവായ അമ്ലത്തിന്റെ പ്രത്യൗഷധം നിശ്ചയമുള്ളതുകൊണ്ട്, അരുന്തുദശക്തിയുള്ള അമ്ലത്താൽ ഉണ്ടാവുന്ന ദോഷത്തെ ഇല്ലായ്മ ചെയ്യുന്നതിനു നിഷ്പ്രയാസം സാധിക്കുന്നു.

അപ്രകാരംതന്നെ, സവിഷാദനായിരിക്കുന്ന ഒരുവന്റെ വിചാരങ്ങളുടെ അരുന്തുദമായി, ക്ഷയകരമായിരിക്കുന്ന ശക്തിയെ, അതിന്റെ വിരുദ്ധമായ സന്തോഷവിചാരങ്ങളാകുന്ന മറുമരുന്നിന്റെ പ്രയോഗംകൊണ്ട് നിഷ്ഫലീകരിക്കുന്നതിനു കഴിയും. ഉൽകൃഷ്ടവിചാരം നികൃഷ്ടവിചാരങ്ങളുടെ കോടാലിയാണ്. ഐക്യം എല്ലാ പ്രകാരത്തിലുമുള്ള ഭിന്നതയുടെ ശക്തിയെ കുറയ്ക്കുന്നു. താൻ അരോഗനെന്ന വിചാരം ഒരുവന്റെ രോഗചിന്തയെ നിഗ്രഹിക്കുന്നു. സ്നേഹവിചാരം ശത്രുവിനെ കുറിച്ചുള്ള അസൂയാമിശ്രമായ പ്രതികാരചിന്തയെ ഹനിക്കുന്നു. ഈ മഹത്തത്വമറിഞ്ഞിരിക്കുന്നവനു മറുമരുന്നു മനസ്സിൽതന്നെ ഉള്ളതുകൊണ്ടു മനഃക്ലേശം അനുഭവിച്ചിട്ടാവശ്യമില്ല. യാതൊരു ക്ഷണത്തിൽ അവന്റെ ഭൈഷജ്യം ഉപയോഗപ്പെടുത്തുന്നുവോ, തൽക്ഷണംതന്നെ ദുർവ്വിചാരശക്തി ക്ഷയോന്മുഖമായിത്തീരും.

കുട്ടികളെ മാനസികരസതന്ത്രശാസ്ത്രം പഠിപ്പിക്കുന്നതായാൽ, രോഗാതുരന്മാരായ

ആശാഭഗ്നന്മാരുടെ സംഖ്യ ലോകത്തിൽ കുറയും; എല്ലായിടത്തും നാം ഇപ്പോൾ കണ്ടുവരുന്നതുപോലെ, അപ്രസന്നന്മാരേയും, വിഷണ്ണന്മാരേയും, പാതകികളെയും കാണുകയില്ല; എന്നുമാത്രമല്ല, ഓരോ സമുദായനിരയിലും, ജീവിതപഥത്തിലും, പരിതാപകരമായ പരാജയം പറ്റുന്ന ആളുകൾ ചുരുങ്ങുന്നതുമാകുന്നു.

നാമെല്ലാവരും മാസികരസതന്ത്രത്തിലുള്ള മൌഢ്യം നിമിത്തം നമ്മുടെ മനസ്സിനെ ഏറക്കുറേ വിഷമയമാക്കി വച്ചുകൊണ്ടിരിക്കുന്നു. നാം മനോവിഷത്താൽ ദഹിക്കപ്പെടുന്നു; എന്നാൽ അതു നാം അറിയുന്നില്ല. നമ്മുടെ ശരീരത്തിനു നാശത്തെ ചെയ്യുന്ന വികാരവിഷത്തിനു മറുവരുന്നിന്നതാണെന്നു നമുക്കറിഞ്ഞുകൂടാ. ജുഗുപ്സാവേശം, അഭ്യസൂയ, പ്രതിക്രിയാചിന്തനം, ഇവയേ പോലെ ജീവനു ഹാനികരമായി മറ്റൊന്നും തന്നെ ഇല്ല. ഇവക്കു പാത്രീഭവിക്കുന്ന ആളുകൾ, മദ്ധ്യജീവിതത്തിനു മുമ്പുതന്നെ, ക്ഷയംപിടിച്ചു കരച്ചു നരച്ചു വൃദ്ധലക്ഷണങ്ങളോടുകൂടി അകാലമൃത്യുവിനു ആഹാരമായിത്തീരുന്നു. ഉഗ്രമായ അസൂയയും തീഷ്ണമായ ജുഗുപ്സയും അവക്കധീനപ്പെട്ട ആളുകളെ അല്പദിവസങ്ങൾക്കുള്ളിൽ വൃദ്ധന്മാരെപോലെ ക്ഷീണന്മാരാക്കിയിട്ടുള്ളതായ അനേകം തെളിവുകൾ ഉണ്ടു്.

ഇങ്ങനെയൊക്കെയാണെങ്കിലും, സാധാരണ വിഷങ്ങൾക്കു നല്ല മറുമരുന്നുകൾ ഉള്ളതുപോലെ തന്നെ, മനോവിഷത്തെ നിഷ്പ്രയാസം നിഗ്രഹിക്കുന്നതിനു തക്കതായ മറുമരുന്നുകൾ ഉണ്ടെന്നുള്ളതു് പ്രസ്താവയോഗ്യമാണു്. നമുക്കു പനി പിടിച്ചാൽ, മരുന്നന്വേഷിച്ചു നാം വൈദ്യനെ ചെന്നു കാണുന്നു; എന്നാൽ അസൂയയോ, ജുഗുപ്സയോ, മനസ്സിൽ പ്രവേശിക്കുന്നതായാൽ, തന്നിമിത്തം ഉണ്ടാകുന്ന ജ്വരം നമ്മേ ക്രമേണ ക്ഷീണിപ്പിച്ചു നശിപ്പിക്കുന്നതുവരെ, നാം ആ സങ്കടത്തെ അനുഭവിക്കുന്നു. ഈ അസൂയക്കും, ജുഗുപ്സക്കും പ്രത്യൌഷധമായ സ്നേഹത്തെ നാം ഉപയോഗിക്കുന്നതായാൽ, മേൽപറഞ്ഞപ്രകാരമുള്ള സങ്കടങ്ങൾ അനുഭവിക്കാതെ കഴിക്കാം.

—എം. ആർ. കൃഷ്ണവാര്യർ.

## * വിശാലനഗരം

൧.

വിലസുന്നു വിഷ്ണുവക്ഷ-
സ്ഥലമെന്നവിധം വിശാലമാം നഗരം,
മലർമകൾമരുവും മംഗള-
നിലയം രത്നോജ്ജ്വലം രമ്യം.

൨.

മണിഭൃബിംബിതമുക്താ
മണിമാലകൾ പാക്കിലങ്ങു വീടുകളെ
ഫണിപതിഫലവടിവായി
പ്പണിവിട്ടു സദാവഹിപ്പതായ് തോന്നും.

൩.

ക്ഷണദയിലിരുൾനീക്കം ഗൃഹ-

---

* ക്ഷേമേന്ദ്രന്റെ 'കലാവിലാസ'ത്തിൽ നിന്നു് തർജ്ജമ.

ഗണ്ഡരുചിരസ്ഫാടികപ്രഭക്കൂട്ടം
കണ്ണവനെനോക്കിപ്പോകം
പ്രണയിനികൾകണ്ടു വിസ്മയമാൎത്തിന്നു.

൭.

ഹരനയനാഗ്നിജ്വാലാ-
നിരയാൽ നീറായകാമനെത്തത്ര
പരഭൃതമൊഴികൾ മുഖാമൃത-
കരശോഭാസുധകളാൽ പുലൎത്തുന്നു.

*   *   *   *   *

൯.

താമരവളയങ്ങൾക്കുജി-
ച്ഛാമയമററുള്ള ഹംസകളനിനദം.

കമലാന്തപുരനാദ-
ഭ്രമമുളവാക്കന്നിതങ്ങു നളിനികളിൽ.

൬.

മരതകമണിമയനിലയന-
നിരയാടും നന്മയൂരമിവയവിടെ,
കാറും ശക്രായുധവും
ചേരും കാൎക്കാലകാന്തി ചേൎക്കുന്നു.

൮.

ലലനകളവിടെച്ചന്ദ്രിക
വിലസിനവെണ്മാടമേറിവിലസുന്നു,
പാലാഴിയിലിയലും ക-
ല്ലോലാളിയിലിപ്സരസ്സുകൾക്ക സമം.

—ചിറവർ, വരവൂർ ശാമുമേനോൻ

## പുത്താവിവാഹം

(൨)

എന്നാൽ വിവാഹം അവളുടെ ബാല്യത്തിൽ തന്നെ വേണമെന്നും; അതു കഴിഞ്ഞിട്ട് അവൾക്ക ആൎത്തവാദികൾ ഉണ്ടായിക്കണ്ടാൽ സോമാദികൾ പ്രവേശിക്കുമെന്നും; ഒടുവിൽ മനുഷ്യഭൎത്താവു സംവേശിക്കാമെന്നും; അക്കാലം വരെ കാത്തിരിക്കേണമെന്നും ബാല്യവിവാഹത്തിന്നാണ വിധിയെന്നും ചിലർ വാദിക്കുന്നുണ്ട്.

സ്മൃതികളിൽ, പുനൎവ്വിവാഹം പാടില്ലെന്നുള്ളതിനേയും ബാല്യവിവാഹംതന്നെ വേണമെന്നുള്ളതിനേയും വളരെ പ്രയാസപ്പെട്ട് അസംബന്ധമായിക്കുത്തിച്ചെലുത്തിട്ടുണ്ടെന്നുള്ളതിനെ ഞങ്ങളും സമ്മതിക്കുന്നു. പുനൎവ്വിവാഹനിഷേധത്തെക്കുറിച്ച്, മനുസംഹിതയിൽ,

"ആസീതാമരണാൽക്ഷാന്താ
നിയതാബ്രഹ്മചാരിണീ
യോധൎമ്മഏകപത്നീനാം
കാംക്ഷന്തീതമനുത്തമം."

ഭൎത്താവു മരിച്ച സ്ത്രീ പതിധൎമ്മത്തെ കരുതീട്ട് മരിക്കുംവരെയും ബ്രഹ്മചൎയ്യധൎമ്മത്തെ ആചരിക്കണം എന്നു സാരം. ഇതിൽ, ബ്രഹ്മചാരിണീ എന്നതിന്ന്, "മധുമാംസമൈഥുനാകാമാ"- എന്ന് മന്വൎത്ഥമുക്താവലി. ഈ ശ്ലോകം, ൫-ാമദ്ധ്യായത്തിലാണ്.

മനു. ൯-ാമദ്ധ്യായത്തിൽ,

നാന്യസ്മിൻവിധവാനാരീ
നിയോക്തവ്യാദ്വിജാതിഭിഃ-
അന്യസ്മിൻഹിനിയുഞ്ജാനാ

ന്മംഹന്യസ്സനാതനം."

ഒരു വിധവയായ സ്ത്രീയെ അന്യനോടുകൂടി യോജിപ്പിക്കരുത്. അങ്ങിനെ ചെയ്യുന്നവൻ വളരെക്കാലമായ് തുടൎന്നുവന്നിരുന്ന ധൎമ്മത്തെ നശിപ്പിക്കും, എന്നു സാരം.

ഈ ശ്ലോകങ്ങൾ മുമ്പിൽ പറഞ്ഞിട്ടുള്ളവയ്ക്കു വിരോധങ്ങളാണ്. എന്നു മാത്രമല്ല, തൈത്തിരീയാരുണ്യശ്രുതി ൬-ാം പ്രശ്നത്തിൽ,

"അപശ്യാമയുവതിമാചരന്തീം
മൃതായജീവാംപരിണീയമാനാം."

എന്ന വാക്യത്തിന്നും വിപരീതമാണ്. ഇതിനെ അടിസ്ഥാനമാക്കീട്ടാണു ദ്വിജാതികളും ചില ശൂദ്രരും പുനൎവ്വിവാഹത്തെ നിഷേധിച്ചിരിക്കുന്നത്.

ബാല്യവിവാഹത്തെക്കുറിച്ചു സംവൎത്തസംഹിതയിൽ,

"ത്രിംശദ്വൎഷോവഹേൽകന്യാം
ഹൃദ്യാംദ്വാദശവാൎഷികീം.
ത്ര്യഷ്ടവൎഷോഷ്ടവൎഷാംവാ
ധൎമ്മേസീദതിതൽപരഃ."

(സാരം) ൩൦ വയസ്സുള്ളവൻ ൧൨ വയസ്സുള്ളവളേയും, ൨൪ വയസ്സുള്ളവൻ, ൮ വയസ്സുള്ളവളേയും വിവാഹം ചെയ്യണം.

ബോധായനൻ:-

"വിവാഹോഹ്യഷ്ടവൎഷായാഃ
കന്യായാസ്തുപ്രശസ്യതേ.
ദദ്യാൽഗുണവതേകന്യാം
നഗ്നികാംബ്രഹ്മചാരിണേ.
അപിവാഗുണഹീനായ
നോപരുന്ധ്യാദ്രജസ്വലാം."

(സാരം) എട്ടു വയസ്സായ കന്യകയുടെ വിവാഹം പ്രശംസിക്കപ്പെടുന്നു. ഗുണവാനായ ബ്രഹ്മചാരിക്കായിക്കൊണ്ടു നഗ്നികയായ കന്യകയെക്കൊടുക്കണം. വരൻ ഗുണഹീനനായിരുന്നാൽ രജസ്വലയെക്കൂടി കൊടുക്കരുത്.

ഈ വാക്യത്താൽ രജസ്വലയെ കൊടുക്കുന്ന നടപ്പുണ്ടായിരുന്നുവെന്നു വരുന്നു. നഗ്നികാലക്ഷണത്തെപ്പറയുന്നു.

"യാവന്നലജ്ജിതാംഗാനി
കന്യാപുരുഷസന്നിധൌ
യോന്യാദീന്യവഗൂഹേത
താവൽഭവതിനഗ്നികാ."

(സാരം) പുരുഷന്റെ മുമ്പിൽ ചെല്ലുമ്പോൾ തനിക്കുള്ള അംഗങ്ങളെക്കുറിച്ചു ലജ്ജിക്കാതേയും യോന്യാദികളെ മറയ്ക്കാതെയും ഇരിക്കുന്നതു എതുവരെയോ, അതുവരെ അവൾ നഗ്നികയാകുന്നു.

"യാവച്ചേലംനഗൃഹ്ണാതി
യാവൽക്രീഡതിപാംസുഭിഃ
യാവദ്ദോഷംനജാനാതി
താവൽഭവതിനഗ്നികാ"

(സാരം) വസ്ത്രം ധരിക്കാതെയിരിക്കുന്നതും മണൽപ്പൊടി വാരിക്കളിക്കുന്നതും തനിക്കു വരുന്ന ദോഷങ്ങളെ അറിയാതിരിക്കുന്നതും എതുവരെയോ, അതുവരെ അവൾ നഗ്നികയാകുന്നു.

ഇക്കാലം ഉദ്ദേശം ൰ വയസ്സിന്നുള്ളിലായിരിക്കണം. ആശ്വലായനൻ:—

"പിതുൎഗ്ഗേഹേതുയാകന്യാ
രജഃപശ്യത്യസംസ്കൃതാ
ഭ്രൂണഹത്യാപിതുസ്തസ്യാ
സ്സാകന്യാവൃഷലീഭവേൽ"

(സാരം) പിതാവിന്റെ ഭവനത്തിൽ വെച്ച് വിവാഹിക്കപ്പെടാത്തവളായ കന്യക, ഋതുമതിയായാൽ പിതാവിന്നു ബാലവധം ചെയ്ത പാപമുണ്ടാകയും, അവൾ വൃഷലി

യാകയും ചെയ്യും.

ആശ്വലായനൻ, ബൌധായനൻ, ഇവരെ അഷ്ടാദശസ്മൃത്താക്കളുടെ കൂട്ടത്തിൽ കാണുന്നില്ല. ഇവർ സൂത്രകാരന്മാരാണ്:

അംഗിരസ്സ്:—

"പിതുർവേശ്മനിയാകന്യാ
രജസ്സമുപസ്സൃശേൽ
ഭ്രൂണഹത്യാപിതുസ്തസ്യാ
സ്സാകന്യാവൃഷലീമതാ."

വസിഷ്ഠൻ:

"മാതാചൈവപിതാചൈവ
ജ്യേഷ്ഠോഭ്രാതാതഥൈവച
ത്രയസ്തേനരകംയാന്തി
ദൃഷ്ട്വാകന്യാംരജസ്വലാം
ഉദ്വാഹയേത്തതാംകന്യാം
ബ്രാഹ്മണോമദമോഹിതഃ
അസംഭാഷ്യോഹ്യപാങ്ക്തേയ
സ്സവിപ്രോവൃഷലീപതിഃ
ഋതുമത്യാംഹിതിഷ്ഠന്ത്യാം
ദോഷഃപിതരമൃഛതി"

യമൻ:—

"രജസ്വലാചയാകന്യാ
യദിസ്യാദവിവാഹിതാ
വൃഷലീവാഷ്ലേയസ്സ്യാ
ജ്ജാതസ്തസ്യാംസചൈവഹി"

സംവർത്തനൻ:—

"പ്രാപ്തേ ദ്വാദശമേവർഷേ
കന്യാംയോനപ്രയഛതി
മാസിമാസിരജസ്തസ്യാഃ
പിതാപിബതിശോണിതം."

ഇത്യാദിവചനങ്ങൾ ബാല്യവിവാഹം നിർബന്ധമായി ചെയ്യേണമെന്നാഗ്രഹമുള്ളവർ എഴുതിച്ചേർത്തിട്ടുള്ളവയാണ്. ഇവർ ശ്ലോകങ്ങളെയുണ്ടാക്കി ഇടയിൽ പ്രക്ഷേപിക്കുമ്പോൾ ഇവരുടെ അഭിപ്രായത്തിന്ന് വിരോധങ്ങളായ ഭാഗങ്ങളെ നശിപ്പിക്കുന്നതിന്നു മറന്നുപോയത് നമ്മുടെ ഭാഗ്യംകൊണ്ടു തന്നെയാണ്.

(തുടരും.)

—കെ. കൃഷ്ണൻ പണ്ടാല,
ഒററപ്പാലം.

---



# ഗ്രന്ഥവിഹാരം

## ൧. 'ഒരു വിലാപം'

പാശ്ചാത്യസാഹിത്യപരിചയം മലയാളികൾക്കു ലഭിച്ചതിൻെറ ശേഷമായി, മലയാളകവിതക്കു ഈ അടുത്തകാലത്തു് ഉണ്ടായിക്കൊണ്ടിരിക്കുന്ന ഒരു പുതിയ പ്രസ്ഥാനത്തിൻെറ പ്രസ്തുഷ്ടോദാഹരണങ്ങളിലൊന്നാകുന്നു, ശ്രീമാൻ സി. എസ്. സുബ്രഹ്മണ്യൻപോററി അവർകളുടെ 'ഒരു വിലാപം'. ആല്‌ഫ്രെഡ് ടെന്നിസൻ എന്ന ആംഗലകവിശ്രേഷ്ഠൻെറ 'ഇൻമെമോറിയം' കാവ്യത്തിന്നൊപ്പം, 'ഒരു വിലാപ'വും, തൽകർത്താവിൻെറ അത്യന്തം പ്രി

യപ്പെട്ട ഒരാത്മാവിനെപ്പററിയുള്ള സ്മര
ണകളെ പ്രതിബിംബിപ്പിക്കുന്നു. എ
ന്നാൽ, ടെനിസനാവട്ടെ, സ്വജീവിതത്തി
നൊട്ട് ഇണങ്ങിച്ചേർന്ന ഒരു സ്നേഹിതൻെറ
അകാലമരണത്തെപ്പററി വിലപിക്കുമ്പോ
ൾ, ഫോററി അവർകൾ, സ്വാത്മാവിൻെറ
ഒരംശം തന്നെയായ തൻെറ ഓമനപ്പുത്രി
യുടെ അകാലമരണത്താലുണ്ടായ തീവ്രദുഃ
ഖത്തെ തത്വചിന്തകൾകൊണ്ടു ശമിപ്പി
ക്കാൻ ശ്രമിക്കുന്നു: ഇതാണു ഇവ തമ്മിലു
ള്ള വൈജാത്യം. ടെനിസൻെറ കാവ്യ
ത്തൊടു കിടനില്ക്കത്തക്ക ഒരു കൃതിയല്ല ഇ
തെങ്കിലും, ആ കവിവരൻെറ ആശയഗ
തിസ്വഭാവം ഗ്രഹിച്ച് ഏകദേശം ആ മാ
ർഗ്ഗത്തിൽ സഞ്ചരിപ്പാൻ ഇതിന്നു കഴിഞ്ഞി
രിക്കുന്നു എന്നു വസ്തുത ഇതിൻെറ പ്രശം
സാകോടിയിൽ ഉൾപ്പെടുന്നുണ്ട്. സംസ്കൃ
തരീതിയെ അനുകരിച്ച് കേരളവൎമ്മവലി
യകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു
സ്വാനുഭവത്തെ ആധാരമാക്കി രചിച്ചു
തായ 'മയൂരസന്ദേശം' എന്ന മലയാ
ളകാവ്യത്തിൻെറ ആവിർഭാ
വത്തിന്നുശേഷം, ഇംഗ്ലീഷ്പ്രസ്ഥാനത്തി
ൽ ആയിരുന്നാലും, ഭാഷാലാളിത്യംകൊ
ണ്ടും ഹൃദയസ്പൃശിത്വംകൊണ്ടും ആശയങ്ങ
ളുടെ ഔൽകൃഷ്ട്യംകൊണ്ടും ഫോററി അവ
ർകളുടെ ഒരു വിലാപത്തിന്നു തുല്യമായി
സ്വതന്ത്രമായ ഒരു ലഘുകാവ്യം ഉണ്ടായിട്ടി
ല്ലെന്നാകുന്നു ഞങ്ങളുടെ അഭിപ്രായം. ഒ
ന്നാംശ്ലോകം വായിച്ചുതുടങ്ങിയാൽ പി
ന്നെ അവസാനം വരെ, വായനക്കാര
ൻെറ ഹൃദയത്തെ അവനറിയാതെ ബഹു
ദൂരം ആകർഷിച്ചുകൊണ്ടുപോവാൻ മാത്രമ
ല്ല, ഇടയ്ക്കിടയ്ക്ക് അവനെ, യോഗസിദ്ധിയാ
ലെന്നവിധം, ജീവാത്മപരമാത്മയോരൈ
ക്യം ഉണ്ടാക്കി, ദുഃഖവിഷയത്തിലും പര
മാനന്ദം അനുഭവിപ്പിക്കുന്നതിനുകൂടി ശ
ക്തിയുള്ള ഇതിലെ കരുണരസപ്രയോഗം,
വൎണ്ണനകളുടെ അകൃത്രിമമായ സൗന്ദൎയ്യത്താ
ലും നിസൎഗ്ഗസിദ്ധമായ സന്ദൎഭൗചിത്യത്താ
ലും, ഭവഭൂതിയുടെ സ്മരണയെ ഉളവാക്കു
ന്നു. ഫോററി അവർകൾ അന്തർഹിതമാ
യ ചൈതന്യം തന്നെ പ്രേരിപ്പിക്കുമ്പോ
ഴല്ലാതെ, പ്രായേണ കവിതഎഴുതുവാൻ
ഇരിക്കാറില്ലെന്നു ഇത്തരം കൃതികൾ തെ
ളിയിക്കുന്നുണ്ട്; അതുതന്നെയാണ് ലോ
കോപകാരാൎത്ഥം പ്രപഞ്ചതത്വങ്ങളെ
വ്യാഖ്യാനിക്കുന്നവരായ യഥാൎത്ഥകവികൾ
ചെയ്യേണ്ടതും, ചെയ്യുന്നതും. ലോകരുടെ
ബാഹ്യാഭ്യന്തരപ്രകൃതികളെ സൂക്ഷ്മാവ
ലോകനം ചെയ്ത്, ആ പ്രകൃതികളെ വ്യാ
പരിപ്പിക്കുന്ന ചൈതന്യവിശേഷത്തോടു
കൂടിത്തന്നെ പ്രകൃതിയെ പകൎക്കുന്നതിനു
ള്ള കവിയുടെ സാമൎത്ഥ്യം ഈ കാവ്യത്തിൽ
തെളിഞ്ഞുകാണുന്നുണ്ട്. ഈ കൃതിയിൽ
എല്ലാ ഭാഗങ്ങളും ഹൃദയംഗമങ്ങളാകയാ
ൽ, പ്രത്യേകം ഒരുഭാഗം ഉദ്ധരിപ്പാൻ ഞ
ങ്ങൾ തുനിയുന്നില്ല. ഇതു വായിക്കുമ്പോൾ,
അനുകമ്പയാലോ, സ്വാനുഭവസ്മരണയാ
ലോ കണ്ണുനീർ ഇററുവീഴ്ത്താത്ത മാതാപിതാ
ക്കന്മാരെന്നല്ല, ഏതൊരു കുടുംബിയെങ്കി
ലും ഉണ്ടെങ്കിൽ, അവരുടെ ഹൃദയം കേവ
ലം കരിങ്കല്ലായിരിക്കുമെന്നേ സമാധാന
പ്പെടുവാനുള്ളു. മലയാളഭാഷയിൽ സുദുർ
ല്ലഭമായിക്കാണുന്ന ഇത്തരം കാവ്യരത്നങ്ങ
ൾ മലയാളികളെല്ലാവരും വാങ്ങി ധരിക്കേണ്ട
തും, കവിയുടെ ആശയഗതി, കൃത്രിമാല
ങ്കാരങ്ങളെ ത്യജിച്ചിട്ടുള്ള രചനാവിശേഷം,
ഉപദിഷ്ടങ്ങളായ ലോകതത്വങ്ങൾ — ഇ
ത്യാദി സംഗതികളെ സ്വയം നിരൂപിച്ചു

മനസ്സിനു പരിഷ്കാരം നൽകേണ്ടതും ആണെന്നുകൂടി ഞങ്ങൾ ശിപാൎശചെയ്യുന്നു. (വില ൪-ണ മാത്രമേയുള്ളൂ.)

* *

## ൨. 'വിലാസലതിക'.

സംസ്കൃതസാഹിത്യത്തിലുള്ള 'അമരുകശതകം' മുതലായ കൃതികൾക്കൊപ്പം ശൃംഗാരരസപ്രധാനമായ ഒരു ഭാഷാലഘുകാവ്യമാകുന്നു ശ്രീമാൻ വള്ളത്തോൾ നാരായണമേനോൻ അവർകളുടെ 'വിലാസലതിക'. ജഗത്തെങ്ങും നിറഞ്ഞുവിളങ്ങുന്ന മാന്മഥവിലാസത്തിന്റെ പ്രതിഫലനമായ ഈ കൃതി ഒരു സ്വതന്ത്രകാവ്യമാണെന്നുള്ളതു് കവിയുടെ കല്പനാവൈഭവത്തിന്നു് ഒരു തെളിവായിരിക്കുന്നു. പരേതനായ ചങ്ങനാശേരി ലക്ഷ്മീപുരത്തുകൊട്ടാരത്തിൽ രവിവൎമ്മക്കോയിത്തമ്പുരാൻ അവർകൾ തന്റെ ചരമദശയ്ക്കടുപ്പിച്ചു് 'അമരുക'ത്തെപ്പോലെ ഒരു സ്വതന്ത്രമായ ശൃംഗാരകാവ്യം എഴുതിത്തുടങ്ങിയിരുന്നതായി ഞങ്ങൾ അറിഞ്ഞിട്ടുണ്ടു്; അതിലെ ചില പദ്യങ്ങൾ ഉദ്ദേശം ഇരുപതുകൊല്ലം മുമ്പു്, തിരുവിതാംകൂറിലെ ചില സാഹിത്യരസികന്മാർ വായിച്ചിട്ടുമുണ്ടായിരുന്നു. ആ ശൃംഗാരകാവ്യം ഇപ്പോൾ ആരെങ്കിലും അച്ചടിപ്പിച്ചിട്ടുണ്ടോ എന്നറിയുന്നില്ല. അതിലുള്ളതായ ചില ദോഷങ്ങൾ ബാധിക്കാത്തതാണു് നാരായണമേനോൻ അവർകളുടെ കൃതി എന്നു ഞങ്ങൾ സന്തോഷിക്കുന്നു. എത്രയോ പരിശുദ്ധമായവിധം പ്രയോഗിക്കേണ്ടതായുള്ള ശൃംഗാരരസത്തെ കവിതക്കാർ ദുൎമ്മാൎഗ്ഗങ്ങളിൽ ഉപയോഗിച്ചതുനിമിത്തം, ആ വക ശൃംഗാരകൃതികൾക്കു നാട്ടിൽ ദുഷ്കീൎത്തി സിദ്ധിപ്പാൻ ഇടയായിത്തീൎന്നിട്ടുണ്ടു്. ശൃംഗാരത്തിന്റെ രണ്ടിനങ്ങളിൽ, സംഭോഗശൃംഗാരം പ്രയോഗിപ്പാനാണു് പ്രായേണ കവിതക്കാർ ഉത്സാഹിക്കാറുള്ളതു്. അതു് സമുദായമൎയ്യാദയ്ക്കു ഹാനികരമാംവണ്ണം ഗൎഹണീയമായും ഭവിക്കുന്നു. വിപ്രലംഭശൃംഗാരത്തെ ശരിയായി പ്രയോഗിപ്പാൻ കഴിയുന്ന ഒരു കവിക്കു് മററുള്ള രസങ്ങളിൽ ശ്രമം തോന്നുകയില്ലെന്നു വാസ്തവം, മേനോനവർകളുടെ കൃതികൾകൊണ്ടു തെളിയുന്നു. 'വിലാസലതിക'യിലെ പദ്യങ്ങളെല്ലാം അതികോമളങ്ങളായിരിക്കുന്നു. ഇടയ്ക്കു രണ്ടുമൂന്നു ദിക്കുകളിൽ, 'തൻകരത്തളിരിലെ' (൬൨), 'ഇടംകരത്തളിരിലും' (൬൭), 'കരത്താരിനാൽ' (൱൦)- എന്നിങ്ങിനെ സന്ധിയിൽ തകാരദ്വിത്വം ചെയ്കയാലുണ്ടായിരിക്കുന്ന ദുശ്ശ്രവത്വം മാറേറണ്ടതായിരുന്നു. കരതളിർ, കരതാർ- എന്നു് ദ്വിത്വമില്ലാതെയാണു് സാധാരണ പ്രയോഗിക്കാറുള്ളതു്. വളരെ വിശേഷമായ കടലാസിൽ അച്ചടിച്ചു്, അതിലധികം വിശേഷമായ രീതിയിൽ 'ചട്ട'യിട്ടിട്ടുള്ള ഈ പുസ്തകത്തിന്റെ പ്രസാധകൻ കോയിപ്പള്ളിൽ പരമേശ്വരക്കുറുപ്പവർകൾ ഇതിന്റെ പ്രസിദ്ധീകരണത്തിനായി ചെയ്തിട്ടുള്ള ഉത്സാഹം അഭിനന്ദനീയമാകുന്നു. സഹൃദയന്മാർ ഈ കാവ്യത്തിന്നു് ഉചിതമായ പ്രചാരം ഉണ്ടാക്കുമെന്നും ഞങ്ങൾ ആശിക്കുന്നു. (ഇതു് തൃശ്ശൂർ മംഗളോദയം കമ്പനിയിൽ ൱൦-ണ വിലയ്ക്കു കിട്ടും).

* *

## ൩. 'പ്രഹ്ലാദചരിതം'

ഹിന്ദുപുരാണകഥകളെ മഹാകാവ്യം, കിളിപ്പാട്ടു, തുള്ളൽപ്പാട്ടു, വള്ളപ്പാട്ടു, നാടകം എന്നിങ്ങിനെ ഓരോരോ രൂപങ്ങളിൽ

മറിച്ചും തിരിച്ചും എഴുതീട്ടും അലംഭാവം വന്നിട്ടില്ലാത്ത മലയാളിക്ക്, തൃശ്ശിവപേരൂർ ഡിസ്ട്രിക്ട് കോർട്ട് വക്കീൽ രാജശ്രീ എ. ഗോപാലൻനായരവർകൾ ഒരു പുതിയസമ്പ്രദായം കാണിച്ചുകൊടുത്തിരിക്കുന്നതാണ് 'പ്രഹ്ലാദചരിതം ഭക്തിഗീതം,ഭാഷാഹരികഥ'. അഞ്ചാറുകൊല്ലംമുമ്പ്, കോഴിക്കോട്ടു വിദ്യാവിലാസം അച്ചുകൂടത്തിൽനിന്നു പ്രസിദ്ധീകരിച്ച 'മാർക്കണ്ഡേയചരിതം' ഹരികഥാപ്രസംഗരൂപമായ ഗ്രന്ഥമാണെങ്കിലും, അതിലില്ലാത്തതായ ഒരംശം 'പ്രഹ്ലാദചരിത'ത്തിലുള്ളതുകൊണ്ട് ഗദ്യം പദ്യം ഗീതം എന്ന അംശത്രയത്തോടുകൂടിയ ഹരികഥകളിൽ ഒന്നാമത്തേത് ഇതാണെന്നു പറയാം. തമിഴരെ അനുകരിച്ച ചില മലയാളനാടകമെഴുത്തുകാർ ഗാനസംഘടിതനാടകങ്ങൾ രചിച്ചുതുടങ്ങിയതുപോലെ, ഈയിട പരദേശത്തുനിന്ന് വന്ന് ഹരികഥകൾ നടത്തിയ തമിഴരെ അനുകരിച്ച് ചിലർ മലയാളത്തിലും ആ സമ്പ്രദായം പകർത്തുതുടങ്ങിയിട്ടുണ്ട്. അത്തരക്കാർക്ക് ഉപയോഗിപ്പാനായിരിക്കാം ഗോപാലൻനായരവർകളുടെ ഗ്രന്ഥം ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത്. 'പ്രഹ്ലാദചരിതപ്രസംഗത്തിനിടയിൽ, 'ഭഗവൽഗീതാ'ദിഗ്രന്ഥങ്ങളിൽനിന്നു ശ്ലോകങ്ങൾ ഉദ്ധരിച്ച് അർത്ഥം പറകയും, സ്വയംകൃതമായ ചിലമലയാളപദ്യങ്ങളും ഗീതങ്ങളും ചേർക്കയും ചെയ്തിട്ടുള്ളതാണ് ഇതിലെ മുഖ്യമായ രചനാസമ്പ്രദായം. ഗദ്യങ്ങൾക്ക് ഓജസ്സോ, ഔജ്ജ്വല്യമോ, പ്രസ്പഷ്ടമായ ഏതെങ്കിലും മറ്റു രീതിഗുണമോ ഉള്ളതായി പറവാൻ പ്രയാസംതന്നെ. സ്വകൃതങ്ങളായ പദ്യങ്ങൾ "വൃത്തത്തിൽ ശൊല്ലറ മൊഴി"കളാണ്; അവ മിക്കവാറും 'ഇടനില'കളായിത്തീർന്നിട്ടുമുണ്ട്. ഗാനങ്ങളുടെ മാധുര്യം പാടിക്കേട്ടു നിർണ്ണയിക്കേണ്ടതായിരിക്കുന്നു; എന്നാൽ അവയിൽ സാഹിത്യരസം ചുരുക്കമാണെന്നു നിർണ്ണയിപ്പാൻ ഏറെയൊന്നും ശ്രമപ്പെടേണ്ടതായിട്ടില്ല. പത്തുപതിനഞ്ചുകൊല്ലംമുമ്പ് തിരുവിതാംകൂറിൽ ഗാനസംഘടിതനാടകങ്ങളുടെ ബാഹുല്യമുണ്ടായിരുന്നപ്പോൾ, സരസനായ ഒരു 'വിദൂഷകൻ' ആ നാട്ടിലെ പാഠപുസ്തകങ്ങളെ, സംഗീതരണ്ടാംപാഠം, സംഗീതമൂന്നാംപാഠം എന്നൊക്കെ പേരിൽ, രൂപാന്തരപ്പെടുത്തി പാടിച്ചിരുന്നു; ഗീതമെഴുതാൻ പുറപ്പെട്ടിരുന്നവർക്ക് അതൊരു ഗുണപാഠമാവുകയും ചെയ്തിരുന്നു. ഏകദേശം ആ സമ്പ്രദായത്തിലാണ് ഈ ഹരികഥയിലെ ഗീതങ്ങളുടെ രചന: സംഗീതമൂന്നാംപാഠത്തിലൊരു ഭാഗം കേൾക്കുക:—

'പച്ചയാകും നളദ' എന്ന മട്ട്.

കൊച്ചുവേലു എന്നൊരു—
ബാലനൊരു ദിവസം
സായങ്കാലം ബദ്ധപ്പെട്ട—
ഓടിക്കൊണ്ടു വീട്ടിൽച്ചെന്നു.
വീട്ടിൽച്ചെ-വീട്ടിൽച്ചെ—
വീട്ടിൽച്ചെ-വീട്ടിൽച്ചെ—.

* * * * *

ഈമാതിരി പാട്ടുകൾ താളമേളങ്ങളോടുകലരുമ്പോൾ വളരെ മനോഹരമായി തോന്നുന്നതാണല്ലോ. ഈ ഹരികഥയുടെ അവസാനത്തിൽ, പൂർവ്വാർദ്ധം സ്രഗ്ദ്ധരാവൃത്തമായും, ഉത്തരാർദ്ധം ശാർദ്ദൂലവിക്രീഡിതവൃത്തമായും,— രണ്ടു നെടുങ്കാലുകളും രണ്ടു കുറുങ്കാലുകളുമായി— നിർമ്മിച്ചിട്ടുള്ള ഒരു പദ്യപ്പന്തൽ, 'ശുഭമസ്തു'വിന്റെ നേർക്ക് കമ്പിടുന്നുണ്ട്; ഭക്തിയുടെ പ്രകടനമായ ന

പുരസ്കാരമായിരിക്കാം. ഇതു കവി വള്ളത്തോൾ നാരായണമേനോനവർകൾ പരിശോധിച്ചതുമാണപോൽ! അനേകം ദോഷങ്ങളാൽ ദൂഷിതമാണ് ഈ ഗ്രന്ഥമെങ്കിലും, ഒരു വിഷ്ണുഭക്തന്റെ ചരിതത്തെ പ്രസംഗിക്കുന്നതാകയാൽ, ഹിന്തുക്കളായുള്ള ഹരികഥാശ്രവണലോലുപന്മാരെ ആകർഷിക്കാതിരിക്കയില്ലെന്നു തന്നെ വിശ്വസിക്കാം. (തൃശ്ശിവപേരൂർ മംഗളോദയം കമ്പനിയിൽ നിന്ന് നാലണവിലയ്ക്ക് ഇപ്പുസ്തകം കിട്ടും.)

* *

## ൪. 'പ്രകൃതി.'

ഹൈന്ദവകവിതയുടെയും ആംഗലകവിതയുടെയും പരിചയപദവിയെ സമ്പാദിച്ച്, രമണീയങ്ങളായ പദ്യങ്ങളെഴുതി സഹൃദയന്മാരുടെ ഹൃദയങ്ങളെ ആവർജ്ജനം ചെയ്തുവരുന്ന ഒരു യുവകവിയുടെ ഖണ്ഡകൃതികളാകുന്നു, രണ്ടു ഭാഗങ്ങളായി അച്ചടിച്ചിരിക്കുന്ന 'പ്രകൃതി' എന്ന ഈ പുസ്തകത്തിലടങ്ങീട്ടുള്ളത്. കവിയുടെ പ്രകൃതിനിരീക്ഷണശീലവും, സ്വാനുഭവങ്ങളെ, വളരെ നീണ്ട വൃത്തങ്ങളിലൊന്നിരുന്നാലും, അതിചതുരമായി വർണ്ണിപ്പാനുള്ള ധാടിയും, ആശയത്തള്ളലിനെക്കവിഞ്ഞ് ഊക്കോടെ പായുന്ന ഇതിലെ പദപ്രവാഹത്താൽ, ഏതൽകർത്താവായ ശ്രീമാൻ എം. ആർ. കൃഷ്ണവാര്യർ അവർകൾ സവിശേഷം പ്രദർശിപ്പിച്ചിരിക്കുന്നു. ഇതിലെ പദ്യങ്ങൾ പലേ മാസികഗ്രന്ഥങ്ങളിലും മുമ്പുതന്നെ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ളവയാണ്. അശ്ലീലദോഷസ്പൃഷ്ടങ്ങളായി, ഗ്രന്ഥകർത്താവുതന്നെ ചൂണ്ടിക്കാണിച്ചവയിൽ ഉൾപ്പെടാത്തെയുള്ള ചില പദ്യങ്ങൾ ഉള്ളവ രണ്ടാംപതിപ്പിൽ നീക്കിക്കളയുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. പദ്യങ്ങളിൽ ഇടയ്ക്കിട അപശബ്ദങ്ങളും കുസന്ധികളും പദസങ്കോചങ്ങളും മറ്റും പ്രയോഗിച്ചിരിക്കുന്നത് കവിയുടെ നിരങ്കുശത്വം കൊണ്ടാണെന്നു സമാധാനപ്പെടാമെങ്കിലും, മേലിൽ ഒഴിച്ചുവിടേണ്ടതാണെന്നു ഞങ്ങൾ ഉപദേശിക്കുന്നു. (കൊച്ചി രാജരാജവർമ്മഗ്രന്ഥശാലയിൽ ആവശ്യപ്പെട്ടാൽ ഈ പുസ്തകം കിട്ടും.)

* *

## ൫. 'ബാരിസ്റ്റർ ജോർജ്ജ്'

ഈ പടിഞ്ഞാറെക്കരയിലെ ജനസമൂഹങ്ങളിൽ ഒരു മുഖ്യഭാഗമായ സുറിയാനിക്രിസ്ത്യാനികളുടെ ഇടയിൽ നടപ്പുള്ള ആചാരങ്ങളെ വിഷയീകരിച്ചെഴുതിയിരിക്കുന്ന ഒരു പുതിയ പ്രഹസനമാണിത്. അഭിനയിച്ചു കാണ്മാനും കേൾപ്പാനും 'തമാശ' ഉള്ളതാണ്. തിരുവനന്തപുരം കേരളവർമ്മ ബുക്ക് ഡിപ്പോവിൽ കിട്ടും.

* *

## ൬. 'മുകുന്ദമാലാ'

ശ്രീശങ്കരാചാര്യരുടെ 'മുകുന്ദമാലാ' എന്ന മൂലവും, തർജ്ജമയും ഇതിലടങ്ങിയിരിക്കുന്നതായി പറഞ്ഞുകാണുന്നു. ഭാഷാന്തരകർത്താവ് രാജശ്രീ കല്യാണശ്ശേരിവീട്ടിൽ എൻ. കൃഷ്ണപിള്ള അവർകളാകുന്നു. മൂലവും തർജ്ജമയും ഞങ്ങൾ ഒത്തുനോക്കി. ഭാഷാപദ്യങ്ങൾ പലതും മൂലത്തിന്റെ അർത്ഥത്തെ പൂർണ്ണമായി വെളിപ്പെടുത്തുന്നില്ല. തർജ്ജമയിൽ പലമാതിരി പ്രാസങ്ങൾ പ്രയോഗിച്ചിട്ടുണ്ടു. ഭാഷാമുകുന്ദമാല കൃഷ്ണ

പിള്ളഅവർകൾ, ശങ്കരാചാര്യകൃതിയെ അനുകരിച്ചു് സ്വകൃതമായിത്തീർത്തതാണെന്നു ഗണിക്കുവാനാണു് ന്യായമധികം. (ഇതു തൃശ്ശിവപേരൂർ 'മംഗളോദയം കമ്പനി'ക്കാർ പ്രസിദ്ധീകരിച്ചതാണു്).

*   *

൬. 'കൗഷധാഹരണം'

മംഗളോദയംകമ്പനിക്കാർ പുറപ്പെടുവിച്ചിട്ടുള്ള മറെറാരുകൃതിയാണു് 'കൗഷധാഹരണം-ആട്ടക്കഥ'. പ്രബന്ധകർത്താവു് രാജശ്രീ വള്ളത്തോൾ നാരായണമേനോനവർകളാണു്. കേരളത്തിൽ സംസ്കൃതരീതിക്കുള്ള നാടകങ്ങൾ വർദ്ധിച്ചതോടുകൂടി, കഥകളിക്കു കുറെ ഇടിച്ചൽ തട്ടീട്ടുണ്ടെങ്കിലും, കഥകളി ഇനിയും നാട്ടുകാരുടെ പ്രീതി വിഷയങ്ങളിലൊന്നല്ലാതെയായിട്ടില്ല. ഒരു താൽപര്യത്താലോ, സാഹിത്യത്തിന്റെ വിവിധഭാഗങ്ങളിൽ തനിക്കു കൗതുകവും കലാകൗശലവും ഉണ്ടെന്നു തെളിയിപ്പാനോ ആയിരിക്കാം, മേനോനവർകൾ ഈ കൃതി രചിച്ചതു്. ആട്ടക്കഥകളിൽ ആവശ്യം വേണ്ടതായ നവാസപ്രയോഗം ഇതിൽ മിക്കവാറും വെടിപ്പായി പ്രദർശിപ്പിച്ചിട്ടുണ്ടു്. പണ്ടു് ആട്ടക്കഥകൾ നിർമ്മിച്ചവർ പ്രഥമരസത്തോടടുക്കുമ്പോൾ സംഭോഗവർണ്ണനയിൽ ആസക്തരായിരുന്നു. ആ കുററം ഇതിൽ നന്നെ കുറയും. ചെറുതെങ്കിലും, ഈ കൃതി അനേകം സാരവചനങ്ങളും സാമാന്യേന ഉദ്ധരിച്ചുപറയാവുന്ന ഉപമാദിവാചകങ്ങളും അടങ്ങിയതാകുന്നു.

*   *

൭. 'ഗജേന്ദ്രമോക്ഷം'

ഇതൊരു മണിപ്രവാളകാവ്യം ആണെന്നാകുന്നു പറഞ്ഞിരിക്കുന്നതു്. ശ്രീമാന്മാരായ പന്തളത്തു് കേരളവർമ്മതമ്പുരാൻ, ഉള്ളൂർ എസ്. പരമേശ്വരയ്യർ, കറവങ്കര നീലകണ്ഠൻനമ്പൂതിരി (രാജാ) എന്നിവർ മൂവരും, മുറയ്ക്കു ഓരോ സർഗ്ഗമുണ്ടാക്കി, കൂട്ടിച്ചേർത്തതാണു് ഈ കൃതി. ഒന്നാമത്തേതിൽ പ്രാസഭംഗി, രണ്ടാമത്തേതിൽ വക്രത; ഒടുവിലത്തേതിൽ ലാളിത്യം — ഇങ്ങിനെയാണു സർഗ്ഗങ്ങളുടെ യഥാക്രമമായ മുഖ്യ രീതിധർമ്മം. മററു ചില ദോഷങ്ങളും ഉണ്ടു്. രണ്ടാം സർഗ്ഗത്തിലാണു വർണ്ണനകൾക്കു പുതുമ അധികം. അതിൽ തന്നെ,

'ബോധിച്ചപോലെകുടകോപതമസ്സുകേറി-
ബ്ബാധിക്കയോ യുവതിയാളെ രജസ്സുപോലേ'

എന്നൊരു അലങ്കാരപ്രയോഗം അശ്ലീലമെന്നാണു ഞങ്ങളുടെ അഭിപ്രായം. തൽകർത്താവു് ഇങ്ങിനെയുള്ള ഉപമകളും മററും വ്യംഗ്യമായിട്ടല്ല, വാച്യമായിട്ടുതന്നെ തന്റെ കൃതികളിൽ നിരങ്കുശനായി പ്രയോഗിക്കാറുള്ളതു്, സമുദായത്തിന്റെ സദാചാരനിഷ്ഠയെ ഉദ്ദേശിച്ചു ഭേദപ്പെടുത്തേണ്ട കാലം വൈകിയിരിക്കുന്നു. നിരങ്കുശനാകയാൽ, കവിക്കു് എന്തും പറയാം എന്ന അഭിപ്രായം ഈ മാതിരി വിഷയങ്ങളിൽ സ്വീകാര്യമല്ല. (ഈ പുസ്തകവും 'മംഗളോദയം കമ്പനിയിൽ കിട്ടും).

*   *

൮. 'ഗജരക്ഷാതന്ത്രം'

തിരുവിതാംകൂറിൽ പെരുമ്പാവൂരു് സക്കാർ ആനവൈദ്യൻ പുതുമനപുഷ്പകത്തു ശങ്കരൻ ശങ്കരൻ നമ്പ്യാരാൽ ഉണ്ടാക്കപ്പെട്ടതാണു് ഈ പുസ്തകം. പണ്ടത്തെ ഹസ്ത്യായുർവേദജ്ഞന്മാർ എഴുതീട്ടുള്ള തത്വങ്ങളെ മാത്രം ഗ്രഹിച്ചുകൊണ്ടല്ല, ഈ പുസ്തകം എഴുതീട്ടുള്ളതു്. ഗ്രന്ഥകർത്താവിന്റെ സ്വാനുഭവത്തിൽപ്പെട്ടതായ അനേ

കം ചികിത്സാതത്വങ്ങളെ ലോകോപകാരകമായി പ്രചരിപ്പിക്കേണമെന്ന ഉദ്ദേശം ഇതിൽ പ്രതിഫലിച്ചുകാണുന്നുണ്ട്. തന്റെ ശിഷ്യന്മാരെ ഉപദേശിക്കുന്നതായി, മൂന്നു സർഗ്ഗങ്ങളിൽ, ആയിരത്തി അഞ്ഞൂറോളം പദ്യങ്ങൾ ഇതിൽ ചേർത്തിരിക്കുന്നു. പദ്യങ്ങൾക്കു കഴക്കം പഴക്കവും ഉണ്ടെന്നു പറഞ്ഞേ തീരൂ; ഇപ്പോഴത്തെ രീതിക്കുള്ള ചിലരുടെ കഠിനസംസ്കൃതരീതി ഇതിലില്ല. മൂന്നു സർഗ്ഗങ്ങളും കൂടെ മൂന്നൂറുപുറത്തോളം (ഫുൾസ്കാപ്പ് രം-ൽ) വരുന്നു; പിന്നെ മുഖവുര, പിഴതിരുത്തൽ, പ്രശംസാപത്രങ്ങൾ, അർത്ഥം മുതലായവയെല്ലാക്കൂടി നൂററിനാല്പതോളം പുറങ്ങളും കാണുന്നു. മൂന്നുസർഗ്ഗങ്ങളിലെയും തത്വങ്ങൾ സംക്ഷിപ്തമാക്കി എഴുതിയിരുന്നാൽ, പുസ്തകം ഇപ്പോഴത്തെപ്പോലെ സ്ഥൂലിക്കുമായിരുന്നില്ല. ഗജത്തെ സംബന്ധിച്ചതാകയാലായിരിക്കുമോ, പുസ്തകഗാത്രത്തെയും ഗജത്തെപ്പോലെ സ്ഥൂലമാക്കിയതെന്നറിയുന്നില്ല. ഏതായാലും, വൈദ്യൻ നമ്പ്യാരവർകളുടെ പരിശ്രമം എത്രയും അഭിനന്ദനീയമായിട്ടുണ്ടെന്നും; ഈ നാട്ടിൽ ഗജധനന്മാരായിരിക്കുന്ന പ്രഭുക്കളുടെയും സർക്കാരുകളുടെയും സഹായം ഗ്രന്ഥകർത്താവിന്നു ലഭിപ്പാൻ അവകാശമുണ്ടെന്നും ഞങ്ങൾ പറഞ്ഞുകൊള്ളുന്നു. മംഗളോദയം കമ്പനിവക അച്ചുകൂടത്തിൽ അച്ചടിച്ചതും, ഗ്രന്ഥകർത്താവിന്റെ പക്കൽ കിട്ടുന്നതുമായ ഈ മഹാഗ്രന്ഥത്തിന്നു നാലുറുപ്പിക വിലയാകുന്നു. ഈ പുസ്തകത്തിന്റെ ആദിഘട്ടത്തിൽ, ഗ്രന്ഥകർത്താവിന്റെ ചികിത്സയിൽ ഇരുന്നിരുന്നതും ഇപ്പോൾ അകലുഷമനസ്സിൽ നില്ക്കുന്നതുമായ ഗോവിന്ദനാനയുടെ ഛായ ചേർത്തിട്ടുള്ളതു്, ഗ്രന്ഥകർത്താവിന്റെ തന്ത്രനൈപുണിക്കു ഒരു പ്രധാനലക്ഷ്യമായി ഗണിക്കാം.

## പോഷിണീഭാഷണം.

കോഴിക്കോട്ടിനു സമീപം കല്ലായിയിൽ സ്ഥാപിച്ചിട്ടുള്ള 'ചാത്തുക്കുട്ടിവൈദ്യരുടെ ധർമ്മവൈദ്യശാല'യിലെ നടവടിക്രമങ്ങളെയും, മരുന്നുകളെയും മററും വിവരിക്കുന്നതായ ഒരു പുസ്തകം ഞങ്ങൾക്കയച്ചുകിട്ടിയിരിക്കുന്നു. മുപ്പത്താറുകൊല്ലം മുമ്പു സ്ഥാപിച്ചതും ബഹുജനങ്ങൾക്കു് അനേകം ഗുണങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നതുമായ ഈ ധർമ്മവൈദ്യശാല, കേരളത്തിൽ, ഇംഗ്ലീഷ് ആശുപത്രികളുടെ സമ്പ്രദായത്തിൽ ഏർപ്പെടുത്തീട്ടുള്ള സ്വകാര്യവൈദ്യസ്ഥാപനങ്ങളിൽ ഒന്നാമത്തേതാണെന്നു കാണുന്നതിൽ, ഞങ്ങൾ സന്തോഷിക്കുന്നു. കുടുംബപാരമ്പര്യമായി ഇതു നടത്തിപ്പോവുമെന്നാണു് ഇതേവരെ കണ്ടിരിക്കുന്ന നയത്താൽ ഊഹിക്കേണ്ടതു്. ഇപ്പോഴത്തെ വൈദ്യരായ ഡാക്ടർ കെ. വി. ചോയിയുടെ ഛായയും ഇപ്പുസ്തകത്തിലുണ്ടു്. വൈദ്യശാലക്കു ഉത്തരോത്തരമായ അഭിവൃദ്ധിയെ ഞങ്ങൾ ആശംസിക്കുന്നു.

* *

തെക്കൻതിരുവിതാംകൂറിലുള്ള ചില ഭദ്രകാളിക്ഷേത്രങ്ങളിൽ, കാളിയൂട്ടുകാലത്ത്, തൂക്കം എന്നൊരു ആരാധനക്രിയ നടത്താറുണ്ട്. 'ദക്ഷിണഇന്ത്യയിലെ ജാതി'കളെപ്പററി വളരെ അടുത്ത പരിചയമുള്ള, റിട്ടയർഡ് ഡിപ്യൂട്ടി കളക്ടർ, രാജശ്രീ പന്നിക്കോട്ട കരുണാകരമേനോൻ അവർകൾ ഈയിടയിൽ എഴുതിപ്പുറത്താക്കിയ പുസ്തകത്തിൽ ഈ ക്രിയയെക്കുറിച്ച് ഇങ്ങിനെ വൎണ്ണിക്കുന്നു:— "...ഇതൊരു പ്രാൎത്ഥനയാകുന്നു. പ്രാൎത്ഥിച്ചവന്റെ ഊരെക്കുമീതെ മാംസത്തിൽക്കൂടി ഒരു കൊക്ക പായിച്ചിട്ട കയറിട്ട ഒരു വടിയിന്മേലോ മററൊ ഉയൎത്തി അമ്പലം ചുററും കൊണ്ടുനടക്കുകതന്നെ."— സബാഷ്! ഇതെഴുതിയആൾ തൂക്കം കണ്ടിരുന്നാൽ ഇപ്രകാരം വൎണ്ണിക്കാൻ സംഗതിയില്ലായിരുന്നു. വൎണ്ണനയാവട്ടെ, അപൂൎണ്ണം; ഭാഷയോ, അപുഷ്ടം. ഈ വൎണ്ണന വായിച്ചാൽ, മേല്പടി ക്ഷേത്രങ്ങളിലെ ആരാധകന്മാരായ മനുഷ്യർ, ഒരുവടിയിന്മേൽ കെട്ടി ഉയൎത്താൻ തക്കവണ്ണം കോഴിയോ, മുയലോ, ആട്ടിൻകുട്ടിയോ, മററോ ആണെന്നു തോന്നും. ഊരസ്സു മീതേ കൊക്കിയിടും, ശരി; അതിൽ കയറിട്ടിട്ടല്ല ഉയൎത്തുന്നതു്; വടിയിന്മേലുമല്ല. ചക്രങ്ങളുടെ മേൽ സ്ഥാപിച്ചിരിക്കുന്ന തുലായന്ത്രതുല്യമായ തൂക്കവില്ലിലാണു ഉയൎത്തുന്നതു. നെഞ്ചത്തും അരയിലും മററുമായി വരിയുന്ന കയറുകളെ വില്ലിൽ മുറുകെ കെട്ടി അതിന്റെ ആലംബനത്താൽ കമഴ്ന്നസ്ഥിതിയിൽ ആക്കുകയാണു്. ഈ വില്ല് ഊക്കൻ മരംകൊണ്ടുണ്ടാക്കിയതുമാകുന്നു.

* *

മഹാഭാരതത്തിലെ പാഞ്ചാലിക്ക് അഞ്ചു ഭൎത്താക്കന്മാരുണ്ടാവാൻ സംഗതിയെന്തെന്നുള്ളതിനെക്കുറിച്ച്, 'കേരളോദയം' പത്രത്തിൽ ഒരു ചെറിയ വാദപ്രതിവാദം നടന്നിരിക്കുന്നു. രണ്ടുകൊല്ലംമുമ്പ് 'ആത്മപോഷിണി'യിൽ 'ഭാരതപ്രശ്നനിരൂപണം' ചെയ്ത ശ്രീമാൻ കുന്നത്തു ജനാൎദ്ദനമേനോൻ, പാഞ്ചാലിയുടെ ബഹുഭൎത്തൃകത്വ ഇജ്ജന്മത്തിൽതന്നെ കാരണം ഉണ്ടായിരിക്കുന്നമെന്നു സ്ഥാപിപ്പാൻ വേണ്ടി, അവൾ സ്വയംബരത്തിന്നുമുമ്പ പലരെയും മനസ്സിൽ വിചാരിച്ചു വ്യഭിചരിച്ചതിനാലായിരുന്നു ഇങ്ങിനെ സംഭവം ഉണ്ടായതെന്നു ഒരഭിപ്രായം 'തട്ടിമൂളി'ച്ചിരുന്നു. ഇതു് അസംബന്ധമെന്നും, വ്യാസൻ സ്വീകരിച്ചിട്ടുള്ള കാരണം ധാരാളം മതിയാകുമെന്നും 'കേരളോദയം' പത്രാധിപർ അഭിപ്രായപ്പെട്ടിരിക്കുന്നു: പാഞ്ചാലി പൂൎവ്വജന്മത്തിൽ നാളായണി എന്നൊരു പതിവ്രതയായിരുന്നുപോൽ! അവൾ ഭൎത്താവായ മൗൽഗല്യരുമായി കാമസുഖം അനുഭവിച്ചതു മതിയാകാതെ, അദ്ദേഹത്തിന്റെ തപോനിഷ്ഠയ്ക്കു വിഘ്നംവരുകയാൽ, ഭൂമിയിൽ മനുഷ്യസ്ത്രീയായി ജനിപ്പാൻ ശാപമേററുപോൽ! എന്നുമാത്രമല്ല, പൂൎവ്വജന്മത്തിൽ 'ഭൎത്താരംദേഹി' എന്നു അഞ്ചുപ്രാൎത്ഥിച്ചതിന്റെ ഫലമായിട്ടാണുപോൽ നരജന്മത്തിൽ അഞ്ചുഭൎത്താക്കന്മാരുണ്ടായതു്! ഇവയൊക്കെ അജ്ഞന്മാരെ രമിപ്പിക്കാൻ ഉതകുന്നതല്ലാതെ, ബഹുഭൎത്തൃകത്വത്തിന്നു ലൗകികമായ സാങ്ഗത്യം ഇവകൊണ്ടുണ്ടാകുന്നില്ല. വസ്തുത ഇങ്ങിനെയാണു്: മനുഷ്യർ പ്രാചീനകാലങ്ങളിൽ, സ്ത്രീപുരുഷസമയോഗവിഷയത്തിൽ, മിക്കവാറും മൃഗങ്ങളെ അനുകരിച്ചിരുന്നു; ക്രമേണ സമുദായങ്ങളായി ഉറച്ചുവന്നതോടുകൂടി, കുടുംബജീ

വിതവും ഭേദപ്പെട്ടു. ഒരുകാലത്തു്, ഒരു സമുദായത്തിലെ ഏതൊരു പുരുഷനും ഏതൊരു സ്ത്രീയുമായി കാമകേളി നടത്താമെന്നുണ്ടായിരുന്നു; പിന്നെപ്പിന്നെ, ആ നടവടിക്കു പരിഷ്ക്കാരം വന്നു. ഒരു സ്ത്രീക്കു് അനേകംപേർ ഒരേകാലത്തു ഭർത്താക്കന്മാരായിരിക്കാമെന്ന നടവടി, ലോകത്തിൽ മിക്കപ്രദേശങ്ങളിലും ഉണ്ടായിരുന്നു; അതിപ്പോഴും ചിലെടങ്ങളിൽ നടപ്പുണ്ടു്. ഇന്ത്യയിലെ പ്രാചീനനിവാസികളുടെയിടയിൽ ഈ ആചാരം നടന്നിരുന്നു. മഹാഭാരതകഥാകാലത്തിലെ ഹിന്തുക്കളും ഈ ആചാരത്തെ കൈക്കൊണ്ടിരുന്നു. അതിനാലാണു്, അക്കാലത്തെ പാഞ്ചാലിക്കും ബഹുഭർത്തൃകത്വം സംഗതമായതു്. പാഞ്ചാലിയുടെ ബഹുഭർത്തൃകത്വം 'തിബത്തൻ പോളിയാൻഡ്രി' എന്ന ഹിമാലയോത്തരപ്രാന്തപ്രദേശങ്ങളിലെ ആചാരത്തിൽ ഉൾപ്പെട്ടതും, അതിന്റെ ലക്ഷണം ഒന്നിലധികം ജ്യേഷ്ഠാനുജന്മാർ ഒരുവളെ ഭാര്യയായി കൈക്കൊള്ളുക എന്നുള്ളതും ആകുന്നു. തമ്മിൽ രക്തസംബന്ധമില്ലാത്ത അനേകം പുരുഷന്മാരെ ഒരുവൾ ഒരേസമയം ഭർത്താക്കന്മാരാക്കുന്ന ബഹുഭർത്തൃകത്വത്തിനു 'നായർ പോളിയാൻഡ്റി' എന്നു പേർ. ഈ രണ്ടുതരങ്ങളിൽ, തിബത്തർ ആചാരത്തിനു് ഉത്തമത്വവും കല്പിക്കപ്പെട്ടിരിക്കുന്നു. എന്നാൽ ബഹുഭർത്തൃകത്വം വളരെ പ്രബലപ്പെട്ട ആചാരമല്ല; ബഹുഭാര്യാത്വം എത്രമേൽ സുലഭമോ, അത്രത്തോളം ദുർല്ലഭമാണു് ബഹുഭർത്തൃകത്വം, എന്നു സമുദായശാസ്ത്രജ്ഞന്മാർ പറയുന്നു.

* *

തീയന്മാർ 'കൊട്ടി'കളോ? കൊട്ടികളാണെന്നു്, ശ്രീമാൻ ജി. രാമർമേനോൻ അവർകൾ എം. എ. 'കേരളോദയം' പത്രത്തിൽ (1915 സപ്തംബർ 28-ാംനു-) വിധിച്ചിരിക്കുന്നു. മേനോനവർകൾ 'തച്ചോള്ളിക്കഥകൾ' എന്നു പേരായൊരു പുസ്തകം പ്രസിദ്ധീകരിച്ചിട്ടുണ്ടെപ്പോൽ; ഇതെഴുതുന്ന ആൾ അതു വായിച്ചിട്ടില്ല. അതിലെ കഥ കൊല്ലവഷം അഞ്ഞൂറ്റാണ്ടിനിടയ്ക്കു്, വടക്കേമലയാളത്തിൽ കേളികേട്ടിരുന്ന തച്ചോളിഒതേനക്കുറുപ്പിന്റെ വീര്യപരാക്രമങ്ങളെക്കുറിച്ചുള്ളതാണത്രെ. കഥാപാത്രങ്ങളിലൊരുവനായ കോരൻ എന്ന തീയനെ ഉദ്ദേശിച്ച് 'കൊട്ടി' എന്നൊരു നിന്ദാഗർഭമായ പദം മേല്പടി പുസ്തകത്തിൽ ഉദ്ധരിച്ചിട്ടുള്ള പാട്ടുകളിൽ കാണുന്നതു് അസംബന്ധമാണെന്നും; തീയരുടെ 'കുലക്രമാഗതംകർമ്മ'ത്തെക്കുറിപ്പാൻ 'കൊട്ടി' എന്നൊരു പദമേ വടക്കേമലയാളത്തിലില്ലെന്നും, രാജശ്രീ മൂർക്കോത്തു കുമാരനവർകൾ ചെയ്ത ആക്ഷേപത്തിന്റെ മറുപടിയിലാണു്, മേനോനവർകൾ ഒരു വിധി ഉണ്ടാക്കിയതു്. ഒരു നായർസ്ത്രീയായ കുങ്കിഅമ്മയോടു്, "എങ്ങട്ടാ പോയിരുന്നതു കുങ്കി നിയ്" എന്നു് കോരൻ ചോദ്യംചെയ്തു എന്നും; അതിന്റെ മറുപടിയിൽ, കുങ്കിഅമ്മ കോരനെ 'കൊട്ടി' എന്നു വിളിച്ചു എന്നും പറഞ്ഞുകാണുന്നു. മേനോനവർകൾ പറയുന്നു:— "ഈ സന്ദർഭത്തിൽ ഈ വാക്കു് (കൊട്ടി) ഒട്ടും അധികമായിപ്പോയിട്ടില്ലെന്നാണു് എന്റെ അഭിപ്രായം;" പിന്നെയും പറയുന്നു:— "കൊട്ടി എന്ന വാക്കു് വടക്കൻമലയാളത്തിൽ പ്രയോഗിക്ക പതിവുണ്ടെങ്കിലും ഇല്ലെങ്കിലും ആ അർത്ഥത്തിൽ ഒരു വാക്കു് കുങ്കിയമ്മ ഉപയോഗിച്ചതായി വിചാരിക്കുന്നതു് ഒട്ടും അസംഭാവ്യമല്ല" — ഇതു്

അറിയെത്രഎന്നു ചോദിക്കുമ്പൊൾ പയറഞ്ഞാഴി എന്നു മറുവടിപറയുന്നതിനു തുല്യമായിരിക്കുന്നു. കുങ്കി അമ്മയും കോരനും വടക്കേമലയാളത്തുകാർ; പാട്ടുണ്ടായതും വടക്കേമലയാളത്തുകാരുടെയിടയിൽ; അവരുടെ ഇടയിൽ തീയരെ നിന്ദിപ്പാൻ 'കൊട്ടി' എന്നൊരു പദമേ ഇന്നേവരെ ഉണ്ടായിട്ടില്ലെന്നു വാദിക്കുമ്പോൾ, ഉണ്ടെങ്കിലും ഇല്ലെങ്കിലും സംഗതമാണ് എന്നുള്ള പ്രതിവാദം എങ്ങിനെ സാധുവാകും? പദമുണ്ടെങ്കിൽ, സാംഗത്യമുണ്ടെന്നു പറയാം; ഇല്ലെങ്കിലോ, സാംഗത്യമെവിടെ? വാദിയുടെ വാദത്തെ സമ്മതിക്കുന്നുവെങ്കിൽ__ അതായിതു്, കൊട്ടി എന്ന പദം ഇല്ലെന്നു സമ്മതിക്കുന്നുവെങ്കിൽ__ 'കൊട്ടി' പദപ്രയോഗം അസംബദ്ധവും അനുചിതവുമെന്നു മേനോനവർകൾ സമ്മതിക്കേണ്ടി വരും. അപ്പൊൾ "അധികമായിപ്പോയിട്ടില്ല", "അസംഭാവ്യമല്ല" എന്ന തന്റെ അഭിപ്രായം നിരാധാരവുമാവും. എന്നാൽ മേനോനവർകളുടെ ഭാവംകൊണ്ടു് 'കൊട്ടി' എന്ന പദം വടക്കൻമലയാളികൾ വടക്കൻപാട്ടിൽ ഉപയോഗിച്ചിരിപ്പാൻ സാംഗത്യമുള്ളതായി അദ്ദേഹം ഗ്രഹിച്ചിരിക്കുന്നുവെന്നു തോന്നും. അദ്ദേഹത്തിന്നുവേണ്ടി, വടക്കൻമലയാളത്തിൽ 'കൊട്ടി' എന്നു തീയരെ വിളിക്കാറുണ്ടെന്നു തൽകാലം സംഭാവനംചെയ്യാം. അപ്പൊൾ അതിന്റെ സാധുതയാവട്ടെ, കോരൻ, "കുങ്കിനീയ്" എന്നു വിളിച്ചതായ സംഭവത്തെ ആശ്രയിക്കുന്നു. 'കുങ്കിനീയ്' എന്നു വിളിച്ചതായി സിദ്ധവൽകരിച്ചുകൊണ്ടാണ് മേനോനവർകൾ 'കൊട്ടി'യെ സാധൂകരിക്കുന്നതു. എന്നാൽ, 'കുങ്കിനീയ്' എന്നു വിളിച്ചതായി സ്ഥാപിച്ചശേഷമേ 'കൊട്ടി'ക്കു സാധുതകല്പിപ്പാൻ പാടുള്ളുവല്ലോ.

* *

ഇനി ഒന്നാലോചിപ്പാനുള്ളതു്, 'കൊട്ടി' എന്ന പദം, തച്ചോളിപ്പാട്ടുകൾ ഉണ്ടായകാലത്തു് മലയാളത്തിൽ നടന്നിരുന്നുവോ എന്നാണ്. അക്കാലത്തു നടപ്പില്ലിരുന്നുവെന്നു മേനോനവർകൾ സിദ്ധവൽകരിച്ചിട്ടാണ് പാട്ടിൽ അതിന്റെ സാധുതയെ സ്ഥാപിക്കുന്നതു്. അറുനൂറുകൊല്ലംമുമ്പു് മലയാളത്തിൽ ഈ പദം നടന്നിരുന്നു എന്നു തെളിയിക്കേണ്ട ഭാരം മേനോനവർകളിലാകുന്നു. അദ്ദേഹം, തെക്കേമലബാറിൽ ഒററപ്പാലത്തു് വച്ചു് ഈ അടുത്തകാലത്തു് ആരോ പാടികേട്ടതിനെ വിതർക്കംകൂടാതെ വിശ്വസിച്ചിരിക്കുന്നു. അവിടത്തെ ഈഴവജനങ്ങളെ അപഹസിപ്പാൻ വേണ്ടി വല്ലവികടസരസ്വതിക്കാരനും വടക്കൻപാട്ടിനെ ഭേദപ്പെടുത്തിയതായിരുന്നുകൂടെ? തീയരുടെയും ഈഴവരുടെയും കുലവൃത്തിയെ സൂചിപ്പിക്കാനായി 'കൊട്ടി' എന്ന പദം പണ്ടുതുടങ്ങി ഉപയോഗിച്ചുവന്നിട്ടുണ്ടെങ്കിൽ, അതു മലയാളഭാഷ സംസാരിക്കുന്ന നാടുകളിലെങ്ങും പ്രചാരപ്പെട്ടിരിക്കണമല്ലൊ. വടക്കൻമലയാളത്തിൽ 'കൊട്ടി' എന്നു വിളിച്ചുവരുന്നില്ല. തെക്കൻദിക്കുകളിലും ആ പദം എല്ലായിടത്തുമില്ല; ചിലെടങ്ങളിലുണ്ടു്; മററുള്ളെടങ്ങളിലില്ല; അതുതന്നെയും ഒന്നു രണ്ടു തലമുറയ്ക്കു മുമ്പുണ്ടായിരുന്നതായി അറിവില്ല. തിരുവിതാംകൂറിൽ നായന്മാരും ഈഴവന്മാരും തമ്മിൽ മത്സരിക്കാറുള്ള കാർത്തികപ്പള്ളിതാലൂക്കിലും ചുററും, പിന്നെ കൊല്ലം, ചിറയിങ്കീഴ്താലൂക്കുകളിലും ഇക്കാലത്തുള്ളവർ ഈഴവരെ 'കൊട്ടി' എന്നു അധിക്ഷേപിക്കാറുണ്ടു്. എന്നാൽ, ഈഴവർ ധാരാളം

കുടിപാൎപ്പുള്ള തിരുവനന്തപുരം തുടങ്ങിയ തെക്കൻതാലൂക്കുകളിൽ ഈ പദം ഉപയോഗിക്കാറില്ല. ഇരുപതുകൊല്ലം മുമ്പുവരെ, നെയ്യാററിങ്കരതാലൂക്കിൽ, ഇതു് ഉപയോഗിച്ചുകേട്ടിട്ടില്ല; ഇപ്പൊഴും അതു് അവിടെ പരിചിതമായ പദമല്ലെന്നു വിശ്വസിക്കുന്നു. ആ ദിക്കുകളിൽ ഈഴവരെപ്പററി ചീത്തവാക്കു പറഞ്ഞുകേട്ടിട്ടുള്ളതു് 'ചെത്താളി' എന്നാണു്: അവരുടെ തൊഴിൽ തെങ്ങു'ചെത്തുക' ആണെന്നു സൂചിപ്പിക്കുന്നു. ഉത്തരന്മെയും ചെത്തുതൊഴിൽ നടത്തിവരുന്നവരെപ്പററിയേ ഉപയോഗിക്കാറുള്ളു. തെങ്ങുകയറി മദ്യമെടുക്കുന്നവരെ 'ചെത്താളി' എന്നും; പനകയറി ചക്കരക്കള്ളെടുക്കുന്ന ചാന്നാന്മാരെ 'പനയേറി' എന്നും പറയാറുണ്ടു്. എന്നാൽ, കൊട്ടികൾ എന്നു വിളിപ്പാൻ അവരുടെ തൊഴിലിൽ 'കൊട്ടൽ' ആണു മുഖ്യമെന്നു ഗണിക്കാറില്ല. തെങ്ങുചെത്തൽ എന്നല്ലാതെ, തെങ്ങുകൊട്ടൽ എന്നു പറഞ്ഞുകേട്ടിട്ടില്ല. ആകെക്കൂടി, 'കൊട്ടി' എന്ന പദം സൎവ്വസാധാരണമല്ലെന്നു നിശ്ചയംതന്നെ.

* *

കൊട്ടി എന്ന പദത്തിന്നു "പ്രത്യേകം ആക്ഷേപസൂചകമായ ഒരൎത്ഥം" വരാൻ കാരണമായി, മേനോനവർകൾ, തീയരുടെയും ഈഴവരുടെയും ഉൽപത്തിയെപ്പററി പറയുന്ന ചരിത്രമാണു് ഇതിലധികം വിചിത്രം. "ഈഴവരും നായന്മാരും നമ്പൂരിമാരും ഒരേവൎഗ്ഗത്തിൽപെട്ടവരാണു്; ഒരുകാലത്തു് ഒരേവൎഗ്ഗമായിത്തന്നെ ഇരുന്നു; തൊഴിൽവ്യത്യാസംകൊണ്ടു ജാതിഭേദങ്ങൾ ഉണ്ടായി... ഇതു വാസ്തവമാണെന്നൂഹിക്കാൻ വടക്കൻപാട്ടുകളിലും ചില ലക്ഷ്യങ്ങളുണ്ടു്" — എന്നു മുഖവുരയായി പറഞ്ഞശേഷം, ഈഴവർ പാതിത്യംകല്പിക്കാനുള്ള കാരണം വിവരിക്കുന്നതാവിതു്:—

"പണ്ടു സിലോൺദ്വീപും ഇൻഡ്യയും യോജിച്ചാണു കിടന്നിരുന്നതു്. രണ്ടിലെയും ജനങ്ങൾ ദ്രാവിഡവൎഗ്ഗത്തിൽ പെട്ടവരായിരുന്നു. നായന്മാരും ദ്രാവിഡന്മാർ തന്നെ... സിലോൺ ഇൻഡ്യയിൽനിന്നു സമുദ്രത്താൽ വേർപെട്ടതിൽ പിന്നീടും അവിടത്തുകാരും മലയാളത്തുകാരും തമ്മിൽ ഇടപാടുകൾ നടന്നുവന്നു. ചില നായന്മാർ ഒരിക്കൽ സിലോണിൽ പോയി തിരിയെ വന്നപ്പൊൾ സിലോണിലെ സ്വജനങ്ങളിൽനിന്നു തെങ്ങുകൃഷിയും തെങ്ങുചെത്തലും പഠിച്ചുകൊണ്ടുവരുകയോ ചില ആളുകളെ കൂടെക്കൊണ്ടുവരുകയോ ചെയ്തു...... മദ്യമുണ്ടാക്കുന്ന ജോലി ചെയ്കയും മദ്യമുപയോഗിക്കയും ചെയ്തുതുടങ്ങിയ സ്വജനങ്ങളെ നായന്മാരിൽ ഒരു വലിയഭാഗം തങ്ങളുടെ കൂട്ടത്തിൽ കൂട്ടാതെയായി...... സംബന്ധികൾ... കൂട്ടിനടത്തിയതുകൊണ്ടു അവരെയും ഭൂരിപക്ഷക്കാർ മാററിനിറുത്തി. ഇങ്ങിനെയാണു് ഈഴവസമുദായമുണ്ടായതു്...."

മേനോനവർകളുടെ ഈ പ്രതിജ്ഞകൾ ചരിത്രത്തിന്നും, ജനസമുദായശാസ്ത്രത്തിന്നും, നരവംശവിജ്ഞാനീയത്തിന്നും, മററുപല സംഗതികൾക്കും വിരുദ്ധമാണെന്നു പറയാതെ കഴികയില്ല. സിലോണും ഇന്ത്യയും യോജിച്ചുകിടന്നിരുന്നതായി പറയുന്ന കാലത്തു് തെക്കേ ഇന്ത്യയിൽ ദ്രാവിഡന്മാർ പ്രവേശിച്ചിട്ടുണ്ടായിരുന്നില്ല. സിലോണിൽ പാൎത്തിരുന്നവർ നീഗ്രിറെറാവംശക്കാരും നാഗവംശക്കാരും ആയിരുന്നതല്ലാതെ, ദ്രാവിഡരായിരുന്നില്ല. രാമായണകഥ നടന്ന കാലത്തു് സിലോണും ഇ

ന്ത്യയും സമുദ്രത്താൽ വേറുപിരിക്കപ്പെട്ടിരുന്നുവല്ലൊ; ആ കഥ നടന്നതു് ക്രിസ്തുവിന്റെ മുമ്പത്തെ പതിനഞ്ചാംനൂററാണ്ടിന്നു മുമ്പായിരുന്നു. നാഗവംശക്കാരരായും നീഗ്രിറെറാവംശക്കാരരായും — പ്രത്യേകിച്ച നീഗ്രിറെറാകൾ — തെക്കെ ഇന്ത്യയിൽ വന്നശേഷമായിരുന്നു, ക്രിസ്തുവിന്റെ മുമ്പു് പതിനൊന്നാം ശതാബ്ദത്തിലിടക്കു, ദ്രാവിഡന്മാർ തെക്കെ ഇന്ത്യയിലെത്തിയതു്. ആ സ്ഥിതിക്കു്, സിലോണും ഇന്ത്യയും ഒന്നായി കിടന്നിരുന്ന പണ്ടെക്കാലത്തു ദ്രാവിഡന്മാർ അങ്ങട്ടുമിങ്ങട്ടും സഞ്ചരിച്ചിരുന്നു എന്നു സാധിക്കുവാൻ ന്യായമെവിടെ? അതിരിക്കട്ടെ. സമുദ്രം ഇടയിൽ വന്നതിന്റെ ശേഷവും നായന്മാർ സിലോണിൽപോയ്‌വന്നിരുന്നു പോൽ! നായന്മാർ എന്നൊരു വർഗ്ഗം എന്നുണ്ടായി? ആ വർഗ്ഗത്തിന്നു സിലോണിൽ സ്വജനങ്ങൾ ഉണ്ടായിരുന്നുവെങ്കിൽ, ആ വർഗ്ഗം അവിടെ ഇപ്പോൾ തീരെ ഇല്ലാതാവാൻ കാരണമെന്തു്? ഈ പ്രശ്നങ്ങൾ ആലോചിച്ചാൽ, മേനോനവർകൾക്കു് നില്ക്കള്ളിയില്ലെന്നു വരും. നമ്പൂരിമാരും നായന്മാരും ഈഴവരും ഒരുവർഗ്ഗമായിരുന്നില്ല. നമ്പൂരിമാർ ആര്യവർഗ്ഗത്തിൽ ഉൾപ്പെട്ടവരാകുന്നു; നായന്മാർ നാഗദ്രാവിഡവംശങ്ങൾ തമ്മിൽ കലർന്നുണ്ടായ സന്തതികളാകുന്നു; ഈഴവർ തെക്കെഇന്ത്യയിൽ തന്നെ ജാതമായ ഒരു വർഗ്ഗം— പണ്ടത്തെ തമിഴരിൽ ഒരു വിഭാഗം— ആകുന്നു. ഈഴവർ സിലോണിൽനിന്നു വന്നവരല്ലെന്നും അനുമിക്കപ്പെട്ടിരിക്കുന്നു. തമിഴ്‌നാട്ടിൽനിന്നു് ആദ്യം മലയാളക്കരക്കു വന്ന ഈഴവർ, നായന്മാരുടെയും മററും സമ്പ്രദായമനുസരിച്ച് മരുമക്കത്തായക്കാരായി, 'തീയന്മാർ' എന്ന ജാതിയായ്ത്തീർന്നു; പില്ക്കാലത്തു വന്നവർ, മക്കത്തായക്കാരായിത്തന്നെ 'ഈഴവർ' എന്ന ജാതിയുമായി. മേനോനവർകളുടെ വാദപ്രകാരം, നായന്മാർക്കു പാതിത്യം ഭവിച്ചിട്ടാണു് ഈഴവർ ഉണ്ടായതെങ്കിൽ, ക്രിസ്ത്വാബ്ദം പത്താംനൂററാണ്ടിൽ തമിഴ്‌രാജ്യങ്ങളിൽ ഈഴവർ എന്നൊരു സമുദായം ഉണ്ടായിരിപ്പാൻ സംഗതി എന്തു്? മലയാളക്കരയിൽനിന്നു് പതിതന്മാരായ നായന്മാർ തമിഴ്‌നാട്ടിലേക്കു പോയി കുടിപാർത്തുവെന്നോ? അവിടെ ചെന്നു മക്കത്തായം സ്വീകരിച്ചുവോ? ഇപ്പോൾ തമിഴനാടുകളിൽ ചാന്നാർ എന്നു പറയപ്പെടുന്ന വർഗ്ഗക്കാർ പണ്ടുള്ള ഈഴവവർഗ്ഗക്കാർ തന്നെയെന്നുകൂടി ഓർക്കുമ്പോൾ, മധുരപാനീയം എടുക്കുന്ന തൊഴില്ക്കാർ എന്നർത്ഥമായ 'ഈഴവർ', 'തീയർ' എന്ന പദങ്ങളാൽ കുറിക്കപ്പെടുന്ന ജാതിക്കാരുടെ ഉത്ഭവം ചില നായന്മാരുടെ സമുദായഭ്രഷ്ടതയിൽനിന്നായിരുന്നാൽ, സംഖ്യാബലംകൊണ്ടു നായന്മാരോടു കിടനില്ക്കാൻ കഴിയുന്ന ഒരു ജാതിക്കാർ നായന്മാരുടെ സമീപസ്ഥന്മാരായ് കൂടുവാൻ വഴിയില്ലായിരുന്നു എന്നു ബോധപ്പെടും. ജാതിഭേദവിചാരത്തെ ഗണ്യമാക്കാത്ത ഇക്കാലത്തുകൂടി, ജാതിഭ്രഷ്ടന്മാരായ ഏതാനും ചിലരിൽ നിന്നു കാലാന്തരത്തിൽ ഒരു മഹാസമുദായം ഉണ്ടാവുന്നില്ലെന്നും ഉണ്ടാവാൻ സംഗതിയില്ലെന്നും കാണുമ്പോൾ, ജാതിഭേദത്തെ മുറുകെപ്പിടിച്ചിരുന്ന പഴയകാലത്തു, "തെങ്ങുകൃഷിയും തെങ്ങുചെത്തലും" അഭ്യസിച്ച പതിതന്മാരായ എട്ടുപത്തു — അഥവാ നൂറാവട്ടെ — നായന്മാരിൽ നിന്നു്, നായർസമുദായത്തിന്റെ ഭൂരിപക്ഷത്തോടു സാമ്യം നില്ക്കാൻ തക്ക ഒരു മഹാസമുദായം ഉണ്ടായി എന്നു വിചാരിപ്പാൻ യാതൊരു ന്യായവുമില്ല. എന്തെന്നാൽ: ജനസംഖ്യയുടെ വർദ്ധന, ഭ്രഷ്ടന്മാരല്ലാത്ത ഭൂരിപക്ഷനായന്മാരുടെ സമൂഹത്തിലും, പതിതന്മാരായ അല്പപക്ഷക്കാരുടെ സമൂഹത്തിലും, ഒരേ ക്രമത്തിലല്ലേ വരുവാൻ ന്യായമുള്ളൂ. ഇതിലധികം ഇപ്പോൾ വിസ്തരിപ്പാൻ സൗകര്യമില്ല. മേനോനവർകൾ നായന്മാരെപ്പററി പറഞ്ഞതൊക്കെ അസംബന്ധമെന്നു മാത്രം ചുരുക്കിപ്പറയാം.

# ആത്മപോഷിണി

പുസ്തകം ൩. | ൧൦൯൪ വൃശ്ചികം. | ലക്കം ൫.

## സ്വാതന്ത്ര്യം.
(൧)

"സ്വാതന്ത്ര്യം എന്താണെന്നു ശരിയായി ആക്കും മനസ്സിലായിട്ടുണ്ടെന്നു തോന്നുന്നില്ല. അതിനെപ്പററി ശരിയായ ഒരു വിവരണം അമേരിക്കക്കാക്ക് ഇപ്പോൾ അത്ത്യാവശ്യമാകുന്നു. എല്ലാവരും സ്വാതന്ത്ര്യത്തിനുവേണ്ടി യുദ്ധംചെയ്യുന്നു എന്നു പറയുന്നു. എന്നാൽ, ആ വാക്കു മനസ്സിലാക്കിയിരിക്കുന്നതു പലവിധത്തിലാണെന്നു കാണുന്നു. സ്വാതന്ത്ര്യം എന്നതു്, ഓരോരുത്തനും യഥേഷ്ടം പ്രവത്തിക്കുന്നതിനും അവനവന്റെ പ്രയത്നഫലങ്ങളെ വിനിയോഗിക്കുന്നതിനുമുള്ള സൌകൎയ്യമാണെന്നു ഒരുകൂട്ടരും; ചുരുക്കം ചിലയാളുകൾക്കു മററുള്ളവരോടു ഇഷ്ടംപോലെ പ്രവത്തിക്കുന്നതിനും അവരുടെ വസ്തുവകകളെ ഉപയോഗിക്കുന്നതിനുമുള്ള ശക്തിയാണെന്നു മറെറാരുകൂട്ടരും വിചാരിച്ചുവരുന്നു" — എന്നു് ഐക്യനാടുകളിലെ പ്രെസിഡെന്റായ എബ്രഹാം ലിങ്കൺ എന്ന മഹാൻ പറഞ്ഞിരിക്കുന്നു. നാം സാധാരണ ഉപയോഗിച്ചുവരുന്ന വാക്കുകളുടേയും ശരിയായ അത്ഥം എന്താണെന്നു് ആലോചിക്കുമ്പോൾ, വളരെ കുഴപ്പം ഉണ്ടാകുന്നു. 'സ്വാതന്ത്ര്യ'ത്തെ ഇരുനൂറുവിധത്തിൽ വിവരിച്ചിട്ടുണ്ടു എന്നു മോർലിപ്രഭു ഈയിടെ ഉണ്ടാക്കിയ ഒരു പുസ്തകത്തിൽ എടുത്തുപറഞ്ഞിരിക്കുന്നു. ബാഹ്യമായ അധികാരത്തിനു കീഴ്പെടാതെ യഥേഷ്ടം പ്രവത്തിക്കുന്നതിനുള്ള സൌകൎയ്യമാകുന്നു സ്വാതന്ത്ര്യം എന്നു സാധാരണ പറയുന്നു. മനുഷ്യർ ഒരു സമുദായജീവിയായ സ്ഥിതിയ്ക്കു്, പൂണ്ണമായി യഥേഷ്ടം പ്രവത്തിക്കണമെങ്കിൽ ഏകാന്തവാസം ചെയ്താലേ സാധിക്കയുള്ളൂ. നാടും നഗരവും വിട്ടു് ജീവിതമത്സരത്തിൽ ഇറങ്ങാതെ ഭയപ്പെട്ടു് ഏകാന്തമായി ജീവിതം കഴിച്ചുകൂട്ടുന്ന ഒരാളെക്കൊണ്ടു ലോകത്തിനു ഗുണമൊന്നുമില്ല. ഈശ്വരഭജനത്തിനായി ഏകാന്തവാസം ചെയ്യുന്നമെന്നു ശഠിക്കുന്നവർ ഭീരുക്കൾ മാത്രമാകുന്നു. ജീവിതകാലത്തിൽ അവനവന്റെ സ്ഥാനം ഏററവും യോഗ്യമായി പ്രവത്തിച്ചു വിജയംനേടുന്നവൻ

മാത്രമേ പുരുഷനാകുന്നുള്ളു. അവന്റെ ജീവിതമാതൃക അനുകരണീയമാകുന്നു.

"സന്മാർഗ്ഗം മാത്രം സ്വാതന്ത്ര്യമുള്ളതാകുന്നു" എന്നു ആംഗ്ലേയകവിശ്രേഷ്ഠനായിരുന്ന മിൽട്ടൺ പറഞ്ഞിരിക്കുന്നു. സന്മാർഗ്ഗം എന്നു പറയുമ്പോൾ മനുഷ്യർ സമുദായത്തിൽ ജീവിക്കുന്നു എന്നും, സമുദായത്തിലെ മറ്റുള്ള അംഗങ്ങളോടുകൂടെ ചേർന്നു പ്രവർത്തിക്കുന്നു എന്നും വ്യഞ്ജിക്കുന്നു. ഒരാളുടെ പ്രവൃത്തി മറ്റൊരാളുടേതിനോടോ അനേകം ആളുകളുടേതിനോടോ സംബന്ധിപ്പിച്ചാകുന്നു എന്നു വരുമ്പോൾ, ബാഹ്യമായ ശക്തിയുടെ പ്രേരണയുണ്ടാകുന്നു. അവനു യഥേഷ്ടം പ്രവർത്തിക്കുന്നതിനുള്ള സൌകര്യത്തിന്നു ഒരു അതിരുണ്ടാകുന്നു. ഒരു സമുദായാംഗമായും മതാനുസാരിയായും പൌരനായും, ഒരാളുടെ പ്രവൃത്തികൾ സമുദായത്തിന്റെയോ മതത്തിന്റെയോ രാജ്യത്തിന്റെയോ നിബന്ധനകൾകൊണ്ടു വ്യവസ്ഥപ്പെടുത്തുന്നു. ഈ നിബന്ധനകൾ തന്റെ ശരീരമാനസികശക്തികളുടെ പൂർണ്ണമായ വളർച്ചയ്ക്കു സഹായിക്കുന്നതാകുന്നു എന്നറിഞ്ഞു അവയെ സ്വമനസ്സാലേ മാത്രമല്ല അത്യാഗ്രഹത്തോടുകൂടിയും അനുസരിച്ചു പ്രവർത്തിക്കുന്നതാകുന്നു സ്വാതന്ത്ര്യം. പൂർണ്ണമെയുള്ള ചില നിബന്ധനകൾകൊണ്ടു തന്റെ പ്രവൃത്തികൾക്കു ഒരതിരുണ്ടായിട്ടുണ്ടെങ്കിലും, അവയുടെ ഫലമായി തനിക്കു പൂർണ്ണഭാഗ്യം സിദ്ധിക്കുമെന്നു ദൃഢമായ വിശ്വാസമുള്ളതുകൊണ്ടു അവയെ ഹൃദയപൂർവ്വം അനുസരിക്കുകയും, അനുസരിക്കുന്നതിനു മറ്റുള്ളവരെ പ്രേരിപ്പിക്കുകയും ചെയ്യും. ഈ നിബന്ധനകൾ "ഇന്നലെയും ഇന്നും ഉണ്ടാക്കപ്പെട്ടവയല്ല; ശാശ്വതമായി നില്ക്കുന്നതും, അവയെ എന്നുണ്ടാക്കി എന്നു മനുഷ്യനറിവാൻ പാടില്ലാത്തതുമാകുന്നു" എന്നു സൊഫോക്ലിസ് പറയുന്നു. ഭരിക്കപ്പെടുന്നവരുടെ സമ്മതമില്ലാതെയുള്ള ഭരണം അടിമത്തമാണെന്നു സ്വിഫ്റ്റു പറഞ്ഞിരിക്കുന്നു. നിബന്ധനകളെ മനുഷ്യൻ പൂർണ്ണമായി സമ്മതിച്ചു പ്രവർത്തിക്കുമ്പോൾ, പുറത്തുനിന്നു ഒരു ശക്തിയുള്ളതായി തോന്നുകയില്ല. മനുഷ്യന്റെ മനസ്സും പുറമേയുള്ള ചട്ടങ്ങളും തമ്മിൽ പൂർണ്ണമായ യോജിപ്പുണ്ടാകുമ്പോൾ പൂർണ്ണമായ സ്വാതന്ത്ര്യമാവുന്നു. ബുദ്ധിപൂർവ്വമായും സന്തോഷകരമായുമുള്ള ഒരു യോജിപ്പില്ലാതെ ഭാഗ്യമുണ്ടാകയില്ല. ഭാഗ്യം എന്നതു മനുഷ്യന്റെ ഏററവും അത്യുത്തമമായ വളർച്ചയാകുന്നു. മനുഷ്യന്റെ ശക്തികളുടെ പൂർണ്ണവളർച്ചയ്ക്കു പ്രതിബന്ധമുണ്ടാകുമ്പോൾ സ്വാതന്ത്ര്യമില്ലാതെയാകുന്നു. മനുഷ്യശക്തികളുടെ പൂർണ്ണവളർച്ചയുണ്ടാകത്തക്കവണ്ണം അവയെ ഉത്സാഹത്തോടുകൂടി വിശിഷ്ടമായി ഉപയോഗിക്കുന്നതാകുന്നു ഭാഗ്യം, എന്നു അരിസ്റ്റാട്ടിൽ വിവരിക്കുന്നു. ഇപ്രകാരമുള്ള വളർച്ചയ്ക്കു പ്രതിബന്ധങ്ങളായിരിക്കുന്ന നിബന്ധനകളെ സമുദായമോ മതമോ രാജ്യമോ സൃഷ്ടിച്ചാൽ, അവിടെ സ്വാതന്ത്ര്യമില്ല. ജാതിവ്യത്യാസം മനുഷ്യശക്തികളുടെ പൂർണ്ണവളർച്ചയ്ക്കു പ്രതിബന്ധമാകയാൽ സ്വാതന്ത്ര്യേച്ഛുക്കൾ അതു വകവയ്ക്കരുതു്. ഓരോരുത്തനും അവനവന്റെ ശക്തിക്കനുസരിച്ചു അഭിവൃദ്ധിപ്രാപിക്കുവാൻ സൌകര്യം കൊടുക്കണം. കുടുംബത്തിനൊ ജാതിക്കോ പ്രത്യേകം അവകാശങ്ങൾ കൊടുക്കുന്നിടത്തു സ്വാതന്ത്ര്യമില്ല. കുലീനന്മാരായ യുവാക്കന്മാർ പഠിച്ചുവരുന്ന ഒരു സൈനികപാഠശാലയിൽ അദ്ധ്യയനത്തിനു ചെന്ന ദരിദ്രനായ നെപ്പോളിയൻ ബോണ

പ്പാർട്ട് എന്ന യുവാവു് അവരുടെ പദവികൾ കണ്ടും അവരുടെ ആക്ഷേപങ്ങൾ സഹിച്ചും പ്രഭുസംഘത്തോടു വിരോധമുള്ളവനായി തീർന്നു. മുപ്പതുസംവത്സരം കഴിഞ്ഞു് ഫ്രാൻസിലെ ചക്രവർത്തിയായപ്പോൾ, നെപ്പോളിയൻ ജനങ്ങളുടെ പ്രത്യേകമായ അവകാശങ്ങൾ നിർത്തൽചെയ്തു. ഫ്രാൻസിലെ ഏതുദ്യോഗവും സാമർത്ഥ്യത്തിൻെറ പ്രതിഫലമായി കൊടുക്കപ്പെടുമെന്നു അദ്ദേഹം പ്രസ്താവിച്ചു. ഒരുത്തൻെറ ദേഹവും വസ്തുക്കളും കുഡുംബവും രാജ്യവും ശത്രുക്കളിൽനിന്നു രക്ഷിക്കുവാൻ ആയുധാഭ്യാസം ചെയ്യുന്നതിനുള്ള അവകാശം എല്ലാ പൌരന്മുള്ള ജന്മാവകാശമാകുന്നു. അതു പ്രത്യേകജാതിക്കു മാത്രമേ പാടുള്ളു എന്നു നിശ്ചയിക്കുന്നിടത്തു സ്വാതന്ത്ര്യമില്ല. മതസംബന്ധമായ കാര്യങ്ങളിൽ വിശ്വാസമോ അവിശ്വാസമോ അവലംബിക്കുന്നതിനു എല്ലാവർക്കും പൂർണ്ണമായ അവകാശമുണ്ടു്. അതിനു പ്രതിബന്ധങ്ങളുണ്ടാക്കിയാൽ അവിടെ സ്വാതന്ത്ര്യമില്ല. രാജ്യഭരണകാര്യങ്ങളിൽ എല്ലാവർക്കും ഒരുപോലെ പ്രവേശം നൽകുന്നില്ലെങ്കിൽ, പ്രവേശം ലഭിക്കാത്തവർ സ്വാതന്ത്ര്യമില്ലാത്തവരായിത്തീരുന്നു. രാജ്യത്തിൽ ഊർജ്ജിതമായി നടക്കുന്ന ശിക്ഷാനിയമങ്ങൾ എല്ലാവർക്കും ഒരുപോലെ ഇരിക്കേണ്ടതാകുന്നു. നീതിന്യായക്കോടതികളിൽ ആർക്കും പ്രവേശം ഉണ്ടായിരിക്കണം. മറെറാരുവനെ ഉപദ്രവിക്കുന്ന കുററത്തിൽനിന്നു രക്ഷപ്പെടുന്നതിനു് ഒരുവൻെറ ജാതിയൊ കുലമൊ കുഡുംബമൊ സഹായമായിരിക്കരുതു്. ഇംഗ്ലണ്ടു് രാജ്യചരിത്രം, സാക്ഷാൽ സ്വാതന്ത്ര്യത്തിൻെറ വളർച്ചയുടെ ചരിത്രം ആകുന്നു. ഇൻഡ്യൻഗവർമെൻറു ഈസ്റ്റിൻഡ്യാകമ്പനിക്കാരിൽനിന്നു് ബ്രിട്ടീഷ് പാർലിമെൻറിനെ ഏല്പിച്ചപ്പോൾ, ശ്രീമതി വിക്ടോറിയാ മഹാരാജ്ഞി ഇൻഡ്യയിലെ ജനങ്ങളോടും പ്രഭുക്കന്മാരോടും പ്രസ്താവിച്ച വിളംബരം ഇൻഡ്യയിലെ പൌരന്മാരുടെ സ്വാതന്ത്ര്യത്തിൻെറ അസ്ഥിവാരമാകുന്നു. ഇൻഡ്യൻമഹാരാജ്യത്തിലെ ജനങ്ങൾ മുമ്പൊരിക്കലും അനുഭവിച്ചിട്ടില്ലാത്ത സ്വാതന്ത്ര്യത്തെ ആ വിളംബരത്തിന്മേൽ ഉറപ്പിച്ചു വളർത്തുന്നതിനു പ്രതിബന്ധങ്ങളായ നിബന്ധനകളെ ഉന്മൂലനം ചെയ്യുക എന്നതു് ഉത്തമന്മാരായ പൌരന്മാരുടെ കടമയാകുന്നു.

ചങ്ങനാശ്ശേരി.

—വി. ഐ. തോമസ്.

## ആചാരപരിഷ്കാരത്തിൻെറ ആവശ്യകത.

"കാലത്തിനൊത്ത കോലം" എന്ന പഴഞ്ചൊല്ലു് എല്ലാവർക്കും നല്ല പരിചയമുള്ള ഒന്നായിരിക്കണം. അതു് ഒരു 'പഴഞ്ചൊല്ലു്' ആയതുകൊണ്ടു്, ഒന്നുമില്ലെങ്കിലും, അതിൻെറ പൌരാണികത്വംകൊണ്ടെങ്കിലും മാമൂൽപക്ഷക്കാരായ ആളുകൾക്കും അതു് ഹിതമായ ഒന്നായിരിക്കുമെന്നു് വിശ്വസിക്കുന്നു. ഈ പഴഞ്ചൊല്ലിൻെറ അർത്ഥചിന്തനത്തിൽ, ആചാരപരിഷ്കാരത്തിൻെറ ആവശ്യകത എന്ന വിഷയത്തി

ന്റെ മൂലതത്ത്വം മുഴുവൻ അന്തർഭവിച്ചിരിക്കുന്നു, എന്നു തീർച്ചയായി പറയാം. "ആറു നാട്ടിൽ നൂറു ഭാഷ" "ചേര തിന്നും നാട്ടിൽ ചെന്നാൽ, നടുക്കണ്ടം" എന്നും മററും ഉള്ള 'മററു' അനേകം പഴഞ്ചൊല്ലുകൾ, ആദ്യം പറഞ്ഞ പഴഞ്ചൊല്ലിന്റെ സഹായികളായി അതിനെ താങ്ങിനില്ക്കുന്നുണ്ട്. 'പഴഞ്ചൊല്ലിൽ പതിരില്ല' എന്നുള്ള തത്ത്വവും, ഈ അവസരത്തിൽ പ്രത്യേകം ഓർക്കേണ്ടതാണ്. സംസ്കൃതഭാഷയിലുള്ള ഏതാദൃശ നീതിവാക്യങ്ങളെ അലംഘ്യങ്ങളായ പ്രമാണങ്ങളായി സ്വീകരിച്ച് അനുഷ്ഠിക്കാൻകൂടി പലരും തയ്യാറാണ്; മലയാളത്തെ സംബന്ധിച്ചേടത്തോളം, മലയാളികളെങ്കിലും ഈ മലയാളനീതിവാക്യങ്ങൾക്ക് അത്രത്തോളം വില വയ്ക്കേണ്ടത് ആവശ്യകം തന്നെയാണ്.

സമുദായത്തിന്റെ അവസ്ഥ, മിക്കവാറും, ജീവജന്തുക്കളുടേതിന്നൊപ്പമാകുന്നു. സമുദായത്തിന് ഉൽപത്തി, വൃദ്ധി, ലയം മുതലായവ ഉണ്ടെന്ന് ആരും സമ്മതിക്കും. ലോകചരിത്രത്തിൽ ഇതിന്ന് എത്രയോ ദൃഷ്ടാന്തങ്ങളുണ്ടല്ലോ. വളർച്ച ഉള്ള ഒരു വസ്തുവിന്റെ ശരീരത്തിന്, പ്രതിക്ഷണം മാററങ്ങൾ ഉണ്ടായിരിക്കുമെന്നുള്ളതും നിശ്ചയമാണ്; അതുകൊണ്ട്, അതിന്റെ ബാഹ്യാഭ്യന്തരജീവിതത്തിനുള്ള ഉപകരണങ്ങൾക്കും മാററം ഉണ്ടാവുക അവശ്യംതന്നെ. അങ്ങനെ മാററം ഉണ്ടാകാതിരിക്കയോ, ഉണ്ടാക്കിക്കൊടുക്കാതിരിക്കയോ ചെയ്യുന്നുവെങ്കിൽ, അതിന്റെ നിഷ്പ്രതിബന്ധമായ വളർച്ചയ്ക്കു തടവ് ഉണ്ടാകയും, അതു അതിന്ന് ഹാനി നൽകയും ചെയ്യുന്നതും നിശ്ചയംതന്നെ. ഒരു കൊച്ചുകുട്ടിക്കു ആവശ്യമുള്ള ആഹാരസാധനങ്ങളും വസ്ത്രാദികളും ഒരു പ്രായമായ ആൾക്കു മതിയാകാതെയും അനുരൂപമല്ലാതെയും വരുന്നില്ലേ? സമുദായത്തിന്റെയും അവസ്ഥ ഇതുതന്നെ. സമുദായം എന്നത് അതിലുൾപ്പെട്ട വ്യക്തികളുടെ സമ്മേളിതമായ ഒരു അവസ്ഥ ആകയാൽ, വ്യക്തികളുടെ അതാതുകാലത്തെ സ്ഥിതി അനുസരിച്ച് സമുദായത്തിന്റെ സ്വന്തമായുള്ളവയും, മററു സമുദായങ്ങളോടുള്ള സംബന്ധം പ്രമാണിച്ചുള്ളവയും ആയ സംഗതികളിൽ മാററം ആവശ്യകമായി വരുന്നു.

മനുഷ്യർക്ക് ആഹാരാദികാര്യങ്ങളിൽ നിയമം ചെയ്യുന്നതിന് ശരീരസ്ഥിതി സംബന്ധിച്ചുള്ള പ്രകൃതിനിയമങ്ങൾ ആധാരമായിരിക്കുന്നു. അവയെ ലംഘിക്കുന്നുവെങ്കിൽ, രോഗങ്ങൾ ബാധിക്കുന്നതിനും തന്മൂലം നശിക്കുന്നതിനുകൂടിയും, ഇടവരും. ഇതു നമുക്ക് എന്നും കണ്ടും അനുഭവിച്ചും അറിയാം. എന്നാൽ സമുദായത്തിന്റെ വളർച്ചയ്ക്കു അനുസരിച്ചു വേണ്ട നിയമങ്ങളെ ലംഘിക്കുന്നതായാൽ, അതിനെ ബാധിക്കുന്ന രോഗങ്ങളും, ആ വഴിക്ക് ഉണ്ടാകുന്ന നാശങ്ങളും മുൻപറഞ്ഞതുപോലെ അത്ര പ്രത്യക്ഷങ്ങളല്ല. അതുകൊണ്ടായിരിക്കണം സാധാരണ ജനങ്ങൾ ഇക്കാര്യത്തിൽ അത്ര ശ്രദ്ധിക്കാത്തത്. നമ്മൾക്കു രോഗം ഉണ്ടായാൽ, ഉടൻ വൈദ്യനെ അന്വേഷിക്കുന്നു; പരിഹാരമാർഗ്ഗം ആലോചിക്കുന്നു; അതിന്മണ്ണം പ്രവർത്തിക്കുന്നു. എന്നാൽ സമുദായത്തിന്നു രോഗം ബാധിക്കുമ്പോൾ, അതിനെക്കുറിച്ച് അത്ര ഗണ്യമായവിധത്തിൽ ആലോചിക്കയോ, പ്രതിവിധികൾ തുടങ്ങുകയോ അത്ര സാധാരണമായി കാണുന്നില്ല. ഇതിനു കാരണം, ആ രോഗരക്ഷയെപ്പററി പരിജ്ഞാനം ഇല്ലായ്മയും;

സമുദായം ആരുടേയും വക അല്ലായ്കയാലും എല്ലാവരുടേയും ആകയാലും, ചുമതലയെ കുറിച്ചു നിഷ്കൎഷ ഇല്ലായ്കയും, ആയിരിക്കാം. എന്നാൽ ഒരുത്തനു രോഗബാധ ഉണ്ടായാൽ, ദോഷം ഒരാൾക്കെ വരു. സമുദായത്തിനു രോഗം ബാധിച്ചാൽ, ആ 'ഒരുത്തന്മാർ' അടങ്ങിയ ഒരു സമുദായം മുഴുവൻ തന്നെയാണു് നശിച്ചുപോവുക. അതുകൊണ്ടു്, ഈ രണ്ടാമത്തെ സംഗതി എത്രയും ഗൗരവം ഏറിയ ഒന്നാണെന്നു വെളിവാകുന്നുണ്ടല്ലോ. അതിനാൽ ജനസമുദായപ്രധാനികൾ സ്വസമുദായത്തിന്റെ ഗതിയെ വളരെ ശ്രദ്ധയോടെ സൂക്ഷിക്കയും, വളൎച്ചയെ സംരക്ഷിക്കയും, അമിതമായ ഗതിയെ 'ബ്രേക്ക്' ഇട്ടു തടയുകയും, വേണ്ടുന്ന വേഗത്തെ ഉണ്ടാക്കിക്കൊടുക്കുന്നതിന് 'കൊഴുപ്പു്' ഇട്ടുകൊടുക്കയും, ഗതി വഴിയിൽനിന്നു തെറ്റിപ്പോകാതെ സൂക്ഷിക്കയും, പ്രതിബന്ധങ്ങളെ മാററുകയും ചെയ്യേണ്ടതു് അത്യാവശ്യമാണു് എന്നു സിദ്ധമാകുന്നു.

ആചാരങ്ങൾ ആകട്ടെ, സമുദായം പോകേണ്ട വഴിയിൽനിന്നു തെററാതെയും, ക്രമവേഗത്തിലും പോകുന്നതിനു വഴിയിൽ ദൃഢമായി ഉറപ്പിക്കപ്പെട്ടിട്ടുള്ള പാളങ്ങളാണു്. സമുദായത്തിന്റെ ബാല്യദശയ്ക്കു ചേരുന്ന പാളങ്ങൾ, വയസ്സു് ചെല്ലുന്തോറും, ചേരാതെ വരാം. അങ്ങനെ ഉള്ളവയെ തീരെ മാററുക ആവശ്യകമായി വരും. അല്ലെങ്കിൽ, സമുദായം മുൻപോട്ടു പോകാതെ നിലയ്ക്കു നിന്നുപോകുന്നതിനോ, വഴി തെററി കുണ്ടിൽ വീണു നശിക്കുന്നതിനോ ഇടവരും നിശ്ചയം. അതുപോലെതന്നെ, പല പാളങ്ങളും തേഞ്ഞും പൊടിഞ്ഞും ഉപയോഗിക്കാൻ കൊള്ളാതെ വരും; അവയേയും തീരെ മാററി, പുതിയവയെ പ്രതിഷ്ഠിക്കണം. ചിലവയ്ക്കു് അല്പസ്വല്പം കേടുകൾ വരും; അവയെ സംബന്ധിച്ചേടത്തോളം ആ കേടുകൾ മാത്രം പോക്കി പുതുപ്പിച്ചാൽ മതിയാകും. എന്റെ മോഹം ഒരു വിപ്ലവം ഉണ്ടാക്കി സമുദായാചാരങ്ങൾ മുഴുവൻ മാറിമറിച്ചു കോലാഹലം കൂട്ടണമെന്നല്ല. അതിൽ ഞാൻ നിശ്ചയമായും എതിർകക്ഷിയാണു്. ആലോചിച്ചുനോക്കിയാൽ, അതിന്നു അശേഷം ആവശ്യവുമില്ല. എന്തെന്നാൽ: കാലദേശാവസ്ഥകളുടെ മാററം ആണു്, സമുദായാചാരങ്ങളുടെ പരിഷ്കാരത്തിന്റെ ആവശ്യകതയെ ഉണ്ടാക്കുന്നതു്. ഈ കാലദേശാവസ്ഥകളാലുണ്ടാകുന്ന ഭേദം പെട്ടെന്നുള്ളതല്ല. അവ, മുറയ്ക്കുമുറയ്ക്കു്, ഒന്നൊന്നായിട്ടേ സമുദായത്തെ ബാധിക്കയുള്ളു. അതുകൊണ്ടു് ആലോചിച്ചു്, സമുദായത്തിന്റെ ഉൽഗതിക്കു നിബ്ബാധമായ വിധത്തിൽ പ്രവൎത്തിക്കുന്നതിനു വേണ്ട അവസരം കിട്ടും. ഒന്നൊന്നായും, ആവശ്യംപോലെയും, അങ്ങും ഇങ്ങും മുട്ടി കേടുവരാതെയും, വേണ്ടതു ചെയ്താൽ മതിയാകും. അതു ചുമതലക്കാൎക്കു ഭാരമായോ, സ്ഥിതിസ്ഥാപകന്മാൎക്കു് അസഹ്യമായോ തീരുന്നതല്ല. ഒരു രമ്യമായ ഗതിയാണു അഭിലഷണീയമായിരിക്കുന്നതു്. നേരെമറിച്ചു്, വിപ്ലവം പെട്ടെന്നു് പല ഗുണങ്ങൾക്കും കാരണമാകുമെങ്കിലും, താൽക്കാലികമായ അനേകം ദോഷങ്ങൾക്കും സംഗതി വന്നേക്കും. ആ ദോഷങ്ങളിൽ ചിലവ ദീൎഘകാലമോ എന്നെന്നുമോ നിന്നു ഉപദ്രവങ്ങൾ ചെയ്യാനും ഇടവരും. ഇതിന്നു് പ്രസിദ്ധമായി പരന്ത്രീസ്‌വിപ്ലവം സംബന്ധിച്ച സംഭവങ്ങൾ, രാഷ്ട്രീയവിഷത്തിലാണെങ്കിലും, നല്ലവണ്ണം

ചേരുന്ന ഉദാഹരണങ്ങളാണും. 'പയ്യെത്തിന്നാൽ പനയും തിന്നാം' എന്ന നീതിവാക്യം, നമുക്ക് ഈ സംഗതിയിൽ, കരുതലും ബുദ്ധിയും ധാരാളം ഉപദേശിക്കുന്നുണ്ട്.

കരുനാഗപ്പള്ളി. —സി. എസ്. സുബ്രഹ്മണ്യൻ പോററി.

## * ജ്യേഷ്ഠസഹോദരി

(ഒരു ചെറുകഥ)

### 1

ക്രൂരനും ദുഷ്ടനുമായ ഒരു ഭർത്താവിൻെറ ദുരാചാരങ്ങളെ കുറിച്ചുള്ള പ്രസംഗങ്ങൾ കേട്ടുനിന്നിരുന്ന അയൽവീട്ടിലെ "താര", ഒടുവിൽ ഇപ്രകാരം വിധി ഉച്ചരിച്ചു:— "ഇത്തരത്തിലുള്ള ദുഷ്ടഭർത്താക്കന്മാരുടെ തലയിൽ ഇടിത്തീ വീഴട്ടെ."

ഈ അഭിപ്രായം, അടുത്തുനിന്നിരുന്ന "ശശികല"ക്കു ഒട്ടും രസിച്ചില്ല. അവൾ "ജയഗോപാല"ൻെറ ഭാര്യയാണ്. ഏതൊരു സന്ദർഭത്തിലും ഒരിക്കലും, ഇപ്രകാരം അശുഭമായ വാക്ക യാതൊരു ഭർത്താവിനെ ഉദ്ദേശിച്ചും ഉച്ചരിച്ചുകൂടുന്നതല്ലെന്നും; ഒരു പക്ഷേ ഭവാ വല്ല അഗ്നിയും വരൻെറ മുഖത്തുകാണേണമെന്നുണ്ടെങ്കിൽ തന്നെ, അതു ഭർത്തൃദേഹം ചുരുട്ടുവലിക്കുമ്പോൾ അതിൻെറ അററത്തു എരിയുന്ന അഗ്നിയായാൽ പോരേയെന്നും ആയിരുന്നു അവളുടെ അഭിപ്രായം.

ഈ വാക്കുകൾ കഠിനഹൃദയയായ താരയെ കോപാന്ധയാക്കി. അവൾ ഔദ്ധത്യത്തിൽ ഇപ്രകാരം പറഞ്ഞു:— "ദുഷ്ടനായ ഒരു പുരുഷൻെറ ഭാര്യയായിരിക്കുന്നതിനെക്കാൾ വളരെ നല്ലത്, ഏഴു ജന്മാന്തരങ്ങളിൽ വിധവയായി തീരുന്നതു തന്നെ ആണ്." ഇത്രയും പറഞ്ഞ് അവൾ പരിഭവത്തോടുകൂടി വാദം നിർത്തി ആ സ്ഥലം വിട്ടുപോയി.

ശശികല വിചാരിച്ചു: "ഒരു സ്ത്രീയുടെ മനസ്സിന്ന് ഇത്രയും കാഠിന്യവും നൈരാശ്യവും ഉണ്ടാക്കുന്നതിന്ന മാത്രം ഭർത്താവു എന്തൊരു കുററമാണ് പ്രവർത്തിച്ചിരിക്കുക? എനിക്ക് ആലോചിക്കുന്നതിന്നു കൂടി വഹിയാ"— ഈ സംഗതിയെ കുറിച്ച് അവൾ അധികമധികം ആലോചിക്കുംതോറും, സംഗതിവശാൽ തൽക്കാലം ദൂരദേശത്തേക്കു പോയിരിക്കുന്ന തൻെറ. ഭർത്താവിൻെറ നേരെ ഉള്ള സ്നേഹവും. ആദരവും പൂർവ്വാധികം ശക്തിയോടുകൂടി മനസ്സിനെ ഇളക്കിവിടുവാൻ തുടങ്ങി. തൻെറ ഭർത്താവു കിടക്കാറുള്ള ശയ്യയുടെ സമീപത്തെത്തി വികാരതീവ്രതയോടുകൂടി അവൾ അതിന്മേൽ കമഴ്ന്നുവീണ്, ആ ഭാഗ്യവാൻെറ ഉത്തമാംഗത്തിന്ന് ആധാരമായിരിക്കാറു

---

* ബാബുരവീന്ദ്രനാഥടാഗോർ എഴുതിയത്.

ള്ള പട്ടുതലയണയെ പലവുരു ചുംബിച്ചു. അദ്ദേഹത്തിന്റെ ശരീരസുഗന്ധമാധുരി ഇപ്പോഴും വിടാതെ അവിടെ ലാലസിച്ചിരുന്നതായി നടിച്ച്, അതിനെ സംതൃപ്തിയോടുകൂടി ആസ്വദിച്ചു. ശയ്യാഗൃഹത്തിന്റെ വാതിലുകളെ ബന്ധിച്ച്, അവൾ ഒരു പെട്ടി തുറന്ന് പഴയതും മങ്ങിത്തുടങ്ങിയതും ആയ ഒരു ഛായയും കുറെ എഴുത്തുകളും പുറത്തെടുത്തു. ഛായ തന്റെ ഭർത്താവിന്റേതും; എഴുത്തുകൾ അദ്ദേഹത്തിന്റെ സ്വന്തം കൈയക്ഷരത്തിലുള്ളതും ആയിരുന്നു. അതെല്ലാം തിരിച്ചും മറിച്ചും നോക്കിക്കൊണ്ട് ആനന്ദപാരവശ്യത്തോടുകൂടി കുറെ സമയം കഴിച്ചു. പൂർവ്വകഥകളെ സ്മരിച്ചപ്പോൾ ഉണ്ടായ പുളകസമ്മിശ്രമായ ആനന്ദവും, തൽക്കാലവിരഹത്തെ ഓർത്തുണ്ടായ ദുസ്സഹമായ വ്യസനവും ഇടകലർന്നുള്ള വികാരവിശേഷങ്ങളുടെ തിരക്കിനിടയിൽ നേരം സന്ധ്യയായതുതന്നെ അവൾ അറിഞ്ഞില്ല.

ശശികലയും ജയഗോപാലനും പുതിയ ദമ്പതിമാരല്ല. അവരുടെ വിവാഹം ബാല്യത്തിൽ തന്നെ കഴിഞ്ഞിരിക്കുന്നു. അവർക്ക് സന്താനങ്ങളും ഉണ്ടായിട്ടുണ്ട്. ചിരപരിചിതവും ബാല്യത്തിൽതന്നെ ഉറപ്പിക്കപ്പെട്ടതും ആയ അവരുടെ സമ്മേളനവും സഹവാസവും വിശേഷവിധിയായുള്ള പ്രത്യേക പരിണാമങ്ങൾക്ക് ഒന്നും ഇടയാക്കിയില്ല. സാധാരണ മട്ടിൽ തന്നെ ദിവസങ്ങൾ ഒന്നൊന്നായി കഴിഞ്ഞുപോന്നു. കവിഞ്ഞൊഴുകുന്ന വികാരങ്ങളുടെ സുലഭതയോ തീവ്രതയോ അവരിൽ ആർക്കും ഒരിക്കലും ഉണ്ടായിരുന്നതായി അനുഭവപ്പെട്ടിട്ടില്ല. നീണ്ട പതിനാറുകൊല്ലങ്ങൾ, യാതൊരു ദുഃഖവും കൂടാതെ, രണ്ടുപേരും ഒന്നിച്ചുതന്നെ കഴിച്ചു. ഒരു ദിവസത്തെ വിരഹം പോലും അന്ന് അവർക്ക് അനുഭവിക്കേണ്ടി വന്നിട്ടില്ല. പിന്നീടാണ്, ഒരിക്കൽ, 'കാര്യത്തിരക്കിനാൽ ഭർത്താവിന്ന് നാടുവിടേണ്ടി വന്നത്. ആദ്യവിരഹം സംഭവിച്ച ഇക്കാലത്ത് ഒന്നാമതായി ശശികലയ്ക്ക് അനുരാഗചേഷ്ടകൾ കാണപ്പെട്ടു. മൂടിക്കിടന്നിരുന്ന പ്രേമാഗ്നി കുറേശ്ശ ഉജ്ജ്വലിക്കുവാൻ തുടങ്ങി. വിരഹം സ്ഥൂലശരീരങ്ങളെ അകററിയപ്പോൾ, പ്രേമം സൂക്ഷ്മശരീരങ്ങളെ അധികം അടുപ്പിച്ചു കെട്ടി. ശരീരങ്ങൾ അടുത്തിരുന്ന കാലത്ത് "ഇങ്ങിനെ ഒന്നുണ്ട്" എന്നുകൂടി വിചാരിക്കുവാൻ വഴിയില്ലാതിരുന്ന ചില പുതിയ ശക്തികളും വികാരങ്ങളും ഇപ്പോൾ, ശരീരങ്ങൾ വേർപെട്ടപ്പോൾ, അനിവാര്യമായ ശൌര്യവേഗത്തോടുകൂടി പ്രവർത്തിക്കുവാൻ തുടങ്ങി! ഒന്നിന്റെ അഭാവത്തിലല്ലാതെ, സുലഭതയാൽ ഒരിക്കലും അതിന്റെ യഥാർത്ഥ വില നാം അറിയുന്നതല്ലല്ലോ.

വിവാഹം കഴിഞ്ഞ് വളരെ കൊല്ലങ്ങൾക്ക് ശേഷം, പ്രായപൂർത്തിക്ക് പിമ്പ്, കുറെ കുട്ടികളുടെ മാതാവായതിൽ പിന്നെ, ഇതാ! ഇപ്പോൾ 'ശശികല' ഒരു വസന്തകാലത്തിലെ മദ്ധ്യാഹ്നസമയത്ത് ഏകാകിനിയായി കിടപ്പുമുറിയിൽ കടന്ന്, ഭർത്തൃശയ്യയെ പ്രാപിച്ച്, വിവാഹത്തിനു അടുത്തിരിക്കുന്ന ഒരു യുവതിയെപ്പോലെയോ, അടുത്തു കല്യാണം കഴിഞ്ഞ ഒരു നവോഢയെപ്പോലെയോ അനുഭവിച്ചു തൃപ്തിയാകാത്ത പ്രേമസൌഖ്യങ്ങളെ കുറിച്ച് ഒരവസാനമില്ലാതെ ആലോചിച്ച്, സങ്കല്പത്തിൽ മനസ്സിനെ ലയിപ്പിച്ച് പരമാനന്ദം അനുഭവിക്കുന്നു!! അവളുടെ അറിവുകേടും കൂടാ

തെ തന്നെ, അവളിൽ മുഴുവനും നിറഞ്ഞിരുന്നതും, കണ്ണുകളുടെമുമ്പിൽ കളിച്ചുകൊണ്ടിരുന്നതും ആയ ആ അനുരാഗശക്തിയുടെ പ്രതാപത്തെ ഇപ്പോൾ അവൾ അറിയുന്നു. അതിന്റെ ശബ്ദങ്ങൾ കേൾക്കുന്നു! സ്പർശം അനുഭവിക്കുന്നു! അവളുടെ മനോദൃഷ്ടികൾ താനെ തുറക്കുന്നു! അവൾ കഴിഞ്ഞ കാലത്തിലേക്ക് തിരിഞ്ഞുനോക്കുന്നു. അതികോമളങ്ങളായ പന്ഥാവുകളേയും, രമണീയങ്ങളായ ഹർമ്മ്യങ്ങളേയും, മനോഹരങ്ങളായ ഉദ്യാനങ്ങളേയും, ശുദ്ധജലപരിപൂർണ്ണങ്ങളായ സുന്ദരതടാകങ്ങളെയും അവൾ അവിടെ കാണുന്നു. അതിലൂടെ എല്ലാം, അവൾ ഒരിക്കൽ കടന്നുപോന്നിട്ടുണ്ട്. അന്ന് അതൊന്നുംതന്നെ കണ്ടില്ല. പതിനാറിൽ ചിലപ്പാനം കൊല്ലത്തെ വഴി തിരികെ ചെന്നു ആ വക വിശിഷ്ടസുഖങ്ങളെ അനുഭവിക്കുന്നത് അസാദ്ധ്യം തന്നെ! അവൾ പശ്ചാത്തപിക്കുന്നു. അവൾ ഭാവിയെയെങ്കിലും ഹൃദയംഗമമാക്കിത്തീർക്കുവാൻ ആലോചിച്ചുറച്ചു. "ഇനി, എന്റെ ഭർത്താവ് തിരിച്ചെത്തിയാൽ, എന്റെ സമ്പ്രദായം ഒക്കെ ഞാൻ തീരെ മാറ്റും. വസന്തകാലങ്ങളുടെ സൌഭാഗ്യത്തെ ഞങ്ങൾ അനുഭവിക്കും. ജീവിതം സുഖപ്രദം തന്നെ എന്നു ബോദ്ധ്യപ്പെടുത്തും. കഴിഞ്ഞതെല്ലാം കഴിഞ്ഞു. മനസ്സേ, അടങ്ങിയിരിക്കു. നീ നല്ലപാഠം പഠിച്ചു. നിനക്ക് ജ്ഞാനം ഉദിച്ചു—" എന്നിങ്ങനെ അവൾ നിശ്ചയം ചെയ്തു. ഇതിനു മുമ്പ് എത്ര തവണ ഓരോ 'വാക്കുതർക്ക'ങ്ങളും കലഹങ്ങളും വെറുതെ ഉണ്ടാക്കിത്തീർത്ത് ആഹ്ലാദത്തോടുകൂടി അനുഭവിക്കേണ്ടുന്നതായ ദിവ്യ സമയത്തെ അവൾ ദുർവ്യയം ചെയ്തിട്ടുണ്ട്! ഭർത്താവിന്ന് അതുനിമിത്തം എത്ര നീരസം ജനിച്ചിട്ടുണ്ട്! മനസ്സിന്ന് പരമമായ ജ്ഞാനം ലഭിച്ച മുമുക്ഷുവിനെ പോലെ, അവൾ ഏകാഗ്രചിത്തയായി, പഴയ പാപങ്ങളെ കുറിച്ച് വാസ്തവമായി പശ്ചാത്തപിച്ച്, ഭാവിയെ നിയന്ത്രിക്കുവാൻ ഇപ്പോൾ നിശ്ചയിച്ചു. "ഇനി ഞാൻ ഭർത്താവിനോട് കോപിക്കുകയില്ല. വാശിപിടിക്കയില്ല. അദ്ദേഹത്തിന്ന് പ്രേമപൂർവ്വം പുഞ്ചിരിയോടുകൂടി മധുരവാക്കുകളാൽ സ്വാഗതം പറയും. സ്നേഹലതകളാകുന്ന കൈകളാൽ സ്വീകരിക്കും. അദ്ദേഹത്തിന്റെ കല്പനകളെ ശിരസാവഹിക്കും. നല്ലതാവട്ടെ, തീയതാവട്ടെ, പൂർണ്ണമനസ്സോടു സ്നേഹസമ്മാനത്തോടും കൂടി അദ്ദേഹത്തിന്റെ ഏതു ശബ്ദത്തിന്നും കീഴടങ്ങും. സ്ത്രീകൾക്ക് ഭർത്താവിൽ മീതെ ആരുണ്ട്? ഭർത്താവു സ്ത്രീയുടെ പ്രേമഭാജനമല്ലേ! അദ്ദേഹം ഈശ്വരാംശംതന്നെ അല്ലേ!"

വളരെ കാലത്തോളം ശശികല അവളുടെ മാതാപിതാക്കന്മാരുടെ ഏകസന്താനമായിരുന്നു. അക്കാരണത്താൽ ജയദേവപാലന് — തനിക്ക് ഒരു ചെറിയ ഉദ്യോഗമുണ്ടായിരുന്നു എങ്കിലും — ശശിയുടെ ഭാവിയെപറ്റി ഒട്ടുംതന്നെ ആലോചനയുണ്ടായിരുന്നില്ല. ശശിയുടെ അച്ഛൻ നല്ല സ്വത്തുകാരനായിരുന്നു. നാട്ടുപുറത്ത് ഒരു കുടുംബത്തെ രാജപദവിയിൽ സംരക്ഷിക്കുന്നതിന്ന് അദ്ദേഹത്തിനു സാധിക്കുമായിരുന്നു.

എന്നാൽ അക്കാലത്ത്, ആ കഷ്ടകാലത്തു, തങ്ങളുടെ ജീവകാലത്തിന്റെ അന്ത്യദശയിൽ, ആ വാർദ്ധക്യകാലത്തു ശശിയുടെ മാതാപിതാക്കന്മാർക്കു ഒരു ആൺകുട്ടി ജനിച്ചു. തീരെ മര്യാദയില്ലാതെ

യുള്ള ഈ അനാവശ്യസംഭവത്തിന്ന് ആ
കസ്മികമായി തന്റെ മാതാപിതാക്കന്മാർ
സംഗതിയാക്കിയതിൽ, ശശിക്ക് അല്പം മ
നോവേദനയുണ്ടായില്ലെന്നില്ല. ജയഗോ
പാലനും ഈ സംഭവം ഒട്ടുംതന്നെ തൃപ്തി
കരമായില്ല. ഇന്നലെവരെ തനിക്കുത
ന്നെ കിട്ടുമെന്ന് കരുതി ആശപ്പെട്ടിരുന്ന
മുതലിന്ന്, ഇന്ന് ഒരു പുതിയ അവകാശി
ഉണ്ടായാൽ സന്തോഷം തോന്നുന്ന മനു
ഷ്യനുണ്ടോ?

തങ്ങളുടെ വാർദ്ധക്യത്തിൽ കാക്കാതെ
കിട്ടിയ ഈ അമൂല്യരത്നത്തെ, ശശിയുടെ
അച്ഛനമ്മമാർ അത്യാനന്ദത്തോടും സ്നേ
ഹവാത്സല്യാട്ടുംകൂടി ലാളിക്കയും വിലമതിക്ക
യും ചെയ്തു. ഈ ചെറിയ കുട്ടി അതിന്റെ
ബലം കുറഞ്ഞ ചെറിയ കൈകൊണ്ട് ത
ന്റെ ഭാവിശ്രേയസ്സിനെ എല്ലാം ഒരു നൊ
ടിയിൽ പറിച്ചെടുത്തപ്പോൾ, ജയഗോപാ
ലന്റെ ഭാവം തീരെ മാറി. അയാൾ ആ
സ്സാംരാജ്യത്ത് ഒരു വലിയ ചായത്തോട്ട
ത്തിൽ ഒരു ഉദ്യോഗമായി അങ്ങോട്ടു പോ
യി. നാട്ടിലെങ്ങാനും തന്നെ വല്ലതും നോ
ക്കിയാൽ മതി എന്ന് ബന്ധുക്കൾ നിർബ്ബ
ന്ധിച്ചു. എന്നിട്ടും, തനിക്ക് ആകപ്പാടെ
എല്ലാവരോടും തോന്നിയ വെറുപ്പുകൊ
ണ്ടോ അതല്ലാ, ആസ്സാമിൽ പണിക്കു ക
യററവും അധികസമ്പാദ്യത്തിന്നു തരവും
ഉണ്ടാകുമെന്ന് കരുതിയോ, എന്തോ, അ
യാൾ ഒരുത്തരു പറഞ്ഞതും ചെവിക്കൊണ്ടി
ല്ല. തന്റെ ഭാര്യ—ശശികല— യെയും കു
ട്ടികളേയും പിതൃഗൃഹത്തിലേക്ക് അയച്ച്,
അയാൾ ആസ്സാമിലേക്കു പോയി. ഇങ്ങി
നെ ഒരേററ് ശശിയും ജയഗോപാലനും ത
മ്മിൽ അവരുടെ വിവാഹാനന്തരം ഒന്നാ
മതായി പിരിഞ്ഞത്. ഈ വേറുപാടി
ന്നിടസ്സുണ്ടായ ഒരു സംഗതിയാണ് മുൻ
പ്രസ്താവിച്ചത്.

ഈ വിരഹത്തിന്ന് ഇടയാക്കിയ
പൈതലിനോട്, ശശിക്ക് സാമാന്യത്തി
ലധികം വിരോധം തോന്നി. പുറത്തു പ
റയുവാൻ വയ്യാത്ത വികാരങ്ങൾക്ക് സാ
ധാരണയായി അധികം ശക്തിയുണ്ടാകും;
അത് ശശി അനുഭവിച്ചു. ആ ചെറുകുട്ടി
നിലത്തു കിടന്ന് കൈയും കാലും കുടഞ്ഞു
കരയുമ്പോഴെല്ലാം, അതിനെ എടുത്ത് ക
രച്ചൽ മാററുന്നതിന്നു ശ്രമിക്കാതെ, ശശി
ലേഖ, "അരിവാത്തിട്ടില്ല. കുട്ടികളെ കു
ളിപ്പിട്ടില്ല. അവക്ക് സ്കൂളിൽ പോകാ
റായി" എന്നും മററും ഓരോന്നു പിറുപിറു
ത്ത് അവളുടെ ഉള്ളിലുള്ള വിചാരത്തെ മ
റച്ച് ഓരോ ഭാവഭേദങ്ങൾ നടിക്കും. അ
ചിരേണ, ആ കുട്ടിയുടെ മാതാവ് — ശശി
യുടെ അമ്മ— കാലഗതിയെ പ്രാപിച്ചു.
മരണസമയത്ത് ആ വൃദ്ധ തന്റെ "ബാ
ലശശി"യെ ആ "പൂർണ്ണശശി"യുടെ കൈ
യിൽ അപ്പിച്ച് സകല ഭാരവും അവളെ
ഏല്പിച്ചു.

താമസം കൂടാതെ, ആ കിശോരൻ
തന്റെ സഹോദരിയുടെ മനസ്സിനെ, അവ
ൾ അറിയാതെ തന്നെ, കവന്നു. ഉറക്കെ
ചില ശബ്ദങ്ങൾ പുറപ്പെടുവിച്ചും കൊ
ണ്ട്, ആ ബാലൻ അവളുടെ മുഖത്തും, മൂ
ക്കത്തും, കണ്ണുകളിലും, കണ്ഠത്തിലും അതി
ന്റെ അരുണകോമളമായ ചെറുവായകൊ
ണ്ട് സംതൃപ്തിയോടുകൂടി കടിക്കുകയും ചും
ബിക്കുകയും മററും ചെയ്യും. അവളുടെ നീ
ണ്ടു ചുരുണ്ട കേശഭാരത്തെ ചിലപ്പോൾ
ആ കുട്ടി അതിന്റെ മൃദുകരങ്ങൾകൊണ്ട്
മുറുക്കി പിടിക്കയും, വേർപെടുത്തുന്നതിന്നു

സഹോദരി ശ്രമിക്കുമ്പോൾ, അതിന്നു അനുകൂലിക്കാതിരിക്കയും ചെയ്യും. പ്രഭാതത്തിൽ ആ ബാലൻ ആദ്യമായുണർന്നു് ഉണരാതെ കിടക്കുന്ന തന്റെ ജ്യേഷ്ഠത്തിയുടെ സമീപത്തിലേക്ക് ഉരുണ്ടുചെന്നു്, അവളുടെ ശരീരത്തിൽ പിടഞ്ഞുകയറി, കുസുമോപമമായ തന്റെ ശരീരമാർദ്ദവത്താൽ അവളെ ഉണർത്തും. അപ്പോൾ, അസ്പഷ്ടങ്ങളാണെങ്കിലും, ചെവികളിൽ അമൃതധാര ചെയ്യുംപോലുള്ള സുഖം കൊടുക്കുന്ന കളശബ്ദങ്ങളാൽ അവളെ ചിരിപ്പിക്കും. ക്രമേണ കുട്ടി * "ചേച്ചീ", "ചേച്ചിമ്മാ" എന്നെല്ലാം വിളിക്കുവാൻ തുടങ്ങി. ഓടിനടന്നു തുടങ്ങിയപ്പോൾ, ചെയ്യരുതാത്തതു ചെയ്യും, തിന്നരുതാത്തതു തിന്നും, പോകരുതാത്തേടത്തു് പോയിയും, എത്ര അരുതെന്നു പറഞ്ഞാലോ അതു് ഉടനെ ചെയ്യും, പലവിധത്തിലുമായി ശശികലയ്ക്കു, ഒരു മിനുട്ടുനേരമെങ്കിലും, സ്വൈരം ഇല്ലാതാക്കി. മനസ്സിനെ അടിയോടുകൂടി പറിച്ചെടുക്കുന്ന കുമാരന്റെ ബാല്യചേഷ്ടകൾ കണ്ടു കണ്ടു്, ശശിക്ക് സഹിക്കവയ്യാതായി. അവളുടെ അനാദരവും അസഹ്യഭാവവും താനേ നശിച്ചു. അവൾ മനസ്സോടേ കുമാരനു കീഴടങ്ങി. കുട്ടിക്ക് അമ്മയില്ലാതിരുന്നതുകൊണ്ടു്, അവർ തമ്മിലുള്ള ചേർച്ചയും സ്നേഹവും വാത്സല്യവും ദിനംപ്രതി വർദ്ധിച്ചു. ഒടുവിൽ ശശിക്ക് അരനിമിഷംപോലും ബാലനെ കൂടാതെ, കഴിക്കുന്നത് ദുസ്സഹമായിതീർന്നു! ഇതാണ് നിഷ്കളങ്കനായ ഒരു ബാലന്റെ സാമർത്ഥ്യവും ശക്തിയും!!

മദിരാശി.

(തുടരും)

---

* "ജിജി" "ജിജിമാ" എന്നാണ് ബംഗാളഭാഷയിൽ. ശരിയായ് അർത്ഥം നല്ല നിശ്ചയമില്ല. ശബ്ദസാമ്യംകൊണ്ടു മാത്രം ഞാൻ "ചേച്ചി, ചേച്ചിമ്മ" എന്നാക്കിയതാണ്.

—പുത്തേഴത്ത് രാമൻമേനോൻ.

## പൃത്ഥാവിവാഹം

(൧.)

പുരാണങ്ങളിലും മററും പറയപ്പെടുന്നപോലെ, സ്മൃതികളുടെ ആദ്യഭാഗത്തോ, ഒടുവിലോ, ഇന്നിന്ന അദ്ധ്യായങ്ങളിൽ ഇത്ര ഗ്രന്ഥമുണ്ടെന്നോ, അല്ലെങ്കിൽ ഓരോ സ്മൃതിയിലും ഇത്ര ഗ്രന്ഥമുണ്ടെന്നോ, പറയാത്തതിനാൽ, കാലാന്തരത്തിൽ അവരവരുടെ അഭിപ്രായസാദ്ധ്യത്തിന്നുവേണ്ടി പ്രമാണംകാണിച്ചൊപ്പിക്കാൻ തക്കതായ പല ഭാഗവും എഴുതിച്ചേർക്കുന്നതിനു നല്ലസൗകര്യമുണ്ടാകയും, അപ്രകാരം ചിലർ ചെയ്കയും ഉണ്ടായിട്ടുണ്ട്. എന്നാൽ അങ്ങിനെ ചേർക്കപ്പെട്ടവയെത്തിരിച്ചറിയേണ്ടത് എങ്ങിനെയെന്ന ശങ്കയ്ക്കു വേദവാക്യവിരുദ്ധങ്ങളായിക്കാണുന്ന ഭാഗങ്ങൾ കൂട്ടത്തിലായിച്ചേർത്തിട്ടുള്ളവയാണെന്ന് ബുദ്ധിമാന്മാർ ഓർത്തുകൊള്ളട്ടെ.

സ്മൃതികളിൽ പ്രക്ഷേപിച്ചിരിക്കുന്ന ഈ ദുരഭിപ്രായങ്ങളെ അടിസ്ഥാനമാക്കിട്ട് ശ്രുതിസ്മൃതികളിൽ നല്ല പരിചയമില്ലാത്ത ചില വിദ്വാന്മാർ, ശാങ്കരസ്മൃതിയുടെ ൭-ാം മദ്ധ്യായം ൨-ാം പാദത്തിൽ

"ഉത്തമോദ്വാദശാബ്ദേയ
മത ഊദ്ധ്വം നനിന്ദ്യതേ-
ഇത്യാദ്യാവിവാഹസ്സ
ശ്രുതിസ്മൃതിനിരാകൃതഃ. (൧൮)
അതസ്തദ്ദശ്നാൽപൂർവ്വ
മുദ്വാഹസ്സർവ്വസംമതഃ
ബാഹുല്യാൽ കന്യകാനാന്തു
ഭാർഗവേണകൃപാലുനാ- (൧൯)
രമിത്യംഗ്യകൃതസ്സോയ
മാപദ്ധർമ്മോനതൂത്തമഃ."

എന്ന് ഉണ്ടാക്കിച്ചേർത്തിരിക്കുന്നു.

ഈ ശ്ലോകങ്ങൾ വാസ്തവത്തിൽ സർവ്വജ്ഞപീഠാരോഹണം ചെയ്ത ശങ്കരാചാര്യരുടേതല്ലെന്നുള്ളത്, മുമ്പിൽകാണിച്ച വേദമന്ത്രങ്ങളെക്കൊണ്ട് സ്പഷ്ടമാകുന്നു. അല്ലെങ്കിൽ, ശങ്കരാചാര്യർ വേദമന്ത്രങ്ങളും സ്മൃതികളും അഭ്യസിച്ചിട്ടില്ലെന്നും; അദ്ദേഹത്തിന്നു സർവ്വജ്ഞതയില്ലെന്നും വരും. ഒരുവേള, ബ്രഹ്മചര്യത്തോടുകൂടി സന്ന്യസിച്ചതുകൊണ്ട് വിവാഹമന്ത്രങ്ങളേ അദ്ദേഹം പഠിച്ചിട്ടില്ലെന്നു പറയുന്നതും യുക്തമായിരിക്കയില്ല. എന്തെന്നാൽ: മന്ത്രം, ബ്രാഹ്മണം, ഉപനിഷത്- എന്ന മൂന്നിനേയുംവേദത്രയത്തേയും അദ്ദേഹം പഠിച്ചിട്ടുണ്ടെന്നുള്ളത്, അദ്ദേഹത്താൽ ഉണ്ടാക്കപ്പെട്ട പല പുസ്തകങ്ങളിൽനിന്നു വെളിവാകുന്നുണ്ട്. ആ സ്ഥിതിക്ക് പാരദേശികന്മാരുടെ ഇപ്പോഴത്തെ നടപ്പിനെ ശരിയെന്നു തെററിദ്ധരിച്ച ചിലർ ശങ്കരസ്മൃതിയിൽ ഇപ്രകാരം എഴുതിയതാണെന്നു നിശ്ചയംതന്നെ.

ബാല്യവിവാഹത്തിന്റെ ആവശ്യകത സ്ത്രീകൾ ദുർല്ലഭ്യകളാകുമ്പോളാണ്. യുവതിയാകുംപോഴേക്കും, അവളെ വല്ലോരും കൊണ്ടുപോയെങ്കിലോ എന്നുള്ള ഭയംകൊണ്ടാണ്, ൧൦- വയസ്സിന്നു മുമ്പിൽതന്നെ വിവാഹംവേണമെന്ന് ഒരുകാലത്ത് ചിലർ കൂടിവിചാരിച്ചത്. യമസംഹിതയിൽ,

"ബാലികായാഭവേൽകന്യാ
ഗുണാഢ്യോയദിലഭ്യതേ
ഉദ്യാദപ്രാപ്തകാലേപി
ദേശകാലഭയാന്നരഃ-"

എന്നുണ്ട്. ഋതുമതിയാകുന്നതിന്നു മുൻപിലുള്ള വിവാഹവും വേദത്തിൽ ഇല്ലെന്നില്ല. ഋഗ്വേദം, രണ്ടാമഷ്ടകം, ഒന്നാംമണ്ഡലം, ഭാവയവ്യസൂക്തത്തിൽ,

"ഉപോപമേപരാമൃശ
മാമേദഭ്രാണിമന്യഥാഃ
സർവ്വാഹമസ്മിരോമശാ
ഗന്ധാരീണാമിവാവികാ"

എന്നുണ്ട്. വിവാഹാനന്തരം കുറേനാൾ കഴിഞ്ഞിട്ടും സംവേശനകാലമടുത്തുവോയെന്നു സന്ദേഹിച്ചിരിക്കുന്ന ഭർത്താവോട് നിഷ്ണയത്തിന്നായിപ്പറയുന്നു. ഹേ ഭാവയവ്യ! അഹം=ഞാൻ. ഗന്ധാരീണാം=ഗാന്ധാരദേശസ്ഥരുടെ. അവികാ ഇവ=ആട് എന്ന പോലെ- സർവ്വാരോമശാ അസ്മി=സർവ്വാംഗങ്ങളിലും ഉൽഭൂതരോമയായി ഭവിക്കുന്നു- അതഃ=അതിനാൽ- മെ=എന്റെ- അംഗങ്ങൾ- ഭ്രാണി=നന്മയുള്ളവയാകുന്നു- മാമന്യഥാഃ= സംവേശനകാലമായിട്ടില്ലെന്നു നീ വിചാരിക്കരുത്- നിനക്ക് ഇതിനെക്കുറിച്ച് വിശ്വാസമില്ലെങ്കിൽ- മേംഗാനി=എന്റെ അവയവങ്ങ

ളെ (അവാച്യസ്ഥലങ്ങളെ) - ഉപോപ= സമീപത്തുവന്ന് - പരാമൃശ=നോക്കിയറിയു- എന്ന് സാരം.

ഈ വാക്യത്താൽ അവാച്യസ്ഥലങ്ങളിൽ രോമം ഉണ്ടാകുന്നതിന്നു മുമ്പിലുള്ള വിവാഹം നടപ്പുണ്ടായിരുന്നു എന്നു വരുന്നു. അത് ഊർഹ്യമായിട്ടെയുള്ളു. എന്തെന്നാൽ: ചില സ്ത്രീകൾക്ക് ആർത്തവം കണ്ടിട്ട് വളരെക്കാലം കഴിഞ്ഞാലുംകൂടി കക്ഷാദിസ്ഥാനങ്ങളിൽ രോമമുണ്ടാകുന്നില്ല. അതുകൊണ്ട് രോമോൽഭവമല്ല വിവാഹകാലത്തിന്റെ ലക്ഷണം, സ്തനങ്ങളും പുഷ്പവും ഉണ്ടാകുന്നതാണ്, എന്നതിന്ന്, 'മേദ്രോണി-' എന്ന പദംതന്നെ ആധാരമാകുന്നു, അവൾ എന്റെ അംഗങ്ങൾ ഭദ്രങ്ങളാകുന്നു എന്നു പറയുന്നതുകൊണ്ട്, അവൾക്ക് സ്തനാദികൾ പൂർണ്ണങ്ങളായിരിക്കുന്നു എന്നു സൂചിപ്പിക്കുന്നു.

വിവാഹാനന്തരം, സൂത്രകാരന്മാരുടെ വിധിപ്രകാരം, നാലാംദിനത്തിന്റെ രാത്രിയുടെ അന്ത്യയാമത്തിങ്കലാകുന്നു ശേഷഹോമം. അതിൽ ദംപതികളുടെ മദ്ധ്യത്തിൽ ഗന്ധർവ്വനെ ആവാഹിച്ചിട്ട്,

"ഉദീർഷ്വാതോവിശ്വാവസോനമസേഡാമഹേത്വാ । അന്യാമിച്ഛപ്രഫർവ്യം സഞ്ജായാംപത്യാസൃജ." എന്നും,

"ഉദീർഷ്വാതഃപതിവതീഹ്യേഷാവിശ്വാവസുംനമസാഗീർഭിരീട്ടേ- അന്യാമിച്ഛപിതൃഷദംവ്യക്താംസതേഭാഗോജനുഷാതസ്യവിദ്ധി."

എന്നുമുള്ള മന്ത്രങ്ങളെക്കൊണ്ട്, അന്യസ്ത്രീയെ പ്രാപിക്കുന്നതിന്നും സ്വസ്ത്രീയെ വിടുന്നതിന്നും വരൻ പ്രാർത്ഥിക്കുന്നു. ഇതുകൂടാതെയും,

"താംപൂഷൻഛിവതമാമേരയസ്വയസ്യാംബീജംമനുഷ്യാവപന്തി- യാന ഊരൂഉശതീവിശ്രയാതെയസ്യാം മുശന്തഃപ്രഹരേമശേഫം."

എന്ന് ഹൃദയസമ്മാർജ്ജനം കഴിഞ്ഞിട്ട് ജപിക്കുന്നു. ഇതിൽ, 'യസ്യാംബീജംമനുഷ്യാവപന്തി' എന്നും 'യസ്യാമുശന്തഃ പ്രഹരേമശേഫം'- എന്നുമുള്ള ബഹുവചനകർത്തൃക്രിയകളെക്കൊണ്ട് ബഹുഭർത്തൃത്വവും കല്പിക്കപ്പെട്ടിരിക്കുന്നു. ആ രാത്രിയിലോ അടുത്ത രാത്രിയിലോ ചെയ്യേണ്ടുന്നതായ സമാവേശനത്തിങ്കൽ,

"ആരോഹോരുമുപബർഹസ്വബാഹുംപരിഷ്വജസ്വജായാംസുമനസ്യമാനഃ. തസ്യാം പുഷ്യതം മിഥുനൗസയോനീബഹ്വീംപ്രജാംജനയന്തൗസരേതസ"

എന്ന മന്ത്രം ജപിക്കുന്നുണ്ട്. ഇതിൽ, ഊരും ആരോഹ=തുടയിൽ കയറു- ബാഹുംഉപബർഹസ്വ= കയ്യ് തലയണയായി വെക്കു- പരിഷ്വജസ്വ=ആലിംഗനം ചെയ്യു- എന്നും മററും അവളോട് പറയുന്നതുകൊണ്ട് വേൾക്കപ്പെട്ടവളുടെ യൗവ്വനവത്വം വെളിവാകുന്നു. ഈ മന്ത്രങ്ങളുടെ അവസാനത്തിൽ,

"ശമ്യതൊരോമശാഹദോരദേവേഷു"

എന്നു വരുന്നു. ഇതുകൊണ്ടും യുവതീവിവാഹം സ്പഷ്ടമാകുന്നുണ്ട്. ഋഗ്വേദത്തിൽ യുവതിവിവാഹം വിശദമായിരിക്കുന്നു. എങ്ങിനെയെന്നാൽ: വധൂകാമനായ സോമന്നായിട്ട് സ്വയംപതിംവരയായ "സൂര്യ" എന്നവളെ സൂര്യൻ കൊടുത്തു എന്ന്. സൂര്യ, എന്ന പദത്തിന്നു പരൽപ്പേരുകൊണ്ട് (൧൬) എന്ന സംഖ്യ ലഭിക്കുന്നു. അതിനാൽ പതിനാറുവയസ്സായവളെയെന്നും സാരം. ഋഗ്വേദവാക്യം:—

"സോമോവധൂയുരഭവ
ദശ്വിനാസ്താമുഭാ വരാ_
സൂര്യാംപത്യേശംസന്തീം
മനസാസവിതാദദാൽ —"

ഇതിൽ 'പത്യേശംസന്തീം' - എന്നതിന്, 'പത്യാപ്തയൌവനാം' എന്ന് ഭാഷ്യകാരൻ കാണിച്ചിരിക്കുന്നു. ഈ വക ശ്രുതിവാക്യങ്ങൾകൊണ്ട്, ബാല്യവിവാഹത്തെക്കാൾ തരുണീവിവാഹമാണ് അധികം നടപ്പുണ്ടായിരുന്നതെന്ന് ഏവക്കും ബോധംവരും. ഈ നടപ്പനുസരിച്ചാണ് കേരളബ്രാഹ്മണർ വേദകാലത്തുണ്ടായിരുന്ന പൂർവ്വാചാരത്തെ വിടാതെ പുത്രികളെ വിവാഹിക്കുന്നത്.

പരദേശികന്മാരായ ബ്രാഹ്മണർ ബാല്യവിവാഹം ചെയ്തിട്ട് നാലാംദിനത്തിൽ ചെയ്യേണ്ടതായ ശേഷഹോമവും സംവേശനവും എത്രയോ കാലം കഴിഞ്ഞിട്ടാണ് നടത്തിവരുന്നത്. ഈ നടപ്പിൽനിന്നും ദമ്പതികളിൽ ആർക്കെങ്കിലും വ്യഭിചാരദോഷം വരത്തക്കവണ്ണം മനസ്സു തമ്മിൽ ചേരാതെയും അഭിസരിച്ചും വരുന്നുണ്ട്.

കേരളത്തിലെ ശ്രേഷ്ഠജാതിക്കാരായി വിചാരിക്കപ്പെടുന്ന ബ്രാഹ്മണനു പുത്രികളെ വിധിപ്രകാരം വേൾക്കാമെങ്കിൽ, അപ്രകാരം അന്യജാതിക്കാർ ചെയ്താലും അത് ദോഷകരമാവാൻ പാടില്ലാ.

എന്നാൽ ഇതരദേശങ്ങളിൽ ബാല്യവിവാഹം പ്രബലപ്പെട്ട കാലത്താണ്, കേരളത്തിലേക്ക് ദ്രാവിഡബ്രാഹ്മണരുടെ പ്രവേശമുണ്ടായിരിക്കുന്നത്. അവരിൽനിന്നുമാകുന്നു, ചില അന്തരാളജാതിക്കാരും, കേരളശൂദ്രാദികളും, രജസ്വലയാകുന്നതിന്നു മുമ്പിലുള്ള വിവാഹം നടത്തുന്നതിന്നു പഠിച്ചതും ഋതുമതിയെ വേട്ടാൽ ജാതിന്യൂനതയുണ്ടെന്നു തെറ്റിദ്ധരിച്ചതും.

എന്നാലും വിവാഹമന്ത്രങ്ങളിൽ പറഞ്ഞ ബഹുഭർത്തൃത്വത്തെ അവർ ഉപേക്ഷിച്ചിട്ടില്ല. എന്നുമാത്രമല്ല, പുനർവിവാഹത്തിന്നു പകരമായി ചിലദിക്കിൽ വസ്ത്രം മേടിച്ചും, മററു ചിലേടത്ത് താംബൂലം മേടിച്ചും ഭർത്താവിനെ സ്വീകരിക്കുന്നുണ്ട്.

പ്രചേതസ്സുകൾ എന്നു പേരുള്ള പത്തു മഹർഷിമാരും കൂടി അസിക്നിയെന്ന ഒരുത്തിയെ ഒരേമുഹൂർത്തത്തിൽ വേട്ടതായി വിഷ്ണുഭാഗവതത്തിലും; പാണ്ഡവർ എന്ന ക്ഷത്രിയർ ഐവരുംകൂടി കൃഷ്ണയെന്ന ഒരുത്തിയെ വേട്ടുവെന്ന് മഹാഭാരതത്തിലും പ്രസിദ്ധമാണല്ലോ.

അതുപോലെ കേരളീയശൂദ്രസ്ത്രീകൾ, അന്തരാളികൾ മുതലായവർ ഒരു ഭർത്താവുള്ളപ്പോൾ മറെറാരു ഭർത്താവിനെക്കൂടി സ്വീകരിക്കുന്നില്ലാ. ഇത് ആര്യന്മാരുടെ നടപ്പിനെക്കാൾ വളരെ ശ്രേഷ്ഠമാണ്.

പാണ്ഡ്യാദിദേശങ്ങളിൽ ഇപ്പോഴും ബ്രാഹ്മണരല്ലാത്തവർ, തരുണീവിവാഹം ധാരാളമായി നടത്തിവരുന്നു. അതിനാൽ ആ ദമ്പതികൾക്ക് ജാതിന്യൂനതയും മററും കല്പിക്കപ്പെടുന്നില്ലാ. എന്നാൽ ശൂദ്രാദികളിൽ ചിലർ ബഹുഭർത്തൃത്വം സ്വീകരിക്കുന്നു; അധികപക്ഷവും ഏകഭർത്തൃത്വം തന്നെയാണ്.

ഇക്കാലത്തും കേരളത്തിലെ ശില്പികൾ മുതലായ ചില ജാതിക്കാരിൽ ജ്യേഷ്ഠാനുജരായ നാലഞ്ചുപേർകൂടി ഒരുത്തിയെ വേൾക്കുന്നു. ഈ നടപ്പ് പുരാതനാര്യന്മാരിൽനിന്നു പഠിച്ചതാണെന്ന് സ്പഷ്ടംതന്നെ. അന്യരാജ്യങ്ങളിൽ ബ്രാഹ്മണികൾക്ക് പു

നവിവാഹവും ബഹുഭർത്തൃത്വവും നിഷേധിക്കപ്പെട്ട കാലത്തു തന്നെയാണ്. കേരളബ്രാഹ്മണികൾക്ക് ആ രണ്ടും നിന്ദ്യമായി വന്നത്. എങ്കിലും ഇതരന്മാർ പൃത്ഥാപരിണയത്തെ ത്യജിച്ചതുപോലെ, മലയാളബ്രാഹ്മണർ ഉപേക്ഷിക്കയുണ്ടായില്ലാ. അതിനാൽ പൃത്ഥാവിവാഹം വിധിവത്താകുന്നു, അനാചാരമല്ലാ.

ഒററപ്പാലം

കെ. കൃഷ്ണൻപണ്ടാല.

## ഇന്ത്യയിലെ വക്താക്കൾ.

"എന്തു കൊണ്ടുപോയാലും എന്റെ തൂലിക ബാക്കിവെച്ചേക്കണം; എന്തു വെട്ടിനുറുത്താലും എന്റെ രസന എനിക്കു തന്നേക്കണം" എന്നായിരുന്നു പോൽ, രാജദ്രോഹകുറ്റത്തിന്നു പീഡിപ്പിക്കപ്പെട്ട ഒരു പ്രാചീനതത്വജ്ഞാനി, അപേക്ഷിച്ചത്. ജീവിതത്തെ സുഖപ്പെടുത്തുന്നതിൽ അവശ്യോപകരണങ്ങളായി പൊതുവിൽ ഗണിക്കപ്പെടുന്ന എത്രയോ സാധനങ്ങളിരിക്കെ, തന്റെ തൂലികയുടേയും രസനയുടേയും രക്ഷയെ മാത്രം അർത്ഥിച്ച ആ മഹാശയൻ എത്ര ഗംഭീരൻ! വാക്കിന്നുള്ള ശക്തി ഇതുമൂലം പ്രത്യക്ഷപ്പെടുന്നുണ്ടല്ലൊ.

പരിഷ്കൃതലോകത്തിലെല്ലാടവും, ഓരോ കാലത്തിൽ സുപ്രസിദ്ധന്മാരായ വാങ്മികൾ ഉണ്ടായിക്കാണാം. ആംഗ്ലേയചരിത്രത്തിന്റെ സ്മരണമാത്രത്തിൽ എലിയട്ട്, പിററ്, ബർക്ക്, ഓക്കോണൽ, ബ്രൈററ്, ഗ്ലാഡ്സ്റ്റൺ തുടങ്ങിയ നാമങ്ങൾ നമ്മുടെ മനസ്സിൽ തിക്കിത്തിരക്കുന്നില്ലേ? പാശ്ചാത്യരാജ്യങ്ങളെല്ലാം, പേരുകേട്ട വാങ്മികളുടെ ജനനഭൂമികളാകുന്നു.

പത്തൊമ്പതാം നൂററാണ്ടിന്റെ മദ്ധ്യദശ മുതൽക്കാകുന്നു, ഇന്ത്യാസാമ്രാജ്യത്തിൽ ഇംഗ്ലീഷ്ഭാഷയിൽ പ്രഖ്യാതന്മാരായ വാങ്മികൾ മുന്നണിയിൽ എത്തിത്തുടങ്ങിയത്. ഈ പ്രൌഢവാഗ്മികളുടെ എണ്ണവും വണ്ണവും വിവരിച്ചറിവാൻ തക്ക അവസരങ്ങൾ നമുക്കു കിട്ടുന്നതു ചുരുക്കമാകുന്നു. പാശ്ചാത്യരാജ്യങ്ങളിൽ ഈ നിർണ്ണയത്തിന്ന്, അതാതിലെ പ്രജാസഭകൾ സഹായിക്കുന്നുണ്ട്. ഭാരതീയർക്കു അങ്ങിനെ ഒരു വഴി ശൂന്യമാകയാൽ, നമുക്കു നമ്മുടെ ഇടയിലുള്ള വാങ്മികളെ വാഗ്വിലാസം നോക്കി തരംതിരിച്ചു താരതമ്യപ്പെടുത്തുവാൻ എളുപ്പമല്ല. എങ്കിലും, ഭാരതമഹാജനസഭയും, നിയമനിർമ്മാണസഭകളും നമുക്ക് സാരനിർണ്ണയമാർഗ്ഗമായിരിക്കുന്നുണ്ട്.

ഇന്ത്യാരാജ്യതന്ത്രലോകത്തിൽ, ബങ്കാളസംസ്ഥാനം അനേകം വാഗ്മികളെ പ്രസവിച്ചിട്ടുണ്ട്. ഡബ്ല്യൂ. സി. ബോണർജ്ജി, ലാൽമോഹനഘോഷ് ഇവർ രണ്ടുപേരും ഒരുകാലം ഭാരതീയരുടെ സ്നേഹബഹുമതികളെ വശീകരിച്ച പൌരപ്രധാനികളായിരുന്നു. ഒന്നാമത്തെ ഭാരതമഹാജനസഭയിൽ ബോണർജ്ജി ചെയ്തിരുന്ന അഗ്രാസനപ്രസംഗം ഇന്നും, വാചകങ്ങളുടെ

പുഷ്ടി, പദങ്ങളുടെയോജ്യത, ഘടനാധാടി, കർത്തൃപ്രതിപാദനത്തിന്റെ മോടി, ഇവയാൽ ഇന്നലെയെന്നപോലെ, ഇന്ത്യക്കാരുടെ ധാരണയിൽ തള്ളിനിൽക്കുന്നു. കൽക്കത്തായിലെ ഒരു പ്രസിദ്ധ വക്കീലായി പ്രശോഭിച്ചപോന്ന അദ്ദേഹം, പിന്നീട ഇംഗ്ലണ്ടിൽ ചെന്നു പാൎത്തു തന്റെ ആയുശ്ശേഷം നയിക്കകയാൽ, ഇന്ത്യക്കാൎക്കു, ആ വക പ്രസംഗങ്ങളുടെ തുടൎച്ചകൾ കേട്ടാനന്ദിക്കുവാൻ ഭാഗ്യവും കുറഞ്ഞു. ലാൽമോഹനന്റെ സരസ്വതീവിലാസം മറെറാരു സമ്പ്രദായത്തിലായിരുന്നു. ഫലിതം, പ്രസന്നത, പ്രാഗത്ഭ്യം ഈ മൂന്നു ഗുണങ്ങളാകുന്നു അദ്ദേഹത്തിന്റെ എല്ലാം പ്രസംഗങ്ങളുടെയും അസ്ഥിഭാരങ്ങൾ. വാചകങ്ങളുടെ ധാടിയിലും മോടിയിലും, ഒരുപോലെ, മോഹനൻ അദ്വിതീയനായിട്ടുണ്ട്. ശബ്ദഗൌരവം, അദ്ദേഹത്തെ മറെറല്ലാ വാഗ്മികളിൽ നിന്നും ഉയൎത്തിവെച്ചു. വാക്യാൎത്ഥങ്ങളുടെ ഗതിക്കൊത്ത ശരീരാഭിനയങ്ങൾ, മോഹനന്റെ പ്രസംഗങ്ങളുടെ ഓജസ്സിനെ ദ്വിഗുണീഭവിപ്പിച്ചിരുന്നു. ശ്രോതാക്കന്മാരുടെ ശ്രദ്ധയെ, അദ്ദേഹത്തേപോലെ, അത്ര സ്വച്ഛന്ദം കട്ടു ഭരിച്ച വാഗ്മികളുടെ സംഖ്യ നന്നെ കുറവാകുന്നു. അല്പം ഒരു ഭാഗ്യലോപത്താൽ മാത്രം ബ്രിട്ടീഷ് പ്രജാമഹാസഭയിൽ കാലെടുത്തുവെക്കുവാൻ അദ്ദേഹത്തിന്നു കഴിയാതെ പോയി. ഇംഗ്ലണ്ടിൽവെച്ചു ചെയ്ത ഒരു പ്രസംഗം അദ്ദേഹത്തെ 'ഇന്ത്യൻ ഗ്ലാഡ്സ്റ്റൺ' എന്ന അസാധാരണ ബഹുമതിക്കു പാത്രമാക്കി. മനസ്വാതന്ത്ര്യം, സാമുദായികവാത്സല്യം, സ്വരാജ്യാഭിമാനം ഇതുകൾക്കു ഇരിപ്പിടമായിരുന്നു ലാൽമോഹനൻ. ഇംഗ്ലണ്ടിലെ പ്രജാസഭയിൽ കടന്നിരിക്കേണമെന്ന അഭിലാഷം ഫലിക്കാതായ ഉടനെ, അദ്ദേഹം സ്വരാജ്യത്തേക്കു മടങ്ങി; എങ്കിലും, അതിൽപിന്നെ അധികം അവസരങ്ങളിൽ ആ മഹാൻ ഇവിടെവെച്ചു തന്റെ രസനാമാഹാത്മ്യത്തെ പ്രദൎശിപ്പിച്ചിരുന്നില്ല.

ലാൽമോഹനനെ കഴിഞ്ഞോ, അഥവാ കവിഞ്ഞോ, ബംഗാളസംസ്ഥാനത്തിലെ, എന്നുവേണ്ട, ഭാരതത്തിലെ, ഏററവും വിശ്രുതനായ വാഗ്മിയാകുന്നു ബാബു സുരേന്ദ്രനാഥബാനൎജ്ജി. "ശ്രോതാക്കളെ തെളിച്ചു വഴിക്കു അടിമകളാക്കേണ്ട രാജയോഗം അദ്ദേഹത്തിന്നുണ്ട്" എന്നു ഒരു പാശ്ചാത്യരസികൻ ബാനൎജ്ജിയെക്കുറിച്ചു അഭിപ്രായപ്പെട്ടിരിക്കുന്നു. അല്ലാഹാബാദിൽ വെച്ചു ക്ഷാമനിവാരണാൎത്ഥം പൊതുജനസഹായത്തെ പ്രാൎത്ഥിച്ച് ഈ "ബംഗാളനായകൻ" ചെയ്ത പ്രസംഗം കഴിയുമ്പോഴേക്കു, തന്റെ കാലിൽ, ശ്രോതാക്കളിൽനിന്ന്, അൎജ്ജുനന്റെ ശരവൎഷംപോലെ നാണ്യങ്ങൾ വന്നുവീണിരുന്നുവത്രെ! ആ കാരത്തിന്റെ ഹ്രസ്വത ബാനൎജ്ജിയുടെ വാഗ്വൈഭവങ്ങളുടെ ദീൎഘതയുമായി എത്ര ഭംഗിയിൽ ഇടപെട്ടു നിൽക്കുന്നു! വിദ്യാൎത്ഥിദശയിൽ തന്നെ സുരേന്ദ്രനാഥർതന്റെ ഭാവിയുടെ 'മുക്കും മൂലയും' ഉറപ്പിച്ചുവെച്ചു. വാചകവിസ്താരം, ശബ്ദഗാംഭീൎയ്യം, ആശയപ്രൌഢി, ഏവംവിധങ്ങളായ അപൂൎവ്വഗുണങ്ങൾ അക്കാലത്തെ ബാനൎജ്ജിയുടെ ഭാവിപ്രശസ്തിയെ ഭാരതലോകത്തിന്നു ചൂണ്ടിക്കാണിച്ചിരുന്നു. പക്ഷെ അപ്പോഴുണ്ടായിരുന്നതുപോലെയുള്ള, കൃത്രിമപ്രധാനങ്ങളായ വാചകങ്ങളുടെ ദൈൎഘ്യമോ, പദബാഹുല്യമോ അദ്ദേഹത്തിന്റെ പ്രസംഗങ്ങളെ പിന്നീട ബാധിച്ചു

തായി കാണുന്നില്ല. പ്രസംഗവേളയിൽ നിശ്ചലനായി ഒരിടത്തു നില്ക്കുന്ന സ്വഭാവം അദ്ദേഹത്തിന്നില്ല. പ്രസംഗഗതിപോലെ, അനുകമ്പ, അനുമോദം, നിന്ദ, സ്തുതി, പൌരുഷം ഇത്യാദിമനോവികാരങ്ങളേ ശ്രോതാക്കൾക്കു, ചിത്രത്തിലെഴുതിയ മട്ടിൽ, കാണിക്കത്തക്ക ദേഹാദിനയങ്ങളുടെ പഴക്കവും പരിചയവും സുരേന്ദ്രനു ഉന്മലങ്ങളാകുന്നു. ആശയങ്ങളുടെ പടച്ച, പദങ്ങളുടെ പടച്ച, ഇവ ബാനർജിയുടെ ഏതു രസനാപ്രയോഗങ്ങളിലും കവിഞ്ഞൊഴുകുന്നതായി കാണപ്പെടും. ഈ പൌരകേസരി, ഇന്ത്യൻപത്രലോകത്തിന്റെ പ്രാതിനിധ്യം വഹിച്ചുകൊണ്ടു കൊല്ലങ്ങൾക്കു മുമ്പ് ഇംഗ്ലണ്ടിൽ പോയിരുന്ന അവസരത്തിൽ, അവിടെ വെച്ചു പലെടങ്ങളിലുമായി പ്രസംഗങ്ങൾ ചെയ്തിരുന്നതു കേട്ട ഇംഗ്ലീഷുവാഗ്മികൾ 'ഭാരതീയകാഹളധ്വനി' (Indian Trumpet Voice) എന്നു പ്രസംഗത്തെ സ്തുതിച്ചിരുന്നു. ഇന്ത്യൻ ഡെമൊസ്തനീസ്സ്, സിസറൊ, എന്നുംകൂടി ചിലർ ഇദ്ദേഹത്തെ ബഹുമാനിച്ചുവരാറുണ്ട്. ഭാരതമഹാജനസദസ്സിന്റെ ഉദയത്തിനും ഉന്നതിക്കും വേണ്ടി ബദ്ധകങ്കണനായി പ്രയത്നിച്ച്, അതിൽ രണ്ടിലധികം തവണകൾ അഗ്രാസനാധിപത്യം നിർവ്വഹിച്ച ബാനർജിക്ക്, തന്റെ പ്രസംഗമാഹാത്മ്യങ്ങളെ നിയമനിർമ്മാണസഭാമണ്ഡപങ്ങളിൽ അത്രവളരെ പ്രദർശിപ്പിക്കുവാൻ സാധിക്കാതെപോയതിന്റെ പൊരുൾ മറൊന്നുമല്ല: പൊതുജനങ്ങളെ പാട്ടിലാക്കി, അവരെ ഭരിക്കുന്നതിന്നു ഉപകരിക്കുന്ന വാങ്മിതപവും കർശ്ശവിവേചനം മാത്രം ചെയ്യുന്ന ഒരു സദസ്സിനെ പിടിച്ചുകലക്കുണ്ടവാങ്മിതപവും തമ്മിൽ കുറച്ചു വ്യത്യാസമുണ്ട്. ബുദ്ധിവിശേഷവും, ന്യായപ്രതിവാദവും മാത്രമേ അവിടെ സർവ്വോപരി പ്രശോഭിക്കയുള്ളു.

ബങ്കാളത്തിൽ പെട്ട ഫെറിദപ്പൂരിലെ (Faridpur) അംബികാചരണമജുംദാർ ആകുന്നു ഇന്ത്യൻവാഗ്മികളുടെ പട്ടികയിൽ പിന്നത്തെ മാന്യസ്ഥാനത്തിനു അവകാശി. സിംഹവിക്രമത്തെ പ്രസ്ഫുരിപ്പിക്കുന്ന മുഖഗൌരവം, വിന്നാനാദത്തെ അനുകരിക്കുന്ന സ്വരമാധുരി, ഗിരിപ്രവാഹത്തെ ഓർമ്മപ്പെടുത്തുന്ന വാചകശൈലി, പാശ്ചാത്യനടന്മാരെ ജയിക്കുന്ന നാട്യരീതി ഇവയാകുന്നു ഇദ്ദേഹത്തിന്റെ കോപ്പുകൾ. ചരിത്രസിദ്ധന്മാരായ ഗ്രീക്ക് വക്താക്കളാകുന്നു മിക്കവാറും അംബികാചരണന്റെ മാതൃകകൾ.

മജുംദരെ തുടരുന്നതു ബാബുവിപിനചന്ദ്രപാലനാകുന്നു. ഇംഗ്ലീഷ്കലാശാലയിൽനിന്നു വക്തൃവിദ്യ ശീലിച്ച്, അതുമൂലം തന്റെ നാമധേയത്തെ നാടെങ്ങും വ്യാപിപ്പിച്ച ഒന്നാമത്തെ ഇന്ത്യക്കാരനാകുന്നു വിപിനൻ. രാജ്യഭരണകാര്യങ്ങളിൽ ഏർപ്പെട്ട്, പ്രായേണ തന്നിക്കു ഗവർമ്മെണ്ടിന്റെ കഠിനമായ വിരോധം ഉണ്ടായി കാൺകയാൽ, ചന്ദ്രപാലൻ ബ്രഹ്മസമാജത്തിൽ ചേർന്നു അതിന്റെ മർമ്മോദ്ദേശങ്ങളെ പ്രചരിപ്പിക്കുന്നതിൽ മാത്രം തന്റെ രസനയെ ഉപയോഗിച്ചിരിക്കയാണ്. ഈ നൂതനവിഷയത്തിലും പ്രശസ്തിസമ്പാദിക്കുവാൻ തനിക്കു പ്രയാസമുണ്ടായിട്ടില്ല. ശ്രോതാക്കളുടെ ഹൃദയത്തിൽ, താൻ വെറുക്കുന്ന ആക്ഷേപത്തിന്നും കേവലം രാക്ഷസീയത്വം ഉണ്ടാക്കിത്തീർക്കുന്ന ഭയങ്കര വിദ്യയിലാകുന്നു

ഫിപിനന്റെ രസജ്ഞയുള്ള സാമർത്ഥ്യമധികം. സമാകമ്പം എന്നതു വിപിനന്നു അറിഞ്ഞുകൂടാ.

ബങ്കാളികളുടെ ചില ശാഖകൾ ഉത്തരേന്ത്യയിൽ കുടിയേറി പാർത്തു പോരുന്നുണ്ട്. അവരിൽ പലരും വാഗ്മികളുടെ എണ്ണത്തിൽ കണക്കാക്കപ്പെടേണ്ടവരാണ്. അല്ലഹാബാദിലെ ഒരു വക്കീലായ സത്യചന്ദ്രമുക്കർജ്ജി, റായ്ബഹദൂർ ഡി. എൻ. ചക്രവർത്തി, സുരേന്ദ്രനാഥസേനൻ, ഇവരാകുന്നു ഈ വർഗ്ഗത്തിൽ പ്രധാനികൾ.

പരേതനായ അല്ലഹാബാദിലെ പണ്ഡിതൻ അയോദ്ധ്യാനാഥൻ, ഉത്തരഭാരതത്തിലെ ഗണനീയനായ ഒരു വാഗ്മിയായിരുന്നു. താൻ കൈക്കൊണ്ട എല്ലാ കാര്യത്തിലും തന്നെത്താൻ മറന്നു ഉത്സാഹിച്ചതിന്റെ നേർഫലമായിരിക്കാം, അയോദ്ധ്യാനാഥന്റെ പ്രസംഗങ്ങളെ മിന്നുകന്ന കാര്യനിഷ്ഠയും, അധികാരധ്വനിയും. പ്രസംഗങ്ങളുടെ ഉച്ചാവസ്ഥയിൽ, താൻ നില്ക്കുന്നെടത്തു പാദങ്ങൾ കൊണ്ടു ഉറക്കെ ചവിട്ടുന്നതായിരുന്നു പണ്ഡിതന്റെ ഒരു ശീലം. ഒരു കുറി തന്നിക്കു ഒരു അപകടം നേരിട്ടു. ചവിട്ടുകളുടെ സമൃദ്ധിയിൽ കാലിന്നകം ഒരു ആണി തറച്ചു്, അതിരററ രക്തത്തിന്നും വേദനയ്ക്കും അതു കാരണമായിത്തീർന്നുവെങ്കിലും, പണ്ഡിതന്റെ പ്രസംഗകർമ്മത്തിന്ന് ഒരു വൈകല്യവും ഉണ്ടായതേ ഇല്ല. മുസൽമാൻപൌരപ്രധാനികൾ സങ്കേതംപ്രാപിച്ച ആലിഗർപാളയത്തെ ആക്രമിച്ചു്, പാളയത്തിന്റെ അടിയും തടിയും പൊളിച്ചു്, മുസൽമാൻ പ്രതിനിധികളെ ഭാരതമഹാസദസ്സിന്നുള്ളിൽ പിടിച്ചുകൊണ്ടുവന്ന വീരസിംഹനായിരുന്നു അയോദ്ധ്യാനാഥൻ.

മതവിഷയത്തിൽ വാഗ്മിത്വത്തിന്റെ അത്യുന്നതശിഖരത്തെപ്രാപിച്ചവരും ബങ്കാളത്തിലെ സന്തതികളാണ്. രാജാരാമമോഹനറോയി, കേശവചന്ദ്രസേനൻ, സ്വാമിവിവേകാനന്ദൻ ഇവരെ അറിഞ്ഞാരാധിക്കാത്തവർ ആരുണ്ടു്?

(തുടരും)

മട്ടിരാശി.

—കെ. യം. കെ. നായർ.

## പനരസ്യ്യദീപം.

വിമർശം.

(൨)

സംജ്ഞാനാമങ്ങളുടെ രൂപാന്തരത്തെപ്പററിയാകുന്നു, തർജ്ജമയുടെ വിശ്വാസ്യതാവിചാരണയിൽ, രണ്ടാമതായി നിരൂപണംചെയ്യേണ്ടിയിരിക്കുന്നതു്. ഈ വിഷയത്തിൽ തർജ്ജമക്കാരന്നു കുറെയൊക്കെ ബുദ്ധിക്ലേശം നേരിടുവാൻ സംഗതി ഉണ്ടെന്നു സമ്മതിക്കാതെ കഴികയില്ല. മൂലഗ്രന്ഥത്തിൽ പ്രതിപാദിക്കുന്ന ദേശപുരു

ഷാദിസംജ്ഞകൾക്ക്, അവയുടെ സാക്ഷാൽ രൂപങ്ങളുമായി ഭേദം വന്നിട്ടുണ്ട്. ബുദ്ധധർമ്മഗ്രന്ഥങ്ങളെ ആധാരമാക്കിക്കൊണ്ടാണ് സർ എഡ്വിൻ തന്റെ കാവ്യം ചമച്ചത്. ആവക ഗ്രന്ഥങ്ങൾ പാളിഭാഷയിൽ രചിക്കപ്പെട്ടവയാകയാൽ, സംജ്ഞകൾ പ്രാകൃതരൂപത്തിൽ പ്രയോഗിക്കപ്പെട്ടിരിക്കുന്നു. സർ എഡ്വിൻ ആകട്ടെ, ഇംഗ്ലീഷിന്നു ഇണങ്ങിച്ചേരുവാൻ തക്കവിധം, അവയെ പിന്നെയും ഭേദപ്പെടുത്തീട്ടുണ്ടു. ഇംഗ്ലീഷ് കാവ്യത്തിൽ മാത്രാനിയാമകമായുള്ള accent എന്ന ഉച്ചാരണയത്നഭേദസമ്പ്രദായത്തെ, ഛന്ദോഭംഗം വരാതിരിപ്പാൻ വേണ്ടി, ഈ സ്വദേശീയസംജ്ഞകളിലും പ്രയോഗിക്കേണ്ടതിന്നായി, ആ കവി ചില സംജ്ഞകളിൽ ഹ്രസ്വസ്വരത്തെ ദീർഘമാക്കിയും, നേരേമറിച്ചും ചില ഭേദഗതികൾ ചെയ്തിട്ടുണ്ട്. ഇപ്രകാരം 'നൂലാമാല'യായിത്തീർന്നു പോയിട്ടുള്ള ഈ സംജ്ഞകളുടെ ശരിയായ രൂപം ഗ്രഹിപ്പാൻ കുറെ വൈഷമ്യമുണ്ടാവാതെയിരിക്കയില്ല. തർജ്ജമക്കാരൻ ഏതുരൂപത്തെയാണ് സ്വീകരിക്കേണ്ടതു? ഇംഗ്ലീഷിൽ എഴുതിയിരിക്കുംപ്രകാരം ലിപ്യന്തരീകരണം ചെയ്യുന്നുവെങ്കിൽ, 'സർവ്വാർത്ഥസിദ്ധ'നെ 'സർവ്വാർത്ഥസിദ്' എന്നും, 'വിശ്രമവന'ത്തെ 'വിശ്രംവൻ' എന്നും വിളിക്കേണ്ടിവരുമല്ലോ; ഇങ്ങനെ വേറെയും പദങ്ങളുണ്ട്. എന്നാൽ ഇവയുടെ ആദ്യരൂപത്തെ സ്വീകരിപ്പാനാണ് തർജ്ജമക്കാൎക്ക് താല്പര്യമേറുന്നതു. സംജ്ഞാനാമതർജ്ജമയുടെ മൂലതത്വവും ഈ വ്യതിരേകത്തിൽ അടങ്ങിയിരിക്കുന്നു; അതായിതു, സംജ്ഞകൾ വായിക്കുമ്പോഴോ, എഴുതിക്കാണുമ്പോഴോ, ഗ്രന്ഥപാഠകന്നു സുഗ്രഹമാകണം; പൂർവ്വപരിചയസ്മരണയോ, അല്ലെങ്കിൽ തന്റെ ദേശത്തു സാധാരണമല്ലാത്ത പദമല്ലെന്ന ബോധമോ ഉണ്ടാകണം; (വിദേശീയസംജ്ഞകളാണെങ്കിൽ, അവയുടെയും സാക്ഷാൽ രൂപം തന്നെയാണ് സ്വീകാര്യതമം).

ഈ പ്രമാണത്തെ നാരായണമേനോനവർകൾ കൈക്കൊണ്ട് അതിന്മണ്ണം പ്രവർത്തിച്ചിട്ടുണ്ടെങ്കിലും, ചില പദങ്ങളെ സംബന്ധിച്ചു മാത്രമേ ഈ തത്വത്തെ അന്യൂനമായി അനുവർത്തിച്ചിട്ടുള്ളൂ. മറ്റു സംജ്ഞകളെ രണ്ടുവിധത്തിൽ രൂപഭേദപ്പെടുത്തിട്ടുണ്ട്: സർ എഡ്വിൻ സ്വീകരിച്ചിട്ടുള്ള പ്രാകൃതരൂപത്തിലും; പിന്നെ, ഇംഗ്ലീഷ്മൂലത്തിലെ സംജ്ഞ എന്തെന്നു നിശ്ചയമില്ലാതെ, തനിക്കു തോന്നിയ രൂപത്തിലും,- ഇങ്ങനെ രണ്ടുവിധത്തിലാകുന്നു പ്രയോഗിച്ചിരിക്കുന്നതു. ചില ഉദാഹരണങ്ങൾ: —

Kantak — സിദ്ധാർത്ഥന്റെ കുതിരയുടെ പേരാണിതു. ഇതിനെ 'കണ്ടകം' എന്നു മറ്റു ചിലർ പറയുന്നു. മേനോനവർകൾ 'കാന്തകം' (ന.ന.) എന്നു തർജ്ജമ ചെയ്തിരിക്കുന്നു.

Channa — 'ചന്നൻ' (വ്യ) എന്നു തർജ്ജമക്കാരൻ; 'ഛന്ദകൻ' എന്നു മറ്റു ചിലർ.

Uravilva — Uruwelaya — 'ഉരവിൽവ' (ഫ.ന.) എന്നു മേനോനവർകൾ; 'ഉരുവേല' (വനം) എന്നു മറ്റു ചിലർ; 'ഉരുവിലം' എന്നും ചിലർ.

Alara — 'അലാരൻ' (ഫ.ന.) എന്നു മേനോനവർകൾ; 'ആരാഡൻ' എന്നു മറ്റു ചിലർ.

Udra — 'ഉദ്രൻ' (ഫ.ന.) എന്നു തർജ്ജമക്കാരൻ; ഉദ്രകരാമപുത്രൻ എന്ന ആ

ളെ സൂചിപ്പിക്കയാൽ, 'ഉദ്രകൻ' എന്നു മറ്റു ചിലർ.

Nilajan__ 'നീലാഞ്ജനാ' (൧൫൪) എന്നു മേനോനവർകൾ;— ഇതു ഒരു നദിയുടെ പേരാണ്— 'നൈരാഞ്ജന' എന്നു മറ്റു ചിലർ.

Rahula__ സിദ്ധാൎത്ഥന്റെ പുത്രൻ— 'രഹുലൻ' (൧൫൪) എന്നു മേനോനവർകളുടെ തർജ്ജ; മറ്റുള്ളവരുടെ അഭിപ്രായത്തിൽ, 'രാഹുലൻ' എന്നു രൂപം.

Tripusha__ 'ത്രിപുഷൻ' (൧൫൪) എന്നു മേനോനവർകൾ; 'ത്രിപുരുഷൻ' എന്നു മറ്റു ചിലർ.

DeerPark__ ഇതിനെ 'ഹരിണോദ്യാനം' (൧൬൦, എന്നു തർജ്ജമ ചെയ്തിരിക്കുന്നു. 'മൃഗധാവവനം' എന്നാണു മറ്റുള്ളവർ പറഞ്ഞുകാണുന്നതു്. ഈ സംജ്ഞയെ, ഇംഗ്ലീഷിൽ ലിപ്യന്തരീകരിക്കുന്നതിനു പകരം സർ എഡ്വിൻ അനുപദതർജ്ജമ ചെയ്തു; ആ തർജ്ജമയെ മേനോനവർകളും അനുപദം ഭാഷാന്തരപ്പെടുത്തി 'ഹരിണോദ്യാനം' ആക്കുകയാൽ, മൃഗധാവവനത്തെയാണു ഇവിടെ ഉദ്ദേശിച്ചിരിക്കുന്നതെന്നു സ്പഷ്ടം ആകാതെ പോയിരിക്കുന്നു.

Ispatan — 'ഇസിപ്പാററൻ' (൧൬൨) എന്നു മേനോനവർകൾ പറയുന്ന പ്രദേശത്തിന്നു ഇംഗ്ലീഷിൽ എഴുതിക്കാണുന്ന പേർ തന്നെ 'ഇസിപടൻ' എന്നാണു്. ഋഷിപത്തനം എന്ന സംജ്ഞയുടെയോ മറ്റോ പ്രാകൃതരൂപമായിരിക്കാനിടയുള്ള 'ഇസിപട്ടണം' എന്നാകുന്നു മറ്റുള്ളവർ പറയുന്നതു്.

Asvajit__ 'അശ്വജിത്ത്' എന്ന ഈ സംജ്ഞയെ മേനോനവർകൾ 'അശ്വജിതൻ' (൧൬൦) എന്നാക്കിയിരിക്കുന്നു.

Ananda__ ബുദ്ധദേവന്റെ അനുയായികളിൽ അഗ്രഗണ്യനായ 'ആനന്ദ'നെ മേനോനവർകൾ 'അനന്തൻ' (൨൦൭) ആക്കുവാൻ, ഇംഗ്ലീഷിലെ അക്ഷരങ്ങൾ പോലും വഴിവച്ചിട്ടില്ല. ഇങ്ങിനെ ഇനിയും ചിലരുടെ പേരുകളെ വളരെ വികൃതമാക്കിട്ടുണ്ടു്.

Seriyut__ സാരിപുത്രൻ എന്ന ബുദ്ധശിഷ്യനെ മേനോനവർകൾ 'ശ്രീയുതൻ' (൨൦൭) ആക്കിയിരിക്കുന്നു. സ്വദേശിവ്രതം തുടങ്ങിയതൊടുകൂടി, 'മിസ്റ്റർ' എന്നതിന്നു പകരം, ബെംഗാളികൾ ഉപയോഗിച്ചുവന്നിരിക്കുന്ന Srijut എന്ന പദത്തിന്റെ ഓൎമ്മയായിരിക്കാം, മേനോനവർകളെ ഈ അബദ്ധതർജ്ജമയിൽ ചാടിച്ചതു്. ഇതിന്നണ്ണംതന്നെ, മൌദ്ഗല്യൻ, (മൌദ്ഗല്യായനൻ) എന്ന ബുദ്ധശിഷ്യനെ Mugallan 'മുഗല്ലൻ' (൨൦൭) എന്നാക്കിയതും; സൃഗാലൻ (സിഗാലൻ) എന്ന ഗൃഹസ്ഥനെ Singala 'സിംഗാലൻ' (൨൫൪) എന്നാക്കിയതും, ബുദ്ധനെക്കുറിച്ചുള്ള ഇതരഗ്രന്ഥങ്ങൾ പരിചയപ്പെടായ്കയാൽ സംഭവിച്ച അബദ്ധമായിരിക്കാം.

ഇംഗ്ലീഷിലെ ഭാഷാശൈലികളെയും രൂപകപ്രയോഗങ്ങളെയും പദാനുപദമായി തർജ്ജമ ചെയ്കയാലുണ്ടായിട്ടുള്ള അൎത്ഥദോഷമാണല്ലൊ, തർജ്ജമയുടെ ദോഷങ്ങളിൽ മൂന്നാമതായി പറഞ്ഞതു്. ഇംഗ്ലീഷ് ശൈലി എങ്ങിനെയാണെന്നു ഗ്രഹിക്കുവാൻ, മലയാളികൾക്കു്, ഈമാതിരി തർജ്ജമ ഉപയോഗപ്പെടുമെന്നുള്ള വാദത്തിന്റെ അസംബദ്ധതയെ മുമ്പു ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. ഈ മാതിരി തർജ്ജമയുടെ ദുഷ്യത

യെ ഉദാഹരിപ്പാൻ ചില ഭാഗങ്ങൾ ചുവടേ ചേർക്കുന്നു:—

To pulck what blossom pleaseth—'അതിലിഷ്ടപ്പെട്ടം പുഷ്പമറുക്കാം'.— സിദ്ധാർത്ഥനു ഇഷ്ടംപോലെ ഒരുവളെ ഭാര്യയായി സ്വീകരിപ്പാൻ വേണ്ടി, അനേകം സുന്ദരികളെ കൊണ്ടുവന്ന് അവനു ചുററും കൂട്ടാം; സുന്ദരികളാകുന്ന ആരാമത്തിൽ നിന്ന് അവൻ ഇഷ്ടത്തിനൊത്ത ഒരു പുഷ്പത്തെ ഗ്രഹിക്കട്ടെ, എന്നാണ് മൂലത്തിന്റെ അർത്ഥം. ഇംഗ്ലീഷിൽ pluck a blossom എന്നതിന്നു മലയാളത്തിൽ പൂ പറിക്ക, പൂ അറുക്കുക എന്നു തർജ്ജമ ആകാമെങ്കിലും, സുന്ദരികളായ സ്ത്രീകളെ പുഷ്പങ്ങളോടു സാദൃശ്യപ്പെടുത്തിപ്പറയുമ്പോൾ, pluckന് (ഒരു സുന്ദരിയാകുന്ന പുഷ്പത്തെ) 'അറുക്കുക' എന്ന തർജ്ജമ ശ്രുതിദുഷ്ടമായിത്തീരുന്നു. 'ഗ്രഹിക്കുക' എന്നുപറകയായിരുന്നു ഭേദം.

A little rain will fill the lily's cup— 'ചെറുതാം മഴതാൻ പോരുമാമ്പൽക്കോപ്പു നിറയ്ക്കുവാൻ' (൧൭൭). ഇവിടെ lily's cup എന്ന മൂലത്തിനു 'ആമ്പൽക്കോപ്പ്' എന്ന തർജ്ജമ അസംബദ്ധമാകുന്നു. വിടിർന്നു നില്ക്കുന്ന ആമ്പൽപ്പൂവിന്റെ ഇതളുകൾ കിണ്ണംപോലെ കുഴിയായിരിക്കുമെന്നു സൂചനം. cup എന്നതിന്നു കിണ്ണം എന്ന അർത്ഥം ഇവിടെ സ്വീകരിച്ചു കഴിയൂ എന്നില്ല; കിണ്ണംപോലെ കുഴിഞ്ഞ സാധനം എന്ന അർത്ഥമേ വേണ്ടൂ. വിടിർന്നുനില്ക്കുന്ന ആമ്പൽപ്പൂവ് എന്നോ, പൂവിന്റെ ഇതളുകൾ എന്നോ പറഞ്ഞാൽ മതി, ജലം നിറയുവാനുള്ള കുഴി അതിലുള്ളതായി ഗ്രഹിക്കാം. 'ആമ്പൽക്കോപ്പ്' എന്നാൽ ആമ്പലാകുന്ന കോപ്പ, എന്നർത്ഥം ഗ്രഹിക്കുവാൻ കുറെ ക്ലേശിക്കണം. 'ചായക്കോപ്പ്' എന്നും മററും പറയുംപോലെ, എന്തോ ഒരു പുതിയതരം 'കോപ്പ്' ആണെന്നു തോന്നിപ്പോകും. പിന്നെ, cup എന്ന ഇംഗ്ലീഷ് പദത്തിന്ന് കിണ്ണം എന്ന സാമാന്യമായ അർത്ഥം നൽകേണ്ടതിന്നു പകരം, 'ചായക്കോപ്പ്'പോലെ നികൃഷ്ടമായ ഒരർത്ഥം വരുമാറു്, ഇംഗ്ലീഷിന്റെ തത്ഭവമായി ചിലർ ഉപയോഗിക്കുന്ന 'കോപ്പ്' എന്ന ദുഷ്ടരൂപംകൊണ്ടു തർജ്ജമ ചെയ്തതു് തീരെ അനുചിതമായിരിക്കുന്നു. lily's cup എന്നതിന് ആമ്പൽപൂവിന്റെ അകം, എന്നു് രൂപകപ്രയോഗംകൂടാതെ തന്നെ അർത്ഥം പറയാം. പിന്നെ, 'ആമ്പലാകുന്ന കുഴികിണ്ണം', എന്ന സാദൃശ്യം വരുത്തേണമെങ്കിൽ, അങ്ങിനെതന്നെയാണു തർജ്ജമ ചെയ്യേണ്ടതു്; 'ആമ്പൽക്കോപ്പ്' എന്നല്ല.

Through the blue infinitudes— 'അനന്തനീലദേശങ്ങൾ വഴിയായ്' (൧൬൨), high in the widening blue— 'പരംപ്പേറിവരും നീലനിറത്തിനുടെ മീതെയായ്' (൧൬൨)- ഈ രണ്ടു ഘട്ടങ്ങളിലും, the blue എന്ന ഇംഗ്ലീഷ് പദത്തിന്ന് ആകാശം എന്നാണർത്ഥം. നീലനിറം, നീലദേശം എന്നു തർജ്ജമ ചെയ്തതുകൊണ്ടു അർത്ഥത്തിന്നു നേയത്വം, ക്ലിഷ്ടത എന്നീ ദോഷങ്ങൾ സംഭവിച്ചിരിക്കുന്നു.

That happy morn was sprung from fountains........—'.....ഊററുകളിൽ നിന്നാണാധന്യമഹമ്മുഖം' (൧൬൪)— ഇംഗ്ലീഷിൽ fountain എന്നതിന് പ്രസ്രവണം, നീരുറവ് എന്ന് അർത്ഥമുണ്ടെങ്കിലും, ഇവിടെ ആ അർത്ഥമല്ല മൂലത്തിന്നുള്ളതു്.

ഉൽപത്തിസ്ഥാനം എന്നാണർത്ഥം. നീരുറവിൽനിന്ന് എങ്ങിനെ പുഴകൾ ഉണ്ടാകുന്നുവോ, അതിന്നണ്ണം, അന്നത്തെ ധന്യമായ പ്രഭാതം കിഴക്കററത്തിന്നുമപ്പുറത്തുള്ള ഉൽപത്തിസ്ഥാനങ്ങളിൽനിന്നു സംഭവിച്ചു, എന്നു സൂചന. അതല്ലാതെ, ഉറവുകളിൽനിന്ന് പ്രഭാതം ഉണ്ടാകേണ്ട ആവശ്യമില്ല.

Garden streams whose gliding glass...
'.....യാതൊന്നിനുള്ള ദർപ്പണം...' (ഭ്യവ)

---

പുഴകളുടെ വകയായി ദർപ്പണം (കണ്ണാടി) ഉണ്ടെന്നുള്ള തർജ്ജമ ക്ലിഷ്ടംതന്നെ. എങ്ങിനെയാണോ കണ്ണാടിയിൽ ഓരോരോ പദാർത്ഥങ്ങൾ നിഴലിച്ചുകാണുന്നു, അതിന്നണ്ണം, ആ പുഴകളിലെ ഒഴുകിക്കൊണ്ടിരിക്കുന്ന ജലം, തങ്ങളുടെ പൂച്ചുകഥകളുടെ സ്മരണക്കു കാരണമായി, എന്നു മൂലത്തിന്റെ സൂചന. പുഴയുടെ ദർപ്പണം എന്നു തർജ്ജമചെയ്യുന്നതിനെക്കാൾ, പുഴയാകുന്ന, അഥവാ പുഴവെള്ളമാകുന്ന ദർപ്പണം, എന്നു തർജ്ജമചെയ്യുന്നതായാൽ, ഒരുവിധം സഹിക്കാം.

Mother of weeping days— 'കരയും നാളിന്നിന്നൊരംബികേ' (ഫ്വന്ന)— weep കരയുക, എന്നർത്ഥമാകും; എന്നാൽ weeping day കരയുന്ന നാൾ, എന്നല്ല അർത്ഥം പറയേണ്ടതു്, ദുഃഖദിവസം, ദുഃഖം ആചരിക്കേണ്ടിയ ദിവസം, എന്നാണ്.

Drink of error from a thousand springs— 'ഓരായിരം നീരുറവിൽ നിന്നു തെററു ചെലുത്തുവോർ' (ഫ്വുവ)— ഓരായിരം, അതായിതു്, അനേകം കാരണങ്ങളാൽ ഉണ്ടാവുന്ന പാപത്തെ അനുഭവിക്കുക എന്നാണ് മൂലത്തിൽ അർത്ഥം വിവക്ഷിച്ചിരിക്കുന്നതു്. spring എന്നാൽ: നീരുറവ്, എന്നു മാത്രമല്ല അർത്ഥം; ഹേതു, ഉൽപത്തിസ്ഥാനം എന്നും ഉണ്ട്. ഇവിടെ രൂപകപ്രയോഗത്തെ പദത്തിനു പദംവച്ചു തർജ്ജമചെയ്തതിൽ, ഹേതു എന്ന അർത്ഥമില്ലാത്ത 'നീരുറവ്' എന്ന പദം പ്രയോഗിച്ച് അർത്ഥത്തിനു ക്ലിഷ്ടത വരുത്തിയിരിക്കുന്നു. Drink of_ അനുഭവിക്ക, എന്നർത്ഥം; ചെലുത്തുക, അല്ല.

Wondering streets— 'സാശ്ചര്യവീഥി' (വ൧൧)— ആശ്ചര്യപ്പെട്ടു നോക്കിനില്ക്കുന്ന ജനങ്ങൾ നിറഞ്ഞതായ തെരുവുകൾ, എന്നു മൂലാർത്ഥം.

ഇത്തരം തർജ്ജമകൾ ഇനിയും പലതുണ്ട്. മാതൃകക്കായി മാത്രം ഇത്രയും എടുത്തുകാണിച്ചു. ഇതിൽ ചൂണ്ടിക്കാണിച്ച ദോഷങ്ങൾ ചിലതു്, തെററുപാടങ്ങളുടെ തെററായ തർജ്ജമക്കും ഉദാഹരണങ്ങളാവാം.

(തുടരും.)

—കെ. രാമകൃഷ്ണപിള്ള.

# കായങ്കുളം കൊച്ചുണ്ണി.

## ൩-ാം അദ്ധ്യായം

### തിരുമല്ലാപ്പു

ചെങ്കോട്ടയ്ക്കുള്ള തപാൽവണ്ടിയിൽ കെട്ടിയിരുന്ന കാളകളുടെ അലസതകൊണ്ടും, വണ്ടിയുടെ കലക്കംകൊണ്ടും, വഴിയാത്രക്കാരായി അതിൽ ഇരുന്നവൎക്കു് ഒരിക്കലും ഒട്ടും സുഖമില്ലായിരുന്നു. വിശേഷിച്ചും, വണ്ടിക്കാരൻ ചുടലമുത്തുവിന്റെ "ലല്ലാല ലായിലല്ലീ, ലല്ലാലലാലിലല്ലി, ലല്ലാലലാലിലലി, ലല്ല ലലായ്ലലാ, ലായ്ലലലല്ലല്ലായി, ലായ്ലായ്ലാ" എന്നിങ്ങനെയുള്ള രാഗവിസ്താരങ്ങളും; ഇടയ്ക്കിടെ "ഉള്ളേ തള്ളിയിരുപ്പാ- എന്ന മലയാളത്താൻ കണ്ണിലെ പൂനയാ. ഇങ്കെ എന്നാ തൈപ്പു സമാ. ഇവളുവ്ക്ക് ഉററു പാക്കറുതുക്കു-" എന്ന ശാസനകളും ആ ശാസനകളെ ബലപ്പെടുത്തുവാനായി ഇടയ്ക്കിടെ വണ്ടിക്കുള്ളിലേക്കു് 'ചാട്ട' നീട്ടി അയാളുടെ കോപത്തിനു വിഷയമായവൎക്കു് ചൂടുകൊടുക്കുന്നതും, എല്ലാംകൊണ്ടും തപാൽവണ്ടിയാത്ര ഒരു നരകയാത്രയായി തോന്നുക പതിവാണ്. ഇന്നു് ഈ കഷ്ടങ്ങളുടെ മകുടമായിട്ടു് ഒരു വലിയ പെട്ടിയും വണ്ടിയുടെ കൂടിനു് മുകളിൽവച്ചു കെട്ടിയിട്ടുണ്ടു്. വണ്ടി കുറേ ദൂരം നീങ്ങുന്നതുവരെ ഈ പെട്ടിനിമിത്തം ശല്യം യാത്രക്കാൎക്കു തോന്നിയില്ലാ. ഒരു വലിയ കിഴക്കാംതൂക്കമായ റോഡു് ഇറങ്ങി ഒരു ചെറിയ കുന്നുകയറിയപ്പോൾ വണ്ടി ഒന്നു വല്ലാതെ ഉലഞ്ഞു. പെട്ടിയെ വണ്ടിക്കൂടിനോടു കൂടി കെട്ടിയിരുന്നതിൽ ഒരു കയറു് അററുപോയി. അകത്തു കിടന്ന ബന്ധനസ്ഥന്റെ വായിലെ തുണി കുറേ പുറത്തേക്കു ചാടി. ബന്ധനസ്ഥൻ "ങ്ഹാ- ഹ്ഹു- ഓ- ഹി- ങ്ഹ്ഹ്-"— എന്നിങ്ങനെ മുരണ്ടുതുടങ്ങി. യാത്രക്കാരിൽ തെങ്കാശി അണ്ണാത്തുരയ്യർ പട്ടർ ജവുളിക്കെട്ടിന്മീതെ തലയും വച്ചു കഷ്ടിച്ചു കണ്ണടച്ചു കഴിഞ്ഞതേയുള്ളു. ബന്ധനസ്ഥന്റെ മുരൾച്ച കേട്ടു് അയാൾ "വൻറുതേ. ഇതുതാനാ മലയാളം. എന്ന മലയാളം. എന്ന മലയാളം." എന്നു പുലമ്പിക്കൊണ്ടു ഭയപ്പെട്ടു എഴുനേററു. "അമ്പ്ബ്ബാ— ചുടലമുത്തു — വണ്ടി നിൽപാട്ടി പോടപ്പാ— നിൽപാട്ടു് — എന്ന സെത്തം ഇതു —" പട്ടരുടെ അടുക്കൽ മൂന്നു പഴന്തുണിക്കെട്ടുകളുടെ ഇടയിൽ പുതച്ചു മൂടിത്തുങ്ങിയിരുന്ന കാവേരിയമ്മ "എന്നാ ആൺപിളയാൾ എന്നാ അലവൽ ഇതു് —" എന്നു പട്ടരോടു ചോദിച്ചു. "പാട്ടികിട്ടി എല്ലാം തൂങ്കു് തൂങ്കു് ഉയിരിയത്തിറ തൂക്കു് നേരമാച്ചു്"— എന്നു പട്ടർ പറഞ്ഞു. ചെങ്കോട്ടക്കാരൻ വെയ്മ്പർ എന്ന തമിഴൻ "മുനിയാണ്ടി വൻറുതേ മുനിയാണ്ടി" എന്നു ഭയപ്പെട്ടു പറഞ്ഞു. ഇവർ തമ്മിലുള്ള സംഭാഷണം കേട്ടു്, പുനലൂക്കാരൻ മാത്താണ്ഡപ്പിള്ള, "ആരെടായപ്പാ മുനിയാണ്ടിയും മഹർഷിയച്ചിയും എല്ലാം ഈ അൎദ്ധരാത്രി ഇനിയും വന്നിരിക്കുന്നുവോ? ഈ

വണ്ടിക്കുള്ളിൽ ചുരുണ്ടുകൂടിക്കിടക്കാൻപോലും ഇടമില്ലാ" — എന്നു സങ്കടംപറഞ്ഞു. ഇയാളുടെ വർത്തമാനം കേട്ടപ്പോൾ, ആരോ വഴിയാത്രക്കാരൻ പിന്നെയും വണ്ടിയിൽ കയറാൻ വരുന്നുണ്ടെന്നു, കണ്ടെറക്കാരൻ തൊമ്മൻമാപ്പിളയ്ക്കു തോന്നി. "എന്തിനാ, ഇവിടെ കേറാൻ ഇപ്പം എടമില്ല. ഈ ചുങ്കക്കാരുടേയും പാപികളുടേയും മദ്ധ്യത്തിൽ വന്നു പിന്നുള്ളോരും കേറിയല്ലോ" — എന്നു അയാൾ സങ്കടംപറഞ്ഞു. ബന്ധനസ്ഥൻ പിന്നെയും നന്നാ പണിപ്പെട്ട്, "യേ-ർ-ർ-ർ-ർ-ർ-ർ-ഗ്റാ-ഗ്റാ-" എന്നു മുരണ്ടു. ഉണർന്നുകഴിഞ്ഞ വഴിയാത്രക്കാർ ഈ ശബ്ദം വ്യക്തമായി കേട്ടു.

തൊമ്മൻമാപ്പിള: — "എന്നാ ഒച്ചയാണിത്. ബെയൽസവൂബിന്റെ എന്നക്കാരു ഏഴ് കുഷ്ഠരോഗികളുടെ ദേഹത്തുനിന്നും കർത്താവിന്റെ തിരുവചനം കേട്ടു ഓടിയപ്പോൾ പുറപ്പെടുവിച്ച ശബ്ദംപോലെ ഇരിക്കുന്നു."

മാർത്താണ്ഡൻ പിള്ള: — "നന്നാ പൊറുത്തു കർത്താവിന്റെയോ കരുപ്പിന്റെയോ വാക്കു കേട്ടാൽ ഈ ശബ്ദമുണ്ടാകുമെങ്കിൽ, എന്റെ പൊന്നുമൂത്തമാപ്പിളേ, എന്റെ ജീവനത്തിനകത്ത് ആ വർഗ്ഗക്കാരെ ഞാൻ കേറവല്ലാ."

'സുവിശേഷ'ത്തെപ്പറ്റി "അങ്ങാടിമരുന്നോ പച്ചമരുന്നോ" എന്നു നിശ്ചയമില്ലാതെ കാണപ്പെട്ട ഈ കിഴക്കൻനായക്കു വേണ്ടി 'എവൻഗേലിയോൻ' ഒന്നു പ്രസംഗിച്ചാൽ കൊള്ളാമെന്ന് മാപ്പിളയ്ക്കു മോഹമുണ്ടായിരുന്നു. അതിന് ഒരുങ്ങാതെ, "ദൈവത്തിനു സ്തുതി. കർത്താവിൽ മഹത്വം" — എന്ന് ഉച്ചത്തിൽ പറഞ്ഞവസാനിപ്പിച്ചതേയുള്ളു.

ബന്ധനസ്ഥന്റെ ഞരങ്ങൽ ക്രമേണ ബലവത്തായി ദീർഘമായി തീർന്നു. ഒരു മൂന്നുനാലു മിനിററു നേരം കൂടെ വീപ്പിൽ ബന്ധനസ്ഥൻ ഞരങ്ങിനോക്കി. വഴിയാത്രക്കാർ ചിലരെല്ലാം ഭയപ്പെട്ടു റോട്ടിൽ ചാടി. അപ്പോൾ മാത്രമേ, ചുടലമുത്തു പെട്ടിയിലെ ശബ്ദം എന്തെന്ന് യാത്രക്കാരെ ധരിപ്പിച്ചുള്ളു.

ചുടലമുത്തു: — "എന്ന അലവൽ ഇത്. അന്ത പെട്ടിക്കുള്ളേ, നാൻ പറയാം ഒരു പേ-പെററ നായ്. അതു മലയാലത്തിക്ക് രാശാകിട്ടേക്ക് നാൻ പേറിപ്പോറേൻ."

പട്ടർ: — "അടൈ ചുടലമുത്തു. തമിഴില പേസപ്പാ. ആരുടെ നായ്?"

ചുടലമുത്തു: — "പാപ്പാൻ വായെ മൂട്. നായ് തിരുവനന്തപുരം പെരിയ രാശൻ വകൈ."

തോമ്മാ: — "പൊന്നുതമ്പുരാന്റെ പട്ടിയോ? ആകാശത്തിനും ഭൂമിക്കും ഉടയവന് മഹത്വം."

മാത്താ: — "പത്മനാഭൻ രക്ഷിക്കട്ടെ. പൊന്നുതമ്പുരാന്റെ പട്ടിയോ? ബ്രഹ്മരക്ഷസ്സിന്റെ ശബ്ദമാണ്."

ശബ്ദിക്കാൻ വ്യായാമം ചെയ്തു ബലം ക്ഷയിച്ചിട്ടോ എന്തോ പിന്നെയും ഒരു മണിക്കൂർനേരം "നായുടെ" ശബ്ദം കേട്ടില്ല. പിന്നെയും നായ് മുരണ്ടുതുടങ്ങി. ചുടലമുത്തു ഒഴികെ ആരും ഉണർന്നിരുന്നില്ല. അയാൾക്കു കുറേശ്ശ ദേഷ്യം വന്നുതുടങ്ങി. നായെ പതുക്കെ വേദനപ്പെടുത്താം എന്നു ചുടലമുത്തു തീർച്ചപ്പെടുത്തി. ഒരു പഴയ ശീലക്കമ്പി പെട്ടിയുടെ മുകൾദ്വാരങ്ങളിൽ ഒന്നിൽ കൂടെ കുത്തിയിറക്കി. ഇതു ബ

ന്ധനസ്ഥന്റെ മൂക്കിനകത്താണു് ചെന്നു കേറിയതു്. "ആങ്ഹ്ഹോ" എന്നു് അയാൾ ചീററി. വേദനകൊണ്ടു അയാൾ പെട്ടിയിൽ കിടന്നു വിറച്ചു. പിന്നെയും കുറു മണിക്കൂർനേരത്തേക്കു് ശബ്ദിച്ചില്ല. ഇടയ്ക്കിടെ ശബ്ദം കേൾക്കുമ്പോൾ എല്ലാം ചുടലമുത്തു ഇരുമ്പുകമ്പി പെട്ടിക്കുള്ളിലേക്കു ചെലുത്തും. അതു കണ്ണിലോ ചുണ്ടിലോ നെററിയിലോ പുരികത്തോ എവിടെയെങ്കിലും ഒരിടത്തു ചെന്നുകൊള്ളും. ബന്ധനസ്ഥൻ പിന്നെ അനങ്ങിയതേ ഇല്ല. വണ്ടി ഒരു അഞ്ചാറു നാഴിക പുലരാനുള്ളപ്പോൾ കൊട്ടാരക്കര കൊട്ടാരവാതിൽക്കൽ ചെന്നു നിന്നു.

കൊട്ടാരം കാവൽപട്ടാളക്കാരൻ ആണ്ടിയറമററം കോലപ്പൻപിള്ള ഒരു പഴയ തോക്കിന്മേൽ തല ചായ്ച്ചു് നന്നു് ഉറങ്ങുകയായിരുന്നു. ഈ വണ്ടി വന്നതാകട്ടെ, നിന്നതാകട്ടെ അറിഞ്ഞില്ല. ചുടലമുത്തു, "എസമാൻ, എസമാൻ" എന്നു അയാളെ കുലുക്കി വിളിച്ചു. "പൊന്നാങ്ങുന്നേ രക്ഷിക്കണേ. തണുപ്പു കൊണ്ടൊന്നു കണ്ണടച്ചതാണേ!" എന്നു കോലപ്പൻപിള്ള കരഞ്ഞുപറഞ്ഞുവെങ്കിലും കണ്ണുകൾ പൊളിച്ചു മിഴിച്ചുനോക്കുവാൻ അയാൾക്കു അത്ര വേഗം സാധിച്ചില്ല. തന്നെ വന്നു കുലുക്കി വിളിച്ചതു് ഹവൽദാർ അങ്ങുന്നാണെന്നായിരുന്നു കോലപ്പൻപിള്ള വിചാരിച്ചതു്. അതാണു് ചുടലമുത്തുവിനെ അങ്ങുന്നെന്നു് അയാൾ സംബോധനം ചെയ്തതു്.

ചുടലമുത്തു:— "നാൻ അങ്ങുന്നല്ല, എസമാൻ. എസമാൻ, നാൻ ചുടലമുത്തു— ചുടലമുത്തു. കണ്ണു മിഴിച്ചു പാരും എസമാൻ."

കോലപ്പൻപിള്ളയ്ക്കു്, തന്നെ ഉപദ്രവിച്ച ആൾ, ഹവൽദാർ അല്ലെന്നു നിശ്ചയമായപ്പോൾ പട്ടാളക്കാരന്റെ ഗൌരവം ഇളകി. മീശ ഒന്നു പിരിച്ചു. കണ്ണു ഒരുവിധം പൊളിച്ചു. ഇതിനിടയിൽ; ആ പരാക്രമം നിമിത്തം ഏററ വേദനകൊണ്ടുണ്ടായ കോപത്തെ അയാൾ നിരർഗ്ഗളം ചുടലമുത്തുവിന്റെ നേരെ തൊടുത്തുവിട്ടു:— "ഏതു കാലക്കാലൻ മാടനാണെടാ_ ചുടലമാടനോ_ഈ നട്ടപ്പാതിരായ്ക്കു് ആരെടാ പൊന്നുതമ്പുരാന്റെ കൊട്ടാരവാതിൽക്കൽ ചുടല കൊണ്ടുവന്നിരിക്കുന്നതു്. എടാ_ കോലപ്പൻ ആൾ ഒരു വെറും ആറാണു്. നിന്റെ ചുളിച്ച മൂക്കു ഞാൻ അറുത്തു് കാലത്തെ കാഴ്ച വയ്ക്കും. പാണ്ടിക്കറവ...... മാടാ........." ഇതിൽ ഒട്ടു മുക്കാൽഭാഗവും ചുടലമുത്തുവിന് മനസ്സിലായില്ല. കോലപ്പൻപിള്ള പിന്നെയും ധാരമുറിയാതെ തെറിവാക്കുകൾ പെയ്തുതുടങ്ങി. ഇത്തരം വാക്കുകൾ പട്ടാളക്കാരണ്ണന്മാരുടെ നിത്യോപയോഗത്തിനായി പ്രത്യേകം കരുപ്പിടിച്ചെടുത്തവയായിരുന്നതു കൊണ്ടു്, അവിടെ അല്പം മാറി കിടന്നുറങ്ങിയിരുന്ന മററു പട്ടാളക്കാർ, ഇതു് കേട്ടുണർന്നിട്ടും, വകവയ്ക്കാതെ തിരിഞ്ഞു കിടന്നതേയുള്ളു. ഒടുവിൽ കോലപ്പൻപിള്ള കണ്ണു തുറന്നു് ചുടലമുത്തുവിനെ നോക്കി, "നീ ആർ?" എന്നു ചോദിച്ചു. ചുടലമുത്തു കത്തു കൈയിലേക്കു കൊടുത്തു. ചുകന്ന അരക്കു വച്ചു വലിയ ലക്കോട്ടു കണ്ടപ്പോൾ എന്തോ ഗൌരവപ്പെട്ട കത്താണതെന്നു് പട്ടാളക്കാരനു തോന്നി.

ചുടലമുത്തു:— "അന്ത കൊല്ലം കാവൽത്തലയാൾ എസ്‌മാൻ കൊടുത്തതു്.

ഇതു അരശരുടെ ഇടത്തിലെ വച്ചു കൊൾക വേണം."

കോല:— "ഏതു കാവൽത്തലയാൾ?"

ചുടല:— "പുതുസായി വന്ത യസമാൻ. എന്നാ തംപി കിംപി പേർ ഇരുക്കറകനവാങ്കൾ."

കേലപ്പൻപിള്ളയ്ക്കു മനസ്സിലായി. ത്രിവിക്രമൻതമ്പിയുടെ കത്താണു്, പൊന്നുതമ്പുരാനു കൊടുക്കാനാണു്. പക്ഷേ ഈ അർദ്ധരാത്രി— അഞ്ചാറുനാഴിക പുലരാനുള്ളപ്പോഴും പട്ടാളക്കാരനു് അർദ്ധരാത്രിയാണു്— എന്തിനു കത്തയച്ചുവെന്നു് അയാൾക്കു മനസ്സിലായില്ല. അപ്പോൾ മാത്രമേ അയാൾ തപാൽവണ്ടി കണ്ടുള്ളു. വണ്ടിക്കാരൻ വശം കൊടുത്തയച്ചതാണു്, ശരി.

ചുടലമുത്തു:— "എസമാൻ, ഒരു ചെറിയ പെട്ടി ഇരുക്കുതു അങ്കെ. അതും അരസനുക്കു താൻ."

കോല:— "എന്തു പെട്ടിയെടാ?"

ചുടല:— 'തെരിയാതു്. മരം താൻ'

കോല:— "പെട്ടിക്കകത്തു് എന്താണെടാ? അതു പറ."

തമ്പിയെന്നും കത്തെന്നും കേട്ടപ്പോൾ, ഉറങ്ങിക്കിടന്നിരുന്നവർ ചെവി വട്ടംപിടിച്ചുതുടങ്ങി. പെട്ടിയെന്നും അകത്തെന്നും കേട്ടപ്പോൾ, ഒരുവൻ എഴുനേററു. എഴുനേററ ചിറയിൻകീഴ ഗോവിന്ദപിള്ള, "എന്തെടാ, കോലപ്പൻ? വല്ലതും മയമുണ്ടോ?" എന്നു ചോദിച്ചു.

ചുടലമുത്തു:— "മായമില്ലയ്യാ. അതു എനക്കു തെരിയും ഇല്ല്യാ. നാൻ പറഞ്ഞു അതു്. മെയ് പറഞ്ഞു പെട്ടിക്കുള്ളെ ഒരു പേനായ് താൻ."

ചിറ. ഗോവിന്ദ:— "എന്തെടാ! ചാണത്തലയാ. ഒരു പെട്ടി നിറയേ ഒരു പേനായോടാ? അതു കാര്യം വല്ലാത്ത കെണ്ടൻ പേനയായിരിക്കുമല്ലോ. ചൊവ്വായിൽ മനുഷ്യർ താമസിക്കുന്നുണ്ടെന്നു കേട്ടു. അവിടെ നിന്നും കൊണ്ടുവന്ന പേനായായിരിക്കും?"

ചുടലമുത്തു:— "അയ്യാ, റൊമ്പം പെരിസ് പേനായ് താൻ. ചെവ്വാസ്സിളമെ കൊടുക്കല്ലേ. നേത്തേക്കു താൻ എന്നിടം കൊടുത്തതു്".

ഏതായാലും ഇത്ര വലിയ പേനായെ കാണാനായി കൂട്ടുകാരേയും വിളിച്ചുണർത്തി ചിറകിൻകീഴ ഗോവിന്ദപ്പിള്ള വണ്ടിയിങ്കലേക്കു പോയി. ഗോവിന്ദപിള്ളയും ചുടലമുത്തുവും കൂടെ പെട്ടി വണ്ടിയുടെ മുകളിൽ നിന്നും താഴെ ഇറക്കി. അപ്പോൾ ബന്ധനസ്ഥൻ പെട്ടിയിൽ കിടന്നു നന്നാ വേദന എടുത്തു. ഗോവിന്ദപ്പിള്ള റോട്ടിലും ചുടലമുത്തു വണ്ടിക്കൂടിന്റെ മുകളിലും ആണു നിന്നിരുന്നതു്. ചുടലമുത്തു പെട്ടിയിൽ നിന്നു കൈ വിട്ടു, പെട്ടി ഗോവിന്ദപ്പിള്ളയുടേയും കൂട്ടരുടേയും ചുമലിൽ താങ്ങിനില്ക്കുകയായിരുന്നു. അപ്പോൾ, "ഇയ്ഫേയ്യ്യ്യ്യ്ർർർർ" എന്നു ബന്ധനസ്ഥൻ ഞരങ്ങി. ഗോവിന്ദപ്പിള്ള പെട്ടിയും ഇട്ടു ഓടുവാൻ ശ്രമിച്ചതിന്റെ ഫലമായി നുകക്കയറിൽ കാൽ പിണഞ്ഞു് ഒരു കാലു പെട്ടിയുടെ അടിയിലായും മറേറ കാൽ നുകക്കയറിൽ തടഞ്ഞും, മുഖവും കുത്തി നിലത്തു പതിച്ചു. ഗോവിന്ദപ്പിള്ളയുടെ കാലിന്മേൽ വീണ പെട്ടിയുടെ ഭാഗം ബന്ധനസ്ഥന്റെ തലയിരുന്നിടമായിരുന്നു. പേ

ഒന്നനിമിത്തം ബന്ധനസ്ഥൻ ഇടവിടാതെ ഞരങ്ങിത്തുടങ്ങി. ചുടലമുത്തു തന്റെ പഴയ കുടക്കമ്പിയുമായി ഹാജരായി പെട്ടിക്കുള്ളിൽ കിടന്ന ജന്തുവിന്ന് കണക്കിന്ന് രണ്ടു കുത്തു കൊടുത്തു.

ഗോവി:— "എന്തടേ, നെടുമങ്ങാട്ടുമാത്തു നിനക്ക് ഒരു ഞരങ്ങൽ കേട്ടിട്ട് ഇത്ര ഭയമോ?"

ചുടലമുത്തു:— "അയ്യാം, ഇന്ത തന്തി വച്ചുക്കോ. ഇന്ത നായ് എപ്പോ അഴറുതോ അപ്പോ ഇന്ത തന്തി ഉള്ളേ പോട്ട് ചർചർ അറഞ്ഞു പോട്ടുങ്കോ. നാൻ പോറേൻ. ഉത്തരവു കൊടുങ്കോ."

പെട്ടിക്കകത്തെ സാമാനം ഒരു ഭ്രാന്തൻനായയാണെന്ന് അറിഞ്ഞപ്പോൾ, പട്ടാളക്കാർക്ക അത്ഭുതം തോന്നി. അവർ പെട്ടിയെ ഒരുവിധം വലിച്ചിഴച്ച് കൊട്ടാരപ്പടിവാതില്ക്കൽ കൊണ്ടുചെന്നു വച്ചു

* * * * *

അന്നത്തെ മഹാരാജാവു തിരുമനസ്സുകൊണ്ടു അപ്പോൾ രണ്ടുനാളായി കൊട്ടാരക്കരെ എഴുന്നള്ളിപ്പാർക്കയായിരുന്നു. സേവൻ ഈശ്വരപിള്ളയും, സർവ്വാധി കൊച്ചുശങ്കരപ്പിള്ളയും അമ്മച്ചി കൊച്ചുനാഗമലിപ്പിള്ളയും മകൻ സുകുമാരൻതമ്പിയും അവിടെ കൂടെ ഉണ്ടായിരുന്നു. പൊന്നുതമ്പുരാൻ കാലത്തെ പള്ളിക്കുറിപ്പുണർന്ന് എഴുന്നേററ ഉടനെ, സർവ്വാധികാര്യക്കാർ, ത്രിവിക്രമൻതമ്പിയുടെ കത്ത് ഹാജരാക്കി. തിരുമുമ്പിൽ വച്ചു അതു പൊളിച്ചു വായിച്ചു. കുറെ ഭാഗം താഴെ ചേർക്കുന്നു:—

"ശ്രീപത്മനാഭൻ സഹായം. ശ്രീപത്മനാഭപ്പെരുമാളുടെയും പൊന്നുതമ്പുരാൻ തിരുമനസ്സിലെയും തിരുവുള്ളംകൊണ്ട് തൃപ്പാദാശ്രിതൻ ത്രിവിക്രമൻ സാധിച്ച ചെയ്തി ആവിത്.

അടിയൻ കല്പനപ്രകാരം ഇന്ന് ജോലിയിൽ പ്രവേശിച്ചു.........: കായംകുളം കൊച്ചുണ്ണി എന്ന ആഭാസനെ അടിയൻ ഇതാപിടിച്ചു കെട്ടി ഒരു പെട്ടിയ്ക്കുള്ളിലാക്കി തിരുമുമ്പിൽ കാഴ്ചയായി അയച്ചുകൊള്ളുന്നു. ........... അടിയന്ന് ഇതിനെ അവിടെ നേരിട്ടു കൊണ്ടുവന്ന് അടിയറ വയ്ക്കുവാൻ സാധിക്കാത്തതു ഈ ലോകോപദ്രവിയുടെ കൂട്ടുകാരിൽ ചിലരെ മിക്കവാറും കൈയിൽ കിട്ടിയിരിക്കുന്നതിനാൽ, അവരുടെ പിന്നാലെ വിടകൊള്ളേണ്ടി വന്നതുകൊണ്ടാണെന്നു തിരുവുള്ളം ഉണർത്തിക്കൊള്ളുന്നു.

...........അടിയന്ന് ഒരു വലിയ അപേക്ഷയുണ്ട്. അത് ഈ പെട്ടി നാട്ടിലുള്ള പ്രധാനികളുടെ മുമ്പിൽ വച്ചു മാത്രമേ തുറക്കാവൂ എന്നാണ്. അടിയൻ വിവരം അറിയിക്കുവാൻ ഉടൻതന്നെ ശിപായിമാരെ പലയിടങ്ങളിലേക്കും അയച്ചിട്ടുണ്ട്. ഇവരിൽ കോട്ടൂർകാര്യക്കാർ, പുളിക്കുന്നക്കിൽ ഉണ്ണിത്താൻ, ആൽക്കൂട്ടുകുഞ്ഞുപിള്ള.......... എന്നിവർ ഈ മഹാദ്രോഹിയെ കാണാൻ പ്രത്യേകം കൊതിച്ചിരിക്കുന്നവർ ആണ്..........

അടിയന്ന് തിരുമനസ്സിലെ തിരുവുള്ളം അല്ലാതെ, കല്പിച്ചിട്ടുള്ള പ്രകാരം, ഒരു പ്രത്യേക സമ്മാനവും വേണമെന്ന് ആഗ്രഹമില്ലെന്ന് ഉണർത്തിക്കുന്നത് തിരുമനസ്സിലെ സൽഭാവത്തെ വില കുറച്ച് അടിയൻ വിചാരിക്കുന്നതുകൊണ്ടല്ലെന്നും, ഈ ദുനിയാവിനകത്ത് അങ്ങിനെ വിചാരിക്കുന്ന പഹയന്മാർ ഇല്ലെന്നും, അറിയിക്കുന്ന

ത്തു കൂടാതെ, ഒരു താഴ്മയായ അപേക്ഷകൂടെ ഉണൎത്തിച്ചുകൊള്ളുന്നു. അതു് കൊച്ചുണ്ണി എത്ര ഹീനനും പാപിഷ്ഠനും ആയിരുന്നാലും അവന്റെ ജാതിമതസ്ഥരായ ഇസ്ലാംജനങ്ങൾ ഏററവും ഉൽകൃഷ്ടരും നീതിസ്നേഹികളും ആണെന്നു് അടിയനു് ബോധമുള്ളതുകൊണ്ടു്, ഈ സുദിനത്തിന്റെ സ്മാരകമായി കൊല്ലത്തു തുയത്തു് പത്തു പറ വിത്തുപാട്ടസ്ഥലം ഒരു മുഹമ്മദിയ പള്ളിവെയ്ക്കുവാൻ വിട്ടുകൊടുക്കണമെന്നു മാത്രമാണു്.

.........ഈ ചെയ്തി കൈക്കുററപ്പാടു ചെയ്ക

ത്രിവിക്രമൻ."

ഈ കത്തു വായിച്ചു കേട്ടപ്പോൾ മഹാരാജാവിനു് വളരെ സന്തോഷമായി. സൎവ്വാധികാൎയ്യക്കാൎക്കു് ഒരു വജ്രമോതിരം ഉടൻ തന്നെ കൊടുത്തു. തുയത്തു പത്തു പറ വിത്തുപാട്ടസ്ഥലം മുഹമ്മദിയപള്ളിക്കു വിട്ടുകൊടുക്കുവാൻ കാൎയ്യക്കാൎക്കു് എഴുതിഅയയ്ക്കുന്നതിനു് സൎവ്വാധിയെ, ആജ്ഞാപിച്ചു. കൊച്ചുണ്ണിയെ ഇട്ടു പൂട്ടിയിരുന്ന പെട്ടിയുടെ പുറമെ ഒരു ബലമേറിയ ചങ്ങല ചുററി പൂട്ടി, കൊട്ടാരമതിലിനു മീതെ, പൊതുജനദൃഷ്ടിയെ ക്ഷണിച്ചു്, വയ്ക്കുവാൻ സൎവ്വാധി പട്ടാളക്കാൎക്കു് ഉത്തരവു കൊടുത്തു.

ആ പട്ടാളക്കാരും, "അരമന രഹസ്യം അങ്ങാടിയിൽ പരസ്യ"മായതുകൊണ്ടു കൂട്ടിനുള്ളിൽ കായംകുളം കൊച്ചുണ്ണിഎന്നു ഗ്രഹിച്ചും തന്നിമിത്തം പഴയ കടകമ്പി, ബന്ധനസ്ഥന്റെ കരച്ചിൽ ഉണ്ടാകുമ്പോഴും അല്പാത്തപ്പോഴും, പെട്ടിക്കുള്ളിൽ കുത്തിച്ചെലുത്തുവാൻ അവൎക്കു് പ്രത്യേകം സന്തോഷം തോന്നി.

—എസ്. എസ്. കരുപ്പു്.

## പോഷിണീഭാഷണം

'യൂറപ്പിലെ ഭ്രാന്തനം നായ്'— ഇതാണു് അമേരിക്കയിലെ ഒരു പത്രം ജെൎമ്മൻ ചക്രവൎത്തിക്കു നൽകിയിരിക്കുന്ന പുതിയ പട്ടപ്പേരു.

* *

'ടെലസ്കോപിക്കു് റൈഫിൾ' എന്ന പേരായ ദൂരദൎശിനിത്തോക്കാണു്, ജെൎമ്മങ്കാരുടെ പുതിയ ആയുധങ്ങളിലൊരിനം. സാധാരണ 'റൈഫിൾ' തന്നെയാണിതു്; എന്നാൽ, അകലെയുള്ള ഉന്നത്തെ അടുത്തു കാണ്മാനായി ഒരു ദൂരദൎശിനികൂടെ ഇതിൽ ഘടിപ്പിച്ചിട്ടുണ്ടു്.

* *

ജെൎമ്മൻമാർ ഉപയോഗിക്കുന്ന ഏററം വലിയ പീരങ്കികളിലൊന്നിനു് വ്വൻ ടൺ ഭാരമുണ്ടാവുമത്രെ! ഒരു പീരങ്കിയെ കൂട്ടിയിണക്കുന്നതിനു്, ൧൨- ഭാഗങ്ങൾ ഉള്ളതിനാൽ, ൨൬. മണിക്കൂറോളം നേരം വേണം. ഇരുനൂറാളുണ്ടെങ്കിലേ പീരങ്കി പ്രയോഗിപ്പാനുള്ള പണികളെല്ലാം ശരി

യായ സമയത്തിൻ സാധ്യമാവൂ. ൩൦൦- ഗജദൂരത്തുനിന്നു വൈദ്യുതശക്തിയുടെ സഹായത്താലാകുന്നു പീരങ്കിക്കു തീകൊളുത്തുന്നത്. ഒരുണ്ട പായിക്കുവാൻ ൫൦- പവൻ ചെലവാകുന്നു. ൭൫- നാഴികയിലധികം അകലെനിന്നു വെടിവെച്ചിട്ടായിരുന്നുപോൽ, ലീജ്കോട്ടയെ തകർത്തത്.

* *

യുദ്ധത്തിൽ വിഷവാതകങ്ങൾ ഉപയോഗിക്കുക എന്ന സമ്പ്രദായം, ഇന്നു തുടങ്ങിയതല്ല. ക്രിസ്തു ജനിക്കുന്നതിന്നും മുമ്പു അഞ്ചാം നൂറ്റാണ്ടിനിടയ്ക്കും അതിൽപിന്നെയും യവനന്മാർ ഗന്ധകം, കീല് (ടാർ) മുതലായ സാധനങ്ങൾ വിറകിനോടു കലർന്നു കത്തിച്ചു വിഷപ്പുകയുണ്ടാക്കി ശത്രുക്കളെ മോഹിപ്പിച്ചു വന്നിരുന്നുപോൽ.

* *

അമേരിക്കയിൽ, 'കുചേല'നായി ജനിച്ച ഒരു കുട്ടി സ്വപരിശ്രമത്താൽ 'കുബേര'നായിത്തീർന്ന കഥ ഒരു പത്രഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നു. മോസസ് ജാക്കബ്സ് എന്ന ആ ബാലൻ ആറാം വയസ്സിൽ വർത്തമാനപത്രങ്ങൾ തെരുവിൽകൊണ്ടുനടന്നു വില്ക്കുന്ന പണി തുടങ്ങി. നാല്പത്തിനാലു വയസ്സായിട്ടും ഇനിയും ആ തൊഴിൽ വിട്ടിട്ടില്ല. അയാൾ തീവണ്ടി വരുമ്പോഴും മാറും തരംനോക്കി പത്രം വില്ക്കുന്നതിനാൽ ഒരു ദിവസത്തിൽ ശരാശരി മൂവായിരം എണ്ണം ചെലവാകുമത്രെ. നല്ലൊരു വീടും, മോട്ടോർവണ്ടിയും സമ്പാദിച്ച് ന്യായമായ പ്രയത്നം ചെയ്ത് ആദായം ഉണ്ടാക്കുന്ന ഈ വിശിഷ്ടപുരുഷൻ ഒരു സാധനപാഠം തന്നെ.

* *

മധ്യഏഷ്യയിൽ ഫെർഘാനാ എന്ന പ്രദേശത്തുനിന്ന്, ഇതിനിടയ്ക്ക്, ഒരു പുതിയ ധാതുദ്രവ്യം കണ്ടുപിടിച്ചിരിക്കുന്നു. ഇതിന്നു റേഡിയത്തെക്കാൾ ഏറെ ഗുണങ്ങളുണ്ടുപോലും. ഒരമ്ലത്തിന്റെ സാന്നിധ്യത്തിൽ, വളരെ ശൈത്യം ഉത്ഭവിക്കയും, ഈ ശൈത്യം കട്ടികരിങ്കല്ലിനെക്കൂടിയും പൊടിപൊടിയായി തകർത്തുകളകയും ചെയ്യും എന്നും; ക്ഷാരത്തിന്റെ സാന്നിധ്യത്തിൽ അതിന്റെ ഭാരത്തിന്നു കുറവുവരുമെന്നും കണ്ടിരിക്കുന്നു. അതിനോടു ചേർത്തുവയ്ക്കുന്ന ഏതു പദാർത്ഥത്തിന്റെയും ഭാരം കുറയുമെന്ന ഒരു വിശേഷധർമ്മവുമതിനുണ്ട്.

* *

യൂറപ്യൻയുദ്ധത്തിൽ, റഷ്യക്കാർ കൈവശപ്പെടുത്തിയ ഒരു പ്രദേശം ഉത്തരധ്രുവസമീപസ്ഥമായ 'ഫ്രാൻസ് ജോസെഫ് ലാൻഡ്' എന്ന ദ്വീപസമൂഹമാണ്. ഇതു, ആസ്ട്രിയയിൽനിന്ന് ആർട്ടിക് മഹാസമുദ്രദർശനം ചെയ്യാനായി പോയിരുന്ന പേയെർ എന്ന ആൾ, ൧൮൭൩-ാമാണ്ടു കണ്ടുപിടിച്ചതാകുന്നു. അതുനിമിത്തം ഇപ്പോഴത്തെ ആസ്ട്രിയൻ ചക്രവർത്തിയുടെ നാമം നൽകി അതിനെ ആസ്ട്രിയൻരാജ്യമായി ഗണിച്ചുവന്നു. അവിടെ ആൾപ്പാർപ്പില്ല; കശകശച്ചെടി, മുതലായ ചില ചെടികൾ മാത്രം വളരുന്നുണ്ട്. ജലഘനംകൊണ്ടു മണ്ണുകാണ്മാൻ പാടില്ലാതെ കിടക്കുന്ന ഈ ദ്വീപുകൾ, നോവാസെംബ്ല ദ്വീപുകളിൽനിന്ന് അഞ്ഞൂറുനാഴികയോളം അകലെയാകുന്നു.

* *

തിരുവിതാംകൂർസംസ്ഥാനത്തിൽ, മൂന്നാലു കൊല്ലമായി ഭാഷാപോഷണം

'തിരുത്തകൃതി'യിൽ നടന്നുവരുന്നു എന്നു ചില പത്രങ്ങളിൽ ഉൽഘോഷിച്ചുകാണാറുണ്ട്. ബി. എ. കൾ, ബി. എൽ. കൾ, എം. എ. കൾ, എന്നുവേണ്ടാ, സർവ്വകലാശാലാബിരുദക്കാരായ ചെറുപ്പക്കാരൊക്കെ 'സാഹിത്യകാരന്മാ'രുടെ വളപ്പിനകത്തു 'വേലിചാടി'ക്കടന്നിരിക്കുന്നു. ഇവരുടെ സാഹിത്യപരിശ്രമത്തെപ്പററി 'ഉത്തരതാരക' പറയുന്നതാവിതു:— "ചെറുപുസ്തകങ്ങൾ— (ചെകിത്താന്റെയും പട്ടിയുടെയും കഥകൾ)— എഴുതി അവ താഴ്ന്ന ക്ലാസ്സുകളിൽ പാഠപുസ്തകങ്ങളായിത്തീർന്നെങ്കിൽ മാത്രമേ പണം സമ്പാദിക്കാൻ തരമൊള്ളു എന്നു കണ്ടിട്ടു, സർവ്വകലാശാലാബിരുദധാരികൾ അവരുടെ അഭ്യാസബലത്തിനും പദവിക്കും തക്ക പുസ്തകങ്ങളെഴുതുന്നില്ല." ഇങ്ങിനെയാണു ഭാഷാപോഷണം!

* *

കാലചക്രത്തിരിച്ചലിൽ, ഓരോരോ ഭാഷകളിൽ ചില പദങ്ങൾക്കു പുതിയ അർത്ഥങ്ങൾ ഉണ്ടായിവരുമാറുണ്ട്. ആദ്യം നിർദ്ദോഷമായ അർത്ഥത്തെ സൂചിപ്പിച്ചിരുന്ന അനേകം പദങ്ങൾക്കു ദുരർത്ഥം വന്നുചേർന്നിട്ടുള്ളതിനു ഇംഗ്ലീഷിൽ ധാരാളം ഉദാഹരണം കാണ്മാം. ഇപ്പോഴത്തെ യൂറോപ്യൻയുദ്ധത്തിന്നു മുമ്പു വരെ, ഉൽകൃഷ്ടജനമായി ഗണിക്കപ്പെട്ടിരുന്ന ജെർമന്മാർ, യുദ്ധത്തിൽ മനുഷ്യദ്രോഹം ചെയ്കയാൽ, 'ജെർമൻ' എന്ന പദത്തിന്നു ഇപ്പോൾ ദുരർത്ഥം സിദ്ധിച്ചിരിക്കുന്നു. ഒരുവനെ 'ജെർമൻ' എന്നു വിളിക്കുന്നതു, ഇംഗ്ലണ്ടിൽ ഇപ്പോൾ അപകീർത്തികരമായി ഗണിച്ചിരിക്കുന്നു. ഇത്തരം ചില അർത്ഥഭേദങ്ങൾ മലയാളത്തിലും ഇല്ലായ്കയില്ല. ഇതിനിടയിൽ, ഒരു പരദേശബ്രാഹ്മണനെ 'പട്ടർ' എന്നു വിളിച്ചതു അപകീർത്തികരമാണെന്നു സങ്കടപ്പെട്ടിരിക്കുന്നു. കണ്ണൂർകമ്പോളനിരത്തിൽവച്ചു ഒരു ദേവദാസിസ്ത്രീ തന്റെ മകൾകുട്ടിയെ, ഈയിടെ, 'നസ്രാണി' എന്നു ദേഷ്യപ്പെട്ടു വിളിക്കുന്നതു കേട്ടു. 'നായേ!' എന്നോ മററോ ശകാരിക്കുമ്പോലെയാണത്രെ 'നസ്രാണി' ശബ്ദം! ജോനകമാപ്പിളമാരെങ്കിൽ, 'പന്നിനസ്രാണി' എന്നു ശകാരിക്കും പോൽ!

* *

'പിത്തളാട്ട'മോ, 'പിച്ചിലാട്ട'മോ? രണ്ടും ഒരേശബ്ദംതന്നെയെന്നു ചിലർ വിചാരിക്കുന്നു: പിത്തളാട്ടം, പിത്തലാട്ടം, പിച്ചലാട്ടം, പിച്ചിലാട്ടം— എന്നാണുപോൽ രൂപവികാരങ്ങൾ. അങ്ങിനെയല്ലെന്നും ഒരു പക്ഷമുണ്ട്. പിത്തളാട്ടം എന്നാൽ: പിത്തളലോഹത്തെ മിനുക്കി സ്വർണ്ണമെന്നു തോന്നിപ്പിച്ചിട്ടു ചെയ്യുന്ന വഞ്ചന അഥവാ, വ്യാജം, എന്നർത്ഥം പറയുന്നു; പിത്തളയുടെ ആട്ടം, രഞ്ജനകമായ മിന്നിച്ച, എന്നായിരിക്കുമോ വിഗ്രഹാർത്ഥം? 'പിച്ചിലാട്ടം' അതല്ല: 'പിച്ചിൽ' എന്നാൽ, മദ്യം വാററിയെടുക്കുമ്പോൾ, അടിയിൽ നില്ക്കുന്ന പണ്ടൽ, മണ്ടി എന്നർത്ഥമാണു". നല്ല മദ്യം സേവിപ്പാൻ കഴിയാത്തവർ പിച്ചിൽ കഴിക്കാറുണ്ടു; അതുനിമിത്തം തലക്കു ലഹരിയും പിടിക്കും. നല്ല മദ്യം കഴിച്ചിട്ടുണ്ടാകുന്ന ഉന്മത്തതയാണെന്നു തോന്നിക്കുന്നതിനാൽ, പിച്ചിലിന്റെ ആട്ടം (ഉന്മാദം) വ്യാജഭാവത്തെ സൂചിപ്പിക്കുന്നു; ഇങ്ങിനെ അർത്ഥഭേദം.

* *

ക്ഷയരോഗത്തിന്നു വെള്ളുള്ളി വള

രെ നല്ലൊരു ഔഷധമാണെന്നു്, ഈയിട പരീക്ഷിച്ചറിഞ്ഞിരിക്കുന്നു. വെള്ളുള്ളിയിൽ, 'അല്ലൈൽ സൾഫൈഡു്' (Allyl sulphide) എന്നു പേരായ ഒരുവക ഗന്ധിക തൈലം ഉണ്ടു്; ഇതു് ശീഘ്രം വായുവായി പരിണമിക്കുശീലമുള്ളതുമാണു്. ഈ തൈലമുള്ളതിനാൽ, വെള്ളുള്ളി ഔഷധഗുണമുള്ളതായിരിക്കുന്നു. ഈ തൈലം കോഥനിരോധി (Antiseptic) ആകുന്നു; ക്ഷയരോഗബീജങ്ങളെ തടയുന്നതിന്നുവേണ്ടിയ ശക്തിയും ഇതിന്നുണ്ടു്. ശ്വാസകോശങ്ങൾ, തൊലി, വൃക്കകൾ, യകൃത്തു് എന്നി അവയവങ്ങൾ ഈ തൈലത്തെ വേറുപെടുത്തുകയും, അതു ഗന്ധിയാമ്ലം (Sulphurous acid) ആയി മാറി ദേഹധാതുക്കളിൽ പ്രസരിക്കയും ചെയ്യും. പുറമെ 'പോൾട്ടീസ്' ആയോ മറ്റോ ഉപയോഗിച്ചാലും, വെള്ളുള്ളിയുടെ ഔഷധവീര്യം ദേഹത്തിനുള്ളിലേക്കു ചെന്നുപറ്റും. അന്തരസവാഹിനികളായ ധമനികൾ ഈ തൈലത്തെ വഹിച്ചു രക്തത്തിൽ കലൎത്തുന്നു; ഇങ്ങനെ ഔഷധം ദേഹധാതുക്കളിലെങ്ങും ചെന്നു ചേരുന്നു. ക്ഷയത്താൽ ഒരു വിരലിന്നുകേടുവന്നു കണ്ടിക്കേണ്ടതായിത്തീൎന്ന പത്തു വയസ്സു പ്രായമായ ഒരു കുട്ടിയുടെ കൈപ്പടത്തിൽ വെള്ളുള്ളി ചതച്ചു 'പോൾട്ടീസ്' ആക്കികെട്ടിയതിൽ, ആറാഴ്ചക്കകം ആ കൈ നിശ്ശേഷം ഭയപ്പെട്ടു എന്നു കണ്ടിരിക്കുന്നു.

* *

യുദ്ധംനിമിത്തം ജെർമനിക്കു ഭക്ഷണപദാൎത്ഥങ്ങൾ വേണ്ടുവോളം ലഭിക്കാതെ കുഴക്കായിരിക്കയാണല്ലൊ. ഉരുളൻകിഴങ്ങു്, പഞ്ചസാര മുതലായവ അവിടെ കിട്ടുമെങ്കിലും, അവ ഇംഗാലാബ്ജികങ്ങൾ (കാർബോഹൈഡ്രേററു്) മാത്രമാകയാൽ, ദേഹപോഷണത്തിന്നു മതിയാകയില്ല. മുഖ്യമായി വേണ്ടതു് ശുക്ലപ്രധാനമായ 'അൽബ്യുമിൻ' എന്ന ശൗക്ലികമാകകൊണ്ടും, ഇതടങ്ങിട്ടുള്ള യവം മുതലായ ധാന്യങ്ങളും മററും മറുനാട്ടുകളിൽനിന്നു വരാത്തതുകൊണ്ടും, ജർമനിയിലെ ചില നവീനശാസ്ത്രനിപുണന്മാർ, ശൗക്ലികമുണ്ടാക്കുവാൻ ഒരു പുതിയമാൎഗ്ഗം കണ്ടുപിടിച്ചിരിക്കുന്നു. സൾഫേററു് ഓഫ് അമോണിയാ എന്ന അമോണിയാഗന്ധിതവും പഞ്ചസാരയും കൂട്ടിച്ചേൎത്തു് ഒരുതരം കിണ്വം (Yeast) ഉണ്ടാക്കുകയാണു് ഈ പുതിയ വിദ്യ. ഭക്ഷണോപയോഗ്യമായുള്ള ഈ കിണ്വത്തിൽ, നൂററിനു് അയ്മ്പതുവീതം ഭാഗം, ശൗക്ലികമാകുന്നു. ഒരു നൂറുറാത്തൽ പഞ്ചസാരയും അയ്മ്പത്തിരണ്ടു റാത്തൽ അമോണിയാഗന്ധിതവും കൂട്ടിച്ചേൎത്താൽ, ഭക്ഷണയോഗ്യമായുള്ള ഇരുനൂറെറഴുപതു റാത്തൽ കിണ്വം ലഭിക്കും; ഇതിൽ പകുതിയും ശൗക്ലികമാണു താനും. വായുമണ്ഡലത്തിലുള്ള 'നൈട്രൊജൻ' എന്ന പാക്യജനകത്തിൻെറ സഹായത്താൽ അമോണിയാ ഉണ്ടാക്കുവാൻ പ്രയാസമില്ലാത്ത സ്ഥിതിക്കു്, മേലിൽ, വായുമണ്ഡലത്തെ ആശ്രയിച്ചുകൊണ്ടു് കൃത്രിമമായ ശൗക്ലികമുണ്ടാക്കുവാൻ സാധിച്ചേക്കും എന്നു പ്രസ്താവിക്കപ്പെട്ടിരിക്കുന്നു.

* *

തിരുവിതാംകൂറിലെ പത്രങ്ങളുടെ ഇടയിൽ 'തിരുവനന്തപുരം പിത്തളാട്ടം' എന്നൊരെണ്ണം ഉണ്ടെന്നു, കോഴിക്കോടൻ 'മനോരമ'യിൽ ഈയിട എഴുതിക്കണ്ടു. ആ പിത്തളാട്ടം കോഴിക്കോടൻ പത്രങ്ങളുടെ ഇടയിൽ ഇല്ലെന്നും പ്രസംഗിച്ചിരിക്കുന്നു.

പിത്തളാട്ടം ഇല്ലെങ്കിൽ, പിച്ചിലാട്ടം ഉണ്ടാവാതിരുന്നാൽ ' ഭാഗ്യമായി. എതില്ലെങ്കിലും, 'കോഴിക്കോടൻ കോപ്പുരാട്ടി' ഉണ്ടെന്നു 'മനോരമ' തെളിയിച്ചിരിക്കുന്നു. ശ്രീമാൻ മൂക്കോത്തു കുമാരൻ അവർകളുടെ അപകീൎത്തിവ്യവഹാരം സംബന്ധിച്ചു 'മനോരമ' 'എടുത്ത വിദ്യ' എന്തായിരുന്നു? ചില മധ്യസ്ഥന്മാരുടെ പ്രേരണയാൽ, ശ്രീമാൻ കുമാരൻ കേസ് രാജിയായി. ഇരുകക്ഷികളും ഒപ്പിട്ട ഒരു ഹരജി കോടതിയിൽ ബോധിപ്പിച്ചു: അതിൽ, അപകീൎത്തിക്കു ഹേതുവായ ലേഖനം പിൻവലിക്കയും അതു പ്രസിദ്ധപ്പെടുത്തിയതിനെപ്പററി പശ്ചാത്തപിക്കയും ചെയ്യുന്നു എന്നു പ്രതി, മനോരമാധിപർ, ക്ഷമാപണം ചെയ്തിരുന്നു. ഈ സത്യമായ വാൎത്തയെ കോഴിക്കോട്ടെ ഇംഗ്ലീഷ് പത്രങ്ങളിലൊന്നു പ്രസിദ്ധീകരിച്ചപ്പോൾ, ക്ഷമായാചനം ഉണ്ടായിട്ടില്ലെന്നും, കേസ് വാദി പിൻവലിക്കയാണുണ്ടായതെന്നും സൂചിപ്പിച്ച് 'മനോരമാ'ധിപർ, ഇംഗ്ലീഷ് പത്രാധിപക്കൊരു കത്തെഴുതി, വാൎത്തയെ ഭേദപ്പെടുത്തിപ്പറയിച്ചു. കോടതിയിൽ ബോധിപ്പിച്ച ക്ഷമാപണപത്രത്തിന്റെ 'വാലും തലയും' അരിഞ്ഞുകളഞ്ഞു്, 'മനോരമ'തന്നെ പ്രസിദ്ധീകരിക്കയും, തന്റെ ലേഖകന്റെ വകയായി ഒരു ലേഖനമെഴുതി, താൻ ലേഖകന്റെ പേരു വിട്ടുകൊടുക്കാത്തതിനാൽ ധീരനെന്നും, ക്ഷമായാചനം ചെയ്തിട്ടില്ലെന്നും ബഹുജനങ്ങളെ ഗ്രഹിപ്പിക്കയും ചെയ്തു. അപ്പോഴേക്കും, മേല്പടി ഇംഗ്ലീഷ് പത്രത്തിന്നു സത്യസ്ഥിതി മുഴുവൻ അറിവാൻ സംഗതിവന്നു. ഇംഗ്ലീഷ് പത്രാധിപരുടെ ആശ്ചൎയ്യമോ; വ്യസനമോ, കോപമോ— എന്തു പറയേണ്ടു? 'മനോരമക്കാർ ഒരു വെറും 'ലോഹ്യക്കത്തല്ല' അയച്ചിരുന്നതു്; ക്ഷമായാചനം ചെയ്തു എന്നു പറകയാൽ, 'എനിക്കും എന്റെ പത്രത്തിനുമുള്ള അന്തസ്സിന്നു ഹാനിവരു'മെന്നും, അതുകൊണ്ടു, വാൎത്ത ഭേദപ്പെടുത്താത്ത പക്ഷം ക്രിമിനലായും സിവിലായും കേസ് ഫയിലാക്കുമെന്നും ഒരു ഭീഷണിക്കത്തായിരുന്നു, സാധു, ഇംഗ്ലീഷ് പത്രാധിപൎക്കു കിട്ടിയതു്. തന്നെ ഭയപ്പെടുത്തി അസത്യം പറയിച്ച 'അന്തസ്സു'കാരന്റെ പ്രവൃത്തി ദൗരാത്മ്യവും മൂഢോചിതമായ ദുരഹങ്കാരവും ആണെന്നു് അദ്ദേഹം വ്യക്തമായി പ്രസ്താവിച്ചു് ക്ഷമിക്കയും ചെയ്തു. 'മനോരമ'യുടെ 'കുന്തസ്സ്' നോക്കുക. കുററകരമായ ഭയപ്പെടുത്തലിന്നും, ചതിക്കും ഇംഗ്ലീഷ് പത്രാധിപർ ഒരു കേസ് ഫയിലാക്കാത്തതു് 'മനോരമ'യുടെ ഭാഗ്യം! അസത്യം, അനീതി, അധൎമ്മം, ആഭാസത്തം മുതലായ ദുൎഗ്ഗുണങ്ങൾ പത്രപ്രവൎത്തനത്തിൽ ശോഭിക്കയില്ലെന്നുള്ള തത്വം 'മനോരമ' അറിഞ്ഞിട്ടില്ലെന്നു വരുമോ? താൻ ചെയ്തതു തെററാണെങ്കിൽ, തെററുതന്നെ എന്നു സമ്മതിച്ചു പശ്ചാത്തപിക്കയും തെററിനെ പിൻവലിക്കയും ചെയ്യുന്നതിൽ, യാതൊരുവന്റെയും അന്തസ്സോ 'കുന്തസ്സോ' പോയ്പോകയില്ല. 'മനോരമ'യുടെ കോപ്പുരാട്ടിയിൽ നിന്നുണ്ടായ ഈ ബഹളം പത്രപ്രവൎത്തകന്മാൎക്കു— പ്രത്യേകിച്ച്, അഹന്തയിൽ വിഹരിക്കുന്ന ചെറുപ്പക്കാൎക്കു— ഒരു പാഠമായ്ത്തീരേണ്ടതാകുന്നു.

* *

ദുര്യോധനമഹാരാജാവു്, ധൎമ്മപുത്രരുടെ സഭാഗൃഹത്തെപ്പററി പറഞ്ഞുകേട്ടിട്ടു് ഒരുദിവസം പരിവാരങ്ങളോടുകൂടി, സഭാഗൃഹം കാണ്മാനായി ചെന്നു. അവി

ടെ സ്ഥലമായെടം ജലമെന്നും, ജലമായെടം സ്ഥലമെന്നും ഭ്രമിച്ചു ചാടി അപകടത്തിൽ പെട്ടു. എതിരേല്പാൻ നിന്നിരുന്ന ഭീമനും കൂട്ടരും അതുകണ്ടു ചിരിച്ചു. ദുര്യോധനൻ ബഹുസങ്കടത്തോടെ മടങ്ങി, പക വീട്ടുവാനും ആലോചിച്ചു. ദുര്യോധനന്റെ സങ്കടം, സ്ഥലജലഭ്രാന്തിമൂലം താൻ കാട്ടിയ 'എളിമത്തര'ത്തെ വിചാരിച്ചിട്ടല്ലാ, തന്റെ വിഢ്ഢിത്തത്തെപ്പററി ഭീമാദികൾ ചിരിച്ചുപോയതിനെ വിചാരിച്ചിട്ടായിരുന്നു. ഏകദേശം ഈ കഥപോലെയിരിക്കുന്നു, മദിരാശി മെഡിക്കൽരജിസ്ത്രേഷൻ നിയമത്തിന്നു വിരോധമായി പ്രവൃത്തിച്ചു എന്ന കുററം ആരോപിച്ചു് ഒരുഡാക്ടരെ മെഡിക്കൽകൗൺസിൽ എന്ന സംഘം തൽകാലം മെഡിക്കൽ രജിസ്തരിൽ നിന്നു നീക്കിയതിനെ സംബന്ധിച്ചു് ബഹുമാന്യനായ ഡാക്ടർ ടി. എം. നായരൊടു ചിലക്കുള്ള പകയുടെ പുകച്ചൽ. ഒരായുർവ്വേദവൈദ്യശാലയിലെ മേലന്വേഷണം കൈയേററു് അവിടത്തെ വൈദ്യന്മാരുടെ പ്രവൃത്തിയെ സഹായിച്ചു എന്നൊരു കുററമാണു് മേല്പടി നികൃതനായ ഡാക്ടരുടെമേൽ ചുമത്തീട്ടുള്ളതു്. ഇതിന്നു് അദ്ദേഹം തക്കതായ സാധാരണം കൊടുത്തിട്ടില്ല എന്ന കാരണത്താൽ തൽകാലം പേർ നീക്കം ചെയ്തു. മെഡിക്കൽ കൗൺസിലിന്റെ വിധിയുടെ ന്യായാന്യായതയെപ്പററി വിചാരണചെയ്യേണ്ട ആവശ്യകത ഞങ്ങൾക്കില്ലാ. എന്നാൽ, കാര്യമെന്തെന്നു ഗ്രഹിക്കാതെയോ, ഗ്രഹിച്ചിട്ടും യുക്തായുക്തവിവേചനം ചെയ്യാതെയോ, മഴക്കാലത്തു് വയലുകളിൽ ഒരററത്തുനിന്നു ഒരുതവളക്രോം

ക്രോം എന്നു വിളിക്കുമ്പോൾ മററുള്ളവയും അതേശബ്ദം പുറപ്പെടുവിക്കുംപോലെ, ഈ പടിഞ്ഞാറെക്കരയിലെ പത്രങ്ങളും, മദിരാശിയിലെ ചില പത്രക്കാരെ അനുകരിച്ചു് "നാട്ടുവൈദ്യമേ! അയ്യോ! ആയുർവ്വേദമേ" എന്നൊക്കെ നെഞ്ഞത്തടിച്ചു കരയുന്നതെന്തിനാണെന്നു ഒന്നു ചോദിക്കേയിരിക്കുന്നു. ഇംഗ്ലിഷ്ഡാക്ടർമാരുടെ സഹായം ഉണ്ടായാലേ ആയുർവ്വേദത്തിന്നു മാഹാത്മ്യം ലഭിക്കൂ എന്നായിരിക്കുമോ ഇവരുടെ ഭാവം? എന്നാലതു് ആയുർവ്വേദത്തിന്നു അപവാദമാണെന്നുകൂടി അറിയേണ്ടതാകുന്നു. നിരാകരിക്കപ്പെട്ട ഡാക്ടരുടെ മേൽ ചുമത്തിയിരിക്കുന്ന കുററമാവട്ടെ, അദ്ദേഹം, വൈദ്യപ്രവൃത്തിയിൽ തന്റെ ആനുകൂല്യത്തിന്നു വേണ്ടുന്ന യോഗ്യതയില്ലാത്തവൎക്കു സഹായിയായ് നിന്നു എന്നാണല്ലൊ. മെഡിക്കൽ കൗൺസിൽ പറയുന്നു: ഞങ്ങൾ ചില ചട്ടങ്ങളേപ്പെടുത്തീട്ടുണ്ടു്. അതനുസരിച്ചു നടപ്പാൻ നിങ്ങൾക്കിഷ്ടമെങ്കിൽ ഞങ്ങടെ രജിസ്റ്ററിൽ നിങ്ങളേയും ഉൾപ്പെടുത്താം. ചട്ടത്തിന്നു വിരോധമായി നടക്കുന്നുവെങ്കിലോ, നിങ്ങൾക്കു് പുറത്തു നില്ക്കേണ്ടി വരും.— ഈ സ്ഥിതിക്കു്, ഒരിംഗ്ലീഷ്ഡാക്ടൎക്കു, കൂടിനടപ്പാൻ യോഗ്യതയില്ലാത്തവരെന്നു കൌൺസിൽ ഗണിക്കുന്നവരെ, സഹായിക്കേണമെന്നു നിർബന്ധമാണെങ്കിൽ, രജിസ്തരിൽനിന്നു പുറമേപോയി ഇഷ്ടംപോലെ ചെയ്യാം, എന്നാണു് ഊഹ്യമായിരിക്കുന്നതു്. നിരാകരിക്കപ്പെട്ട ഡാക്ടർക്കു് അങ്ങിനെ ചെയ്യാനാണു സ്വദേശിസ്നേഹം എന്നിരിക്കിൽ ആരുണ്ടു തടയുവാൻ?

മെഡിക്കൽകൗൺസിലിൻെറ തീച്ച്കൊണ്ട്, ആയുൎവ്വേദം നികൃഷ്ടമായിത്തീരുമെന്ന പ്രലാപം വിവേകത്തിൻെറ സന്തതിയല്ല, മനസ്സിന്നുള്ള ആവേശത്തിൻെറ ഫലമാകുന്നു. ആയുർവേദത്തെ മെഡിക്കൽകൗൺസിൽ നിന്ദിച്ചുവോ? ആ സംഘക്കാർ പറയുന്നു:— നിങ്ങളുടെ ഇടയിൽ മുപ്പതിനായിരം പേർ വൈദ്യന്മാരെന്നു പറഞ്ഞു നടക്കുന്നുണ്ട്. ഇവരൊക്കെ യോഗ്യതയുള്ളവരോ? ഇവരിൽനിന്ന് യോഗ്യന്മാരെയും അയോഗ്യന്മാരെയും വേറുപിരിച്ചു നിൎത്തി, ഒരു വ്യവസ്ഥ ചെയ്യുവിൻ. അതിന്നു നിങ്ങൾക്കു മനസ്സില്ലാ, ഒരുക്കവുമില്ല, വെറുതേ 'ആയുൎവ്വേദമേ' എന്നു തലയിൽ കൈയുംവച്ചു വിളിച്ചു മററുള്ളവരോട പരിഭവംകാണിച്ചാൽ പ്രയോജനമെന്ത്? ഇതിന്നെന്താണ് സ്വദേശസ്നേഹികളുടെ ഉത്തരം? അയോഗ്യന്മാരായ വൈദ്യന്മാരെക്കൊണ്ടു നാട്ടിൽ വളരെ ജീവനാശംകൂടിയും ഉണ്ടാവാറുണ്ടെന്ന് അറിവുള്ള പത്രക്കാർപോലും ആ ദോഷത്തെ പരിഹരിപ്പാൻ ഉത്സാഹിക്കുന്നുണ്ടോ? ഇല്ലതന്നെ. ഇംഗ്ലീഷ്മരുന്നുകൾ കൂട്ടിച്ചേക്കാൻ അറിഞ്ഞാൽ 'ഡാക്കടർ' എന്നു പേരും പറഞ്ഞ് നടക്കാമെന്ന ധൈൎയ്യം നാടെങ്ങും പരക്കുകയാൽ, കണ്ടവനൊക്കെ 'ഡാക്കടർ' ആയി. അതിന്നും, 'സൎവ്വരോഗചികിത്സാരത്ന'മോ 'ബാലചികിത്സ'യോ വായിച്ച് അതുകൊണ്ടു മാത്രം വൈദ്യപ്പട്ടം ഏറ്റുകൊള്ളുന്നവരും ധാരാളമായി. നാട്ടുവൈദ്യത്തെപ്പററി, അതിൽ താല്പൎയ്യപ്പെട്ടവർ എന്തെങ്കിലും വ്യവസ്ഥ ചെയ്യട്ടെ, ഇംഗ്ലീഷ്വൈദ്യത്തെപ്പററി വ്യവസ്ഥ ചെയ്യുന്നതു തനിക്കൊരു കടമയുണ്ട്, എന്നു വിചാരിച്ചിട്ടായിരുന്നു ഡാക്കടർ നായർ 'മെഡിക്കൽരജിസ്ട്രേഷൻ' നിയമത്തിന്ന് ഉത്സാഹിച്ചത്. അദ്ദേഹം തൻെറ ബില്ലിനെപ്പററി നിയമനിൎമ്മാണസഭയിൽ വാദപ്രതിവാദം ചെയ്യാൻ പോകുന്നതിന്ന് രണ്ടുമണിക്കൂറുമുമ്പ് അനുഭവിച്ചതും, വളരെ അനുകമ്പയോടുകൂടി അന്നത്തെ യോഗത്തിൽ സൂചിപ്പിച്ചതും ആയ ഒരു സംഭവം മലയാളികൾ പ്രത്യേകിച്ചും അറിഞ്ഞിരിക്കേണ്ടതാകയാൽ, ഇവിടെ വിവരിക്കാം. ഗുരുവായൂരിന്നു സമീപത്തു ഒരു നമ്പൂതിരിപ്പാട് നേത്രരോഗിയായ ഏകപുത്രനെയും കൂട്ടിക്കൊണ്ട്, അന്നു രാവിലെ ഡാക്കടരുടെ അടുക്കൽ ചെന്നിരുന്നു. കുട്ടിക്കു ആദ്യം ചെങ്കണ്ണു വന്നുവെന്നും, നാട്ടുവൈദ്യന്മാരെക്കൊണ്ടു ചികിത്സിച്ചുവെന്നും, പിന്നെ തിമിരമെന്നു കണ്ടുവെന്നും, നാട്ടുചികിത്സയിൽ ഗുണം കിട്ടായ്കയാൽ, ഗുരുവായൂക്കടുത്തുള്ള ഒരു ഇംഗ്ലീഷ്ഡോക്കടരെക്കൊണ്ടു ചികിത്സിപ്പിച്ചു എന്നും, അതുകൊണ്ടും ഗുണം കിട്ടായ്കയാലാണ് ഡാക്കടർ നായരുടെ അടുക്കൽ ചെന്നതെന്നും നമ്പൂതിരിപ്പാട ചരിത്രം പറഞ്ഞു. ഡാക്കടർ, കുട്ടിയുടെ കണ്ണു നോക്കി, അഫൻനമ്പൂതിരിയോട്, "കുട്ടിയുടെ കണ്ണു രണ്ടും പൊട്ടിപ്പോയിരിക്കുന്നുവല്ലോ"— എന്നുള്ള വാസ്തവം പറയുമ്പോഴേക്കും, നമ്പൂതിരിപ്പാട്ട് നെഞ്ഞിലടിച്ചു കരഞ്ഞു നിലവിളിച്ചുതുടങ്ങി: ഇല്ലത്തിലെക്ക് ഏകസന്തതിയാണ് ആ കുട്ടി; കണ്ണില്ലാഞ്ഞാലെന്തു ചെയ്യും? അതു വിചാരിച്ചിട്ടായിരുന്നു അദ്ദേഹത്തിൻെറ സങ്കടം. എന്തു പറഞ്ഞിട്ടും നമ്പൂതിരിപ്പാടിൻെറ കരച്ചൽ മാറുകയില്ലെന്നായി. പിന്നെ, അവിടെ കൂടിയിരുന്ന മററു രോഗികളുടെയും, മുഖ്യമായി ഡാക്കടരുടെയും അനുകമ്പാവചനങ്ങളാൽ അദ്ദേഹത്തെ ഒരുവി

ധത്തിൽ തിരിച്ചയച്ചു. കുട്ടിക്കു വൈദ്യന്മാരിൽനിന്നും ഇംഗ്ലീഷ് മരുന്നിൽനിന്നും ലഭിച്ച ഫലം ഇങ്ങിനെയായിരുന്നു: രോഗം എന്തെന്നറിയാതെ വൈദ്യന്മാർ ഗുളികകളും മററും ഉരച്ചു കണ്ണിലെഴുതുകയാൽ, കാഴ്ച പകുതി നശിച്ചു; അതിന്മണ്ണം, രോഗമെന്തെന്നറിയാതെ ഇംഗ്ലീഷ് മരുന്നുകാരൻ എന്തോ മരുന്നു പകരുകയാൽ കണ്ണുരണ്ടും പൊട്ടുകയും ചെയ്തു. ആ ഇംഗ്ലീഷ് 'ഡോക്ടർ', എവിടെയോ കമ്പൗണ്ടറായിരുന്നവനാണത്രെ! അത്താം 'കമ്പൗണ്ടർ ഡാക്ടർ'മാരെ അമർത്തുവാൻ എത്രയോ മുമ്പുതന്നെ നിയമം ചെയ്യേണ്ടിയിരുന്നു.

---

# ആത്മപോഷിണി

| പുസ്തകം ൩. | ൧൦൮൭ ധനു. | ലക്കം ൯. |
|---|---|---|


## ആചാരപരിഷ്കാരത്തിന്റെ ആവശ്യകത.

(൨)

കേരളീയജനസമുദായത്തിന്, വിശേഷിച്ച കേരളബ്രാഹ്മണസമുദായത്തിന് ഇപ്പോഴുള്ള ആചാരങ്ങളെ പരിഷ്കരിക്കേണ്ട ആവശ്യകത നേരിട്ടിട്ടുണ്ടോ എന്നാണ് ഇനി ചിന്തിക്കേണ്ടത്. ഒരു കുട്ടിക്ക് ഒരു കുപ്പായം ഉണ്ടാക്കിയാൽ അടുത്തദിവസം അതു മാറേണ്ടതായോ പുതുക്കേണ്ടതായോ വരുന്നില്ല. അതു ഏതാനും കൊല്ലത്തേക്ക് ഉപയോഗിക്കാം. അതുപോലെ തന്നെ, ആചാരങ്ങളും ദിവസംതോറുമോ കൊല്ലംതോറുമോ പരിഷ്കരിക്കേണ്ട ആവശ്യം നേരിടുന്നതല്ല. കേരളീയജനസമുദായങ്ങൾ, ഈ വിഷയത്തിൽ ശ്രദ്ധാപൂർവ്വമായും ഐകമത്യമായും പ്രവർത്തിക്കേണ്ട കാലം വന്നു പാടികയറിക്കഴിഞ്ഞിരിക്കുന്നു, എന്ന് എനിക്കു തോന്നുന്നു. നമ്മുടെ രാജ്യാവസ്ഥ മുഴുവൻ മാറിക്കഴിഞ്ഞു. "പാശ്ചാത്യപരിഷ്കാരം" എന്ന ഒററ വാക്കിൽ അന്തർഭവിച്ചിട്ടുള്ള അനേകായിരം സംഗതികൾ നാടു മുഴുവൻ പരന്ന്, ജനങ്ങളുടെ ദേഹത്തിലും ബുദ്ധിയിലും പ്രവേശിച്ചു സ്ഥിരപ്രതിഷ്ഠ പ്രാപിച്ചുതുടങ്ങിയിരിക്കുന്നു. നമ്മുടെ പുരാണപ്രോക്തങ്ങളായ കൃതയുഗാദികളിലെ ധർമ്മങ്ങൾ ഈ കലികാലത്തിൽ നടക്കുന്നതല്ലെന്ന് പഴമക്കാർ തന്നെ ദീർഘദർശനം ചെയ്തു കഴിഞ്ഞിട്ടുണ്ട്. കലികാലധർമ്മം എന്നതിന്, ധർമ്മങ്ങളിൽ നിന്നു ഭ്രംശിച്ച ധർമ്മങ്ങൾ അഥവാ അധർമ്മങ്ങൾ എന്ന് അർത്ഥവിവക്ഷ ചെയ്യുന്നതു കഷ്ടമാണ്. കലികാലത്തിന്, അഥവാ അതാതു കാലത്തിന് ഉതകുന്ന ധർമ്മങ്ങൾ എന്നു മാത്രമേ അവയ്ക്കു അർത്ഥമുള്ളു. കൃതയുഗത്തിലെ ആചാരാദികൾ ത്രേതായുഗത്തിലോ, ദ്വാപരയുഗത്തിലോ, കലിയുഗത്തിലോ, ഇങ്ങനെ മുൻയുഗങ്ങളിലുള്ളവ, പിൻവരുന്ന യുഗങ്ങളിലെ കാലക്രമം യോജിക്കയില്ല എന്നുള്ളതിന് ഒരു ഉദാഹരണം ഇവിടെ ഉദ്ധരിക്കാം. കൃതയുഗത്തിൽ സീതാദേവിയുടെ ചെറുവിരലിന്മേൽ ഒരു മോതിരം ഇട്ടിരുന്നു. ആ മോതിരം

ദ്വാപരയുഗം ഒടുക്കം ഭീമസേനന്റെ തലയിൽക്കൂടി ഇട്ടിട്ട് ശരീരത്തിന്മേൽ എങ്ങും തൊടാതെ നിലത്തു വീണു പോയി, പോലും. കൃതയുഗത്തിലെ ഒരു 'കൃശാംഗി'യുടെ ചെറുവിരൽ മോതിരം, കലിയുഗാരംഭത്തിലെ സാക്ഷാൽ ബ്രഹ്മാണ്ഡശരീരനായ മനുഷ്യന്ന് ഒരു വലിയ പാറാവളയമായിപ്പോയി എന്നു പറയുന്ന ഈ കഥ എത്രയും അത്ഥഗർഭമായ ഒന്നാണെന്നുള്ളതിന്ന് സംശയമില്ല. നമ്മുടെ സമുദായങ്ങളുടെ സ്ഥിതിക്കും സീതാദേവിയുടെ ചെറുവിരലിന്നും ഭീമസേനന്റെ മഹാശരീരത്തിന്ന് എന്നപോലെയുള്ള അന്തരം വന്നിട്ടുണ്ട്, എന്ന് നാലുപാടും നോക്കിയാൽ കാണാം. നാം ഉടുക്കുന്ന വസ്ത്രങ്ങൾ നോക്കുക, നമ്മുടെ ഭക്ഷണസാധനങ്ങളെ നോക്കുക, നമ്മുടെ ഗൃഹങ്ങളെ നോക്കുക, നമ്മുടെ സാഹചര്യത്തെ അർഹിക്കുന്ന അനേകായിരം സാധനങ്ങളേയും ഉററുനോക്കുക. എത്രയോ വ്യത്യാസങ്ങൾ വന്നിരിക്കുന്നു. ഈ വക അനേകം വ്യത്യാസങ്ങളും ആയി നാം ഇടപെടുകയും, പരിചയിക്കയും, ഒരു സംശയവുംകൂടാതെ അവയെ സ്വീകരിക്കുകയും കഴിഞ്ഞിട്ടില്ലേ? പക്ഷെ, ആ ഇടപാടുകളും, പരിചയങ്ങളും, സ്വീകരണങ്ങളും മററും ക്രമംകൊണ്ടാകയാൽ, അറിയാതെ നമ്മിൽ സംക്രമിച്ചുപോയി. അതുകൊണ്ട് ഒരു "തൊന്തറവും കാറുമാറും ഒന്നും" കൂടാതെ കഴിഞ്ഞുകൂടിയിരിക്കുന്നു. മുൻപറഞ്ഞ ഭക്ഷണപാനാദികൾ പോലെ നിത്യോപയോഗവിഷയങ്ങളിൽ നിന്നു ഞാൻ ഒന്നുരണ്ടു ഉദാഹരണംകൊണ്ട് എന്റെ ആശയത്തെ ഒന്നു വ്യക്തമാക്കിക്കൊള്ളട്ടെ. ബ്രാഹ്മണർ പുകയില പുതുതായി വന്ന കാലത്തു് തൊട്ടാൽ കുളിക്കത്തക്ക ഒരു സാധനമായിട്ടാണ് ഗണിച്ചി[...]ന്നത്. ഒരു മുറജപത്തിന് ഒരു പണ[...]ഞ്ചിയിൽ ഒരു കഷണം' പുകയില ഉണ്ട[...]യിരുന്നതിനാൽ രഹസ്യമായി അതു് ഉ[...]യോഗിച്ചിരുന്ന ഒരു ആചാരനിഷ്കാര[...] വൈദികബ്രാഹ്മണൻ അതിന്റെ ഉടമസ്[...]തയെ നിഷേധിച്ചു പണം കൂടി ഉപേക്ഷ[...]ച്ചു എന്നും; പിന്നത്തെ മുറജപം ആ[...]പ്പോഴെക്കു പുകയില ഉത്തമവൈദികന്[...] പരസ്യമായി ഉപയോഗിക്കാവുന്ന 'ഒരു [...]തസഞ്ജീവിനി'ആയിത്തീർന്നു എന്നും; അ[...]പ്പോൾ നമ്മുടെ ആദ്യത്തെ വൈദികബ്ര[...]ഹ്മണൻ വളരെ ധീരതയോടെ തന്റെ [...]ണസഞ്ചിയുടെ ഉടമസ്ഥത സ്ഥാപിച്ചു [...]രിച്ചു വാങ്ങി എന്നും ഒരു കഥ പ്രസിദ്ധ[...]ണ്. അതു ഒരു വാസ്തവകഥ തന്നെയ[...]യിരിക്കണം. ഇപ്പോൾ ശ്രാദ്ധം ഊട്ടിക[...]ഴിഞ്ഞാൽ, ശേഷം കൊള്ളുന്നതു കൂടി, ഒ[...] മുറുക്കിയിട്ടായാൽ വേണ്ടില്ല, എന്നു ഇച്ഛ[...]ക്കുന്ന ഉത്തമബ്രാഹ്മണർ എത്ര ആയിര[...] പേരാണ്. കുളി കഴിഞ്ഞാൽ, ശ്രാദ്ധം [...]ഴിയുന്നതു വരെ തന്നെ, മുറുക്കാതെ കഴി[...]കൂട്ടുക ഒരു ഭഗീരഥപ്രയത്നമായി ക്ലേശി[...]ന്നവരും വാസ്തവത്തിൽ ഉണ്ടല്ലോ. പു[...]യില 'ചവച്ചു്' അത്ര ധാരാളമായി; ഒ[...] നിഷിദ്ധവസ്തു സർവ്വസ്വീകാര്യമായി വ[...]തിനു ഒരു പ്രസംഗവും ആവശ്യപ്പെട്ടു[...]ന്നു തോന്നുന്നില്ല. "പുകയിലമാഹാത്മ്യ[...]" എന്നൊരു ഗ്രന്ഥവും, പ്രദോഷമാഹാത്മ്യ[...]ദികളുടെ കൂട്ടത്തിൽ സ്ഥലം പിടിച്ചുക[...]ഞ്ഞു. 'ചവച്ചും' 'പൊടിവലിച്ചും' പരന്ന[...] പുകവലി കളിച്ചും തുടങ്ങിക്കഴിഞ്ഞു. ക[...]പ്പി, തേയില മുതലായ പേയസാധന[...]ളുടെ കഥയും ഇതുതന്നെയാണ്. എത്ര[...]ഹാബ്രാഹ്മണരാണ് ഈ നൂതനപേയ[...]

ധനങ്ങൾ ജീവനൗഷധങ്ങളായി കരുതികഴിഞ്ഞിട്ടുള്ളതു്. ചായയോ കാപ്പിയോ കുടിതുടങ്ങാത്ത നമ്പൂരാരു ചുരുങ്ങും; അകായിലുള്ളവർ അതു പാകംചെയ്യാനും ശീലിച്ചുകഴിഞ്ഞു. മേശയും 'കപ്പും സാസറും', കലിയേപ്പോലെ·തക്കം നോക്കികാത്തു നില്ക്കുന്നുണ്ടു്. ഇതുപോലെതന്നെ, പഴയ കുറുക്കപ്പുളിശ്ശേരിയുടേയും മററും സ്ഥാനത്തു, സാംബാറു മുതലായ താടിവേഷക്കാരും മിക്കവാറും കയ്യേററംകഴിച്ചിരിക്കുന്നു. ഇല്ലങ്ങളിൽ ഇപ്പോൾ സാംബാറും കൂട്ടുകറിയും പരന്നിട്ടുണ്ടു് എന്നു് നിസ്സംശയം പറയാം. വസ്ത്രധാരണത്തെക്കുറിച്ചു നോക്കുക. വാലും തലയും ഉള്ള മുണ്ടുകൾ പോയി, മിക്കവാറും മലിരാശി മൽമലും, തുപ്പട്ടാവും ചിലെടത്തു കുപ്പായവും തൊപ്പിയും കൂടി കടന്നുകഴിഞ്ഞു. കാലുറകളും മററും കാലാന്തരത്തിൽ നാട്ടനീളെ "നിത്യത്തൊഴി"ലായി വരുകയില്ലെന്നു് ആൎക്കു പറയാം? മണ്ണെണ്ണവിളക്കുകളും ബംക്ലാവുകളും കസാലകളും ഇപ്പോൾ ഇല്ലങ്ങളുടെ പരിസരങ്ങളിൽ നിന്നു സാക്ഷാൽ അകായിലേക്കുതന്നെ കടന്നു തുടങ്ങിയില്ലേ? ഈ മാററങ്ങൾ അനുസരിച്ചു് അവയെ സ്വീകരിച്ചിട്ടുള്ളവരുടെ ആശയങ്ങൾക്കും മാററം വന്നിരിക്കണമെന്നുള്ളതു തീൎച്ചയാണു്. അവ ഒന്നിനൊന്നു കടന്നു്, ആ മാററങ്ങൾ അനുരൂപങ്ങളും ആവശ്യകങ്ങളും ആയ മററു സംഗതികളിലും അവരുടെ ബുദ്ധിയേയും രുചിയേയും വ്യാപരിപ്പിച്ചു പ്രവൎത്തിപ്പിക്കുമെന്നുള്ളതിനു് സംശയം തോന്നുന്നില്ല.

ആകയാൽ ഇതുപോലെതന്നെ, സാമുദായികാചാരങ്ങളെ നാം മാററുന്നു എന്നുള്ളതും, മുറയ്ക്കു് അവ മാറിക്കൊണ്ടിരിക്കുന്നു എന്നുള്ളതും തൎക്കമററ സംഗതികളാണു്. അങ്ങനെ വരും എന്നുള്ളതു നിശ്ചയവുമാണു. അകായിലുള്ളവരെ ആദ്യം തീവണ്ടിയിൽ കയററിക്കൊണ്ടുപോയ ധീരാത്മാവിനെ എല്ലാവരും കൂടി കഷ്ടത്തിലാക്കുകയോ, കഷ്ടത്തിലാക്കാൻ ശ്രമിക്കയോ ചെയ്തു എന്നു കേട്ടു. എന്നാൽ പിറകെ, ആ "മുമ്പേ ഗമിച്ചീടിന ഗോവു തന്റെ പിമ്പേ ഗമിക്കാൻ" ചില ഗോക്കൾ ഉണ്ടായി; സൗകൎയ്യവും സുഖവും ക്ഷിപ്രസാദ്ധ്യതയും ഈ മാൎഗ്ഗത്തിലേക്കു ആരെയും നയിക്കാതിരിക്കയില്ല. പണ്ടു സദാഭൎത്താവും ഒരുമിച്ചുകഴിച്ചുകൂട്ടിയിരുന്ന സാധ്വികളെ അന്തൎഗ്ഗൃഹക്കൂടുകളിൽ അടച്ചു തടവിൽപ്പാൎപ്പിക്കാൻ തുടങ്ങിയ ഏൎപ്പാടും, ഒരുകാലത്തെ പരിഷ്ക്കാരത്തിന്റെ ഗോഷ്ഠിതന്നെയാണു്. ഇക്കാലത്തെ പരിഷ്ക്കാരം, അക്കൂടുകളെ പൊളിച്ചു് ആ മിണ്ടാപ്രാണികളെ പുറത്തുവിടുന്നതിനു് കാലാന്തരംകൊണ്ടു പൎയ്യപ്തമാകയും ചെയ്യും. സജാതീയവിവാഹത്തെ ഉപേക്ഷിക്കാൻ ചില ബ്രാഹ്മണരെ സന്നദ്ധരാക്കുന്നതു്, മററുസംഗതികളൊടു കൂടിയാണെങ്കിലും, അവനവന്റെ അവസ്ഥകൾക്കു് അനുരൂപയായ സഹധൎമ്മചാരിണിയെ കിട്ടാനുള്ള ആശകൊണ്ടാണെന്നല്ലാതെ, കേവലം ജന്തുവിഷയമായ മോഹംകൊണ്ടല്ലെന്നു് എനിക്കു് അറിവുണ്ടു്.

(തുടരും)

—സി. എസ്. സുബ്രഹ്മണ്യൻപോററി.

# പൌരസ്ത്യദീപം.

## വിമർശം (തുടർച്ച)

### (III)

മൂലവാക്യത്തിൻെറ വാച്യമാവട്ടെ, വ്യംഗ്യമാവട്ടെ, അർത്ഥം ശരിയായി ഗ്രഹിക്കാതെ, അബദ്ധമായി തർജ്ജമ ചെയ്തിരിക്കുന്നതിനെപ്പററിയാകുന്നു, ഇനി വിവേചനം ചെയ്യേണ്ടിയിരിക്കുന്നതു്. 'പൌരസ്ത്യദീപ'ത്തിൻെറ കടവിലെ ഒരു നൂറു പുറങ്ങളിൽനിന്നു്, ഈ ദോഷത്തെ ഉദാഹരിപ്പാനായി, പ്രസ്പഷ്ടമായ അയ്മ്പതോളം അബദ്ധഘട്ടങ്ങളെ ഇവിടെ ഉദ്ധരിക്കാം:—

Snowy curds, fresh made with milk... ഇതിന്നു മേനോനവർകൾ ചെയ്തിരിക്കുന്ന തർജ്ജമ ഇങ്ങിനെയാകുന്നു: "വെളുത്ത പാലും, ഹിമനേർ വെള്ളയാം പുതുതൈരുമേ" (൧൭൨) മൂലത്തിലെ withന്റ് ഇവിടെ and എന്ന സമുച്ചയാർത്ഥം നൽകാൻ എന്തു ന്യായമാണുള്ളതെന്നു വെളിവാകുന്നില്ല. മൂലഗ്രന്ഥത്തിൽ രണ്ടുപാഠങ്ങൾ കൂടി കഴിയുമ്പോൾ, curds and milk എന്നു പ്രയോഗിച്ചിട്ടുള്ളതു കണ്ടിട്ടായിരിക്കാം, ഈ അർത്ഥം ഗ്രഹിച്ചതെങ്കിൽ, അതു് ഒരു 'തെററടവു്' ആണെന്നു പറയാതെ കഴികയില്ല. മൂലത്തിൻെറ അർത്ഥം, '...വെളുത്ത പാലുകൊണ്ടു പുതുതായി ഉണ്ടാക്കപ്പെട്ട... തൈർ' എന്നോ, '...പാലും ചേർത്തു പുതിയതാക്കപ്പെട്ട തൈർ' എന്നോ ആവാനാണു സാംഗത്യം അധികം.

With their milk twenty and five... "...പിമ്പറുപത്തഞ്ചു." (൧൭൫) ഇരുപത്തഞ്ചിനു പകരം അറുപത്തഞ്ചു എന്നു കാണുന്നതു പ്രമാദകൃതമായിരിക്കാം.

Yes, now it dawned.. ...purging off sins— "...സൌഖ്യങ്ങളെല്ലാനും ..... ശുദ്ധിയാക്കാനും......ജീവൻ തൻലോകിന്നുടെ കൂട്ടുവാൻ .. ..ഭോജനത്തിനാൽ_" (൧൭൭). ഈ ഘട്ടത്തിൻെറ മൂലാർത്ഥം വിസ്തരിപ്പാൻ തുടങ്ങിയാൽ, വളരെ എഴുതേണ്ടിവരും. തർജ്ജമ തെററിപ്പോയിരിക്കുന്നു എന്നതു്, മൂലത്തോടു് ഒത്തുനോക്കാൻ സാധിക്കുന്ന വായനക്കാൎക്കു സ്പഷ്ടദൃഷ്ടമായിരിക്കും.

and give forth grain— . "അരിനൈവേദ്യമൎപ്പിക്ക" (൧൭൭). ഈ വാക്യത്തിൻെറ മുമ്പിൽ, 'ദേവന്മാരെ സ്തുതിക്ക' എന്ന കാൎയ്യത്തെ സൂചിപ്പിച്ചിരിക്കയാലായിരിക്കാം, ദേവന്മാരെ ഉദ്ദേശിച്ച് 'അരിനൈവേദ്യം' എന്നു തർജ്ജമ ചെയ്തതെന്നു തോന്നുന്നു. വീട്ടിൽനിന്നു പുറമേയുള്ളവൎക്കോ, വീട്ടിലെ ആവശ്യത്തിന്നോ, ധാന്യം കൊടുക്കുക എന്ന അൎത്ഥമല്ലേ സംഗതമായിരിക്കുന്നതു്?

......lord lays..........lulled.........."ഭർത്താവെന്നങ്കസീമനി മൃദുഗാനങ്ങളെക്കൊണ്ടും വിശറിക്കാററിനാലുമേ ഉറക്കം വന്നു

കൊണ്ടേ തൻതല വച്ചുകിടന്നിടം"— (൧൭൭)— ഭാസ്സ പാട്ടുപാടീട്ടും വീശീട്ടും ഒത്താവിന്ന് ഉറക്കം വരുത്തുന്നു, എന്ന അൎത്ഥം തൎജ്ജമയിൽ പ്രകാശിക്കുന്നില്ല.

Shall there not be as good a Then as Now— "ഇന്നെന്നപോലെ താനെന്നും നല്ലതായ് വന്നുകൂടയോ?" (൧൭൯)— ഇവിടെ shall ന് കേവലഭാവ്യൎത്ഥം നൽകുകയാൽ, ദുഷ്പ്രതീതിദോഷം.

is form which passes— "മാറിക്കൊണ്ടിരിക്കും ചില ചട്ടമാം" (൧൮൩)— മൂലത്തിൽ form എന്നതിനു രൂപം, ആകൃതി എന്നൎത്ഥം. ഒരു പദാൎത്ഥത്തിന്റെ രൂപത്തിന്നും ആ രൂപത്തിന്നകത്തടങ്ങിയ വസ്തുവിന്നും തമ്മിൽ ഭേദമുണ്ടല്ലൊ. രൂപം അസ്ഥിരമാകുന്നു; രൂപത്തെ വിഭാവനം ചെയ്യുകയും ആവാം. ഇവിടെ, ഹിന്തുക്കളുടെ ദേവന്മാരും മററും രൂപം മാത്രമാകുന്നു എന്നും, അസ്ഥിരമെന്നും മൂലാൎത്ഥം. 'ചട്ടം' എന്നതിന്ന് രൂപം എന്നൎത്ഥമില്ല.

Fair and false shadow— "അഴകുള്ള സത്യപ്രതിരൂപമേ" (൧൮൭)— മൂലത്തിന്ന്, "അഴകുള്ളതെങ്കിലും വ്യാജമായ പ്രതിച്ഛായ,"— എന്നൎത്ഥം. തൎജ്ജമയിൽ, അഴകുള്ള അസത്യപ്രതിരൂപം, എന്നു പറകയാൽ, അഴക് എന്ന വിശേഷണം അസത്യപ്രതിരൂപത്തിന്നൊ വസ്തുവിന്നോടു പററിനില്ക്കുന്നതായി വരുന്നു. അസത്യപ്രതിരൂപം, അസത്യത്തിന്റെ പ്രതിരൂപം എന്നൎത്ഥമാകും; അപ്പോൾ അസത്യത്തിന്റെ പ്രതിരൂപത്തിന്ന് മനോഹാരിത്വം ആരോപിക്കേണ്ടി വരും. തന്റെ മുമ്പിൽ കണ്ടതായ ഛായ യശോധരയുടെ ഛായ പോലെ തോന്നിക്കുന്നതിനാൽ, പണ്ടത്തെപ്പോലെ, തന്റെ മനസ്സിനെ വശീകരിക്കാൻ തക്ക സൗന്ദൎയ്യമുള്ളതാണെങ്കിലും, അത് വ്യാജമായ ഛായയാണെന്ന ബോധം അദ്ദേഹത്തിന്നുണ്ടാകകൊണ്ട്, അതിനെ ഭേസിച്ചു തിരിച്ചയയ്ക്കയാണു ബുദ്ധൻ ചെയ്യുന്നത്. ഈ ഘട്ടത്തിൽ, മൂലത്തിലെ and ന് എങ്കിലും, എന്നിരിക്കിലും, എന്ന അൎത്ഥം നൽകിയാൽ മാത്രമേ, സന്ദൎഭഗൗരവം സ്പഷ്ടമാവൂ, എന്നു തോന്നുന്നു. അങ്ങിനെ ചെയ്തില്ലെങ്കിലുംകൂടി, അഴകുള്ളതും വ്യാജവുമായ പ്രതിച്ഛായ, എന്നു വിശേഷണപദങ്ങളെ വേറേ വേറേ നിൎത്തേണ്ടതു് ആവശ്യമാകുന്നു.

Who......dumbed her bitter lips— "അമൎത്തി....... അവൾ തൻ കൈപ്പു ചുണ്ടവർ" (൧൯൨)— മൂലത്തിന്റെ അൎത്ഥമാവട്ടെ, പരുഷവചനങ്ങൾ പുറപ്പെടുവിക്കുന്ന (bitter) ചുണ്ടിനെ നിശ്ശബ്ദമാക്കി എന്നാകുന്നു. തൎജ്ജമയിൽ, 'നിശ്ശബ്ദമാക്കി' എന്നതിന്നു പകരം 'അമൎത്തി' എന്നു പറകയാൽ നേയാൎത്ഥദോഷം മാത്രമല്ല ദുഷ്പ്രതീതിദോഷവും സംഭവിച്ചിരിക്കുന്നു. bitter എന്നതിന്നു കശപ്പ് എന്നൎത്ഥമുണ്ടെങ്കിലും, അതു രസത്തെ സംബന്ധിക്കുന്നതായിട്ടാണ് പ്രയോഗിക്കാറുള്ളതു്. ഇവിടെ മുമ്പറികളിൽ നിന്ന്, പ്രതിഫലാ എന്നവൾ— 'മധുരം' അല്ല— ശാപവചനങ്ങൾ ഉച്ചരിച്ചിരുന്നു എന്നു ഗ്രഹിക്കാം. അതിനെ സൂചിപ്പിച്ചിട്ടാകുന്നു, bitter lips എന്നു പറഞ്ഞിരിക്കുന്നതു്; ഇതിന്നു 'കയ്പുചുണ്ട്' എന്നുള്ള തൎജ്ജമ മതിയാകയില്ല.

Smooth self- rightousness— "മാൎദ്ദവമാൎന്നുള്ളാത്മധൎമ്മസ്വഭാവം" (൧൯൪)— self-righteousness— എന്ന ഇംഗ്ലീഷ് പദത്തിന്റെ അൎത്ഥം, താൻ ധൎമ്മി

ളാണെന്നു മനസ്സിൽ ഭാവിച്ചുകൊള്ളുന്ന സ്വഭാവം, എന്നാകുന്നു. ഇതിനെ 'ഔദ്ധത്യം' (Uddhachcha) എന്നു മൂലഗ്രന്ഥത്തിലും വെളിപ്പെടുത്തീട്ടുണ്ട്. ഘോരപാപങ്ങളുടെ ഗണത്തിൽ ഉൾപ്പെടുത്തിപ്പറഞ്ഞിരിക്കുന്ന ഈ ദുസ്സ്വഭാവത്തെ, നാരായണമേനോൻ അവർകൾ 'ആത്മധർമ്മസ്വഭാവം' എന്നു തർജ്ജമചെയ്തതു്, ഇതിന്റെ വിശേഷണമായി smooth എന്നു കാണുകയാലും, self=ആത്മാ; righteousness=ധർമ്മസ്വഭാവം, എന്നു സമസ്തപദത്തെ പിരിച്ചു് അംഗങ്ങളുടെ സ്വന്തം അർത്ഥം നിശ്ചയിക്കയാലും ആണെന്നു തോന്നുന്നു. അതിരിക്കട്ടെ. എന്നാൽ, smoothന്നു ഇവിടെ 'മാർദ്ദവമുള്ള' എന്നല്ല അർത്ഥം; deceptive അതായിതു്, ഭ്രമകാരി, ഭ്രാന്തിജനകം, മോഹോൽപാദകം, എന്നാകുന്നു. താൻ നീതിയുള്ളവനാണെന്ന ഭാവത്തോടുകൂടി ഒരുവൻ ചെയ്യുന്ന പ്രവൃത്തികൾ അന്യന്മാരുടെയിടയിൽ അയഥാർത്ഥജ്ഞാനം ഉണ്ടാക്കുന്നവയാണല്ലൊ.

The broken clouds shed from their caverns streams of levin-lighted rain——"പിളൎന്നപ്പെട്ടകാറുകൾ സ്വന്തം ഗുഹകളുടെ മഴപ്പുഴകൾ തൂകി" (൧൩൫)-കൊടുങ്കാറ്റിളകി മേഘങ്ങളെ ഭേദിച്ചു; ആവിധം പിളൎന്നുപോയ മേഘങ്ങളുടെ ഇടകൾ വൻഗുഹകൾപോലെയിരുന്നു; അങ്ങിനെ ഭയങ്കരശൂന്യതയുള്ള മേഘഗഹ്വരങ്ങളിൽനിന്നു്, മിന്നൽവെളിച്ചത്തോടുകൂടി മഴത്തുള്ളികൾ, പുഴപ്പോലെ, പതിച്ചു—ഇതാണു് മൂലത്തിൽനിന്നു ഗ്രഹിക്കേണ്ടിയിരിക്കുന്നതു്. തർജ്ജമ അസ്പഷ്ടം എന്നു സ്പഷ്ടം.

Each leaf glistened as still as when on moonlit eves no zephyr spills the gathering gems of dew— "എന്നാലിലകളോരോന്നും നിശ്ചലം നിന്നു മിന്നിതേ, നിലാവുള്ളകളിൽ കൂടിച്ചേരും മഞ്ഞണിമുത്തുകൾ ഓമനത്തെന്നലാൽ ചിന്നിപ്പോവാത്തതുവിലാംവിധം" (൧൩൬)— ചന്ദ്രികയുള്ള സന്ധ്യാസമയങ്ങളിൽ (നിശാരംഭവേളകളിൽ) മന്ദപവനൻ നിശ്ചലനായിരിക്കയാൽ, ഇലകളിൽ കൂടിച്ചേരുന്ന മഞ്ഞുതുള്ളികളെ കാറ്റു് അടിച്ചുപാറിക്കുന്നില്ല, അതുപോലെയുള്ള നിശ്ചലതയോടുകൂടി (പ്രസ്തുതരാത്രിയിൽ) ഓരോ ഇലയും നിന്നു മിന്നി— എന്നു് മൂലത്തിൽ നിന്നു് ഗ്രാഹ്യം. തർജ്ജമകൊണ്ടു, നിലാവുള്ളകളിൽ ഓമനത്തെന്നൽ മഞ്ഞുതുള്ളികളെ അടിച്ചു ചിതറുമെന്ന നിശ്ചയം വ്യഞ്ജിപ്പിക്കുന്നു. അങ്ങിനെ ചിന്നിപ്പോവാത്തവിധത്തിൽ (അന്നു രാത്രി) ഓരോ ഇലയും നിന്നു മിന്നി എന്നു സൂചന വിരുദ്ധബുദ്ധിപ്രദമാകുന്നു.

പത്തിലധികം അബദ്ധഘട്ടങ്ങൾ എടുത്തു വിസ്തരിച്ചു കഴിഞ്ഞിരിക്കുന്നു. ഈ രീതിയിൽ, ബാക്കി നാല്പതോളം കൂടി വിസ്തരിച്ചാൽ, ലേഖനം വളരെ ദീർഘമാകുമെന്നു ശങ്കിക്കുന്നു. ആകയാൽ, അബദ്ധഘട്ടങ്ങളെ ചുരുക്കത്തിൽ കീഴ്വരയിട്ടു സൂചിപ്പിക്കയും, ആവശ്യം എന്നു തോന്നുന്ന ഭാഗങ്ങളിൽ മാത്രം അർത്ഥവിസ്താരം ചെയ്കയും മാത്രമേ ഇനി ചെയ്യുന്നുള്ളു:—

(൧൩൭) "ദേവനു സമബുദ്ധിത സിദ്ധമായ്"— സമ്യക്സംബോധം എന്നു മൂലാർത്ഥം.

(൧൩൮) "താൻ—വേലചെയ്ത ഗുഹകൾക്കുള്ളിൽ"— ജ്ഞാനലബ്ധിക്കായി താൻ പാടുപെട്ടഗുഹകൾ, എന്നു മൂലാർത്ഥം.

([illegible]) "നിറംകെട്ടാമൈതാനങ്ങൾ"- കാഴ്ചയിൽ മങ്ങിക്കണ്ടതായ, എന്നു മൂലാത്ഥം.

([illegible]) "കെട്ടാക്കിച്ചമത്തിടുന്നവെന്നതും"— മുജ്ജന്മത്തിൽ കഴിഞ്ഞ കമ്മങ്ങളും വിചാരങ്ങളും പുതിയ ജന്മത്തിൽ അടയാളപ്പെടുത്തിയിരിക്കും എന്നു മൂലത്തിന്റെ സാരം

([illegible]) "ചക്രത്തിൽ ചക്രമായുള്ള"— യുഗം എന്നു മൂലാത്ഥം.

([illegible]) "ഓരോ ഗോളങ്ങളുടെയുമിച്ചാരംഗം"— സ്വയം പ്രകാശിക്കുന്ന ജ്യോതിമ്മണ്ഡലങ്ങൾ, എന്നു മൂലാത്ഥം.

([illegible]) "അതിന്നെഴുന്നാശയങ്ങൾ... ആക്കിത്തീക്കുന്നു വാക്കില്ലാതുള്ള തൻ കല്പനപ്പടി"— ആ നിശ്ചിതമായ ധമ്മനീതി അഥവാ ധമ്മവിധി നിശ്ശബ്ദമായ, ശബ്ദമുഖേനയല്ലാത്ത, ആജ്ഞ നൽകി അതുപ്രകാരം ഇന്നയിന്ന സംഗതികൾ നടത്തുന്നു, എന്നു മൂലത്തിന്റെ ഭാവം.

([illegible]) "ഒരു നക്ഷത്രവും മഞ്ഞുനീർത്തുള്ളിയുമൊരേവിധം ഗോളങ്ങളായി വിളങ്ങുന്നു...."— ധമ്മനീതിയുടെ സാമാന്യപ്രവൃത്തിയെ സാധിപ്പാൻ, എന്നു മൂലാത്ഥം

([illegible]) "ആ ദുഃഖസത്യമവിടത്തേക്കു കാട്ടിക്കൊടുത്തുതേ വിശിഷ്ടതത്ത്വനിരയിൽ വെച്ചൊന്നാമതിനെസ്പുടം"— ദുഃഖസത്യം തന്നെയാണ് വിശിഷ്ടതത്ത്വനിരയിൽ ഒന്നാമത്തേത് എന്ന് മൂലത്തിൽനിന്നു ഗ്രാഹ്യം. ഇവിടെ വേറെയാക്കിപ്പറഞ്ഞിരിക്കുന്നു.

([illegible]) "അദൃശ്യകമ്മനിരയാം പാവ്"— കമ്മങ്ങളാകുന്ന അദൃശ്യമായ പാവ്, എന്നു മൂലാത്ഥം.

([illegible]) "ജീവിതോന്മാദമവസാനിക്കുന്നു"— ജീവിച്ചിരിപ്പാനുള്ള ഭ്രാന്തി, ഭ്രമം, എന്നു മൂലാത്ഥം.

([illegible]) "പണവ്യാപാരിക്കുട്ടിതൻപണത്തിന്റെ കണക്കുകൾ"—തന്റെ അടുക്കൽ കടക്കാർ മടങ്ങിക്കൊണ്ടുവന്ന പണത്തിന്റെ കണക്കുകൂട്ടുന്ന വിഷയത്തിൽ, പണവ്യാപാരി നാണയങ്ങളുടെ എണ്ണം ശരിയായിപ്പറഞ്ഞു, കുറച്ചു പറഞ്ഞില്ല; എന്നു മൂലാർത്ഥം. സാധാരണയായി ഉണ്ടികക്കാരൻ പണം എണ്ണുമ്പോൾ വ്യാജം പ്രവത്തിക്കും; അന്നു അങ്ങിനെ ചെയ്തില്ല എന്നു വ്യംഗ്യം.

([illegible]) "കാനനത്തിങ്കലന്നാൾ യുദ്ധക്കളത്തിലും"— മൂലത്തിൽ ran എന്നതിന്ന് കല്ലുപ്രദേശം, ചളിപ്രദേശം, എന്നർത്ഥം; രണഭൂമി എന്നല്ല.

([illegible]) "പ്രായേണവിസ്മൃതർ"— forgetful എന്ന മൂലത്തിന്റെ അർത്ഥം, ബുദ്ധൻ സ്വജനങ്ങളെ വിസ്മരിച്ചു, എന്നാണ്. ബുദ്ധനെ അവർ മറന്നുകളഞ്ഞു (വിസ്മൃതർ) എന്നല്ല.

([illegible]) "ജീവിതവേളയാൽ പ്രേമത്തിന്നതിർ വെയ്ക്കുന്ന കാര്യം നിന്ദിച്ചുവെങ്കിലും"— save എന്ന മൂലത്തിന്നു, ഒഴികെ എന്നത്ഥം; എങ്കിലും എന്നല്ല. to limit= അതിർവെയ്ക്കുവാൻ.

([illegible]) "പറപ്പാൻചിറകുള്ളവയാം"— എങ്ങോട്ടെങ്കിലും ഉന്നം വയ്ക്കാതെ ഉഴന്നുപാറുന്ന, എന്നു മൂലാത്ഥം.

(൧൨൦) "കൃതജ്ഞതമെൻമനം ചൊല്ലും സമ്മാനങ്ങൾ" — എൻെറ കൃതജ്ഞതാപൂൎണ്ണമായ ഹൃദയത്തിൻെറ അവസ്ഥയെ ശരിയായി പുറമെ അറിയിപ്പാൻ തക്ക സമ്മാനങ്ങളുണ്ടെങ്കിലോ, എന്നു മൂലാൎത്ഥം. മനസ്സിലുള്ള കൃതജ്ഞതയെ ശരിയായി പ്രകാശിപ്പിക്കാൻ, എന്നു ഭാവം.

(൧൨൧) "കണ്ടു രാജാധിരാജന്നും മീതെ" — ഒരു രാജകുമാരൻെറ നിലയിൽ കൈവിട്ടുപോയ ബുദ്ധൻ, രാജാധിരാജനേക്കാൾ ശ്രേ[illegible]നായിത്തീൎന്നിരിക്കുന്നു, (കാണപ്പെടുന്നു is found) എന്നു മൂലാൎത്ഥം.

(൧൨൨) "സപാപപ്രിയർ, നോക്കികൊണ്ട[illegible]തിൽ [illegible]ദ്ധിയാത്തവർ, ഇന്ദ്രിയചാപല്യതികളിന്മേൽത്താൻ പററിപ്പിടിക്കുവോർ ഓരായിരം നീരുറവിൽനിന്നു തെററു ചെയ്യുന്നോർ, തങ്ങളെക്കെട്ടിടും ദേഹക്കൂടുകിട[illegible] മുറിക്കുവോർ, പട[illegible]മില്ലാത്ത വരുമാ[illegible] മനുഷരില്ലയോ, അവരെല്ലൂൎന്നമെല്ലാക്കും മുക്തിയുണ്ടാക്കിടുന്നതായ്, എങ്കിലും കൂട്ടിലാക്കപ്പെട്ടോരു പക്ഷി പലപ്പോഴും തുറ[illegible] താഴത്തിൻ വാതിൽ നോക്കാതെകളയുംവിധം, മിക്കവാറും ഫലം മൎത്ത്യൻ നേടാത്തൊന്നായ ധൎമ്മവും, അംഗീകരിച്ചുകൊള്ളുന്നു പന്തിരണ്ടു നിദാനവും" — ഇ[illegible] [illegible]ലത്തിൻെറ അൎത്ഥം തീരെ തെററി[illegible] [illegible]യിരിക്കുന്നു. ഇങ്ങിനെ സംഭവിപ്പാൻ [illegible]ഗതി, മൂലത്തിലെ ശബ്ദവാക്യങ്ങളു[illegible]റു പദഘടനകളെയും അബദ്ധമാ[illegible] [illegible]നാചരിക്കയാലുണ്ടായതാണെന്നു തൎജ്ജമ[illegible] സൂക്ഷ്മശോധനം ചെയ്താൽ ബോധ[illegible]പ്പെടും. കൂട്ടിലടക്കപ്പെട്ട പക്ഷിയാവട്ടെ [illegible]വാതിൽ തുറന്നിരുന്നാൽകൂടി അശ്ര[illegible]ഴിയായ് മോചനം ലഭിപ്പാൻ ശ്രദ്ധവയ്ക്കാത്തതുപോലെ, അനേകബന്ധങ്ങളിൽപ്പെട്ടുകിടക്കുന്ന മനുഷ്യർ മോക്ഷമാൎഗ്ഗമായ പന്ത്രണ്ടു നിദാനങ്ങളെയും ധൎമ്മത്തെയും ശ്രദ്ധിയ്ക്കാതിരിക്കുന്നു, എന്നു മൂലത്തിൻെറ സൂചന. എങ്ങിനെയുള്ളവരാണു ഈ മനുഷ്യർ? തങ്ങളുടെ പാപങ്ങളെ ഇഷ്ടപ്പെടുന്നവരായും, ഇന്ദ്രിയങ്ങളുടെ വഞ്ചനയിൽ പററിപ്പിടിച്ചുകിടക്കുന്നവരായും, അനേകം ഹേതുക്കളിൽനിന്നുണ്ടാകുന്ന പാപങ്ങളെ അനുഭവിച്ചുകൊണ്ടിരിക്കുന്നവരായും ഉള്ള മനുഷ്യർ. അവരാകട്ടെ, തങ്ങളെ ബന്ധിച്ചിരിക്കുന്ന ദേഹസംബന്ധമായ വലയെ കാണ്മാൻ മനസ്സോ, അറുത്തുകളവാൻ ശക്തിയോ ഇല്ലാത്തവരാണു. അങ്ങിനെയുള്ളവർ ഉപാദേശനിദാനങ്ങളെയും, സൎവ്വക്ഷേമദായകവും, എന്നാലും അനുഷ്ഠിച്ചു ഗുണം ലഭിക്കുന്ന കാൎയ്യത്തിൽ [illegible]വൎക്കു അജ്ഞാതവും ആയുള്ള ധൎമ്മത്തെയും എങ്ങിനെ ലഭിക്കേണ്ടു, എന്നു ബുദ്ധൻ ഏകാഗ്രചിത്തനായി ചിന്തിച്ചു- ഇതാണു മൂലത്തിൽനിന്നു ഗ്രഹിക്കേണ്ടതു്. mused എന്ന വാക്കിന്നു്, "ഉള്ളാലെ മനോരാജ്യം നിനച്ചതേ" എന്ന തൎജ്ജമ ശരിയല്ല.

(൧൨൩) "പിന്നെപ്പോട്ടനിന്നു" — Then a pause എന്ന മൂലത്തിന്നു്, (ശബ്ദം) അല്പനേരം വിരമിച്ചു, എന്നൎത്ഥം.

(൧൨൪) "[illegible]റിഞ്ഞു കേൾക്കുമാറി ന്നി കേൾപ്പാനാർ കാക്കും" — ...... should ...must......— കേൾക്കേണം, കാക്കേണം, എന്നു മൂലാൎത്ഥം.

(൧൨൫) "മുമ്പേതാനാശവച്ചുയാൽ" — eager to be before — ഇതിന്നു്, മുമ്പാവാനാശവച്ചുയാൽ, എന്നു തൎജ്ജമ ചെയ്തിരുന്നാൽ മൂലാൎത്ഥം ശരിയാകുമായിരുന്നു.

(൧൯൭) "ബന്ധത്തിൽനിന്നു വേർപെട്ടമർത്ത്യൻ സൂക്ഷിച്ചുകൊള്ളണം, സ്വാതന്ത്ര്യത്തെ പ്രശംസിച്ചു മുഷിപ്പിക്കാതു ബദ്ധരെ" — ബന്ധമോചനം ലഭിച്ച എന്നു് അഭിമാനിച്ചു് വമ്പുപറഞ്ഞു് അന്യരെ (മുക്തിലഭിക്കാത്ത ആത്മാക്കളെ) ക്ലേശപ്പെടുത്താതിരിപ്പാൻ മുക്തന്മാർ ഗവുനിച്ചുകൊള്ളുവിൻ, എന്നു മൂലാർത്ഥം.

(൧൯൮) "...ബോധിസത്വർ ജനിപ്പതോ, മൂന്നുകാലങ്ങളിൽ ദീർഘപ്രയത്നം ചെയ്തതിൻഫലം" — Three eras of long toil bring Bodhisats...... into deliverance—— ജനനത്തെ സൂചിപ്പിക്കുന്ന പ്രസവം എന്ന അർത്ഥമായ delivery എന്ന ഇംഗ്ലീഷ് പദത്തിന്റെ ഓർമ്മകൊണ്ടായിരിക്കാം, നാരായണമേനോനവർകൾ ഇവിടെ deliverance നു് 'ജനിപ്പതോ' എന്നു തർജ്ജമ ചെയ്തതു്. bring into deliverance എന്നാൽ: ബന്ധത്തിൽനിന്നു മോചിപ്പിക്ക, തടവിൽനിന്നു വിട്ടയയ്ക്കു, അടിമത്തത്തിൽനിന്നു വിടുക— ഇത്യാദി അർത്ഥമാകുന്നു. മൂന്നു കാലഘട്ടങ്ങളിലായി വളരെ പാടുപെട്ടു് ഉത്സാഹിച്ചതിന്നു ശേഷമേ ബോധിസത്വന്മാർക്കു മോക്ഷം (നിർവ്വാണം) ലഭിക്കൂ, എന്നു് മൂലത്തിന്റെ ആശയം.

(൧൯൯) "ലങ്കയ്ക്കും ശുക്തികളുടെ ഗൂഢവാസസ്ഥലത്തിന്നും തെക്കുഭാഗത്തു കാണാകും കടലിൻതീരഭൂമിയിൽ" — coast which looketh south to Lauka and the...— ഈ മൂലത്തിൽനിന്നു ഗ്രഹിക്കേണ്ടതു്, (ദമ്പതികൾ പാർത്തിരുന്ന) സമുദ്രതീരത്തിന്നു തെക്കാണു് ലങ്കയും ശുക്തിവാസസ്ഥലവും, എന്നാകുന്നു. to എന്നതിന്റെ അർത്ഥം, ഇന്ന ദിക്കിലേക്കു് എന്നാണല്ലോ. സമുദ്രതീരം തെക്കുദിക്കിൽ ലങ്കയെ നോക്കി നില്ക്കുന്നു (അഭിമുഖീകരിച്ചിരിക്കുന്നു) എന്നു പറയുമ്പോൾ, ലങ്കയ്ക്കും ശുക്തിസ്ഥലത്തിന്നും തെക്കല്ലാ, വടക്കാണു്, അതിന്റെ സ്ഥാനം, എന്നു വരുന്നു. തർജ്ജമയിൽ, ആ സമുദ്രതീരത്തെ ലങ്കയ്ക്കു തെക്കാക്കുവാൻ ന്യായമെന്തെന്നറിയുന്നില്ല. ലങ്കയ്ക്കും ശുക്തിവാസസ്ഥലമായ സമുദ്രത്തിന്നും തെക്കു് ഒരു വൻകരയുണ്ടായിരുന്നതായി ചിലർ ഊഹിക്കുന്ന പണ്ടേ കാലത്തിൽ, അവിടെ രാമനും ലക്ഷ്മിയും അല്ല, നിഗ്രിറ്റോവംശത്തിൽപെട്ട വേറേ പേരുകാരായിരുന്നുവല്ലോ പാർത്തിരുന്നതു്. to എന്ന പദത്തെ മേനോനവർകൾ of എന്നു തെററിദ്ധരിക്കയാൽ ഉണ്ടായ അബദ്ധമാവാമിതു്.

(൨൦൦) "അരഞ്ഞാൺ ചരടിന്നുമേൽ കെട്ടി" — Tied in my girdle— അരക്കച്ചയ്ക്കുള്ളിൽ കെട്ടിസ്സൂക്ഷിച്ചു, എന്നു മൂലാർത്ഥം.

(൨൦൧) "വൃദ്ധഭൂപന്റെതൊടാർതൻശാന്തനോട്ടമിണങ്ങി" — ഇരുവരുടെയും ദൃഷ്ടികൾ തമ്മിൽ എതിരേ കണ്ടു, എന്നു മൂലം.

(൨൦൨) "അതിതായിക്കഴിഞ്ഞുവോ?" — Ends it in this— ഇതിനേയോ പര്യവസാനം, എന്നു മൂലാർത്ഥം.

(൨൦൩) "ഭൂമിക്കെന്തൊന്നുതരുവാനെളുതാമതു വാങ്ങുവാൻ അല്ലെങ്കിൽ കാംക്ഷവെപ്പിക്കപ്പെട്ട ഭൃത്യരെ നേടുവാൻ" — to have what earth could give or eager service bring— ഭൂമിക്കെന്തൊന്നു തരുവാൻ കഴിയുമോ, അതല്ലെങ്കിൽ, ഉത്സാഹികളായ ഭൃത്യജനങ്ങളാൽ എന്തൊന്നു കൊണ്ടുവരാൻ കഴിയുമോ, അതു കൈവശമാകുന്നതിന്നു്, എന്നു മൂലാർത്ഥം.

(൧൦൭) "നാലുലക്ഷം ശരീരികൾ"— four thousand lakhs— നാലായിരം ലക്ഷം, എന്നു മൂലം.

(൧൦൮) "പോരുന്നുമന്ദതരമായ് മിന്നിച്ചയൊടു പന്നഗം"— the still snake glistens forth— നിശ്ചലമായിക്കിടക്കുന്ന സർപ്പം മിന്നിച്ചയൊടുകൂടി പുറത്തേക്കു ഇഴഞ്ഞു വരുന്നു, എന്നു മൂലാർത്ഥം.

(൧൦൯) "തദീയാമ്നായകത്തെയും പണ്ടത്തെതാം ബുദ്ധിയെയും കെടുത്തിട്ടുണ്ടു കാലവും"— (books;) and time hath blurred their script and ancient sense— ആ ഗ്രന്ഥങ്ങളിലെ കൈയെഴുത്തും, ആ ഗ്രന്ഥങ്ങളുടെ പണ്ടേക്കാലത്തെ അർത്ഥവും, കാലവശാൽ, തേഞ്ഞുമാഞ്ഞു കുഴപ്പത്തിലായിപ്പോയിരിക്കുന്നു, എന്നു മൂലത്തിൽനിന്നു ഗ്രാഹ്യം. കാലത്തിന്റെ പ്രഭാവത്താൽ, കൈയെഴുത്തു മാഞ്ഞു ഇപ്പോൾ വ്യക്തമല്ലാതെയായി; പണ്ടു കല്പിച്ചിരുന്ന അർത്ഥവും ഇപ്പോൾ എന്തെന്നു നിശ്ചയിപ്പാൻ പ്രയാസം, എന്നു ഭാവം. script കൈയെഴുത്തു്; scripture ആമ്നായകം; sense ബുദ്ധി എന്നാണെങ്കിലും, ഇവിടെ വാക്കിന്റെ പൊരുൾ, അർത്ഥം, എന്നു ഗ്രാഹ്യം.

(൧൧൦) "മൂടുപടത്തിന്നു താഴെ മൂടുപടം"— Veil upon veil behind— ഒന്നിനൊന്നു പിന്നിലായി മേലേ മേലേ മൂടുപടം, എന്നു മൂലം.

(൧൧൧) "കിഴക്കോട്ടൊത്തു......മാതാപിതാക്കളിൽ"— To parents as the East.....— കിഴക്കുദിക്കിനെ മാതാപിതാക്കന്മാരായ് കരുതണമെന്നാണ് മൂലാർത്ഥം. ഇതുപോലെ മറ്റുദിക്കുകളെപ്പറ്റി പറയുന്നേടത്തും തർജ്ജമ അബദ്ധം.

(൧൧൨) "പ്രേമശ്രീബന്ധനമൊഴിഞ്ഞോരായ്"— love എന്ന മൂലപദത്തിന് ഇവിടെ ആശ, കാമം എന്നീ അർത്ഥമാണ്; പ്രേമമെന്നല്ല. ബുദ്ധമതത്തിൽ പ്രേമത്തെ അനുഷ്ഠേയമായി കല്പിച്ചിരിക്കുമ്പോൾ, അതു വിടേണമെന്നു പറയുന്നതു് അസംബദ്ധമാകുന്നു.

(൧൧൩) "കരക്കച്ച, കിഴിമുണ്ടൊരു തോത്തിഷ"— a girdle almsbowl, strainer— പിച്ചപ്പാത്രം എന്നു മൂലത്തിൽ കാണുന്നതിനു, 'കിഴിമുണ്ടു' എന്നു പറവാൻ ന്യായമെന്തെന്നറിയുന്നില്ല.

—കെ. രാമകൃഷ്ണപിള്ള.

(തുടരും)

## മാഘനും മാഘകാവ്യവും.

അല്പകാലത്തിന്നുള്ളിൽ ചരമഗതി പ്രാപിച്ച, "സരസദ്രുതകവികിരീടമണി"യും കവിതാധർമ്മമർമ്മജ്ഞനും ആയിരുന്ന ഒരു മാന്യദേഹം 'രഘുവംശം', 'നൈഷധം', 'മാഘം', എന്നീ മൂന്നു ശ്രേഷ്ഠകാവ്യങ്ങളെയും, ഓരോ ഇനം പശുവിനോട് താരതമ്യപ്പെടുത്തി പ്രസ്താവിച്ചതായി കേട്ടിട്ടുണ്ട്. 'രഘുവംശം' കറന്നെടുക്കാൻ കുറേ പ്രയാസമുള്ള ഒരു പശുവാണെങ്കിലും, കറന്നാൽ പാല് ധാരാളം കിട്ടുന്ന തരത്തി

ല്ലുള്ളതാണ്. 'നൈഷധ'മോ, അസംഖ്യമായ തകരാറുകളോടുകൂടിയ പശുവാണെങ്കിലും, കറക്കാൻ സാധിക്കുന്ന പക്ഷം, അമോഘമായി പാലിനെ പ്രദാനം ചെയ്യും. 'മാഘ'ത്തിന്റെ സമ്പ്രദായം ഇവയിൽനിന്ന് വ്യത്യാസപ്പെട്ടിട്ടാണ്: 'ചവിട്ട്, കുത്ത്' മുതലായ ദൌശ്ശീല്യങ്ങളുടെ നിവാസഭൂമിയാണ്; കറക്കാൻ ദുസ്സാദ്ധ്യം; വല്ലവിധത്തിലും സാധിക്കുന്നതായാൽ തന്നെ, അദ്ധ്വാനത്തിന്ന് അനുസരിച്ചഫലമൊന്നുംഇല്ല താനും. ഇങ്ങിനെ മൂന്നു പ്രകാരത്തിൽ വർണ്ണിക്കപ്പെട്ടിട്ടുള്ള കൃതികളിൽ, ഒടുവിലേത്തതായ 'മാഘ' കാവ്യത്തിന്റെ ആവിർഭാവത്തേയും, തൽകർത്താവായ മാഘകവിയുടെ അന്ത്യദശയേയും പറ്റി ചുരുങ്ങിയ ഒരു വിവരണം ഇവിടെ കൊടുക്കാം. സംസ്കൃതഭാഷാഭിജ്ഞന്മാർ, ഇവയൊക്കെ നല്ലവണ്ണം അറിഞ്ഞിരിക്കുമെങ്കിലും, പൊതുവായനക്കാൎക്ക അത്ര പരിചയമുണ്ടായിരിക്കയില്ലല്ലൊ.

പ്രൌഢഗംഭീരവും ഉജ്ജ്വലതേജോമയവും ആയ കവനങ്ങളെ നിഷ്പ്രയാസം എഴുതിത്തള്ളുവാൻ പ്രാപ്തിയുണ്ടായിരുന്ന മാഘകവി, സൎവ്വോപരി വിളങ്ങിക്കൊണ്ടിരുന്നത്, കർണ്ണനേക്കൂടി പരാജിതനാക്കുമാറുള്ള, തന്റെ സുപ്രസിദ്ധമായ ദാനശീലംകൊണ്ടായിരുന്നു. ആരുതന്നേ, എന്തിനുതന്നേ, ആവശ്യപ്പെട്ടിരുന്നാലും, ഇല്ലെന്നുള്ള മറുവടി അദ്ദേഹം പറഞ്ഞിരുന്നില്ല. എത്ര കഠിനമായ ആപത്തിലും കഷ്ടപ്പാടിലും പെട്ടു കുഴങ്ങി പരവശനായാലും ശരി; അന്യന്മാരുടെ അപേക്ഷയെ നിരാകരിക്കുകയോ, അതിന്ന് നിഷേധമറുമൊഴി പറയുകയോ, ചെയ്യുക എന്നത്, അദ്ദേഹത്തിന്ന് ആലോചിക്കാൻ തന്നെ വയ്യാത്ത സംഗതിയായിരുന്നു. ഈ പ്രകാരം പ്രവൎത്തിക്കുന്നവൎക്ക്, കാലക്രമത്തിൽ ദാരിദ്ര്യദേവതയുടെ വലയിൽ പെടാതിരിപ്പാൻ നിൎവ്വാഹവുമില്ലാത്തതാണല്ലോ. മാഘകവിയുടെ ഭവിഷ്യത്തും ഇതുതന്നേയായിരുന്നു. ഇദ്ദേഹത്തിന്റെ ജീവദശയുടെ അവസാനകാലങ്ങളിൽ, നിത്യവൃത്തിക്കുതന്നേ വലിയ പരുങ്ങലായിരുന്നു. സഹായത്തിന്ന് പ്രിയപത്നിയല്ലാതേ, ഒരു പുത്രനുംകൂടി ഉണ്ടായിവന്നില്ല. കഷ്ടാരിഷ്ടങ്ങൾക്ക് പൂൎത്തിവരുത്തുവാനോ എന്ന് തോന്നുമാറ്, കുഷ്ഠരോഗവും പിടിപെട്ടു. ദൈവവൈപരീത്യം ഉണ്ടായാൽ, അസംഭാവ്യമായി വല്ലതും ഉണ്ടോ?

ഇത്രയും വലഞ്ഞിരിക്കുമ്പോൾ, ഒരുവൻ വന്ന് കവിയോട് കുറെ പണം യാചിച്ചു. നാലുനാൾ കഴിഞ്ഞു വന്നാൽ ആവശ്യം നിവൎത്തിച്ചുതരാമെന്ന് പറഞ്ഞ്, കവി അവനെ വിട്ടു. ഈ വാഗ്ദത്തപൂൎത്തി വരുത്താനുള്ള ആലോചനയുടെ ഫലമാണ് 'ശിശുപാലവധം', അഥവാ, സ്വനാമധേയംകൊണ്ട്, പൊതുവിൽ അറിഞ്ഞുവരുന്നതും, പ്രശസ്തിയും പ്രചാരവും ഉള്ളതും, ആയ മാഘകാവ്യം. ഈ മഹാകാവ്യം മൂന്നു ദിവസത്തെ സ്ഥിരപരിശ്രമഫലമാണുപോൽ! ഈ പ്രൌഢകൃതിയുടെ നിൎമ്മാണത്തിന്നു ശേഷം, അതു് ഭോജരാജാവിന്ന് കൊണ്ടുകൊടുക്കുവാൻ വേണ്ടി തന്റെ ഭാൎയ്യയെ ഏല്പിച്ചു.

കാവ്യം മുഴുവനും വായിച്ചുനോക്കിയതിന്നുശേഷം, ഭോജരാജാവു് താഴേ ഉദ്ധരിക്കുന്ന ശ്ലോകത്തിന്നു, വിശേഷിച്ച്, അതിന്റെ നാലാം പാദത്തിന്ന് "മൂന്നുലക്ഷം" (സംഖ്യയുടെ കൃത്യതയെക്കുറിച്ച് ശഠിക്കേണ്ടതില്ല; വലിയ ഒരു തുകയെന്ന് ധരിച്ചാ

ൽമതി) സമ്മാനിക്കുകയും രണ്ടു ദിവസങ്ങൾക്കുള്ളിൽ ഗുരുവിനെ സന്ദർശിച്ചുകൊള്ളാമെന്ന് പറകയും ചെയ്തു.

"കുമുദവനമപശ്രീ,
ശ്രീമദംഭോജഷണ്ഡം,
ത്യജതിമുദമുലൂകഃ
പ്രീതിമാൻശ്ചക്രവാകഃ
ഉദയമഹിമരശ്മി
യാതിശീതാംശുരസ്തം,
ഹതവിധിലസിതാനാം
ഹീവിചിത്രോവിപാകഃ"

—(സർഗ്ഗം-൧൧)

(ആമ്പൽക്കൂട്ടം കൂമ്പി തേജോരഹിതമായിരിക്കുന്നു; സരസിജസമൂഹം വിടൎന്ന് വികസിച്ച് ശോഭായമാനമായിരിക്കുന്നു; ഉലൂകങ്ങൾ സന്തോഷത്തെ ത്യജിക്കുന്നു; ചക്രവാകങ്ങൾ സന്തോഷത്തെ കൈക്കൊള്ളുന്നു; സൂൎയ്യൻ ഉദിക്കാനും ചന്ദ്രൻ അസ്തമിക്കാനും ഭാവിക്കുന്നു. ദൈവബാധിതന്മാരുടെ (തലയിലെഴുത്ത് പിഴച്ചവരുടെ വിപത്ത് എത്ര വിചിത്രം!) ഒരേ സംഭവം തന്നെ, ഇവിടെ സൂൎയ്യോദയം, സന്തോഷസന്താപസമ്മിശ്രപൎയ്യവസായിയായിരിക്കുന്നു എന്നും; ഒരാളുടെ ഔന്നത്യം മറ്റൊരാളുടെ അധഃപതനത്തിന്ന് കാരണഭൂതമായിരിക്കുന്നു എന്നും; ഇതിൽ വ്യഞ്ജിച്ചിരിക്കുന്നു. പ്രത്യേക സംഗതികളുടെ വിമൎശത്തിന്നു ശേഷം, ഒരു സാമാന്യജ്ഞാനത്തെ പ്രസ്താവിക്കുന്ന, പ്രഭാതപരമായ ഈ ശ്ലോകം കവിയുടെ താല്ക്കാലികസ്ഥിതിയെന്നപ്പോലെ വെളിപ്പെടുത്തിയതുകൊണ്ടാണ്, ഏകാക്ഷരശ്ലോകങ്ങൾക്കും മറ്റും അല്ല സമ്മാനം കൊടുക്കുന്നതു്, ഇതിന്നാണ് എന്ന് ഭോജരാജാവ് അരുളിച്ചെയ്തതു്.

സമ്മാനത്തോടുകൂടി സപരിഗ്രഹത്തിലെത്താൻ മാഘകവിയുടെ ഭാൎയ്യയ്ക്കു സാധിച്ചില്ല. പണം മുഴുവൻ മാൎഗ്ഗമദ്ധ്യത്തിൽ കണ്ട യാചകന്മാൎക്ക് കൊടുത്തുതീൎത്തു. ഈ വിവരം കേട്ട മാത്രത്തിൽ കവി വല്ലാതെ വ്യാകുലഹൃദയനായി. പിറ്റേദിവസം പ്രതിജ്ഞാനുസാരേണ യാചകൻ വന്നപ്പോൾ, കവി താഴെ കൊടുക്കുന്ന ശ്ലോകം ചൊല്ലുകയും അതോടുകൂടിത്തന്നെ ഇഹലോകവാസം വിടുകയും ചെയ്തു.

"അൎത്ഥാന സന്തി, ന
ചമുഞ്ചതിമാംദുരാശാ
ത്യാഗാൽനസങ്കുചതി
ദുൎല്ലളിതംമനോമേ
യാച്ഞാചലാഘവ
കരീസ്വവധേചപാപം
പ്രാണാഃസ്വയംവ്രജത്,
കിന്നുവിളംബിതേന?"

(ധനമോ ഇല്ല; ദുരാശ എന്നെ വിടുന്നതും ഇല്ല; ദുൎല്ലളിതമായിരിക്കുന്ന എന്റെ മനസ്സ് ദാനംകൊടുക്കാതിരിപ്പാൻ അനുവദിക്കുന്നതും ഇല്ല; യാചകവൃത്തിയോ ലാഘവമായിത്തോന്നുന്നു. ആത്മഹത്യയോ മഹാപാപം. ഈ സ്ഥിതിക്ക്, പ്രാണങ്ങളേ! നിങ്ങൾ എന്നെ വിട്ടുപോകുവിൻ; കാലവിളംബംകൊണ്ട് എന്താണ് പ്രയോജനം?)

യശഃശ്ശരീരശേഷനായ ഈ കവിശിരോമണിയുടെ ദേഹവിയോഗം ഭോജനരാജാവിന്ന് മൎമ്മഭേദകമായി ഭവിച്ചു. ശവദാഹത്തിന്നും മറ്റും വേണ്ടപ്പെട്ട ചെലവുകൾ രാജാ ചെയ്തു. പുത്രനില്ലാത്തതിനാൽ, ശേഷക്രിയയും രാജാവ് നിറവേറ്റി. വിധവയുടെ സുഖജീവിതത്തിന്ന് ആവശ്യമുള്ള വസ്തുവകയും കൊടുത്തു.

ഈ മാഘകാവ്യം പഠിക്കുന്നവർ ദാരിദ്ര്യദുഃഖം അനുഭവിക്കേണ്ടിവരും എന്നു ചില പണ്ഡിതന്മാർ വാദിക്കുന്നു; ഇതുപോലെ തന്നേ 'മേഘസന്ദേശം' പഠിക്കുന്നവൎക്ക് വിരഹപീഡയും ഫലമാണപോൽ!

കോഴിക്കോട്.

—ടി. വി. രയരപ്പക്കുറുപ്പ്.

## ജ്യേഷ്ഠസഹോദരി.

കുട്ടിക്കു "നീലമണി" എന്നു പേരിട്ടു. അവനു രണ്ടു വയസ്സായപ്പോൾ, അച്ഛനും അത്യന്തം ദീനത്തിൽ പെട്ടു. ഉടനെ എത്തേണമെന്നു ജയഗോപാലനു് എഴുതയച്ചു. വളരെ ബുദ്ധിമുട്ടി കുറച്ചു ദിവസത്തെ ഒഴിവു നേടിച്ചു് ജയഗോപാലൻ വന്നപ്പോഴേക്കും, ദീനക്കാരന്റെ അന്ത്യഘട്ടമായി. തന്റെ മരണശയ്യയിൽ വെച്ചു് അദ്ദേഹം തന്റെ ഓമനയായ കുട്ടിയെ ജയഗോപാലനെ ഏല്പിച്ചുകൊടുത്തു. തന്റെ സ്വത്തിന്റെ നാലിലൊന്നു് ശശികലയ്ക്കും, ബാക്കി നീലമണിക്കും ചെല്ലേണ്ടതാണെന്നു് ഒരു മരണപത്രവും അദ്ദേഹം എഴുതിവെച്ചിരുന്നു.

ജയഗോപാലൻ പണി രാജികൊടുത്തു് നീലമണിയേയും സ്വത്തിനേയും പരിപാലിക്കുന്നതിന്നു് നാട്ടിൽ തന്നെ താമസമാക്കി.

ഇപ്രകാരം ആദ്യവിരഹം കഴിഞ്ഞു് ദമ്പതികൾ— ശശികലയും ജയഗോപാലനും— വീണ്ടും കണ്ടിച്ചേൎന്നു. ഒരു ദൃഢപദാൎത്ഥം ഉടയുന്നതായാൽ, ഉടഞ്ഞ അറ്റങ്ങൾ കൂട്ടിച്ചേൎക്കുമ്പോൾ യോജിച്ചിരിക്കും. എന്നാൽ രണ്ടു മനുഷ്യർ തമ്മിൽ പിരിഞ്ഞാൽ, കുറെ കഴിഞ്ഞു്; ഒരുമിച്ചുകൂടുമ്പോൾ, ഒരിക്കലും പഴയസ്ഥാനത്തും സ്ഥലത്തും രീതിക്കും ആയിരിക്കയില്ല. എന്തുകൊണ്ടെന്നാൽ: മനസ്സ് ജീവനുള്ള ഒരു വസ്തുവായതുകൊണ്ട്, അതെപ്പോഴും വളൎന്നുകൊണ്ടും മാറിക്കൊണ്ടും ഇരിക്കുന്നു. ഈ വളൎച്ചയും മാററവും രണ്ടുമനസ്സുകൾക്കും ഒരുപോലെ ആയിരിക്കയുമില്ല.

ശശിക്ക് ഈ പുതിയ സമാഗമം ഒരു നൂതനവികാരത്തെ ഉണ്ടാക്കി. പഴയ കാലത്തു് ദാമ്പത്യസൗഖ്യത്തിൽ അവൾ കാണിച്ചിരുന്ന അനാസ്ഥയും അനാദരവും ഈ യാദൃഛികമായുണ്ടായ വിപ്രയോഗദുഃഖംകൊണ്ടു് തീരെ നശിച്ചു. ഭൎത്താവിനെ പൂൎവ്വാധികം വൈദഗ്ദ്ധ്യത്തോടുകൂടി സ്വീകരിക്കുന്നതിന്നു് അവൾ കാത്തിരുന്നു. എന്തുതന്നെ സംഭവിച്ചാലും, എന്തായാലും, ഒരിക്കലും അനുരാഗചന്ദ്രന്റെ നവീനപ്രഭാകന്ദളത്തിന്റെ ഹൃദയംഗമമായ മാധുൎയ്യത്തെ, തന്റെ ദുശ്ചേഷ്ടിതകാൎമ്മേഘങ്ങളെകൊണ്ടു ഒരിക്കലും മറയ്ക്കുകയോ മൂടുകയോ ചെയ്യുന്നതല്ലെന്നും ഭൎത്താവിൽ നിന്നു് പ്രത്യേകമായിട്ടുള്ളതോ, അദ്ദേഹത്തെ അതിലംഘിച്ചുള്ളതോ ആയ യാതൊന്നും തനിക്ക് ഇനിമേലിൽ ഉണ്ടാകുന്നതല്ലെ

ന്നും ശശികല ദൃഢനിശ്ചയം ചെയ്തിരുന്നു.

എന്നാൽ, ജയഗോപാലന്റെ സ്ഥിതി നേരെ മറിച്ചായിരുന്നു. മുമ്പ് താൻ പ്രിയതമയോട് ഒന്നിച്ചിരുന്നിരുന്ന കാലത്ത്, തന്നെ അവളോടുകൂടി ദൃഢമായി ബന്ധിച്ചിരുന്ന ഒരു കെട്ടുണ്ടായിരുന്നു. അന്ന് അവൾ തന്റെ സർവ്വസ്വവും ആയിരുന്നു. അന്ന് ദാമ്പത്യം തീരെ അചേതന വസ്തുവായിരുന്നില്ല. അവളെ വിട്ടുകളഞ്ഞാൽ, തന്റെ അഭിലാഷവല്ലയുടെ കളികൾ പലതും കീറിപ്പോകുമായിരുന്നു! അതുകൊണ്ട് അയാൾ ആലസ്യമായി അവളെ പിരിഞ്ഞപ്പോൾ, അയാൾക്ക് നിലയില്ലാത്ത വെള്ളത്തിൽ ചാടിയതുപോലെ ഉള്ള ഒരു അനുഭവം ഉണ്ടായി. ക്ഷണത്തിൽ തന്റെ വലക്ക് സംഭവിച്ചതായ കീറലുകളെ മററുചില നൂതന കഷണങ്ങളെ കൊണ്ട് തുന്നിക്കൂത്തി നന്നാക്കുകയും ചെയ്തു.

എന്നുമല്ല മുമ്പ് അയാളുടെ ജീവിതം മുഴുവനും "ഞാനെന്തു വേണം" എന്നുള്ള ഒരുതരത്തിലാണ് നയിച്ചിരുന്നതു. അയാൾ ഒന്നും കൂസാതെ തീരെ മടിയനായി കഴിച്ചുകൂട്ടി. രണ്ടുകൊല്ലമായിട്ട് തന്റെ സ്ഥിതി ഒന്ന് പരിഷ്കരിക്കേണമെന്നും കുറെ പണം സമ്പാദിക്കണമെന്നും ഉള്ള മോഹം കലശലായി. ആ മോഹത്തിനല്ലാതെ അയാളുടെ മനസ്സിൽ മറെറാരു വിചാരത്തിനും സ്ഥലമുണ്ടായിരുന്നില്ല. ആസ്സാമിൽ പോയതു തന്നെ അതിനാണ്. ഈ പുതിയ മോഹത്തിന്റെ ഉഗ്രമായ ശക്തിയാൽ പ്രേരിതനായ അയാളുടെ ഇക്കാലത്തെ നടവടികളോടുകൂടി താരതമ്യപ്പെടുത്തിയാൽ, പഴയ കാലമെല്ലാം വെറും നിഴൽപോലെയേ തോന്നുകയുള്ളൂ. രണ്ടും തമ്മിൽ അത്ര അന്തരമുണ്ട്. ഒരു സ്ത്രീയുടെ സ്വഭാവത്തിനുണ്ടാകുന്ന മാററത്തിനു പ്രഥമവും പ്രധാനവും ആയ കാരണം അനുരാഗമാകുന്നു; എന്നാൽ ഒരു പുരുഷന്റെ കാര്യത്തിൽ, ആ മാററം സംഭവിക്കുന്നതു അത്യാഗ്രഹത്താൽ (സ്ഥാനമോ പണമോ കിട്ടണമെന്നുള്ള മോഹത്താൽ) ആയിരിക്കും!!

രണ്ടുകൊല്ലം കഴിഞ്ഞ് മടങ്ങിവന്ന ജയഗോപാലൻ തന്റെ പത്നിയെ പഴയ രീതിയിലല്ലാ സ്വീകരിച്ചതു. പുതിയ സഹോദരന്റെ ജനനം ശശികലയിൽ ഒരു പുതിയ ജീവനെ ഉൽപാദിപ്പിച്ചു. ഇതു മുമ്പില്ലാതിരുന്ന ഒരു വിശേഷമാണ്. ഈ സംഗതിയിൽ ജയഗോപാലനും ശശികലയും തമ്മിൽ ഒട്ടും ഐകമത്യമുണ്ടായിരുന്നില്ല. ചെറുപ്പൈതലിനോടു തനിക്കു തോന്നിട്ടുള്ള അകൈതവസ്നേഹത്തെ തന്റെ ഭർത്താവൊരുമിച്ച് അനുഭവിക്കണമെന്ന് ശശി ആശിക്കയും, അതിലേക്കു ശ്രമിക്കുകയും ചെയ്തു. എങ്കിലും അവൾക്ക് അതിനു സാധിച്ചില്ല. ശശി നീലമണിയെ എടുത്ത് ഒരു പുഞ്ചിരിയോടുകൂടി ജയഗോപാലനു കാണിച്ചുകൊടുക്കും. നീലമണി അവളുടെ കഴുത്തിൽ കെട്ടിപ്പിടിച്ചു മുഖം അവളുടെ ചുമലിൽ അമർത്തും. നീലമണിക്ക് ശശിയെ കൂടാതെ, വേറെ ഒരു ബന്ധുവേണമെന്നുള്ള മോഹമുണ്ടായിരുന്നില്ല. ഒരു മനുഷ്യന്റെ മനസ്സിനെ ബലാൽ ആകർഷിച്ച് സ്വാധീനപ്പെടുത്തുന്നതിന് താൻ പഠിച്ചിട്ടുള്ള വിദ്യകൾ എല്ലാം നീലമണി ജയഗോപാലനു കാട്ടിക്കൊടുത്താൽ കൊള്ളാമെന്ന് ശശി ആഗ്രഹിച്ചു. പക്ഷെ, ജയഗോപാലന് അതിൽ മാത്ര താല്പര്യമുണ്ടായിരുന്നില്ല. പിന്നെ കുട്ടിക്കു ആശ

ശ്ശത്താൽ എങ്ങിനെ ഉത്സാഹം ഉണ്ടാകും? ഇങ്ങൊട്ടുണ്ടെങ്കിലല്ലേ അങ്ങൊട്ടും ഉള്ളു? കുട്ടികളുടെ കാൎയ്യത്തിൽ പ്രത്യെകിച്ചും ഇത്രമാത്രം സ്നേഹവും വാത്സല്യവും കാൎയ്യം കൂടാതെ ആ കുട്ടിക്കവേണ്ടി വ്യൎത്ഥവ്യയം ചെയ്യുന്നതിന്നു മാത്രം എന്താണ അവന്നു ഒരു വിശേഷമോ കൌതുകമോ ഉള്ളതെന്നു ജയഗോപാലന്നു മനസ്സിലായതേ ഇല്ല!

സ്ത്രീകൾ പ്രേമത്തെയും അതിന്റെ വിവിധങ്ങളായ ദശകളേയും പരിണാമങ്ങളേയും എളുപ്പത്തിൽ സൂക്ഷ്മമായി അറിയും. ശശിക്ക് തന്റെ ഭൎത്താവിന്റെ അനാദരം അത്ര പിടിച്ചില്ല. അതിൽ പിന്നെ, അവൾ കുട്ടിയുടെ കാൎയ്യത്തിൽ പ്രത്യേകം ദൃഷ്ടിവയ്ക്കുവാൻ തുടങ്ങി. അവനെ സ്നേഹിക്കയോ അവനൊട് സഹതാപം തോന്നുകയോ ചെയ്യാത്ത തന്റെ ഭൎത്താവിന്റെ സമീപത്തു നിന്ന്, അവൾ കഴിയുന്നേടത്തോളം നീലമണിയെ എപ്പോഴും അകററി നിൎത്തി. ഇപ്രകാരം ആ കുട്ടി ശശികലയുടെ ഏകാന്തപ്രേമത്തിന്നു വിഷയമായി തീൎന്നു. ആ കുട്ടിയെ അവൾ ഒരു അമൂല്യരത്നത്തെ പോലെ സ്വകാൎയ്യമായി സൂക്ഷിക്കയും, ദൈവാംശത്തെപോലെ ആരാധിക്കയും, യജമാനനെ എന്നപോലെ പരിചരിക്കയും ചെയ്തു.

നീലമണി കരഞ്ഞാൽ, ജയഗോപാലൻ ശുണ്ഠിയെടുക്കും. അപ്പോൾ ശശി അഗാധപ്രേമത്തോടും അത്ര വിശേഷമായ വാത്സല്യത്തോടും കൂടി തന്റെ ദീൎഘനിശ്വാസത്താൽ ഇളകുന്ന മാറോടു ചേൎത്ത് ഓമനിച്ച്, അവന്റെ കരച്ചൽ നിൎത്തും. രാത്രിയിൽ എപ്പോഴെങ്കിലും കുട്ടി കരഞ്ഞ് ജയഗോപാലന്റെ സുഖനിദ്രയ്ക്കു വിഘ്നം വരുത്തുന്നതായാൽ, പിന്നത്തെ കഥ ഒന്നും പറയേണ്ടാ. ശകാരം തന്നെ. കുട്ടിക്ക തള്ളയ്ക്കും ഒരുപോലെ. അതു കേൾക്കുമ്പോൾ ശശിക്ക നന്ന വ്യസനം തോന്നും. പക്ഷേ അവൾ ഒന്നും ഉത്തരം പറയാതെ, ഒരു കുററക്കാരത്തിയെ പോലെ, പതുക്കെ എഴുനീററ്, തന്റെ ഓമനയെ വാരി എടുത്ത് ദൂരത്തെങ്ങാനും ചെന്ന്, അവനെ തന്റെ മടിയിൽ കിടത്തിയോ, മാറിൽ ചേൎത്തുകൊണ്ടോ, മധുരസ്വരത്തിൽ അതിസ്നേഹത്തോടുകൂടി, "എന്റെ പൊന്നുംകുട്ടി, എന്റെ പ്രേമക്കുട്ടി, എന്റെ രത്നക്കുട്ടി, എന്റെ ഓമനക്കുട്ടീ" എന്നെല്ലാം കാതോന്ന് പറഞ്ഞു ലാളിച്ച് അവനെ സാവധാനമായി ആട്ടി ഉറക്കും.

കുട്ടികൾ പല കാൎയ്യത്തിന്നും വെറുതെ വാശിപിടിക്കും. പലപ്പോഴും തമ്മിൽ തല്ലുകൂട്ടും. മുമ്പൊക്കെ ഇങ്ങിനെ വല്ലതും ഉണ്ടായാൽ, ശശികല തന്റെ സ്വന്തം കുട്ടികളെ ശിക്ഷിച്ച് എപ്പോഴും നീലമണിയുടെ ഭാഗം പിടിക്കുകയാണ് പതിവ്. എന്തുകൊണ്ടെന്നാൽ: നീലമണി അമ്മയില്ലാത്ത കുട്ടിയാണല്ലോ. ഇപ്പോൾ ജഡ്ജിയും മാറി, നിയമവും മാറി. ഇപ്പോൾ നീലമണി, ഒരു കുററവും ചെയ്തില്ലെങ്കിൽ കൂടി, ശിക്ഷ അനുഭവിക്കേണ്ടിവന്നു. ആരാണ തെററുകാരൻ, എന്നുള്ള അന്വേഷണം തന്നെ ഇല്ല. ഈ വക സംഗതികൾ എല്ലാം ശശിയുടെ മൎമ്മഭേദം ചെയ്തു. അവൾ എന്തു ചെയ്യും? നീലമണിയെ വിളിച്ച് അകത്തു കൊണ്ടുപോയി പലഹാരങ്ങളും കളിസ്സാമാനങ്ങളും കൊടുത്തു തൃപ്തിപ്പെടുത്തി താലോലിക്കയും ഓമനിക്കയും ചെയ്തു, ദുഃഖപ്പെട്ട ആ കുട്ടിയുടെ മനസ്സിനേയും ശരീരത്തെയും സുഖപ്പെടുത്തുവാൻ

ശ്രമിക്കും.

ശശി എത്ര അധികം നീലമണിയെ സ്നേഹിച്ചുവോ, അത്ര അധികം അവളുടെ ഭർത്താവു അവനെ ഉപദ്രവിച്ചു. നേരെമറിച്ച്, എത്ര അധികം ജയഗോപാലൻ നീലമണിയെ ഉപദ്രവിച്ചുവോ അത്രയധികം അയാളുടെ ഭാര്യ അവനെ സ്നേഹാമൃതത്താൽ അഭിഷേകം ചെയ്തു സന്തോഷിപ്പിച്ചു.

ജയഗോപാലൻ എന്തു പറഞ്ഞാലും പ്രവർത്തിച്ചാലും, ഒരക്ഷരംപോലും ശശികല ഉത്തരം പറകയില്ല. എല്ലാം നിശ്ശബ്ദമായി ക്ഷമയോടുകൂടി അനുഭവിക്കും. പുറമേ അവർ തമ്മിൽ ഒരു ചേർച്ചക്കുറവും പരിഭവവും ഇതുവരെ ഉണ്ടായിട്ടില്ല. അതുകൊണ്ട്, അവർ അന്യോന്യം യോജിച്ചില്ല. കാരണം, ഈ നീലമണി അല്ലാതെ മറ്റൊന്നുമില്ല. ഇപ്രകാരം ഗോപനം ചെയ്യപ്പെടുന്ന വികാരങ്ങളുടെ തീവ്രത എത്രയും അധികമായിരിക്കുമല്ലോ; നിലയില്ലാതെ പൊട്ടിപ്പുറപ്പെടുന്നതായാൽ, തീരെ വിചാരിക്കാത്തതായ ഫലങ്ങളും ഉണ്ടാകുന്നതാണല്ലോ.

(തുടരും)

—പുത്തേഴത്തു രാമൻ മേനോൻ

## ഇന്ത്യയിലെ വക്താക്കൾ.

ഇനി ബങ്കാളം വിട്ടു നാം പശ്ചിമേന്ത്യയിലേക്കു കടക്കുക. ബ്രിട്ടീഷ് പ്രജാസഭയിൽ കടന്നിരിക്കേണ്ട ഭാഗ്യപൂർത്തി തികഞ്ഞ രണ്ടു ഭാരതബന്ധുക്കളുടെ ജന്മസ്ഥലം അതാകുന്നു. ഇവർ സർ. എം. ഭവനഗിരിയും ദാദാഭായിനവറോജിയും ആകുന്നു.

പാർസ്സി സമുദായത്തിൽ അതിപ്രഖ്യാതനായ സർ ഫിറോസ്സ്ഷാ മേഥാ ബങ്കാളപാണ്ഡിതന്മാരോടു അടുത്തുനില്ക്കാൻ തക്ക യോഗ്യതയുള്ള ഒരു ദേഹമായിരുന്നു. ഇന്ത്യക്കാരുടെ അവകാശബലങ്ങളെ നിർണ്ണയിപ്പാനായി അശ്രാന്തം പ്രയത്നിച്ച ഒന്നാമത്തെ പൌരവീരന്മാരുടെ മുന്നണിയിലാകുന്നു മേഥയുടെ ഇരിപ്പിടം. സ്വരാജ്യാഭിവൃദ്ധിയെ ബഹുമാനിച്ച്, ബോമ്പായി ഹൈക്കോടതി ജഡ്ജി സ്ഥാനം പോലും നിസ്സാരമായി ഗണിച്ച അദ്ദേഹത്തിന്റെ അഗാധമായ ഇംഗ്ലീഷ് ഭാഷാപരിചയവും, അക്ലിഷ്ടമായ വാചകസ്വാതന്ത്ര്യവും, അവസരോചിതമായ അഭിനയസാരസ്യവും, അനുപമമായ ശബ്ദഘോഷവും അനുകരണീയങ്ങളാണെന്നു ആരും സമ്മതിക്കും. ഉല്പ്ലവങ്ങളുടെ സുസമ്മേളനം മേഥയുടെ പ്രസംഗമർമ്മമായിരുന്നു. ബുദ്ധിവൈഭവം ധാരണാശക്തി ഇവ രണ്ടും അവിടെ പ്രശോഭിച്ചു.

മേഥയെ മാതൃകയാക്കി പ്രസംഗകലാപഠനം ചെയ്തവരിൽ പ്രഥമനാകുന്നു, ഡബ്ലിയു. ഇ. വാച്ച. ഇദ്ദേഹത്തിന്റെയും പ്രസംഗങ്ങൾ ബലവത്തുക്കളാകുന്നു.

പശ്ചിമേന്ത്യയിലെ വക്താക്കളുടെ നടുവിൽ ഒരു നല്ല പ്രമാണിയാകുന്നു പൂനയിലെ ബാലഗംഗാധരതിലകർ. സ്വ

ന്തം മനസ്സാക്ഷിയുടെ ആജ്ഞയെ മാത്രം അനുസരിച്ച്, സ്വാഭിപ്രായങ്ങളെ ഏതു സഭയിലും സധൈൎയ്യം തുറന്നുപറയുന്നതിന്നും, ആ വിഷയത്തിൽ ഭാഷാശുദ്ധിയും ഉചിതവൈഭവവും മുൻനിൎത്തുന്നതിന്നും തിലകർ പ്രസിദ്ധനാണ്. പ്രതിപക്ഷക്കാരുടെ മതാന്തരങ്ങളെ തകൎത്ത്, അവയുടെ ജീവനെ കെടുക്കുന്നതിന്ന് ഇദ്ദേഹത്തിന്നുള്ള സാമൎത്ഥ്യം അസാമാന്യമാകുന്നു. എതിൎവാദികളുടെ മറഞ്ഞുകിടക്കുന്ന ഉടവുകളെ നിരീക്ഷിച്ച്, ആ വഴിയായി അവരെ തന്റെ പ്രസംഗപ്രഭാവത്താൽ അടിച്ചുടച്ച്, മൎമ്മഭേദം ചെയ്യുന്ന അത്ഭുതവിദ്യയിൽ തിലകർ, അദ്വിതീയനാകുന്നു.

ദക്ഷിണഭാരതത്തിലേക്കു കടക്കുന്നതായാൽ, വാങ്മികളുടെ എണ്ണം അത്രവളരെ കാണുന്നതല്ല. മദിരാശിസംസ്ഥാനത്തിലെ പ്രതിനിധികളായി ആദരിക്കപ്പെടേണ്ടവരാകുന്നു ബാരിസ്റ്റർ ജി. പി. പിള്ള, വി. കൃഷ്ണസ്വാമിഅയ്യർ, സർ. ടി. മാ മാധവറാവു, ഈ മൂന്നുപേർ. പിള്ളയുടെ അകാലചരമം അദ്ദേഹത്തിന്റെ അസാമാന്യമായ വാഗ്മിത്വത്തിന്നു പൂൎണ്ണവളൎച്ചയെ അനുഭവിക്കാതെ പോയി. കൃഷ്ണസ്വാമിഅയ്യരുടെ പ്രസംഗം ശ്രുതിമധുരവും അതിഗംഭീരവും ആയിരുന്നു. മാധവറാവും ദക്ഷിണഭാരതത്തെ, എന്നല്ല ക്രമേണ ഭാരതം മുഴുവനും, തന്റെ "നാവിട്ടൊന്നു കുലുക്കിയാലുതിരുമങ്ങയ്യായിരം" വാചകങ്ങളുടെ മാഹാത്മ്യങ്ങളാൽ ധാരാളം വിളക്കിവെച്ചു.

ഇത്രത്തോളം പ്രസ്താവിച്ചിട്ടുള്ളതു സാക്ഷാൽ വക്താക്കളെ സംബന്ധിച്ചാകുന്നു. ഇനി കേളികേട്ട പ്രസംഗകന്മാരെ അന്വേഷിച്ചു നോക്കുക. വെറും പ്രസംഗകന്മാരും സാക്ഷാൽ വക്താക്കളും തമ്മിൽ കുറെ ഭേദമുണ്ട്. പ്രസംഗകന്മാരുടെ പ്രകടനങ്ങൾ കേൾക്കുന്നവരുടെ കാൎയ്യഗ്രഹണശക്തിയെ ആശ്രയിക്കുന്നു; വക്താക്കൾ അധികവും ശ്രോതാക്കളുടെ മനസ്സ്ക്ഷോഭശക്തികളെയാകുന്നു ഇളക്കി കൈവശപ്പെടുത്തുന്നത്. "ഒരു പ്രസംഗകർത്താവിനെ നേരിട്ടിരിക്കുന്ന ഇന്നത്തെ ശ്രോതാക്കൾ, നാളത്തെ വായനക്കാർ, ട്ടാത്തെ നിരൂപകന്മാർ എന്ന മൂന്നുതരം ശ്രോതാക്കന്മാരിൽ പ്രഥമവൎഗ്ഗത്തെ സുദൃഢം കരസ്ഥപ്പെടുത്തി ഉദ്ദേശ്യം നേടുന്നവൻ ആരോ, അവൻ മാത്രമാകുന്നു വക്താവ്; രണ്ടും മൂന്നും തരക്കാരെ ഒന്നിലും ഉപരിയായി ബഹുമാനിച്ചു കാൎയ്യലാഭത്തിന്നാരംഭിക്കുന്നവൻ ആരോ അവനാകുന്നു പ്രസംഗകൻ" എന്നാണ് കർസൺപ്രഭുവിന്റെ അഭിപ്രായം.

ഉത്തരേന്ത്യയിലെ പ്രസംഗകന്മാരുടെ തലയാളിയാകുന്നു ലാലാലജപതറായി. പൂൎവ്വേന്ത്യയിൽ, കഴിഞ്ഞ മദിരാശിഭാരതമഹാജനസഭയിലെ അഗ്രാസനം അലങ്കരിച്ച ബാബുഭൂപേന്ദ്രനാഥബാസു, ഡോക്ടർ റാഷിബിഹാരിഘോഷ്, രമേശചന്ദ്രദത്ത്, ഉദയബിഹാരിലാൽ ഇവരുടെ പേരുകൾക്കാകുന്നു അധികം പ്രചാരം. ഡോക്റ്റർ ഘോഷന്റെ ഇംഗ്ലീഷ്ഭാഷാപാണ്ഡിത്യം ഇന്ത്യക്കാൎക്കു അഭിമാനത്തിന്നു ഹേതുകമായ ഒന്നാണു. കൽക്കത്തായിലെ ഒരു പ്രസിദ്ധനായ വക്കീലും, കൽക്കത്താസൎവ്വകലാശാലയുടെ അഭ്യുദയാൎത്ഥം ഏറിയ ധനം വാരിക്കോരി ദാനം ചെയ്തിട്ടുള്ള ധൎമ്മപരനും, സുശീലനും ആയ ഘോഷനെ, ഇംഗ്ലണ്ടിലെ മുഖ്യപണ്ഡിതന്മാർ കൂടി, ഭാഷാപരിജ്ഞാനത്തിൽ, സ്തുതിച്ചു

ട്ടത്തിലണേ.

പണ്ഡിതമദനമോഹനമാളവ്യനെ ഈ പട്ടികയിൽ ആരു വിസ്മരിക്കും? സ്വാത്മവിമുഖങ്ങളായ നാനാതരം പരിശ്രമങ്ങളാൽ ഇന്ത്യയിലൊട്ടുക്ക പ്രഖ്യാതനും, ഹിന്തുസർവ്വകലാശാലാബീജത്തിന്റെ പ്രാണതാകന്മാരിൽ ഗണനീയനും ആയ മാളവ്യനെ കേട്ടിട്ടില്ലാത്ത സ്വദേശാഭിമാനികൾ ആരുണ്ട്? അനിതരസാധാരണമായ ധാരണാബലം, മനോഹരമായ ദേഹപ്രകൃതി, അകൃത്രിമമായ ശബ്ദോച്ചാരണം, അനായാസമായ പ്രകടനപ്രൌഢി ഇവ അവിടെ ജന്മസ്വത്തുക്കളാണ്.

ഇന്ത്യയിലെ വന്ദ്യവയോധികനും, മാതൃഭൂമിയുടെ സന്തതികളിൽവെച്ച് അഗ്രഗണ്യനും ആയ ദാദാഭായിനവറോജി, കാശിനാഥടിലാംഗ്, മഹാദേവഗോവിന്ദറാനഡി, ഗോപാലകൃഷ്ണഗോക്കലെ, ഇവരാകുന്നു ഈ വകുപ്പിൽ പശ്ചിമഭാരതത്തിലെ മണിരാശി.

എണ്ണപ്പെട്ട ചതുർമ്മൂർത്തികൾ. നിയമനിർമ്മാണസഭയിൽ ഗോക്കലെയെ കഴിച്ചേ വാദപ്രതിവാദവൈഭവത്തിൽ അംഗങ്ങൾ ഉണ്ടായിട്ടുള്ളൂ. സർ നാരായണചന്ദ്രവർക്കർ ഇവരുമായി വളരെ അകന്നിട്ടില്ല.

ദക്ഷിണേന്ത്യയിലും പ്രസംഗകന്മാർ ഉണ്ടാവാതെയല്ല. അനന്തചാർല്ലു, സേലം വിജയരാഘവാചാരി, "ലീഡർ" പത്രാധിപരായ സി. വൈ. ചിന്താമണി ഇവരുടെ കീഴിലാകുന്നു ഇവിടെ മറ്റു പേരുടെ ഇരിപ്പ്.

ഭാരതസാമ്രാജ്യത്തിൽ മുസൽമാൻ വാഗ്മികളോ പ്രസംഗകന്മാരോ അധികം ഉണ്ടായതായി കേൾപ്പാനില്ല. ഇവരിൽ ബോമ്പായിലെ ബദ്രുദിൻതിയാബ്ജി, "കോമ്രേഡ്" പത്രാധിപരായിരുന്ന മുഹമ്മദാലി, മുഹമ്മദ്സയാനീ, ഇങ്ങിനെ ചുരുക്കംപേരുകൾ മാത്രമേ പ്രത്യക്ഷപ്പെടുന്നുള്ളൂ.

—കെ. യം. കെ. നായർ.

## * മണൽത്തട്ടിലെ മാളിക.

(ഒരു അനുകരണം.)

---

പ്രിയമാമടിസ്ഥാനമില്ലാത്തോരനുരാഗം
നിയതം മണൽത്തട്ടിൽ തീർത്ത മാളികപ്പോലക്കും; ൧
ഭിത്തികളുറപ്പുള്ള താണതി, നാശ്രയപ്പാ
വൃത്തിയാം മേന്താഴത്തിന്നൌന്നത്യമുണ്ടേററവും. ൨
ധീമതാമെഴും മഹാ ശില്പിവീരന്മാരുടെ
സാമർത്ഥ്യത്തിനു നല്ല ലക്ഷ്യങ്ങൾ കണക്കിനേ. ൩
ചിത്രമാം കാന്തിചിന്തും ചിത്രങ്ങളതാ തിട

---

* കിളിപ്പാട്ടുരീതി. By Ella Wheeele Wilcox.

മൈത്ര്യം വിശേഷമായ് മിന്നുന്നു വിശേഷാത്തരം. ൪

ഉന്നതപ്രഭാവത്തോടുണ്ടതിൽ മഹാന്മാരാം
മന്നവന്മാൎക്കുള്ളോരു മഹിതച്ഛായകളും. ൫

അത്രമാത്രമല്ല ഞങ്ങിങ്ങു മായാരാമങ്ങൾ—
ക്കൈത്ര്യമരികത്തു കാണുന്നു ണ്ടുറവുകൾ; ൬

എന്നാല്പ, മഹോ! കഷ്ടം! മുക്കാന്ന കീഴക്കൻ കാ—
റൊന്നാഞ്ഞു വീശുമ്പോഴും പേമഴ പെയ്യുമ്പോഴും. ൭

ഊക്കുള്ള ഭിത്തി താഴേ വീണിതാ തകരുന്നു
നോക്കൂ! മഞ്ജുളഹർമ്മ്യം തവിടാകുന്നു പാടേ; ൮

ജീവിത ദശയിലുണ്ടാകുന്ന ദുഃഖങ്ങളും
ഭുവിലുണ്ടാകും കഷ്ടപ്പാടുകളഖിലവും ൯

തടുത്തു നിൎത്തീടുവാനനുരാഗത്തിൻ താഴെ
കടുത്ത മൈത്രിയാകും കൽപ്പണി വേണം നിത്യം. ൰

—കോയിപ്പിള്ളിൽ പരമേശ്വരക്കുറുപ്പ്.

## ഒരു ജലബിന്ദുവിലെ ജീവികൾ.

### (൨)

അണുജീവികളെ, ൧. സസ്യജന്തുക്കൾ (Phytozoa), ൨. പ്രഥമജീവികൾ (Protozoa) ൩. ചക്രത്രുപികൾ (Rotatoria) ൪. മന്ദഗാമികൾ അഥവാ ജലക്കരടികൾ (Tar igrada or watterbears), ൫. ദണ്ഡത്രുപികൾ (Bacillaria) ഇങ്ങനെ അഞ്ചു പ്രത്യേകജാതികളായി വിഭജിച്ചുപറഞ്ഞുവല്ലൊ; * ഇതിൽ ഓരോ വിഭാഗത്തിനും അന്യോന്യം ഭിന്നങ്ങളായ അനേകം അവാന്തരവിഭാഗങ്ങളുണ്ട്. ഇവയെല്ലാം വേറേ വേറേ എടുത്തു വിവരിക്കുന്നതു് അത്യന്തം ശ്രമകരവും, പ്രകൃതോപന്യാസത്തെ സംബന്ധിച്ചിടത്തോളം അത്ര ആവശ്യമില്ലാത്തതുമാകയാൽ, അതിലേക്കു ദ്യമിക്കുന്നില്ല. മുൻപറഞ്ഞ ഓരോ ജാതിയുടേയും സാമാന്യലക്ഷണങ്ങളും, അതിൽപെട്ട ഉപജാതികളിൽ അതിപ്രധാനമായ ജന്തുക്കളെപ്പററി ചില രസകരങ്ങളായ സംഗതികളും മാത്രം സംക്ഷേപമായി ഇവിടെ പ്രസ്താവിക്കാം.

പ്രഥമജാതിയായ "സസ്യജന്തുക്കൾ" (Phytozoa) സസ്യപ്രകൃതിയും ജന്തുപ്രകൃതിയും ഇടകലൎന്നുള്ളവയാകുന്നു. അവയുടെ സ്ഥാനം, വാസ്തവത്തിൽ, സസ

* ആത്മപോഷിണി— ൧൦ാം മേടം ലക്കം നോക്കുക.

ലോകത്തിന്റേയും ജന്തുലോകത്തിന്റേയും അതിൎത്തിയിലാകുന്നു. അവയിൽ പലതും ചിലപ്പോൾ സസ്യസ്വഭാവങ്ങളും ചില പ്പോൾ ജന്തുസ്വഭാവങ്ങളും അവസ്ഥാനുസരണം മാറി മാറി പ്രദൎശിപ്പിച്ചുകൊണ്ടിരിക്കുന്നു.

ഈ ജാതി അണുക്കളുടെ ആകൃതി പ്രായേണ പന്തുപോലെയോ മുട്ടപോലെയൊ ഇരിക്കുന്നു. അവയുടെ സ്വരൂപവും വലിപ്പവും, അവയിന്മേൽ പതിക്കുന്ന വെളിച്ചത്തിന്റെ സ്വഭാവമനുസരിച്ച്, അത്യ്ഭുതകരമാകുംവണ്ണം ഭേദപ്പെട്ടുപോകുന്നു. അവക്കു ശരീരരക്ഷക്കായിട്ട് ഒരു കവചം ഉള്ളതിന്നു പുറമെ, നീണ്ടതായ കഴുത്തും, മററു ചില അവയവഭേദങ്ങളും, അവയുടെ ഗതാഗതങ്ങൾക്കു ചുക്കാനായി ഉപയോഗിക്കപ്പെടാവുന്ന ഒന്നു രണ്ടു നീണ്ട രോമങ്ങളുമുണ്ട്.

ഇവയിൽ ചിലതിന്റെ ചലനം വളരെ മന്ദഗതിയിലും; ചിലതിന്റേതു ഭിന്ന രൂപത്തിൽ അതിശീഘ്രഗതിയിലുമാകുന്നു. ചിലതു് അലഞ്ഞുലഞ്ഞും, ചിലതു് ഉരുണ്ടുരുണ്ടും, മററു ചിലതു കുതിച്ചുകുതിച്ചും സഞ്ചരിക്കുന്നു. ഈ കൃമികൾക്കു വായോ ആമാശയമോ, ഒന്നുമില്ല; ജീവസന്ധാരണാൎത്ഥം തങ്ങളുടെ അണുദ്വാരങ്ങളിൽ കൂടി ആഹാരസാരത്തെ ആകൎഷിച്ചെടുക്കേണ്ടിയിരിക്കുന്നു.

ഇവയുടെ സന്താനോല്പാദനക്രമം വളരെ വിചിത്രതരമാണ്. ഒരണു ആദ്യം രണ്ടോ മൂന്നോ അംശങ്ങളായി വിഘടനം ചെയ്യപ്പെടുന്നു. അതിൽ ഓരോ അംശവും ക്ഷണനേരംകൊണ്ട് വളരെ മൃദുവായ ഒരു തരം ചൎമ്മവിശേഷത്താൽ ആച്ഛാദിതമാകയും, കാലക്രമത്തിൽ അവയെല്ലാം ഓരോ പ്രത്യേക ജീവികളായി പരിണമിക്കയും ചെയ്യുന്നു. സന്താനോല്പാദനം ഇതിനുപുറമെ, മറെറാരു വിധത്തിൽ കൂടി സാധിക്കപ്പെടാറുണ്ട്. ഒരണുവിന്റെ അന്തൎഭാഗത്തിൽ അനവധിയണുക്കൾ ഉണ്ടാകയും, "തള്ളപ്രാണി"യുടെ ഉടൽ പൊട്ടി സന്തതികൾ പുറത്തുവരുകയും ചെയ്കയാണു പതിവ്. ഈ രണ്ടു പ്രകാരത്തിലും ഉണ്ടാകുന്ന ഓരോ അണുവും, അതേവിധം തന്നെ തുടരെത്തുടരെ അസംഖ്യം സന്താനങ്ങളെ ഉല്പാദിപ്പിച്ചുകൊണ്ടിരിക്കയും ചെയ്യുന്നുണ്ട്.

"സന്ധ്യജന്തു" ജാതിയിൽ പലയിനങ്ങളുണ്ടെങ്കിലും നമ്മുടെ ശ്രദ്ധയെ സവിശേഷം അൎഹിക്കുന്നത് അതിസുന്ദരരൂപികളായ "വാൾവാക്സിനി" (Volvoxinoe) എന്ന ജന്തുക്കളാകുന്നു. ഇവയുടെ ചലനം ഭ്രമണരൂപമാകയാൽ, ഇവക്കു "ഭ്രമണാണുക്കൾ" എന്നു സംജ്ഞചെയ്യാവുന്നതാണ്.

ഈയിനത്തിൽ വെച്ച് ഏററവും വിശേഷപ്പെട്ടതും അസാധാരണവുമായ ജീവി, പുറമെല്ലാം ഒരുമാതിരി പച്ചപ്പുള്ളികളുള്ളതും, സ്ഫടികംപോലെ തിളങ്ങുന്നതും, കാഴ്ചക്ക് അതിമനോഹരവുമായ ഒരു ശൂന്യഗോളമാകുന്നു. ഈ ജന്തുവിന്റെ സകല ചലനങ്ങളും മേല്പറഞ്ഞ പുള്ളികളിൽ വളരുന്ന ഒരുജാതി പീലികൾ വഴിയായിട്ടുണ്ടാവുന്നു. ഈ ഗോളം പൊട്ടുമ്പോൾ, അതിൽനിന്ന് അസംഖ്യം ചെറുഗോളങ്ങൾ നാലുപാടും ചിതറുകയും, ക്രമേണ അവയെല്ലാം വളൎന്നു മാതൃഗോളത്തിന്നു സദൃശങ്ങളായിത്തീരുകയും ചെയ്യും.

വസന്തം ഗ്രീഷ്മം എന്നീ ഋതുക്കളിൽ "ഭ്രമണാണുക്കൾ" (Volycxes) നിർമ്മലജലമുള്ളതും ആഴം കുറഞ്ഞതുമായ ജലാശയങ്ങളിൽ കാണപ്പെട്ടുവരുന്നു. ഇതിൽ ഏറ്റവും വലിയ ജന്തുവിന് ഏകദേശം ഒരംഗുലത്തിന്റെ മുപ്പതിലൊരംശവും, ഏറ്റവും ചെറിയതിന് അതിന്റെ മുന്നൂറിരുപതിലൊരംശവും, ഒരു കുഞ്ഞണുവിന് മൂവായിരത്തി അറുന്നൂറിലൊരംശവും മാത്രമെ വലിപ്പമുണ്ടായിരിക്കയുള്ളു എന്നിട്ടും ഒരു സ്ഫടികഗോളത്തിനകത്ത് ഒരു മത്സ്യം കിടന്നു കൂത്താടുന്നതുപോലെ, "ചക്രരൂപികൾ" എന്ന പ്രാണികൾ ഒരു "ഭ്രമണാണുവിന്റെ ഉള്ളിൽ കിടന്നു സ്വച്ഛന്ദമായി നീന്തുന്നതു കാണപ്പെട്ടിട്ടുണ്ടത്രെ!!

"ഇൻഫ്യൂസോറിയം" എന്ന ക്രോഫജാതക്രിമികളിൽ, രണ്ടാമത്തെ ഇനത്തിന് "പ്രഥമജീവികൾ" (Tde Protozoa) എന്നാണല്ലോ പേർ. ഇവയിൽ ചിലതിൻ കവചമായി മൃദുവായ തൊലിയും, അതിന്മേൽ പീലികളും; മറ്റു ചിലതിനു കട്ടത്ത ഓട്ടം, അതിന്മേൽ കുഞ്ചിരോമങ്ങളും ഉണ്ടു. അവയ്ക്കു വായും ആമാശയവും ഉള്ളതു കൂടാതെ, ചിലതിനു പിൻഭാഗത്തു മലദ്വാരത്തിന്റെ മാതിരിയിൽ ഒരു സുഷിരവും കാണപ്പെടുന്നു. ഇവ സ്വയംവിഘടനം ചെയ്തിട്ടോ, അല്ലെങ്കിൽ ഉന്നിനകത്ത് അസംഖ്യം അണുക്കൾ ക്രമിച്ചുണ്ടായിട്ടോ വർദ്ധിക്കുന്നു.

ഇവയുടെ വലിപ്പം സാധാരണ ഒരംഗുലത്തിന്റെ പന്ത്രണ്ടിലൊരംശം മുതൽ രണ്ടായിരത്തി മുന്നൂറിലൊരംശം വരെ ഭേദപ്പെട്ടുകാണുന്നുണ്ട്. അവ ഭിന്നാകൃതികളിൽ കാണപ്പെടുന്നുണ്ടെങ്കിലും, ആ ആകൃതികളുടെയെല്ലാം അതിരിന്റെരേഖ വൃത്താകാരമായിരിക്കുന്നു. ഈ ജാതിയിൽ പെട്ട ഒരിനം അണുക്കൾക്കു സ്വജാതിജന്തുക്കളെ വിഴുങ്ങുന്ന ഒരു നീചസ്വഭാവമുണ്ട്. ഇവ ചിലപ്പോൾ അതുകളോളം തന്നെ വലിപ്പമുള്ള സജാതീയാണുക്കളെ പകുതി മാത്രം വിഴുങ്ങിക്കൊണ്ടു വെള്ളത്തിലൂടെ കൂത്താടി നടക്കുന്നതു കാണാം. ഈ ക്രിമികൾ തങ്ങളുടെ സഞ്ചാരങ്ങളിൽ ചിലപ്പോൾ പെട്ടെന്നു നിന്നുപോകയും, ഗതിയെ ഝടിതി പിൻതിരിക്കുകയും ചെയ്യുക പതിവുണ്ട്. ഈ ജന്തുക്കളുടെ ചലനങ്ങൾ സ്വേച്ഛാനുസാരം ഉണ്ടാകുന്നവയല്ലെന്നും, അതുകളുടെ ശരീരത്തിൽ ഏതുഭാഗത്താസ്ഥിതിചെയ്യുന്ന ഒരു അപ്രത്യക്ഷ ശക്തിവിശേഷത്താൽ നിയന്ത്രിക്കപ്പെടുന്നവയാണെന്നും, ഈ വക ചലനങ്ങൾ മൂലം ഈ പ്രാണികൾ ഒരിക്കലും ക്ഷീണപ്പെട്ടുപോകുന്നില്ലെന്നും, കാംബൽ എന്ന പണ്ഡിതൻ അഭിപ്രായപ്പെടുന്നു. അവ രാപകൽ ഒന്നുപോലെ ഉല്ലാസമായി അലഞ്ഞുനടക്കുന്ന ഒരു തരം "അസ്വപ്നന്മാ"രാണത്രെ.

"പ്രഥമജീവി"ജാതിയിൽ ഏറ്റവും പ്രധാനമായിട്ടുള്ളതു "ഫൊറാമിനിഫെറാ" (Foraminifera) അല്ലെങ്കിൽ "സുഷിരാണുക്കൾ" എന്നൊരിനമാണ്. ഇതു സമുദ്രത്തിൽ മാത്രം കാണപ്പെട്ടുവരുന്ന ഒരു ജന്തുഭേദമാണ്. ഇതിനു നീന്താൻ വശമില്ലാത്തതുകൊണ്ട്, സാധാരണയായി കടൽച്ചെടികളിലും പവിഴപ്പാറകളിലും മറ്റും പററിക്കയറിയിരിക്കുന്നതു കാണാം. ഈ പ്രാണി കടലിന്റെ ഉപരിഭാഗങ്ങളിലെന്നു മാത്രമല്ല, ൧൨,൦൦൦ അടി ആഴമുള്ള സമുദ്രാന്തർഭാഗങ്ങളിലും കാണപ്പെട്ടുവരുന്നുണ്ട്. അത്ലാന്തികസമുദ്രത്തിന്റെ അ

ടിവാരം ഈ അണുപ്രാണികളാൽ ഏറെക്കുറെ സമ്പൂൎണ്ണമായിരിക്കുന്നു. കരീബിയൻ കടലിൽനിന്നു് ഒരിക്കൽ എടുത്തു പരിശോധിക്കപ്പെട്ട ഒരു് ഔൺസ് തൂക്കം മണലിൽ ഏകദേശം നാല്പതു ലക്ഷം "സുഷിരാണുക്ക"ൾ കാണപ്പെടുകയുണ്ടായി!!

—കരകുളം പി. വേലുപ്പിള്ള.

---



# ഗ്രന്ഥവിഹാരം

## സുകുമാരി.

"എല്ലാവരും തേങ്ങ ഉടയ്ക്കുമ്പോൾ ഞാനൊരു ചിരട്ടയെങ്കിലും ഉടയ്ക്കാഞ്ഞാലോ?"— എന്നു പണ്ടാരോ പറഞ്ഞതായി കേട്ടിട്ടുണ്ടു. അതുപോലെ, "എല്ലാവരും നോവൽ ഉണ്ടാക്കുമ്പോൾ, എന്റെ തലയ്ക്കുള്ളിലും ഒരു നോവൽ ഉണ്ടാവാഞ്ഞാലോ?"— എന്ന വിചാരം നിമിത്തമായിരിക്കാം, 'മനോരമാസഹപത്രാധിപർ ടി. നാരായണനമ്പി അവർകൾ 'സുകുമാരി'എന്ന ഈ 'തലനോവൽ' പ്രദൎശിപ്പിച്ചിരിക്കുന്നതു്. ഫുൾസ്കാപ്പ് എട്ടുവലിപ്പത്തിൽ, വ്യന-പുറങ്ങളിലായി ആറദ്ധ്യായം കൊണ്ടു 'കഥകഴി'ച്ചിരിക്കുന്ന ഈ നോവൽ, 'പറങ്ങോടീപരിണയ'ക്കാരൻ പറഞ്ഞ മാതിരി, 'കുളത്തിൽ പോയതും നിക്കോലിയെക്കണ്ടതും' മററും നിറച്ചതായ സാഹിത്യ'കാടികഴി' ആയിത്തീൎന്നിരിക്കുന്നതിൽ, ഗ്രന്ഥകൎത്താവു ചരിതാൎത്ഥനാകേണ്ടതാണു്. 'സുകുമാരിയെക്കണ്ടതും കൃഷ്ണമേനോനു പ്രേമം ജനിച്ചതും'– ഒന്നാമദ്ധ്യായം. 'മേനോനെക്കൊണ്ടു സംബന്ധം കഴിപ്പിക്കേണമെന്നു് വധുവിന്റെ അച്ഛൻ ഉപദേശിച്ചതും, അമ്മ ശഠിച്ചതും'— രണ്ടാമദ്ധ്യായം. 'കാമിനീകാമുകന്മാരുടെ മനോവേദനയും കാമഭ്രാന്തും'— മൂന്നാം അദ്ധ്യായം. 'കൊച്ചുതമ്പുരാൻ കാമിച്ചതും, വധുവിന്റെ അച്ഛൻ ക്ലേശിച്ചതും, കാരണവർ വിഷമിച്ചതും, അമ്മ വമ്പു പറഞ്ഞതും, നായിക സമ്മതിച്ചതും'— നാലാം അദ്ധ്യായം. 'സുകുമാരി കൃഷ്ണമേനോനു പാൎസലയച്ചതും, കൊച്ചുതമ്പുരാൻ അവളെ സംബന്ധം ചെയ്തതും'– അഞ്ചാമദ്ധ്യായം. 'കൃഷ്ണമേനോൻ സുകുമാരിയുടെ കത്തു വായിച്ചതും, വിരക്തനായതും'— ആറാമദ്ധ്യായം— ഇതാണു് കഥ. കഥയില്ലാതെ കഥയെഴുതാമെന്നു്, ഇതുകൊണ്ടു നമ്പി അവർകൾ തെളിയിച്ചിരിക്കുന്നു. കഥാബന്ധം എന്നോ വസ്തുരചന എന്നോ പറയുന്ന 'പ്ലോട്ട്' ഇതിലില്ലേ, ഇല്ല. ഇതിലെ കഥാപാത്രസൃഷ്ടിയെപ്പററി ഏറെയൊന്നും പറവാനില്ല. കിഴക്കൻപ്രദേശങ്ങളിൽ ചെന്നാൽ, ചിലെടങ്ങളിൽ പുളിമരങ്ങളുടെ ചോട്ടിൽ, പലമാതിരി 'ഉരുവ'ങ്ങളെക്കാണാം. ആ മൺവിഗ്രഹങ്ങൾ, രാജാക്കന്മാരുടെയും ദേവന്മാരുടെയും മററും ഓൎമ്മയ്ക്കായി, കാലംതോറും, ഉണ്ടാക്കിവയ്ക്കുന്നവയാണു് രാജാക്കന്മാർ കുതിരമേലാണു് ഇരിക്കുന്നതു്. എന്നാൽ, കുതിരയും രാജാവും പിരിഞ്ഞെന്നമെങ്കിൽ, അവരെ സൃഷ്ടിച്ച കുശവന്മാർ ചുവലിൽ എടുത്തു നടക്കണം. ഈ വിധത്തിൽ, 'സുകു

മാരി'യിലെ കഥാപുരുഷന്മാക്കും ഉള്ളിൽ ചൈതന്യമില്ല; അവർ ലോകസ്വഭാവമനുസരിച്ചു വ്യാപരിക്കുന്നുമില്ല; അവരെ വ്യാപരിപ്പിക്കുവാൻ അവരുടെ സൃഷ്ടികത്താവായ നമ്പി അവർകൾ തന്നെ ചുമലിൽ എടുത്തു് പ്രദക്ഷിണം വയ്ക്കേണ്ടിയിരിക്കുന്നു.

ഇതിലെ ഭാഷ വളരെ വിശേഷപ്പെട്ടതാണു്. മലയാളശൈലിക്കു ചേരാത്ത വാചകങ്ങളിരിക്കട്ടെ. അന്വയിക്കാത്ത വാക്യങ്ങൾ എട്ടുപത്തല്ല. നമ്പിയുടെ ഇഷ്ടം പോലെയാണു് സമുച്ചയം ചെയ്തിരിക്കുന്നതു്. ദുഷ്പ്രതീതി, ച്യുതസംസ്കാരം മുതലായ ദോഷങ്ങളൊക്കെ ഈ പുസ്തകത്തിനുള്ളിലുണ്ടു്. വിശേഷപ്പെട്ട ചില പ്രയോഗങ്ങൾ കാണുക:— "അദ്ദേഹത്തിന്റെ ദുഃഖാനരക്തയായിത്തീരുകയല്ല, സുകുമാരി ഉണ്ടായതു്" (൧); "ഉള്ളിലാകാംക്ഷിച്ചിരുന്നതു്" (൩); "ഈ ദർശനം കൃഷ്ണമേനോനെ... യാത്രപുറപ്പെടുവിക്കാനായി ഉത്സാഹിപ്പിച്ചു" (വ്വ); "..കോത്തുണ്ടാക്കുകയായിരുന്നു. അത്തു......അധികപേരും അവിടെ ഇല്ലാത്ത സമയമാണു്" (൧൦) "...അറിവാൻ കഴിഞ്ഞിട്ടില്ലെങ്കിലും...... കൗതുകപ്രദങ്ങളായിരുന്നു" (൧൨); "സ്ത്രീതാവഴിയിൽ........." (ടി) "അവളിതിൽ ഇഷ്ടപ്പെടുമോ?" (൧ൻ); "സ്വാമാറാം കാൺകയാൽ...പരിഭ്രമിച്ചു എങ്കിലും ....ശമനം വരികയും ചെയ്തതോടുകൂടി" (൨൩); "വീട്ടിലെ ഒരു സ്ത്രീയാണു മാധവിയമ്മ" (൨൭); "......ഖണ്ഡിക്കുകയും...ഉറപ്പിച്ചും ...മറുവടി അയച്ചു" (൨൭); "ആയാൾ കുളി, ഊൺ, കളി, ചിറി ഇതെല്ലാം ചെയ്യുമ്പോൾ" (൩൨); "കൃഷ്ണമേനോന്റെ ഓമ്മ അവളിൽനിന്നു മറക്കണം" (൩൩); "സ്വീകരിക്കാമെന്നു വെച്ചതും, സമ്മതക്കേടില്ലെന്നു നടിക്കുന്നതെന്നും...തീച്ചയായുറച്ചു" (൭൩); "ചിലക്കു അനുഭവിക്കാതിരിക്കയില്ല" (൬൦); "ധൈര്യമെല്ലാം ഉടഞ്ഞു കഴിഞ്ഞു" (൬൧); "സുകുമാരിക്കു് അറിയിക്കേണ്ടതിന്നു" (൭ൻ); "പാപം അവൾക്കു ഇരിക്കുന്നതാണു്" (വ്യ൧)— ഇങ്ങിനെ ഒരു വണ്ടിനിറയേ കയററാനുള്ള ചപ്പുചിപ്പു ചവറുകളിതിലുണ്ടു്. ഇതിലധികം എടുത്തുകാണിച്ചു വായനക്കാരുടെ ഇടയിൽ ദുർഗ്ഗന്ധം പരത്തേണമെന്നു ഞങ്ങൾക്കാഗ്രഹമില്ല.

'മനോരമ'യുടെ സഹപത്രാധിപരായി, വിശ്വാവസുവായി, Infantry (ഇൻഫാൻട്റി) ശിശുസൈന്യം എന്ന നൂതനനിഘണ്ടുനിർമ്മാതാവായി, 'ഏകദ്ധി'വാദക്കാരനായി, നാടകകത്താവായി, പണ്ഡിതരായി കീത്തിപ്പെട്ടിരിക്കുന്ന നാരായണനമ്പി അവർകൾക്കു് 'സുകുമാരി'യെപ്പോലെയുള്ള തലനോവലുകൾ ഉണ്ടാകാതിരുന്നാൽ,മലയാളഭാഷ അലങ്കോലപ്പെടാതെ കഴിയുമായിരുന്നു.

## പോഷിണീഭാഷണം.

'ആത്മപോഷിണി'യിൽ പ്രസിദ്ധപ്പെടുത്തുവാനായി ഉപന്യാസങ്ങൾ അയച്ചുതരുന്നവർ ഓമ്മവയ്ക്കേണ്ടതായ ചില കാര്യങ്ങളുണ്ടു്. ഒന്നാമതു്, ഉപന്യാസം സാ

രമേറിയതായിരിക്കുന്നതിനോടുകൂടി, കഴിവുള്ളേടത്തോളം ചെറുതായുമിരിക്കണം. രണ്ടാമത്തു്, ഏതൊരു് ഉപന്യാസവും ഒരു വിഷയത്തെയോ വിഷയാംശത്തെയോ പൂർണ്ണമായി പ്രതിപാദിക്കുന്നതായിരിക്കണം. മൂന്നാമത്തു്, കഥകൾ, നിരൂപണങ്ങൾ മുതലായ ദീർഘലേഖനങ്ങൾ മുഴുവൻ അയച്ചുതരാതെ, ഒരു ഭാഗം മാത്രം അയച്ചുതരുന്നതുകൊണ്ടു്, യാതൊരു പ്രയോജനവും ഇല്ലെന്നറിയണം; മുഴുവൻ കിട്ടുംവരെ പ്രസിദ്ധീകരണാർഹതയെപ്പററി നിശ്ചയം ചെയ്യാൻ സാധിക്കയില്ല.

* *

ഉപന്യാസമെഴുതാൻ കഴിയുന്നവരൊക്കെ പത്രങ്ങളിലും മാസികകളിലും ലേഖനം എഴുതിക്കൊണ്ടിരിക്കേണമെന്നാണു്, പാലക്കാട്ടുനിന്നു ഇതാ പുറപ്പെട്ടുവന്നിരിക്കുന്ന 'ഗോപാലകൃഷ്ണൻ' ആഗ്രഹിക്കുന്നതു്. "ലേഖനവൈരള്യത്താൽ വലയുന്ന പത്രങ്ങളെ കാണുമ്പോൾ, അവയെ സഹായിപ്പാൻ പ്രാപ്തിയും സൗകര്യവുമുണ്ടായിരുന്നിട്ടും അതിനു മനസ്സുവെക്കാതെ മൗനംഭജിക്കുന്ന മടിയന്മാരായ ചില വിദ്വാന്മാരും കേരളത്തിൽ ഉണ്ടായിരിക്കാം. അവരുടെ താല്പര്യമായ ചേഷ്ടിതം വളരെ സാഹസവും തീരെ അനാശാസ്യവുമാണു്"— എന്നു 'ഗോപാലകൃഷ്ണൻ' തന്റെ 'പ്രസ്താവന'യിൽ പറയുന്നു. ഇതുകേട്ടാൽ, പത്രാധിപപ്പട്ടം കെട്ടി ഞെളിയുവാൻ തുനിയുന്ന കന്നാലിച്ചെക്കന്മാരുടെ പടിക്കലുംകൂടി വിദ്വാന്മാർ ചെന്നു കാത്തുനില്ക്കേണ്ടതാണെന്നു തോന്നും. എഴുതുവാൻ, വിദ്വാന്മാരോടു സ്നേഹവിഷയമായിട്ടോ പ്രതിഫലം കൊടുത്തിട്ടോ ഏർപ്പാടു ചെയ്തശേഷം മതി, പത്രവും മാസികയും തുടങ്ങുന്നതു്, എന്നു ഒരു നിശ്ചയം ചെയ്യാതെ ചാടിപ്പുറപ്പെടുന്നവർ തന്റെ തന്റെ ഭോഷത്തത്തെ അറിയാത്തതാണു അത്ഭുതം.

* *.

പരേതനായ ഗോപാലകൃഷ്ണമേനോൻ അവർകളുടെ സ്മാരകമാണുപോൽ 'ഗോപാലകൃഷ്ണൻ'. ഇനി സർവ്വശ്രേഷ്ഠം ഒരു സ്മാരകം ആകട്ടെ? പുതുമഴയ്ക്കു പൊന്തിവരുന്ന ഈയാംപാററകളെപ്പോലെ, മലയാളത്തിൽ പുതിയ മാസികകൾ പൊന്തുവാൻ തുടങ്ങിയിരിക്കുന്നു. കണ്ണൂരിൽനിന്നു് ഒരു 'സമുദായദീപിക'; തലശ്ശേരിയിൽനിന്നു് ഒരു 'നായർ സമുദായപരിഷ്കാരി'; കൊടുങ്ങല്ലൂർനിന്നു് ഒരു 'കേരളവ്യാസൻ'; എറണാകുളത്തുനിന്നു ഒരു 'കൈരളി'— ഇവ അടുത്തകാലത്തു്, പക്ഷേ ഈ രികൾ അച്ചടിച്ചുകഴിയും മുമ്പുതന്നെ, പുറപ്പെടാൻ പോകുന്നവയാണു. തിരുവിതാംകൂറിൽനിന്നു് എത്രയോ? നിശ്ചയമില്ല. ഇപ്പൊൾ ഉള്ളവയും പുതിയവയും കൂടിയാൽ, കേരളത്തിൽ ഒരു മാസികാപ്രളയം തന്നെ ഉണ്ടാവാം. എന്നാൽ, എഴുതുവാനും വായിപ്പാനും എത്ര ആളുണ്ടു? വിദ്വജ്ജനങ്ങളുടെ ബുദ്ധിയെയും, ബഹുജനങ്ങളുടെ പണത്തെയും ദുർവ്യയംചെയ്യിക്കുന്ന ഈ പുറപ്പാടുകൊണ്ടു എന്തു വിശേഷപ്രയോജനമാണുള്ളതു്, എന്നു ഇവർ ചിന്തിക്കാത്തതു കഷ്ടംതന്നെ.

* *

ഇപ്പോൾ 'ലോകരാവണൻ' ആയിത്തീർന്നിരിക്കുന്ന കൈസർ വില്യം രണ്ടാമനെ ഒരിക്കൽ ഒരാൾ തല്ലി വശംകെടുത്തിവിട്ടകഥ വായനക്കാർ പലരും അറിഞ്ഞി

രിക്കയില്ല. ഇംഗ്ലണ്ടിൽ ഡെവൺഷയറിൽ വച്ചായിരുന്നു ആ സംഭവം നടന്നത്. ൧൮൭൦-ാം കൊല്ലത്തിലായിരുന്നു; ഹൈസക്ക് അന്നു ൧൫ വയസ്സു പ്രായം; ഇൽഫ്രാക്കോം എന്നൊടത്തുള്ള ഒരു ഹോട്ടലിൽ പരിവാരങ്ങളോടുകൂടി പാർക്കയായിരുന്നു. തോക്കുകൊണ്ടു വെടിവയ്ക്കയായിരുന്നു, വിനോദങ്ങളിലൊന്ന്. മിസ്റ്റർ പ്രൈസ് എന്നൊരാളുടെ വക 'ബോത്തിങ് വാൻ' എന്ന കുളിവണ്ടികളുടെ പുറത്തുള്ള അക്ഷരങ്ങളെ ഉന്നംവച്ചിട്ടായിരുന്നു തോക്കൊഴിച്ചിരുന്നത്. ഒരുദിവസം മിസ്റ്റർ പ്രൈസിന്റെ പുത്രൻ, രാജകുമാരനൊടു അങ്ങിനെ ചെയ്യരുതെന്നു പറകയുണ്ടായി. "ഞാനാരെന്നറിയുമോ?" എന്നു രാജകുമാരൻ ധിക്കാരപൂർവ്വം ചോദിച്ചതല്ലാതെ, തന്റെ വികൃതി നിറുത്തിയില്ല. എന്തിനേറെ? അവർ തമ്മിൽ വഴക്കായി. രാജകുമാരനെ അയാൾ തള്ളിതാഴത്തിട്ടു നല്ലവണ്ണം പ്രഹരിച്ചുവിട്ടയച്ചു.

* *

"ബ്രിട്ടീഷ്, ഫ്രെഞ്ച്, അമേരിക്കൻ, ഡച്ച്, സ്പാനിഷ്, റഷ്യൻ മുതലായ ഭാഷകളിലെ നവരസപ്രധാനങ്ങളും നാനാജാതിമതസ്ഥർക്കനുഗുണങ്ങളും ആയ നോവലുകൾ" തർജ്ജമ ചെയ്തു കുറേശ്ശയായി പ്രസിദ്ധീകരിപ്പാൻ തുടങ്ങിയിരിക്കുന്ന 'സാഹിത്യരത്നാവലി' എന്ന കഥാമാലികയുടെ ഒന്നാം ലക്കം ഞങ്ങൾ കൈപ്പറ്റിയിരിക്കുന്നു. ഇതിന്റെ പ്രവർത്തകന്മാർ, തിരുവനന്തപുരം കേരളവർമ്മ ബുക്ക് ഡിപ്പോക്കാരാണ്. ഒന്നാം ലക്കത്തിൽ, ഇംഗ്ലീഷിലെ 'കൊൺറിൻഡർവാർഡ്' എന്ന നോവൽ തുടങ്ങിയിരിക്കുന്നു. സംസ്കൃതപദങ്ങൾ കുറെ ഏറുമെങ്കിലും, തർജ്ജമ മിക്കവാറും സുഗമമാകുന്നു. ഇംഗ്ലീഷിലെ ശൈലികളെയും 'ഇടക്കെട്ടു'വാചകങ്ങളെയും മലയാളത്തിലും കുത്തിച്ചെലുത്തുവാൻ തർജ്ജമക്കാരൻ ആഗ്രഹിച്ചിട്ടില്ലെന്നു കാണുന്നു. ഈ ലക്കത്തിന്റെ ഒടുവിൽ 'ഓണല്ലൂർമാമർ' എന്നൊരു ചെറിയ കഥയുണ്ട്. ഇതു ഒരു ചരിത്രശകലംപോലെ തോന്നുന്നതല്ലാതെ, കവിയുടെ മനോധർമ്മം ഇതിൽ പ്രകാശിക്കുന്നില്ല.

* *

'ചൊന്നില്ല' എന്ന പദപ്രയോഗം, 'കേരളസഞ്ചാരി'യുടെ "സഹൃദയൻ" ആയ നിരൂപകനു "രുചിക്കുന്നില്ല" പോലും! രുചിക്കാത്തതിൽ ഞങ്ങൾ ആശ്ചര്യപ്പെടുന്നില്ല. 'ചൊന്നു', 'ചൊന്നാൻ', 'ചൊന്നില്ല' എന്നീ പദങ്ങളിലെ നകാരദ്വിതത്തെ (ന്ന), 'മന്നൻ' 'കന്നൻ', 'ചിന്നൻ' എന്നിവയിലേതുപോലെയാണു മലബാർകാരൻ ഉച്ചരിക്കുന്നത്. തിന്നുക എന്ന ക്രിയയുടെ ഭൂതരൂപമായ 'തിന്നു' എന്നതിനെക്കൂടെയും ചിലർ തിന്നു (=തിൻൻഉ) എന്നുച്ചരിക്കാറുണ്ട്. ഇവരണ്ടും അബദ്ധമാണെന്ന് അവർ ഗ്രഹിച്ചിട്ടില്ല. 'ചൊല്' ധാതുവിനോടു 'തു' എന്ന ഭൂതപ്രത്യയം ചേർക്കുമ്പോൾ, ചൊൽ+തു=ചൊൻ+ന്+തു=ചൊന്തു=ചൊന്നു, എന്നാണു രൂപസിദ്ധി. വന്തു=വന്നു; തന്തു=തന്നു; കടന്തു=കടന്നു; പകർന്തു=പകർന്നു — ഇത്യാദി ഉദാഹരണങ്ങളിലെ ന്നുപോലെ, 'ചൊൽ' ധാതുവിന്റെ ഭൂതകാലരൂപത്തിലും, ന്തു=ന്നു, ആകുന്നു എന്ന് അറിയണം. ഇവിടെ ഉച്ചാരണം 'ൻൻഉ' (ന്നു) എന്നല്ല; 'നാന്ന'ത്തിലെ നകാരം ഇരട്ടിച്ചുള്ളമാതിരിയാണെന്നു സ്പഷ്ടം. 'സഹൃദയ'നായ നിരൂപകൻ ഇതറിയുമോ?

'ചൊന്നില്ല', 'ചൊന്നു', ഇത്യാദിരൂപങ്ങൾ "വ്യാകരണശാസ്ത്രത്താൽ സാധൂകരിക്കാമെങ്കിലും പ്രയോഗിച്ചു പതിവില്ലാത്തെയുള്ള"താണെന്നു നിരൂപകൻ അഭിപ്രായപ്പെടുന്നു. ആർ പ്രയോഗിക്കും, എവിടെ പ്രയോഗിക്കും, എന്നു തുടങ്ങി പതിവില്ലായ്ക — ഈ വക ചോദ്യമൊന്നും നിരൂപകൻ ചിന്തിച്ചിട്ടില്ല. ഇരിക്കട്ടെ. 'ചൊൽ' ധാതുവിനോട് 'ഇ' എന്ന ഭൂതപ്രത്യയം ചേർത്ത് ഉണ്ടാക്കുന്ന 'ചൊല്ലി' എന്ന രൂപമാണ് മലബാർക്കാർക്ക് ഇഷ്ടം; അവർ സംഭാഷണത്തിൽ പോലും ഈ പദം ധാരാളം പ്രയോഗിക്കാറുള്ളതുകൊണ്ട്, ഇതാണ് നല്ലതെന്നു വിചാരിക്കുന്നുണ്ടാവാം. എന്നാൽ, ഭാഷയെ ഉററുനോക്കിയാൽ, ഭൂതത്തിൽ സ്വരാന്തങ്ങൾക്കും ചില്ലന്തങ്ങൾക്കും 'തു' എന്നും, വ്യഞ്ജനാന്തങ്ങൾക്കും റാന്തങ്ങൾക്കും 'ഇ' എന്നും പ്രത്യയങ്ങൾ ചേരുന്നതായും; ചില്ലന്തങ്ങളിലും സ്വരാന്തങ്ങളിലും അപൂർവ്വം ചിലതിനുമാത്രം 'ഇ' പ്രത്യയം ചേരുമാറുള്ളതായും കാണാം. ഈ വിശേഷ വിധിയിൽ ഉൾപ്പെട്ടതാണു 'ചൊൽ' ധാതു. വെല്ലുകയുടെ ധാതുവും (വെൽ) അങ്ങിനെ തന്നെ.

ചൊൽ-ചൊന്നു, ചൊല്ലി.

വെൽ. വെന്നു, വെല്ലി.

ഈ സ്ഥിതിക്ക്, 'തു' പ്രത്യയം ചേർന്ന് 'ന്നു' വിൽ അവസാനിക്കുന്ന രൂപത്തിനാണ് പ്രയോഗാധിക്യം എന്നുള്ള തത്വം ചില്ലന്തങ്ങളെ സംബന്ധിച്ച് അനുമിക്കാം.

കൊൽ-കൊല്ലുന്നു — കൊന്നു.

ചെൽ-ചെല്ലുന്നു — ചെന്നു.

ഇയൽ-ഇയലുന്നു — ഇയന്നു.

ഉഴൽ-ഉഴലുന്നു — ഉഴന്നു.

ഇത്യാദി ഉദാഹരണങ്ങളും ഈ തത്വത്തെ തെളിയിക്കുന്നുണ്ട്. അതും പോട്ടെ. 'ചൊന്നു' എന്ന രൂപം പ്രയോഗിക്ക പതിവില്ലെന്നു ശഠിക്കുന്ന നിരൂപകൻ, 'ചൊല്ലി' എന്ന രൂപത്തിനൊപ്പം തന്നെ 'ചൊന്നു'വിനെയും 'പഞ്ചതന്ത്ര'ത്തിൽ പ്രയോഗിച്ചിരിക്കുന്നതുകാണുമോ?

(1) "അഗ്രജൻ ചൊന്നാനപ്പോൾ ഭൂമിപാലന്മാർ........."

(2) "സോദരൻ ചൊന്നാനപ്പോൾ അങ്ങുന്നു ............"

(3) "ചൊന്നതു കേട്ടും കണ്ടും സൂക്ഷിച്ചും."

(4) "ഇങ്ങിനെതന്നേ പിന്നേ ചൊന്നതു."

(5) "മായമെന്നിയേ ചൊന്നേൻ........"

ഇങ്ങിനെ അനേകം ഉദാഹരണങ്ങളെടുത്തു കാണിക്കാം. 'ചൊന്നു' എന്ന പദത്തിലെ നകാരദ്വിത്വത്തിന്റെ ഉച്ചാരണം എന്തെന്നും (൩)ാം ഉദാഹരത്തിന്റെ ഇണയായ "എന്നതുപോലെ ചെന്നു....." ("ചൊന്നതു കേട്ടും......") എന്ന പാദത്തിലെ ദ്വിതീയ പ്രാസത്താൽ ഗ്രഹിക്കാം.

* *

നിരൂപകൻ പ്രദൎശനം ചെയ്യുന്ന മറെറാരാക്ഷേപമാവിതു: — "ഭാഷാപദപ്രയോഗകാൎയ്യത്തിൽ നിദൎശനമായിരിക്കേണ്ടുന്ന പാണിനി തന്നെ 'തടസ്സം' എന്നുപയോഗിക്കുന്നതു എങ്ങിനെ സാധുവായ് തീരും?" — നിരൂപകന്ന് 'തടസ്ഥം' എന്നു വേണമായിരിക്കാം. എന്നാൽ, പ്രതിബന്ധം എന്ന അൎത്ഥത്തിൽ 'തടസ്ഥം' എന്ന് ഉപയോഗിക്കുന്നതാണ് അബദ്ധം. തടത്തിൽ സ്ഥിതമായത് തടസ്ഥം; ഈ പദം ദുഷിച്ചു പ്രതിബന്ധമെന്ന അൎത്ഥത്തിൽ 'തടസ്സം' ഉണ്ടായി എന്നു ഗ്രഹിക്കണം. ഇനി, "ഏവനു യോഗ്യതയിരണ്ടില്ലുമൊന്നുപോലെ" എന്ന ശ്ലോകപാദത്തിൽ, "ഈരണ്ടിലുമെന്നുതന്നെ പറയേണ്ടിയിരുന്നതിക്കിൽ വൃത്തത്തിന്റെ പാകത്തിനു കുറുക്കി ഇരണ്ടിലുമെന്നാക്കിയതിൽ ക്ലേശം വ്യഞ്ജിക്കുന്നു" പോൽ! അന്ധതയുടെ പരമകാഷ്ഠ! — ഇവിടെ 'ഇരണ്ടു' എന്നാൽ, 'രണ്ടു' തന്നെ; ഇരു, ഇരട്ട മുതലായ രൂപങ്ങൾ നോക്കുക. ഇരണ്ടിലും=രണ്ടിലും, എന്നൎത്ഥം. 'ഈ രണ്ടിൽ' എന്ന്, ചുട്ടെഴുത്തായ 'ഈ' ഇവിടെ അപ്രസക്തമാണെന്നു

ഗ്രഹിക്കാൻ കഴിയാതെ ആക്ഷേപകോലാഹലം കൂട്ടിയിരിക്കുന്ന നിരൂപകൻെറ പണ്ഡിതമാനിതയ്ക്ക് ഇനിയും ലക്ഷ്യങ്ങൾ ഞങ്ങൾ ഉദ്ധരിക്കേണ്ടതുമന്നില്ലല്ലോ?

*   *

തിരുവിതാംകൂറിൽ കായങ്കുളത്തുനിന്ന് 'സുമംഗലാ' എന്ന പേരായ ഒരു മാസിക പുറപ്പെട്ടിട്ടുണ്ട്. 'സുമംഗലാ' ശബ്ദം ശരിയല്ലെന്നും; സംസ്കൃതവ്യാകരണപ്രകാരം 'സുമംഗലീ' എന്നായിരിക്കേണമെന്നും ഒരാക്ഷേപവും പുറപ്പെട്ടിട്ടുണ്ട്. ഇതിനെപ്പററി, രാജശ്രീ പുതുപ്പള്ളിൽ പി. കെ. പണിക്കർ അവർകൾ സന്ദേഹപരിഹാരാർത്ഥം ഒരു ലേഖനം ഇവിടെ അയച്ചു തന്നിരിക്കുന്നു. മുഴുവൻ ചേർക്കുവാൻ സൗകര്യമില്ലാത്തതിൽ ഞങ്ങൾ വ്യസനിക്കുന്നു. "സുമംഗലാ എന്ന രൂപം തെററല്ലെന്നും, സുമംഗലീ എന്ന രൂപം ആശിസ്സിൽ മാത്രമേ അത്യാവശ്യമായിരിക്കുന്നുള്ളു എന്നും വ്യാകരണനിശ്ചയമുള്ളവർ പറയുന്നു"തായി 'അധ്യാപകൻ' മാസിക പ്രസ്താവിക്കയാലാണു ശ്രീമാൻ പണിക്കർക്ക് സന്ദേഹം വർദ്ധിച്ചിരിക്കുന്നത്. ലേഖനത്തിൻെറ സാരഭാഗം ഇതാകുന്നു:— "സ്ത്രീ പ്രത്യയങ്ങളെ വിധിക്കുന്ന ഘട്ടത്തിൽ പാണിനിമഹർഷി ഇപ്രകാരമാണു പറയുന്നത്: 'കേവല, മാമക, ഭാഗധേയ, പാപ, അപര, സമാനാ, ര്യകൃത, സുമംഗല, ഭേഷജാൽച' (പാണിനീയം ൪-ാം അധ്യാ- ൧-ാം പാദം- ൩൦-ാം സൂത്രം) വാർത്തികം:— ഏഭ്യോനവഭ്യോ നിത്യം ങീപ് സ്യാൽ. സംജ്ഞാഛന്ദസോഃ അഥോത ഇന്ദ്രഃ കേവലീർവിശഃ മാമകീതനുഃ ഭാഗധേയീ, പാപീ, അപരീ, സമാനീ, ആര്യകൃതീ, സുമംഗലീ, ഭേഷജീ- അന്യത്ര കേവലേത്യാദി— ഇതുകൊണ്ടു വന്നുകൂടിയ അർത്ഥം പ്രത്യേകസംജ്ഞയിലും വേദത്തിലും (ശ്രുതത്തിലും) മുകളിൽ കാണിച്ച ഒമ്പതു ശബ്ദങ്ങളിൽ നിന്ന്, നിത്യമായിട്ട്, (പാക്ഷികമായിട്ടല്ല) ങീപ്പ്രവരുകയുള്ളു എന്നും; വേദത്തിൽ, പ്രത്യേകസംജ്ഞയല്ലെങ്കിലും, ങീപ് നിത്യമാണെന്നും; ലോകത്തിൽ (ലൗകികസംസ്കൃതത്തിൽ) പ്രത്യേകസംജ്ഞയല്ലെങ്കിൽ, ടാപ് തന്നെ വരാമെന്നുമാണ്. ഇവിടെ, വാർത്തികത്തിൽ, 'സംജ്ഞാഛന്ദസോഃ' എന്നുള്ള പ്രയോഗം 'നിത്യം സംജ്ഞാഛന്ദസോഃ' എന്ന പൂർവ്വസൂത്രത്തെ അനുവർത്തിച്ചു വന്നതാണ്. 'സുമംഗലാ' എന്നുള്ളതു ഒരു പ്രത്യേകസംജ്ഞയാണല്ലോ. അതുകൊണ്ടു ങീപ് നിത്യമായി വ്യാപിക്കേണ്ടതല്ലയോ?"— സംസ്കൃതവൈയാകരണന്മാരാരെങ്കിലും ഈ സന്ദേഹം നിവർത്തിച്ചു കൊടുക്കുമെന്നു ഞങ്ങൾ ആശിക്കുന്നു.

*   *

'ആളേറെപ്പോകുന്നതിനെക്കാൾ താനേറെപ്പോകുന്നതു നന്ന്', എന്നൊരു പഴമൊഴിയുണ്ട്. ഇതു പ്രത്യേകം ഓരോ ആളുടെയും കാര്യത്തെ സംബന്ധിച്ചു മാത്രമല്ല, സമുദായത്തിൻെറ കാര്യത്തെ സംബന്ധിച്ചും പരമാർത്ഥമാകുന്നു. 'പരോപകാരാർത്ഥമിദം ശരീരം' എന്നും മററും ഓരോരുത്തർ ഉൽഘോഷിക്കുന്നുണ്ടെങ്കിലും, ലോകത്തിൽ സ്വാർത്ഥതൽപരതയ്ക്കാണ് പ്രാബല്യം അധികം. വാസ്തവത്തിൽ ആത്മത്യാഗത്തോടുകൂടി പരോപകാരം ചെയ്യുന്നവർ വളരെ ചുരുക്കമാകുന്നു. അതിനാൽ, ഒരു സമുദായത്തിൻെറ കാര്യങ്ങൾ മറെറാരു സമുദായക്കാരൻെറ അധീനതയിൽ ഏല്പിച്ചുകൊടുത്തശേഷം, ആ അന്യസമുദായക്കാരൻെറ പ്രവൃത്തികൾ ഒന്നാമതു പറഞ്ഞ സമുദായത്തിനു തൃപ്തികരമല്ലാതെ കാണുന്നുവെങ്കിൽ അത്ഭുതപ്പെടുവാനൊന്നുമില്ല. ആ അന്യൻ ഒരു കാലോ യജമാനാധികാരത്തെ പ്രയോഗിക്കുന്നവനായിരിക്കാം; അതല്ലെങ്കിൽ, തനിക്കു സ്വകാര്യമായി ചിലതു സാധിപ്പാനുദ്ദേശിക്കുന്നവനായിരിക്കാം; തൻെറ ആഗ്രഹങ്ങൾ, താൻ ചുമതലയായി ഏറെടുത്ത സമുദായത്തിൻെറ കാര്യവുമായി യോജിക്കുന്നില്ലെന്നു കണ്ടാൽ, ആ ആഗ്രഹങ്ങൾക്കുതന്നെ പ്രാധാന്യം നൽകുവാൻ അ

യാറം ഭവസ്സുന്നതു സ്വാഭാവികം തന്നേ. തിരുവിതാംകൂറിലെ പുലയന്മാർക്ക ഈ പരമാർത്ഥങ്ങൾ ഇപ്പോൾ അനുഭവത്തിൽ പെട്ടിരിക്കുന്നു. അവരുടെ ഉന്നതിക്കായി അവർ തന്നെ കുറെക്കാലം മുമ്പു ഉത്സാഹിച്ചു തുടങ്ങിയിരുന്നു. അപ്പോഴെക്കും അന്യസമുദായക്കാരിൽ ചിലർ സഹായിപ്പാൻ അടുത്തുകൂടി. അവരുടെ സങ്കടങ്ങളെപ്പററി സർക്കാരിനോടു പറഞ്ഞു നിവൃത്തിമാർഗ്ഗം തേടുവാൻ അവർ തന്നേ മതിയായിരിക്കെ, അവർക്ക നായർസമുദായത്തിൽപെട്ട ഒരുവനേ 'പുലയപ്രതിനിധി' ആക്കിക്കൊടുത്തു അത്തെ പുലയരുടെ 'തലയിൽ കെട്ടിവച്ച രാജ്യതന്ത്രജ്ഞന്റെ ഉദ്ദേശമെന്തെന്നറിഞ്ഞിട്ടുള്ളവരും, ആ 'പുലയപ്രതിനിധി'യെപ്പററി നല്ലവണ്ണം അറിഞ്ഞിട്ടുള്ളവരും, പുലയനേതാവായ മിസ്റ്റർ അയ്യങ്കാളിയുടെ സന്നിധിയിൽ നിന്നു ഇപ്പോൾ പുറത്തു ചാടിയ പൂച്ചയെക്കണ്ടു വായും പൊളിച്ചു നോക്കി നില്ക്കാനിടയില്ല. 'പുലയപ്രതിനിധി'യായ 'സ്വഭാഷിണി'പത്രാധിപർ പി. കെ. ഗോവിന്ദപ്പിള്ള അവർകൾ പുലയന്മാരുടെ കാര്യത്തിൽ പ്രവർത്തിച്ച ചില നടവടികളുടെ രഹസ്യത്തെപ്പററി, മിസ്റ്റർ അയ്യങ്കാളി ധനു [illegible]-ലെ 'ദേശാഭിമാനി'പത്രത്തിൽ ഒരു ദീർഘലേഖനം എഴുതിയിരിക്കുന്നു (൧) നെയ്യാററിങ്കര ഊരൂട്ടമ്പലം സർക്കാർപള്ളിക്കൂടപ്രവേശനം സംബന്ധിച്ചുണ്ടായ ലഹളയ്ക്കും അതുനിമിത്തം പുലയർക്കുനേരിട്ട സങ്കടങ്ങളെയുംകുറിച്ചു 'സ്വഭാഷിണി'യിൽ പ്രസിദ്ധീകരിപ്പാൻ പതിനാലുലേഖനങ്ങളയച്ചതിൽ ഒന്നുപോലും ആ 'പുലയപ്രതിനിധി' പ്രസിദ്ധപ്പെടുത്തിയില്ല. (൨) പുലയർക്കു പ്രത്യേകപാഠശാലകളും പ്രത്യേകം പാഠപുസ്തകങ്ങളും ഏർപ്പെടുത്തുവാൻ ആ പ്രതിനിധി സർക്കാരിനോടാവശ്യപ്പെട്ടു. (൩) ഊരൂട്ടമ്പലം ലഹളയുടെ കാരണഭൂതന്മാർ ആരെന്നു പ്രസിദ്ധമായിരിക്കെ, പൊലീസുകമീഷണർ തുടങ്ങിയ പൊലീസുവകപ്പുകാരാണെന്നു ആ പ്രതിനിധി സർക്കാരിനോടു പറഞ്ഞു. (൪) വെങ്ങാനൂർ എൽ. ജി. ഈ പെൺപള്ളിക്കൂടത്തിൽ പുലയരുടെ താഴ്ചയായ പ്രയത്നംകൊണ്ടുമാത്രം പ്രവേശം ലഭിച്ചിരുന്ന രണ്ടു പുലയപ്പെൺകുട്ടികളെ ഉടൻ പിൻവലിക്കണമെന്നും, ഹാംക്ലാസുവരെ പുലയർക്ക പ്രത്യേകം പള്ളിക്കൂടങ്ങൾ മതിയെന്നും, രാജ്യമൊട്ടുമുള്ള പെൺപള്ളിക്കൂടങ്ങളൊന്നിലും പുലയർക്ക പ്രവേശം വേണ്ടായെന്നും രേഖപ്പെടുത്തിക്കൊടുക്കുവാൻ ആ 'പ്രതിനിധി' പുലയരോടു ആവശ്യപ്പെട്ടു— ഇങ്ങിനെ ചില ഉദാഹരണങ്ങൾ മിസ്റ്റർ അയ്യങ്കാളിയുടെ ലേഖനത്തിൽ കാണുന്നുണ്ടു. തിരുവനന്തപുരത്തെ ചില നായർപ്രമാണികൾ പുലയന്മാരെ എങ്ങിനെയാണു 'സൽക്കരി'ക്കുന്നതെന്നതിനേ സംബന്ധിച്ചു മിസ്റ്റർ അയ്യങ്കാളിയുടെ സന്നിധിയിൽ ഇനിയും ചില പൂച്ചകൾ ഉണ്ടാവാം. എന്തായാലും, ഉന്നതിക്കായി ശ്രമിക്കുന്ന എളിയ സമുദായങ്ങളെല്ലാം അറിഞ്ഞു നടക്കേണ്ടതായ ഒരു പാഠമാണു മിസ്റ്റർ അയ്യങ്കാളിക്കു അനുഭവപ്പെട്ടിരിക്കുന്നതു. തന്റെ മൂക്കു തുളച്ചുകയർ കോർത്തു അതു പിടിച്ചു നടത്താൻ മറെറാരുവനെ ഏല്പിച്ചാൽ സുഖമായി, എന്നു വിചാരിക്കുന്നവരുടെ ശുദ്ധതയെപ്പററി വ്യസനിക്കയല്ലാതെ, മറെറന്താണു ചെയ്ക?

# ആത്മപോഷിണി

| പുസ്തകം ൩. | ൧൦൯൧ മകരം | ലക്കം ൧. |
|---|---|---|


## സ്വാതന്ത്ര്യം.

(൩.)

മനുഷ്യർ ഭൂമിയിൽ ഉണ്ടാകുന്നതിനു വളരെ കാലം മുമ്പ് ഉണ്ടായിട്ടുള്ളവ എന്നു വിശ്വസിച്ചുവരുന്ന ഉറുമ്പ്, തേനീച്ച മുതലായ പ്രാണികൾ പരിഷ്കൃതന്മാരായ മനുഷ്യർ ഉണ്ടാക്കിയിട്ടുള്ളതുപോലെയുള്ള സമുദായങ്ങൾ ഉണ്ടാക്കി അവയുടെ വംശരക്ഷ ചെയ്തുവരുന്നു. ഈ സമുദായങ്ങളിലെ നേതാക്കന്മാർ (എന്നു ഗണിക്കപ്പെട്ടുവരുന്ന വലിയ ഉറുമ്പുകൾക്കും റാണിയായ തേനീച്ചയ്ക്കും സമുദായാംഗങ്ങളുടെമേൽ അധികാരമുള്ളതായി കാണുന്നില്ല. മനുഷ്യരും ചരിത്രകാലാരംഭത്തിലെ സമുദായാംഗങ്ങളായി കാണപ്പെടുന്നു. രക്തസംബന്ധമുള്ള പല കുഡുംബങ്ങൾ ചേർന്ന് ഒരു സമുദായമായും; ചാർച്ചയുള്ള പല സമുദായാംഗങ്ങൾ ചേർന്ന് ഒരു ഗോത്രമായും തീർന്നു. കുഡുംബത്തിൽ പ്രധാനി പിതാവായിരുന്നു. അയാൾ പുത്രകളത്രാദികളുടെമേൽ അധികാരം ഭരിച്ചിരുന്നു. ലോകത്തിലുള്ള അധികാരത്തിന്റെ ഉത്ഭവം കുഡുംബപിതാവിൽ നിന്നാകുന്നു. മാതാപിതാക്കന്മാരെ ഭയപ്പെട്ടും, വിശപ്പും തണുപ്പും മാറുന്നതിനു അവരുടെ സഹായം ആവശ്യമായിരുന്നതുകൊണ്ടും കുഞ്ഞുങ്ങൾ അവരുടെ അധികാരത്തെ വകവെച്ചു. ഭക്ഷണസാധനങ്ങൾ ശേഖരിക്കുന്നതിനും ജീവരക്ഷക്കുമായിട്ടാകുന്നു കുഡുംബങ്ങൾ ഒന്നിച്ചു ചേർന്നിട്ടുള്ളത്. ആടു, ചെന്നായ, കടമാൻ, മുതലായ മൃഗങ്ങളും, കാക്ക മുതലായ പക്ഷികളും, ഇതുപോലെ കൂട്ടം ചേർന്നു ജീവിക്കുന്നു. ഓരോ കൂട്ടത്തിൽ ഒരല്ലെങ്കിൽ കിടയിൽ മൂപ്പനായി ഒരാൾ ഉള്ളതുപോലെ, മനുഷ്യസമുദായത്തിലും സ്വസമുദായത്തെ രക്ഷിക്കുന്നതിനും അന്യസമുദായങ്ങളോടു പോരാടുന്നതിനുമായി ഏററവും ശക്തിയും സാമർത്ഥ്യവുമുള്ള ആളോ പ്രാബല്യമുള്ള കുഡുംബമോ നേതാവായി തീരുകയും, മററുള്ളവർ അനുസരിക്കുകയും ചെയ്തു. മനുഷ്യർ തമ്മിലുണ്ടാകുന്ന സ്നേഹബഹുമാനങ്ങൾക്കുള്ള നിശ്ചിതവും ശക്തിമത്തുമായ കാരണം, ഏകോപിച്ചു ശത്രുവിനെ എതിരിട്ടു തമ്മിൽ രക്ഷിക്കുന്നതാ

ക്കുന്നു. ഇന്ത്യാക്കാരെ നിസ്സാരന്മാരെന്നു
ഗണിച്ചിരുന്ന പലരും, ഇന്ത്യാക്കാർ അവ
രോടുകൂടിച്ചേൎന്ന് ശത്രുക്കളുടെ നേൎക്കു ഭയങ്ക
ര യുദ്ധം ചെയ്തു സാമ്രാജ്യത്തിന്റെ രക്ഷ
യ്ക്കായി ചൊരിയുന്ന രക്തം സാമ്രാജ്യത്തി
ന്റെ മററു ഭാഗങ്ങളിൽ നിന്നു വന്നിട്ടുള്ള
വരുടെ രക്തത്തോടു ധൈൎയ്യപൂൎവ്വമായും
ലോഭമില്ലാതേയും കലൎന്നൊഴുകുന്നതു കണ്ട്, അ
വരെ സമന്മാരായും സഹോദരന്മാരായും
ഗണിച്ചു സ്നേഹിച്ചു ബഹുമാനിച്ചു വരുന്നു.
ആദ്യകാലങ്ങളിൽ മനുഷ്യൎക്കും അവരുടെ
വസ്തുവകകളായിരുന്ന ആടുമാടുകൾക്കും ഭ
ക്ഷണം ശേഖരിക്കുന്നതു ശ്രമസാദ്ധ്യമായ
ഒരു പ്രവൃത്തിയായിരുന്നു. ഈ അന്വേഷ
ണത്തിൽ പല ഗോത്രങ്ങൾ തമ്മിൽ പല
പ്പോഴും ഭയങ്കരമായ ശണ്ഠകൾ ഉണ്ടാകാറു
ണ്ട്. ആ സന്ദൎഭങ്ങളിൽ ഗോത്രശക്തി
യെ വേണ്ടപോലെ ഉപയോഗിച്ചു രക്ഷിച്ചു
വന്ന നേതാവിനെ മററുള്ളവർ സ്നേഹിച്ചു
ബഹുമാനിച്ച് അനുസരിച്ചു വന്നു. ആൎയ്യ
ന്മാർ മദ്ധ്യഏഷ്യയിൽനിന്നു അവരുടെ ആ
ടുമാടുകളോടുകൂടി ഇൻഡ്യയിൽ വന്നപ്പോ
ൾ, ആദിമനിവാസികൾ അവരേ എതിൎത്തു.
ഓരോരോ കുഡുംബങ്ങളിൽനിന്നു ശക്തി
യുള്ളവർ യോജിച്ചു ശത്രുക്കളോടു പൊരു
തു താമസത്തിനും ആടുമാടുകളെ തീററുന്ന
തിനും ആവശ്യമുള്ള സ്ഥലം കൈക്കലാ
ക്കി. ഈ ശണ്ഠകളിൽ അവരുടെ നായക
നായിരുന്ന ശക്തിമാനും സാമൎത്ഥ്യമാനുമാ
യ ആൾക്ക് അവർ പ്രത്യേക ബഹുമാന
ങ്ങളും പദവികളും അവകാശങ്ങളും കൊടു
ത്തു. പരാജിതരായ ഗോത്രക്കാർ അടി
മകളായി തീൎന്നു. ജയിച്ച ഗോത്രക്കാർ പ്ര
ഭുക്കളും, നേതാവ് രാജാവുമായി. ലോക
ത്തിൽ പല രാജ്യങ്ങളിലും ഇങ്ങിനെയാ

ണു രാജത്വം ഉണ്ടായിട്ടുള്ളത്. രാജാവാ
യാൽ പിന്നെ ആ നേതാവ് ഈശ്വര
ന്റെ പ്രതിനിധിയാണെന്നും, മററുള്ളവ
രേക്കാൾ ഈശ്വരൻ അയാളെ പ്രത്യേകം
സ്നേഹിക്കുന്നു എന്നും, അയാൾക്കു പ്ര
ത്യേക ശക്തികൾ കൊടുത്തിട്ടുണ്ടെന്നും മ
ററുള്ളവരെ ഗ്രഹിപ്പിക്കുന്നു. ശക്തിയുള്ള
ആ നേതാവിന്റെ പ്രബലതയെ ഉറപ്പിക്കു
ന്നതിനായി, ബുദ്ധിമാന്മാരായ മററുള്ളവ
ർ അയാൾ പ്രസ്താവിക്കുന്നതു സത്യമാണെ
ന്നു ഗോത്രത്തിലുള്ളവരെ ഗ്രഹിപ്പിച്ച്, ത
ങ്ങൾക്കായിട്ടു ഓരോ നല്ല സ്ഥിതിയേ സ
മ്പാദിച്ചുകൊള്ളുന്നു. ജൂതന്മാരുടെ ആദ്യ
ചരിത്രം വായിച്ചുനോക്കിയാൽ, രാജത്വം
വേണമെന്നു ജനങ്ങൾക്കു സ്വയമേ ആഗ്ര
ഹം ജനിക്കുന്നതും അതുകൊണ്ടുണ്ടാകുന്ന
ദോഷങ്ങളും അറിയാകുന്നതാകുന്നു. അ
നേക സംവത്സരങ്ങൾ കൊണ്ടു രാജാവി
ല്ലാതെ പുരോഹിതനേതൃത്വത്തിൽ ഇരു
ന്ന ഒരു സമുദായം “മററു ജാതിക്കാരെപ്പോ
ലെ” അവൎക്കും ഒരു രാജാവു വേണമെന്നു
അവരുടെ പുരോഹിതപ്രമാണിയായിരു
ന്ന സാമുവേലിനോടു ആവശ്യപ്പെട്ടു. രാ
ജാവുണ്ടായാലുള്ള ദോഷങ്ങൾ അദ്ദേഹം
അവരൊടു തെളിവായി പറഞ്ഞു. അവ
രുടെ വസ്തുവകകളെല്ലാം രാജാവിന്റേതാ
കും; അവരുടെ പുത്രന്മാർ രാജാവിന്റെ ദാ
സന്മാരായും, പടയാളികളായും പോക
ണം; അവരുടെ പുത്രിമാർ രാജാവിനു ദാ
സികളായിത്തീരും; രാജാവു ഇഷ്ടംപോലെ
അവരിൽനിന്നു കരംപിരിക്കും: ചുരുക്കത്തി
ൽ, സ്വാതന്ത്ര്യം അനുഭവിക്കുന്ന അവർ
എളുപ്പത്തിൽ ദാസന്മാരായിത്തീരും. ഈ
വാക്കുകൾ അവൎക്കു അൎത്ഥമില്ലാത്തവയാ
യി തോന്നി. അവർ വീണ്ടും ശഠിച്ചതു

പ്രമാണിച്ചു്, പുരോഹിതൻ ഒരു ചെരുപ്പുകാരനെ രാജാവായി അഭിഷേകം ചെയ്തു. സാമുവേൽ പറഞ്ഞതിന്റെ സത്യം അവർ അനുഭവിച്ചറിഞ്ഞു. ഇപ്പോഴാകട്ടെ, അവർ ഒരു രാജാവില്ലാതെ ഭൂമിയുടെ പല ഭാഗങ്ങളിലും ചിന്നിച്ചിതറിപ്പോയി ജീവിക്കുന്നു. അവരുടെ അനർത്ഥങ്ങൾ സ്വയംകൃതങ്ങൾ തന്നെയായിരുന്നു.

സമുദായങ്ങൾ രാജാവിനു അധീനപ്പെട്ടപ്പോൾ രാജാവു ഒരു പ്രത്യേക പുരുഷനാണെന്നുള്ള ബോധം ജനസാമാന്യത്തിന്റെ ഇടയിൽ പ്രചരിപ്പിച്ചു. വേദവംശജനാണെന്നും; ദേവപ്രതിനിധിയെന്നും; ജൂലിയസ്സീസർ പ്രസ്താവിച്ചതുപോലെ, ദേവൻ തന്നെയാണെന്നും ഒരു അഭിപ്രായം പരത്തി. ജൂതന്മാരുടെ രാജാവു "സർവ്വശക്തനായ ദൈവത്തിന്റെ സേവനു അഭിഷേകം ചെയ്യപ്പെട്ടവനാ"യിരുന്നു. സാധാരണ ജനങ്ങൾക്ക് അദ്ദേഹത്തോടു മനസ്സിൽ പോലും മത്സരം കാണിച്ചുകൂടാ. മത്സരിക്കുന്നവരെ ദൈവം ശിക്ഷിക്കും. ഇതുതന്നെ മററു രാജാക്കന്മാരും പഠിപ്പിച്ചു. രാജാവിനോടു മത്സരിച്ചാൽ ദേവന്മാർ കോപിക്കും. ലോകത്തിൽ ഇന്നും അനേകലക്ഷം ജനങ്ങൾ ഇതു വിശ്വസിച്ചുവരുന്നു.. ഈ വിശ്വാസത്തിൽ അവരുടെ ഏററവും വിലയേറിയ ജന്മാവകാശമായ സ്വാതന്ത്ര്യത്തെ നശിപ്പിച്ചിരിക്കുന്നു.

ചരിത്രം തുടങ്ങിയപ്പോൾ രാജാവും ഉണ്ടായി എന്നു കാണുന്നു. നീലനദി, യൂഫ്രറിസ് നദി, ഗംഗാനദി, ഇതുകളുടെ ഫലപ്രദമായ തീരങ്ങളിൽ സാമ്രാജ്യങ്ങളും രാജ്യങ്ങളുമുണ്ടായിരുന്നു. പ്രജകളെ രാജാക്കന്മാർ യഥേഷ്ടം ഭരിച്ചു. രാജാക്കന്മാരെയും രാജകുഡുംബങ്ങളേയും ചിലപ്പോൾ പുരോഹിതജാതികളോ, യോദ്ധാക്കളുടെ വംശങ്ങളോ നശിപ്പിച്ചതായി കാണുന്നുണ്ടു. പുരോഹിതനും രാജാവും പ്രബലപ്പെട്ടതായും, അവർ ജനസാമാന്യത്തെ • തങ്ങളുടെ സുഖഭോഗങ്ങൾക്ക് ഉപകരണമായിട്ടു മാത്രം കരുതിയതായും കാണുന്നു. ഏജിപ്പിൽ പിറാമിഡുകൾ മുതലായ സ്ഥാപനങ്ങൾ ഉണ്ടാക്കിച്ചതു ശക്തിപ്പെട്ടു വന്ന ജനങ്ങളെ അമർത്തുന്നതിനാണെന്നു പുരോഹിതന്മാർ പറയുന്നതു താൻ കേട്ടതായി ഹെറഡൊട്ടസ് എന്ന ചരിത്രകാരൻ എഴുതിയിരിക്കുന്നു. അയല്പക്കാരനു ചിട്ടി കിട്ടി വസ്തു സമ്പാദിപ്പാൻ ശ്രമിക്കുമ്പോൾ ക്രിമിനൽക്കേസ്സുണ്ടാക്കി അയാളുടെ പണം നശിപ്പിക്കുന്ന ചില ധനവാന്മാരെപ്പോലെ, ജനങ്ങൾക്കു ശക്തി വർദ്ധിക്കുമ്പോൾ അവരെ നശിപ്പിപ്പാനായി സ്വേച്ഛാപ്രഭുക്കളായ ഭരണകർത്താക്കന്മാർ പല ഉപായങ്ങൾ ചെയ്യുമെന്നു അറിസ്റ്റോട്ടിൽ പറഞ്ഞിരിക്കുന്നു. തങ്ങളുടെ സ്വന്ത അടിമത്തത്തിൽ മനുഷ്യർ സമ്മതിച്ചു പ്രവർത്തിക്കുന്ന ആശ്ചര്യത്തിനു ചരിത്രം ഒരുത്തമ സാക്ഷിയാകുന്നു. പതിവുകൾ, ചട്ടങ്ങൾ, മതനിബന്ധനകൾ ഇവയുടെ സത്യാസത്യങ്ങളെപ്പററി ആലോചിക്കാതെ, പൂർണ്ണമായി അനുസരിച്ചു ജീവിക്കാത്തതു മനുഷ്യർക്കു സഹജമായിത്തീർന്നു. പൂർവ്വന്മാരുടെ പതിവുകളിൽനിന്നും വിശ്വാസാചാരങ്ങളിൽ നിന്നും വ്യതിയാനം ചെയ്യുന്നതിനു മിക്കവരും മനസ്സില്ലാത്തവരാകുന്നു. അധികാരം ദൈവദത്തമാണെന്നും ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ട അഭിഷേകം ചെയ്യപ്പെട്ട ആൾക്കു മാത്രമേ അതു ഉപയോഗിക്കാവു എന്നും, ·ചോദ്യംകൂടാതെ ജ

നസാമാന്യം അയാളെ അനുസരിച്ചുകൊള്ളണമെന്നും പൌരസ്ത്യരാജ്യങ്ങളിൽ ജനങ്ങൾ ബലമായി വിശ്വസിച്ചുവന്നു. യഥേഷ്ടം പ്രവൎത്തിക്കുന്നതിനു ശക്തിയില്ലാത്ത ഒരാളെ രാജാവായി ഗണിക്കുക പ്രയാസമായിത്തീൎന്നു. ലൂയി പതിന്നാലാമൻ പറഞ്ഞതുപോലെ, പൌരസ്ത്യരാജ്യങ്ങളിൽ രാജാവു രാജ്യം തന്നെ — രാജ്യസ്വത്തിന്റെയും തൎക്കമററ ഉടമസ്ഥൻ — ആയിരുന്നു. മന്ത്രിമാർ രാജ്യഹിതം പ്രവൎത്തിക്കുന്നതിനുള്ള ആയുധങ്ങൾ മാത്രം; പ്രജകളൊ രാജാവിന്റെ അടിമകളത്രെ. രാജാവിന്റെ ദുൎമ്മാൎഗ്ഗങ്ങളെയും ക്രൂരപ്രവൃത്തികളെയും, മനുഷ്യർ, ക്ഷാമത്തെയും വസന്തയേയും സഹിക്കുന്നതുപോലെ, സഹിച്ചുവന്നു. ജനങ്ങൾക്കു അവകാശങ്ങൾ ഉള്ളതായോ, സ്വയംഭരണം ആവശ്യമെന്നോ, പ്രാപ്തിയുള്ളവൎക്കു എല്ലാം രാജ്യഭരണം നടത്താമെന്നൊ വിചാരമില്ലാതെയായി. രാജാവിന്റെയും പുരോഹിതന്റെയും ശക്തി വൎദ്ധിച്ചതിനൊടുകൂടി, ജനങ്ങൾ തീരെ അടിമകളായി തീൎന്നു. ആലോചനാശക്തി തന്നെ ഇല്ലാത്തവരായി. ഇൻഡ്യയിൽ പ്രത്യേകമായി ജാതിവ്യത്യാസം പ്രബലപ്പെടുകയും, ക്രിസ്തുവൎഷം ൧൲ മുതൽ വിദേശീയ രാജാക്കന്മാരുടെ ക്രൂരതകൾ വൎദ്ധിക്കയും ചെയ്തു, ജനങ്ങളുടെ സ്ഥിതി ഏററവും നികൃഷ്ടമായി. ഓരോരുത്തരും ഓരോ ഗ്രാമങ്ങളിൽ കുലദേവതകളെ പ്രതിഷ്ഠിച്ചു അവൎക്കു പൂജ ചെയ്തു അവരുടെ പ്രീതി സമ്പാദിച്ചാൽ ക്ഷേമമുണ്ടാകുമെന്നു വിശ്വസിച്ചു തങ്ങളുടെ അവകാശങ്ങളെ പററി വിചാരിക്കുകയൊ അവയെ കൈവശപ്പെടുത്തുന്നതിനു ശ്രമിക്കയോ ചെയ്തില്ല. ബ്രിട്ടീഷുകാരുടെ വരവോടുകൂടി പുതിയ അഭിപ്രായങ്ങൾ പ്രചരിച്ചു. ഇംഗ്ലീഷുഭാഷാഭ്യാസംകൊണ്ടു ഇംഗ്ലീഷുസാഹിത്യത്തിലുള്ള പ്രധാന ഗ്രന്ഥങ്ങൾ വായിച്ചു അവയിലടങ്ങിയിട്ടുള്ള സ്വാതന്ത്ര്യാഭിപ്രായങ്ങൾ ആളുകൾ മനസ്സിലാക്കിത്തുടങ്ങി. ഇന്ത്യയിൽനിന്നു ഇംഗ്ലണ്ടിൽ പോയി വിദ്യാൎത്ഥികളും മററും പാശ്ചാത്യസമ്പ്രദായങ്ങൾ പഠിച്ചു. പലവിധത്തിലുള്ള സ്വാതന്ത്ര്യങ്ങൾ ബ്രിട്ടീഷുഗവൎമ്മെൻറു മൂലം ജനങ്ങൾക്കു ലഭിച്ചിരിക്കുന്നു. സ്വയംഭരണം മുതലായവൎക്കു ജനങ്ങൾ ശ്രമിച്ചുവരുന്നു. മുവ്വായിരത്തി ഒരുനൂററി പതിനെട്ടു ലക്ഷം ജനം ഇൻഡ്യയിൽ ഇംഗ്ലീഷു പഠിച്ചിട്ടില്ലാത്തവരായിട്ടുണ്ടു. അവരെ വിദ്യ അഭ്യസിപ്പിച്ചു പുതിയ അഭിപ്രായങ്ങൾ മനസ്സിലാക്കി അജ്ഞതയിൽ നിന്നും അന്ധവിശ്വാസങ്ങളിൽ നിന്നും കയററി, ഉയൎത്തിക്കൊണ്ടു വരുവാൻ ബ്രിട്ടീഷ്ഗവൎമ്മെണ്ടിനാലും ഇംഗ്ലീഷുവിദ്യാഭ്യാസത്താലുമല്ലാതെ മറെറാന്നിനാലും സാധിക്കയില്ല.

ഗ്രീസിൽ ചരിത്രം തുടങ്ങുമ്പോൾ "ദേവവംശജ"ന്മാരായ രാജാക്കന്മാരുടെ കാലം കഴിഞ്ഞുപോയി. രാജ്യത്തിന്റെ സ്വാഭാവികസ്ഥിതിയനുസരിച്ചു ഒരു ഒററ രാജ്യത്തിനു പകരം ഗ്രീസിൽ അനേകം ചെറിയ നഗരങ്ങൾ സ്വതന്ത്രമായി അതാതിന്റെ ഭരണം നടത്തിവന്നു. ശ്രേഷ്ഠകുഡുംബങ്ങളായിരുന്നു ഈ നഗരങ്ങളെ ഭരിച്ചതു. സ്പാൎട്ടായിൽ രാജാവും, രണ്ടു സഭകളുമുണ്ടായിരുന്നു എങ്കിലും, ഭരണം നടത്തിയതു ജനങ്ങളാൽ പ്രതിവൎഷം തിരഞ്ഞെടുക്കപ്പെട്ട അഞ്ചുദ്യോഗസ്ഥന്മാരായിരുന്നു. ഗ്രീസിലെ മിക്ക നഗരങ്ങളിലും പലവിധത്തിലുള്ള ഭരണഭേദം പരീക്ഷിക്കപ്പെട്ടിട്ടു

ണ്ടായിരുന്നു. പ്രധാനനഗരമായ ആതൻസിൽതന്നെ, രാജാവു, പ്രഭുഭരണം, ബഹുജനഭരണം, സ്വതന്ത്രഭരണം മുതലായവ നടത്തപ്പെട്ടു. വാസ്തവത്തിൽ, ആതൻസിലെ ഭരണം നടത്തിയതു സാക്ഷാൽ അതേനിയന്മാരുടെ സഭ തന്നെയായിരുന്നു. എല്ലാവരും സഭയ്ക്കു ഹാജരായി. പ്രതിനിധികളില്ലാതിരുന്നു. പ്രാസംഗികന്മാർ സഭയിൽ പ്രസംഗിച്ച ശേഷം അഭിപ്രായം വോട്ടെടുത്തു തീർച്ചപ്പെടുത്തി. ആതൻസിലെ ജനസഭ നഗരവാസികളെ എല്ലാവരേയും അംഗങ്ങളായിസ്വീകരിച്ചില്ല. സ്ത്രീകൾക്കു പ്രവേശം ലഭിച്ചില്ല. സാക്ഷാൽ അതേനിയരിൽ അഞ്ചിരട്ടി ഉണ്ടായിരുന്ന അടിമകൾക്കും പ്രവേശം ഇല്ലാതിരുന്നു. എന്നാലും, ജനപ്രതിനിധിസഭയേക്കാൾ ജനങ്ങളുടെ അഭിപ്രായത്തെ ആ സഭമൂലം അറിയുന്നതിനു സൌകൎയ്യമുണ്ടായിരുന്നു. ഇംഗ്ലണ്ടിലെ ജനപ്രതിനിധിസഭ ഏകദേശം പുരുഷന്മാരിൽതന്നെ പകുതിപ്പേരുടെ പ്രതിനിധി മാത്രമാകുന്നു. നഷ്ടപ്പെട്ട സ്വാതന്ത്ര്യത്തെ തിരികെ ജനങ്ങൾക്കു കൊടുത്തതുകൊണ്ടു ലോകം ആതൻസുനഗരത്തിന്നു കൊടുത്തുതീർപ്പാൻ പാടില്ലാത്തവിധം കടപ്പെട്ടിരിക്കുന്നു. ആതൻസു ലോകത്തിന്നു കൊടുത്തിട്ടുള്ളതു ജ്ഞാനം മാത്രമല്ല, ചിന്താസ്വാതന്ത്ര്യം എന്ന ഉൽകൃഷ്ടദാനം കൂടിയാകുന്നു. ക്രിസ്തുവൎഷത്തിന്നു മുമ്പു 500—879വരെ പെൎഷ്യൻ സാമ്രാജ്യം വിസ്താരപ്പെടുത്തുന്നതിനായി ഗ്രീസിനെ ആക്രമിക്കുവാൻ ചെയ്ത ശ്രമങ്ങളെ ആതൻസു നശിപ്പിക്കയാൽ, സ്വാതന്ത്ര്യം വൎദ്ധിക്കുന്നതിനു സൌകൎയ്യമുണ്ടായി. രാജ്യംകൈവശപ്പെടുത്തുന്നതിനു അന്യരാജ്യങ്ങൾ ചെയ്ത ശ്രമങ്ങൾ ഗ്രീസിലെ നഗരങ്ങൾ തടഞ്ഞു എങ്കിലും, അവർതന്നെ അന്യരാജ്യങ്ങൾ കൈവശപ്പെടുത്തുന്നതിനു ശ്രമിച്ചു. ആതൻസിന്റെ ശക്തി സമീപത്തുള്ള ദ്വീപുകളിലും നഗരങ്ങളിലും ഉറപ്പിച്ചു. അവിടത്തെ ഏററവും വിഖ്യാതനായ രാജ്യതന്ത്രജ്ഞനായിരുന്ന പെരിക്കിൾസിന്റെ ബുദ്ധിപൂൎവ്വമായ ഉപദേശം നിരസിച്ചു്, സ്വൎണ്ണഖനികളും രാജ്യവും ആഗ്രഹിച്ചുകൊണ്ടു്, ആതൻസു സിസിലി പിടിച്ചടക്കിയതോടുകൂടി, മഹത്വവും സ്വാതന്ത്ര്യവും നഷ്ടപ്പെടുന്നതിനു തുടങ്ങി. രണ്ടു തലമുറകൊണ്ടു പഴയ വലുപ്പം എല്ലാം നഷ്ടപ്പെടുത്തി, പഴയ ചരിത്രംകൊണ്ടു മാത്രം അറിയപ്പെടുന്നതായ ഒരു പട്ടണമായി തീൎന്നു. സ്പാട്ടാ, തിബെസ്, മസിഡൊൺ മുതലായ നഗരങ്ങളും സാമ്രാജ്യങ്ങളാകുന്നതിനു ശ്രമിച്ചു. മഹാനായ അലക്സണ്ടരുടെ കാലത്തോടുകൂടി ഗ്രീസിന്റെ മഹത്വം നഷ്ടപ്പെട്ടു. അലക്സാണ്ടർ 32-ാം വയസ്സിൽ മരിച്ചപ്പോൾ, ജനസ്വാതന്ത്ര്യത്തെ നശിപ്പിക്കുന്നതിനു ശക്തിയുള്ള ഒരു സാമ്രാജ്യത്തെ ഉണ്ടാക്കിയിരുന്നു. അദ്ദേഹത്തിന്റെ മരണശേഷം സൈന്യങ്ങൾ രാജ്യത്തെ വിഭാഗിച്ചു് ജനസ്വാതന്ത്ര്യം നശിപ്പിച്ചു. നൂറു സംവത്സരം കഴിയുന്നതിനു മുമ്പു്, റോമാസാമ്രാജ്യം ഗ്രീസിനെ അമൎത്തി നാമാവശേഷമാക്കി. പുരാതനഗ്രീസു മനുഷ്യാഭിവൃദ്ധിക്കു എന്തു മാത്രം സഹായിച്ചു എന്നു് ഇനി ആലോചിക്കാം.

—വി. ഐ. തോമസ്.

## ആചാരപരിഷ്കാരത്തിന്റെ ആവശ്യകത.

(൩)

ആചാരങ്ങളെ മാററുകയും, അവ മാറുകയും ചെയ്യുന്നുണ്ടെങ്കിലും, നാം മനസ്സാലെ ആവശ്യം അനുസരിച്ച് മാറാതെ ഇരിക്കുന്നതു, അധികം ഹിന്തുക്കൾ മതച്ചട്ട ഇട്ടുമുറുക്കിയിരിക്കുന്നതു കൊണ്ടാണെന്നു തോന്നും. സാമുദായികാചാരങ്ങളും മതവും രണ്ടാണ്, എന്നുള്ള അവസ്ഥ പലരും അറിഞ്ഞിട്ടുതന്നെ ഇല്ലാ. മതാനുഷ്ഠാനങ്ങളെ മാററുന്നതിൽ ജനങ്ങൾക്കു പൊതുവെ (ഏതു സമുദായത്തിലുള്ളവക്കും) അതിനിഷ്ഠയോടു കൂടിയ വൈമനസ്യവും കാണുന്നുണ്ട്. നമ്മുടെ നന്മക്കു തന്നെയായിരിക്കണം, ഒരുകാലത്തു, വ്യത്യാസത്തിന് ഊനം വരുത്തിയതൊ, വന്നതൊ, എന്നു കരുപക്ഷേ സമ്മതിക്കാം. എന്നാൽ, അതുകൊണ്ട്, ആധുനികകാലത്തു വലിയ ദോഷം തന്നെ ഉണ്ടു. നമ്മുടെ സാമുദായികമായ ഉൽകൃഷ്ടത്തിന് അവ പലതും കീറാമുട്ടികളായ പ്രതിബന്ധങ്ങളായി മക്കടമുഷ്ടിതേടന നില്ക്കുന്നുണ്ട്. നിയമങ്ങളുടെ അന്തരാത്ഥത്തിനേക്കാൾ ബാഹ്യാത്ഥത്തിന് വിലവെക്കുന്ന നടപ്പു, ആചാരങ്ങളെ സംബന്ധിച്ചെടത്തോളം പലെടത്തും സ്പഷ്ടമായിക്കാണുന്നുണ്ട്. ഈശ്വരദ്ധ്യാനം ശുദ്ധമായി വേണം. ഈ ശുദ്ധി നമുക്കു നൽകുന്നതു 'കുളി'യാണ്. 'ശുദ്ധം' ശുചി എന്നതിന്റെ ഒരു പര്യായമാണ്. ശരീരവും മനസ്സും ശുചിയാക്കിയിട്ട് നാം ഈശ്വരാരാധന ചെയ്യണം. പക്ഷേ ഈ 'ശുചിത' 'ശ്രീകണ്ഠേശ്വര'ത്തേയും 'മിത്രാനന്ദപുരത്തേയും' കുളികളാൽ ലഭിക്കുന്നുണ്ടോ എന്ന് ആലോചിക്കുന്നവർ ചുരുക്കമാണ്. കുളിച്ചാൽ ശുദ്ധമായി എന്നാണ് നമ്മുടെ ബോധം: അത് എത്ര അഴുക്ക നിറഞ്ഞു ബീഭത്സമായ കുളത്തിലായാലും വേണ്ടില്ല. ശുദ്ധത്തിനുവേണ്ടി, തെങ്ങോല ധാരാളമായി കുതിത്തു ദുർഗ്ഗന്ധമേറിയതും അതി മലിനവും ആയ ഒരു കുളത്തിൽ ചെന്നു മുങ്ങി അടുക്കൽ വന്നിരുന്നു എന്നെ അസഹ്യപ്പെടുത്തിയ ഒരു സ്നേഹിതന്റെ കഥ ഇപ്പോൾ ഞാൻ ഓക്കുന്നു. മന്ത്രങ്ങളുടെ അത്ഥം മനസ്സിലാകാതെ വിഴക്ഷരബഹളങ്ങളോടുകൂടി ഉച്ചരിച്ചു വായുമണ്ഡലത്തെ ചലിപ്പിച്ചു കൃതകൃത്യരാകുന്നവർ "മനഃകൃതം കൃതംരാമ ന ശരീരകൃതം കൃതം" എന്നുള്ള ആപ്തവാക്യത്തെ വിസ്മരിക്കുന്നത് എന്താണാവോ? ഈ അത്ഥജ്ഞാനം ഇല്ലായ്കയാൽ, കഥാഭാഗങ്ങളോ ക്രിയാച്ചടങ്ങുകളൊ വിവരിക്കുന്ന വേദഭാഗങ്ങളെ സ്തോത്രങ്ങളെന്നു ധരിച്ചു പാരായണം ചെയ്യുന്ന മഹത്തുകളും ഉണ്ട്. നാം ആചാരങ്ങളുടെ അത്ഥങ്ങളെക്കൂടി നല്ലവണ്ണം ചിന്തിക്കുന്നപക്ഷം, ആചാരപരിഷ്കാരമാർഗ്ഗം സുഗമമാകും എന്നുള്ളതു തീച്ചയാണ്.

നമുക്കു നമ്മുടെ ഗൃഹാന്തർഭാഗത്തു നിന്നു വിട്ടുപോകാതെ കഴിച്ചുകൂട്ടാൻ കഴിവുള്ള പക്ഷം, വൈദികസ്മാത്തവിധികളെ

മിക്കവാറും ലംഘിക്കാതെ ഒരു വേള കഴിച്ചുകൂട്ടാമായിരിക്കാം. അതുതന്നെ നല്ല നിശ്ചയം ഇല്ല. എന്നാൽ നാം വസ്തുഉടമസ്ഥന്മാരാണ്. നമുക്ക് വ്യവഹാരകാര്യത്തിനായി തിരുവനന്തപുരത്തും മദിരാശിയിലും മറ്റും പോകേണ്ടിയിരിക്കുന്നു; മറ്റു കാര്യങ്ങൾക്കായും ഗൃഹം വിട്ടു പെരുമാറേണ്ട ആവശ്യം നേരിട്ടുവരുന്നു. ഈ അവസ്ഥകളിൽ അതാതു ദിക്കിലെ ആചാരങ്ങൾക്കും സൗകര്യങ്ങൾക്കും അനുസരിച്ചു നടക്കേണ്ടതു കഴിച്ചുകൂടാത്ത ഒന്നാണ്: തിരുവനന്തപുരത്തു തീണ്ടൽകാര്യം ഇല്ലത്തെപ്പോലെ സാധിക്കയില്ല; മദിരാശിയിൽ മുങ്ങിക്കുളിക്കാൻ പ്രയാസമുണ്ട്. നമ്പൂരിമാർ ഈ അവസ്ഥാന്തരങ്ങൾക്ക് ഒത്തു പ്രവർത്തിക്കുന്നുണ്ടല്ലൊ. അതിനു "പട്ടത്തെ പാദവഹാരം" എന്നു ചിലർ സമാധാനം പറഞ്ഞു കേട്ടിട്ടുണ്ട്. ഈവക ഓരോ സമാധാനങ്ങൾ ഉണ്ടാക്കണമെന്നുമാത്രമാണ് എന്റെ പ്രാർത്ഥനയും. അതുതന്നെയാണ് ആചാരപരിഷ്കാരം. ഈ തീണ്ടൽനിയമത്തിനു തന്നെ ദേശവ്യത്യാസം കാണുന്നുണ്ട്. മധ്യതിരുവിതാംകോട്ട് കാക്കാലന്മാർക്ക് തീണ്ടു ഉണ്ട്; ഉത്തരതിരുവിതാംകൂറിൽ അതു കാണുന്നില്ല. ആ നിയമത്തിന്റെ ശൈഥില്യത്തിന് ഒരു ദൃഷ്ടാന്തമാണല്ലൊ ഇത്. തീണ്ടിന്റെ ആദികാരണം അന്വേഷിച്ചാൽ, ഇതു സംബന്ധിച്ചു വളരെ ഉപയുക്തവും മറ്റു ചില സമുദായങ്ങൾക്കുണ്ടായിട്ടുള്ള സങ്കടത്തോടു കൂടിയ അവസ്ഥയ്ക്ക് വളരെ ഗുണപ്രദവും ആയ ചില ഏർപ്പാടുകൾ ഉണ്ടാകുമെന്നുള്ളതും, ഉണ്ടാകാമെന്നുള്ളതും ആകുന്നു. നമുക്ക് ദേശാന്തരങ്ങളിൽ പോകേണ്ട പോലെ തന്നെ, മറ്റു സമുദായങ്ങളും ആയി ഇടപെടേണ്ട ആവശ്യവും ഇപ്പോൾ ധാരാളം ഉള്ളതും മേലാൽ വളരെ വളരെ ഉണ്ടാകുന്നതും ആകുന്നു. നാം സമ്പർക്കം ചെയ്യേണ്ടിവരുന്ന മറ്റു ജനങ്ങളുടെ രസനീരസങ്ങളെക്കൂടി വകവയ്ക്കേണ്ടതു നമ്മുടെ ചുമതലയാകുന്നു. അങ്ങനെ സമ്പർക്കം ചെയ്യുമ്പോൾ അവരുടെ ആചാരങ്ങളെ നാം ബഹുമാനിക്കുകയും, ആകാവുന്നിടത്തോളം അവയോടൊപ്പിച്ചു പെരുമാറുകയും ചെയ്യേണ്ടതാണ്. ഈ ആവശ്യം ആണ് നമ്മുടെ കുപ്പായധാരണത്തിന്റെയും മറ്റും ആഗമം. കൗപീനമാത്രധാരികളായി ഇല്ലത്തിനകത്തു ഇരിക്കുന്നവരും, പുറത്തു നടക്കുമ്പോൾ, ഉചിതമായവിധം വസ്ത്രധാരണം ചെയ്യണമല്ലൊ. നമ്മുടെ നാട്ടിലെ ശീതോഷ്ണാവസ്ഥകൾകൊണ്ട് കൗപീനമാത്രധാരികളായി കഴിക്കാം. ശീതദേശങ്ങളിൽ അതു സാധിക്കയില്ല. ബദരീനാഥത്തിൽ കുപ്പായമിട്ടു പൂജചെയ്യാം, അല്ലെങ്കിൽ പൂജിക്കാൻ സാധിക്കയില്ല തന്നെ. യൂറോപ്യന്മാരുമായി നമുക്ക് സമ്പർക്കം അപേക്ഷിതമായി വന്നിട്ടുള്ളതുകൊണ്ട് അവരുടെ രീതികളെ ബഹുമാനസൂചകമായിട്ടോ, അവരുടെ രസനീരസത്തെ ഗണിച്ചോ, സ്വീകരിക്കുന്ന യുവാക്കന്മാരെ ഭത്സനം ചെയ്യുന്നതു കഷ്ടമാണ്. നമ്മുടെ നേതാക്കന്മാരും, പരിഷ്കാരത്തിൽ നമ്മെക്കാൾ ഉയന്ന നിലയിൽ എത്തിയിട്ടുള്ളവരെന്നു നാം ധരിച്ചിട്ടുള്ളവരും ആയ അവരെ, ആ ഉയന്ന നില അവർക്ക് ദാനംചെയ്തിട്ടുള്ളതെന്നു നാം വിശ്വസിക്കുന്ന കാര്യങ്ങളിൽ അനുകരിക്കയും സാധാരണമാണ്. എന്നല്ലാതെ ചെറുപ്പക്കാരുടെ വേഷക്രമത്തെക്കുറിച്ചു അധികം ഒന്നും പറയാനില്ലെന്നാണ് എന്റെ

താഴ്മയായ അഭിപ്രായം. പരേതനായ ചിത്രമെഴുത്തുകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു നാട്ടിനു വെളിയിൽ സഞ്ചരിച്ചിരുന്നപ്പോൾ മേൽമീശ വച്ചിരുന്നതായി കണ്ടിട്ടുണ്ടു്. 'നമ്മുടെ പൊന്നുതമ്പുരാക്കന്മാർ ഒരുകാലത്തു മഹമ്മദന്മാരുടെ വേഷങ്ങളെ സ്വീകരിച്ചിരുന്നുവല്ലോ. ഇങ്ങനെയുള്ള വേഷപരിഷ്കാരങ്ങൾ ആഭ്യന്തരപരിഷ്കാരത്തിൻെറ പൂർവ്വഗാമികളാണെന്നു് പ്രത്യേകം നാം ഓക്കേണ്ടതാണ്. ഇവ സമുദായനേതാക്കന്മാക്കു കരുതൽ ഉപദേശിക്കുന്ന ശകുനങ്ങളുമത്രെ.

ഇങ്ങനെ, ആചാരപരിഷ്കാരം ആവശ്യമാണ്; അവ കാലദേശാവസ്ഥകളുടെ പ്രേരകശക്തി അനുസരിച്ചു സ്വയമേവ വരുന്നുണ്ടു താനും; പിന്നെ നാം ആ പരിഷ്കാരവിഷയത്തിൽ ഒന്നും ചെയ്യാനില്ലല്ലോ എന്നു ഒരു വാദത്തിനു് ഇവിടെ വക ഉണ്ടു. ആ വാദം ശുഷ്കമാണ്. ചെടികൾ തനിയെ വളരുന്നു. പക്ഷെ അതു മുൾമരങ്ങളിൽ പടരാതേയും, കുഴികളിലെയ്ക്കു വീണുപോകാതേയും, അഴുക്കുകൾ വന്നു പററി പുഷ്പഫലാദികൾ കൊള്ളരുതാത്തവയായി തീൎന്നുപോകാതെയും സൂക്ഷിക്കണം. ആചാരപരിഷ്കാരം സംബന്ധിച്ചുള്ള നിയമങ്ങൾ ഈ ക്രിയകളാണു് ചെയ്യുന്നതു. തോന്നിയവാസത്തിനു വിട്ടാൽ, കെട്ടുപൊട്ടി എത്രവരെ പായുമെന്നു നിശ്ചയിക്കാൻ പാടില്ല. നിബന്ധനകൾകൊണ്ടു തടുത്തു പതുക്കെ പതുക്കെ അയച്ചുവിട്ടു കൊടുക്കുക അത്യാവശ്യമാണ്. സ്മൃതികൾ ഉണ്ടാക്കി മുറക്കു കാലാനുരോധേന കൂട്ടിച്ചേർത്തും കുറച്ചും "കാലത്തിനൊത്ത കോലം" ആക്കി വിട്ടു കൊണ്ടിരുന്ന നമ്മുടെ പൂർവ്വന്മാരുടെ പദ്ധതിയെ നാം ഇവിടെ സ്വീകരിക്കണമെന്നു മാത്രമാണു് എൻെറ അപേക്ഷ.

ആചാരങ്ങളെ പ്രതിപാദിക്കുന്ന നിയമങ്ങൾ അതതു കാലത്തെ ആവശ്യങ്ങൾക്കനുസരിച്ചു് ജനസമുദായങ്ങൾ സ്വീകരിക്കുന്ന നടപ്പുകളെ ആധാരമാക്കി ഉണ്ടാക്കിയിട്ടുള്ളവയാകുന്നു. ആവശ്യങ്ങൾ മാറി മാറി വരുന്നതുകൊണ്ടു് അങ്ങനെ മാറുമ്പോൾ മുമ്പുള്ള നിയമങ്ങളെ നടപ്പനുസരിച്ചു പിന്നെയും റദ്ദുചെയ്കയും മാററിയും പുതിയ നിബന്ധനകൾ ഉണ്ടാക്കുന്നു. ഇപ്രകാരമാകുന്നു ശ്രുതിവിധികൾ, പല സ്മൃതികൾ മുതലായവയുടെ ആഗമം. അതുകൊണ്ടു് അവയെ നാട്ടാവശ്യം അനുസരിച്ചു മാററുകയും പരിഷ്കരിക്കയും ചെയ്യുന്നതുകൊണ്ടു് ഒരു പാപവും വരാനില്ല.

—സി. എസ്. സുബ്രഹ്മണ്യൻ പോററി.

## ജ്യേഷ്ഠസഹോദരി

## III.

നീലമണിയുടെ ശരീരത്തിനനുസരിച്ചു വലിപ്പമല്ല അവൻെറ തലയ്ക്കുണ്ടായിരുന്നതു്. അവനെ കണ്ടാൽ സൃഷ്ടികത്താവു് പൊള്ളയായ ഒരു കോലെടുത്തു് ഊതി തലയ്ക്കൽ ഒരു പോളയുണ്ടാക്കിയോ എന്നു് തോന്നിപ്പോകും. ഒരു ജലപ്പോളയെ പോ

ലെ തന്നെ ലഘുവാകുന്നു അവന്റെ ശരീരമെന്നും; ജീവിച്ചുപോരേണ്ടുന്ന കാൎയ്യംകൂടെ കഷ്ടതരമാണെന്നു വൈദ്യന്മാർ പറയാറുണ്ടു്. വളരെ കാലത്തേക്കു് അവൻ നടക്കുകയോ സംസാരിക്കുകയോ ചെയ്തില്ല. അവന്റെ പ്രസാദമില്ലാത്ത മുഖത്തു നോക്കിയാൽ, അവന്റെ മാതാപിതാക്കന്മാർ അവരുടെ വയസ്സുകാലത്തെ സകല വിചാരങ്ങളുടെ കനവും കട്ടിത്തവും അവന്റെ തലയിൽ ആണോ വെച്ചുകെട്ടിക്കൊണ്ടു പോയതെന്നു് തോന്നുവാൻ ഇടയുണ്ടു.

ശശികലയുടെ സ്വാൎത്ഥം വെടിഞ്ഞുള്ള ശുശ്രൂഷകളുടെ ബലത്തിനാലും, ബാലന്റെ ആയുസ്സിന്റെ വലിപ്പത്തിനാലും, ബാലൻ അരിഷ്ടദശയെ പിന്നിട്ടു് ആറാമത്തെ വയസ്സിൽ പ്രവേശിച്ചു. കാൎത്തികമാസത്തിൽ ഒരു ശുഭദിവസമായിരുന്നു. ഹിന്തുഭവനങ്ങളിൽ അന്നു് ഒരു വിശേഷദിവസമാണു്. "സഹോദരന്റെ ചന്ദനക്കുറി" ദിവസമായിരുന്നു. അന്നു് സഹോദരികൾ ആദ്യമായി സഹോദരന്റെ — കുട്ടികളുടെ — നെററിമേൽ ചന്ദനംകൊണ്ടു് ഒരു കുറി തൊടുവിച്ചു് "കാലൻ ഈ കതകു കടക്കാതിരിക്കട്ടെ" എന്നു് ദീൎഘായുസ്സിനായി ആശംസിക്കുന്ന ഒരു പതിവുണ്ടു. ആ ശുഭദിവസം പ്രഭാതത്തിൽ ശശികല നീലമണിയെ കുളിപ്പിച്ചു് ശുഭ്രവസ്ത്രങ്ങൾ ധരിപ്പിച്ചു് ശുഭമുഹൂൎത്തത്തിൽ കുറിതൊടുവിക്കുകയായിരുന്നു. തത്സമയത്തു് ഒന്നാം ഖണ്ഡത്തിൽ പ്രസ്താവിച്ചിട്ടുള്ള വായാടിയായ "താര" അവിടെ കേറിവന്നു്, വെറുതെ ഓരോന്നു പറഞ്ഞു ശണ്ഠയുണ്ടാക്കി. ഒടുവിൽ അവൾ ഇങ്ങിനെ പറഞ്ഞു: "ഇത്ര വളരെ സ്നേഹവും ആദരവും പുറമേ നടിച്ചു് സഹോദരനെ ചന്ദനക്കുറിതൊടുവിക്കുന്ന നീ ഉള്ളിൽ അവൻ നശിക്കേണമെന്നല്ലേ വാസ്തവത്തിൽ പ്രാൎത്ഥിക്കുന്നതു്?"

ശശികല ഈ വാക്കുകൾ കേട്ടപ്പോൾ വളരെ അത്ഭുതവും ദുസ്സഹമായ സങ്കടവും കലശലായ കോപവും തോന്നി. പിന്നീടു്, ഭാൎയ്യയും ഭൎത്താവും കൂടി നീലമണിയുടെ വസ്തുക്കൾ എല്ലാം നികുതിബാക്കിക്കും പാട്ടബാക്കിക്കും വേണ്ടി ലേലംവിളിച്ചു വില്ക്കുവാനും, ജയഗോപാലന്റെ ഒരു സഹോദരനെ ബിനാമിദാരാക്കി അയാളുടെ പേരിൽ വസ്തുക്കൾ തങ്ങൾക്കുതന്നെ ലേലത്തിൽ കൊള്ളുവാനും മററും ആലോചിച്ചു് ഒരുമ്പെട്ടിരുന്നതായി ഒരു ജനശ്രുതിയുള്ള വിവരം ശശികലയ്ക്കു് അറിവു കിട്ടി. "ഇത്തരം നികൃഷ്ടസംസാരങ്ങൾക്കു് വ്യാപ്തി ഉണ്ടാക്കുന്ന ദുഷ്ടജനങ്ങളുടെ വായ പുഴുത്തുപോട്ടെ" — എന്നാണു ഈ സങ്കടവൎത്തമാനം അറിഞ്ഞപ്പോൾ ശശികല തന്നത്താൻ പറഞ്ഞതു്. അവൾ കരഞ്ഞുകൊണ്ടു ഭൎത്താവിന്റെ അടുക്കൽ ചെന്നു് താൻ കേട്ട നീചവൎത്തമാനത്തെ കുറിച്ചു പറഞ്ഞു. "എന്തോ! ഇക്കാലത്തൊന്നും ആരേയും വിശ്വസിച്ചുകൂടാ. ഉപേന്ദ്രൻ നിന്റെ സഹോദരനല്ലേ. അങ്ങിനെ വസ്തുക്കൾ വിശ്വാസമായി അവനെ ഏല്പിക്കുന്നതുകൊണ്ടു് തരക്കേടില്ലെന്നാണു് എന്റെ വിശ്വാസം. അവൻ വസ്തുക്കൾ പാട്ടബാക്കിക്കു് ലേലത്തിന്നു് വെപ്പിച്ചു് സ്വകാൎയ്യമായി ലേലത്തിൽ കൊണ്ടതെന്നാണു്. അങ്ങിനെ ആവട്ടേ അല്ലേ!" എന്നാണു ജയഗോപാലൻ ഭാൎയ്യയുടെ ആവലാതിക്കു് മറുപടി പറഞ്ഞതു്.

"നിങ്ങൾ എന്നാൽ അയാളുടെ പേരിൽ കേസ്സുകൊടുക്കില്ലേ" എന്നു് അത്ഭുതഭാവത്തോടു ശശികല ചോദിച്ചു. "അ

ളു പാടുണ്ടോ? പ്രിയേ! ഒരു സഹോദരന്റെ പേരിൽ കേസ്സു കൊടുക്കുന്നതു് ഉചിതമാണോ? അതിനും പുറമെ, അങ്ങിനെ ചെയ്യുന്നതുകൊണ്ടു് ഒരു ഫലവും ഇല്ല. വെറുതെ പണച്ചിലവു മാത്രമെ അതുകൊണ്ടുണ്ടാവുകയുള്ളൂ" എന്നു ജയഗോപാലൻ ഉത്തരംപറഞ്ഞു.

ശശിക്കു് കാര്യമെല്ലാം മനസ്സിലായി. ഭർത്താവിന്റെ കള്ളപ്പേരുകൾ പ്രത്യക്ഷപ്പെട്ടു. തന്റെ ആത്മനാഥനെ വിശ്വസിക്കേണ്ടതു്, ശശികലയുടെ കടമയായിരുന്നു. അതു അവളുടെ ധർമ്മമായിരുന്നു. പക്ഷെ അവൾക്കു് അങ്ങിനെ വിശ്വസിക്കുന്നതിന്നു് നിവൃത്തിയില്ലാതായി. ഒന്നുകൊണ്ടും അവൾക്കതിനു സാധിച്ചില്ല. അവളുടെ ആദ്യത്തെ ദൃഢനിശ്ചയങ്ങളും, ആലോചനകളും, ആഗ്രഹങ്ങളും, അവൾക്കു് ഓർമ്മ വന്നു. ഭവനസൌഖ്യവും പ്രേമക്കൊഴുപ്പും ഭയാനകങ്ങളായ രൂപങ്ങളെ അംഗീകരിച്ചു് അവളുടെ മുമ്പിൽ ഭയങ്കരമായ നൃത്തം ചെയ്യുന്നതായി അവൾക്കു തോന്നി! ആ ഭവനം സ്വാതന്ത്ര്യരഹിതയാക്കുന്ന ഒരു നീചവലയ്ക്കുള്ളിൽ പെട്ടിരിക്കുന്നു! അവൾക്കു് അവിടെ സ്ഥാനം എന്തു്? അവൾ ഏകാകിനിയും നിസ്സഹായയും ആയ ഒരു സാധുസ്ത്രീ! അവൾ എങ്ങിനെ അവളുടെ പൊന്നോമനയായ 'നീലമണി'യെ രക്ഷിക്കും! ആലോചിച്ചിട്ടു് ഒരു വഴിയും കണ്ടില്ല. ആലോചിക്കുംതോറും അവൾ അധികമധികം അമ്പരന്നുവശായി. അവളുടെ മനസ്സു്, അപകടത്തിൽ പെട്ടിരിക്കുന്ന ആ സാധുകുട്ടിയുടെ— തന്റെ ഏക സഹോദരന്റെ— സ്ഥിതി ഓർത്തപ്പോൾ വെറുപ്പുകൊണ്ടും ഭയംകൊണ്ടും നിറഞ്ഞു. അതോടുകൂടി അവളുടെ അളവറ്റ സഹോദരസ്നേഹത്തിന്റെ ശക്തിയും ദ്വിഗുണീഭവിച്ചു. കലക്ടർസായ്പിന്റെ മുമ്പാകെ നേരിട്ടു് ഹാജരായി നീലമണിയുടെ "ഫാസിൽപ്പൂർ എസ്റ്റേററിനെ" വിററുകളയാതിരിക്കുവാൻ ആവശ്യപ്പെട്ടാൽ വല്ല സാദ്ധ്യവും ഉണ്ടോ, ഉണ്ടെങ്കിൽ തന്നെ എങ്ങിനെ അവിടെ ചെന്നു കാര്യം പറയും? ശശികല ഇപ്രകാരം പലതും ചിന്തിച്ചു.

തന്റെ ഭർത്താവിന്റെ സഹോദരന്റെ പേരിൽ എന്തു നടവടി നടത്തണമെന്നു് ശശികല തന്നത്താൻ ആലോചിച്ചുംകൊണ്ടിരിക്കെ, ഒരുദിവസം നീലമണിക്കു് കലശലായ പനി തുടങ്ങി. ജയഗോപാലൻ അടുത്തുള്ള ഒരു വൈദ്യനെ ആളയച്ചു വരുത്തി. കുറെ കൂടി യോഗ്യനായ ഒരാളെ വരുത്തിയാൽ കൊള്ളാമെന്നു് ശശി ആവശ്യപ്പെട്ടപ്പോൾ, "അതെന്തിനാണു്? ഇയ്യാൾ പോരാത്തോനല്ല" എന്നു് ജയഗോപാലൻ ഉത്തരംപറഞ്ഞു. ശശി ഭർത്താവിന്റെ കാലുപിടിച്ചു് തന്നത്താൻ വളരെ ശപിച്ചുംകൊണ്ടു് അപേക്ഷിച്ചപ്പോൾ "ആട്ടെ, ഞാൻ പട്ടണത്തിലെ അപ്പാത്തിക്കിരിക്കു് ആളെ അയയ്ക്കാം." എന്നു് അദ്ദേഹം അവളെ സമാധാനപ്പെടുത്തി.

ശശികല നീലമണിയെ മടിയിൽ കിടത്തിയും, മാറത്തമർത്തു പിടിച്ചും ആശ്വസിപ്പിച്ചുകൊണ്ടിരുന്നു. കുട്ടി ശശിയെ പിരിഞ്ഞു് ഒരു മിനിട്ടുപോലും കിടക്കുകയില്ല. വല്ല ഉപായവും പറഞ്ഞു് അവൾ പൊയ്ക്കളഞ്ഞാലോ എന്നു് ഭയപ്പെട്ടു് അവൻ എപ്പോഴും അവളെ മുറുകെ പിടിച്ചുകൊണ്ടിരുന്നു. ഉറങ്ങുമ്പോൾ കൂടിയും അവളുടെ പുടവയുടെ ഒരററം അവൻ മുറുക്കെ പി

ടിച്ചിട്ടുണ്ടായിരിക്കും. പകൽ മുഴവനും ഇങ്ങിനെ കഴിഞ്ഞു. സന്ധ്യക്ക് ജയഗോപാലൻ മടങ്ങിവന്ന്, ഡോക്കടർ പട്ടണത്തിൽ ഇല്ലെന്നും, ദൂരത്തൊരേടത്ത് ഒരു രോഗിയെ നോക്കുന്നതിന്നു പോയിരിക്കുന്നു എന്നും അറിയിച്ചു. തനിക്ക് ഒരു കേസ്സിന്റെ ആവശ്യത്തിലേക്കു സ്ഥലംവിട്ടു പോകേണ്ടതുണ്ടെന്നും മടങ്ങിവരുന്ന വരെ ദിവസവും രോഗിയെ ചെന്നുകണ്ട് വേണ്ടതു പ്രവൃത്തിക്കുന്നതിന്ന് സ്ഥലംവൈദ്യനെ ഏല്പിച്ചിട്ടുണ്ടെന്നും ജയദേവൻ പറഞ്ഞു.

രാത്രി ശശികലയ്ക്കു് ഉറക്കം വന്നില്ല. അവളുടെ മനസ്സ് വലിയ മനോരാജ്യത്തിൽ പെട്ടു. ജയഗോപാലന്റെ പുറപ്പാട് എന്തിനാണെന്ന് അവൾക്കു മുഴവൻ മനസ്സിലായില്ല. അവൾക്ക് ഏതാനും സംശയങ്ങൾ ഉണ്ടായിരുന്നു. പ്രഭാതത്തിൽ അശേഷം സംശയിക്കാതെ തന്നെത്താൻ ഒരു വഞ്ചി ഏർപ്പെടുത്തി തന്റെ സഹോദരനോടുകൂടി 'ശശി' പട്ടണത്തിലെ വൈദ്യന്റെ വീട്ടിലേക്കു താനേ പുറപ്പെട്ടു. വൈദ്യൻ അവിടെത്തന്നെ ഉണ്ടായിരുന്നു. അദ്ദേഹം എങ്ങും തന്നെ പോയിരുന്നില്ല. ദയാലുവും ഉദാരശീലനും ആയ വൈദ്യൻ കുലീനയും പ്രൌഢയും ആയ ആ സ്ത്രീയെ കണ്ടപ്പോൾ അവൾക്കു താമസത്തിന്നു പ്രത്യേകം ഒരു സ്ഥലവും ശുശ്രൂഷയ്ക്കു് ഒരു വൃദ്ധയേയും ക്ഷണനം തന്നെ ഏർപ്പാടുചെയ്കയും, ബാലനെ ഉടൻതന്നെ പരിശോധിച്ച് ചികിത്സ ആരംഭിക്കുകയും ചെയ്തു.

പിറെറദിവസം ജയഗോപാലൻ അവിടെക്ക് അവളെ അന്വേഷിച്ചെത്തി. അത്യന്തം കോപത്തോടും ഈർഷ്യയോടുംകൂടി, ഉടനെ വീട്ടിലേക്കു മടങ്ങുന്നതിന്ന് അവളോടു ആജ്ഞാപിച്ചു. "നിങ്ങൾ എന്നെ കൊന്നാലും ഞാൻ ഇപ്പോൾ മടങ്ങുകയില്ല. നിങ്ങൾക്കെല്ലാവക്കും എന്റെ നീലമണിയെ കൊല്ലേണമെന്നാണ് വിചാരം. അവന്നു് അച്ഛനും അമ്മയും ആരും ഇല്ല. എല്ലാംകൂടി ഞാൻ മാത്രമേ ഉള്ളു. ഞാൻ അവനെ രക്ഷിക്കും." എന്നു ശശികല ഇദംപ്രഥമമായി തന്റെ നായകനോടു നിഷേധമായ മറുവടിപറഞ്ഞു. "എന്നാൽ, നീ ഇനി ഇവിടെത്തന്നെ താമസിച്ചോ. മേലിൽ എന്റെ വീട്ടിലേക്കു കടക്കുകയേ വേണ്ട" എന്നു ഭർത്താവു ഗർജ്ജനസ്വരത്തിൽ അവളെ അറിയിച്ചു. "എന്ത്! നിങ്ങളുടെ വീടോ! എന്റെ കൊച്ചനുജന്റെ സ്വന്തം വീടാണ്" എന്നിങ്ങിനെ വ്യസനകോപങ്ങളടക്കുവാൻ സാധിക്കാതെ ശശികലയും പറഞ്ഞു. "ആട്ടെ, നമുക്കു കാണാം" എന്നു ഉച്ചത്തിൽ പറഞ്ഞുംകൊണ്ട് ജയഗോപാലൻ മടങ്ങിപ്പോയി.

അയൽവക്കക്കാരെല്ലാം ഈ അപൂർവ്വ സംഗതിയേ കുറിച്ച് പലതും പലനാൾ സംസാരിച്ചു. വായാടിയായ താര ഇതെല്ലാം കേട്ടു ശശിയോടു പറഞ്ഞു:— "നിനക്കു നിന്റെ ഭർത്താവിനോടു ശണ്ഠകൂടണമെങ്കിൽ അത് വീട്ടിൽവെച്ചു പോരെ? വീട്ടിൽനിന്ന് ഓടിപോകുന്നത് എന്തിന്? എങ്ങിനെ ആയാലും അദ്ദേഹം നിന്റെ ഭർത്താവല്ലേ?"

ശശിയുടെ പക്കൽ ഉണ്ടായിരുന്ന കൈമുതലും അവൾ ധരിച്ചിരുന്ന ആഭരണങ്ങളും ചിലവായിപ്പോയാലും, അവൾ നീലമണിയെ മൃത്യുവിന്റെ വായിൽനിന്നെന്നപോലെ രക്ഷപ്പെടുത്തി. ഇതിന്നിടക്ക് നീലമണിയുടെ ഭവനവും— ശശി ഇ

ുവരെ താമസിച്ചിരുന്ന വീടും തന്നെ— തോട്ടങ്ങളും, പലവകയുമായി ധാരാകയോളും കൊല്ലത്തിൽ ആദായമുണ്ടായിരുന്ന പുരയിടങ്ങളെല്ലാം ജയഗോപാലൻ സെമീന്ദാരെ പാട്ടിൽപിടിച്ച സ്വന്തംപേരിൽ പതിപ്പിച്ചു വാങ്ങി എന്നുള്ള വിവരം ശശി കേട്ടു. ഇപ്പോൾ ആ വസ്തുക്കളെല്ലാം തങ്ങളുടെ— ശശിയുടേയും ഭർത്താവിന്റെയും— ആയി എന്നും നീലമണിക്ക് അവകാശം ഒന്നും ഇല്ലാതായി എന്നും അവൾ അറിഞ്ഞു.

നീലമണിക്ക് ദീനം മാറിയപ്പോൾ വീട്ടിലേക്കു പോകുവാൻ ബദ്ധപ്പാടായി. മററു കുട്ടികളെ കാണുവാനും— ശശിയുടെ സ്വന്തം കുട്ടികളെ— അവർ ഒരുമിച്ചു കളിക്കുവാനും അവൻ തിടുക്കപ്പെടുത്തി. "ജ്യേഷ്ഠത്തീ, നമുക്കു വീട്ടിലേക്കു പോവുക; നമ്മുടെ ആ പഴയ വീട്ടിലേക്കു മടങ്ങുക" എന്നിങ്ങനെ അവൻ ശാഠ്യംപിടിച്ചു തുടങ്ങി. അതു കേൾക്കുമ്പോൾ ശശിക്കു താനേ കരച്ചിൽ വരും. ആ വീട് ഇപ്പോൾ എവിടെ? അത് ഇപ്പോൾ ആരുടെ വീടാണ്'

വെറുതെ കണ്ണീരൊലിപ്പിച്ചിട്ടു എന്തു കാര്യം! നീലമണിക്ക് അവൾ അല്ലാതെ ആരുണ്ട്. ശശി അതോർത്ത് കണ്ണുനീർ തുടച്ച് ഡിപ്യൂട്ടി മജിസ്ട്രേട്ടിന്റെ വീട്ടിൽ ചെന്ന് നേരെ അന്തഃപുരത്തിൽ പ്രവേശിച്ച് മജിസ്ട്രേട്ടിന്റെ ഭാര്യയോടു തന്റെ സങ്കടങ്ങൾ എല്ലാം പറഞ്ഞു. മജിസ്ട്രേട്ടിന്നു ജയഗോപാലനെ പരിചയമായിരുന്നു. കുലീനയായ ഒരു സ്ത്രീ സ്വഗൃഹംവിട്ട് ഓടി മജിസ്ട്രേട്ടിന്റെ അടുക്കൽ നേരിട്ട് ചെന്ന് വസ്തുഎടവാടുകളെ സംബന്ധിച്ച് തന്റെ ഭർത്താവിന്റെ പേരിൽ ആവലാതിപറയുന്നതായി അറിഞ്ഞപ്പോൾ മജിസ്ട്രേട്ടിന്ന് ശശിയുടെ നേരെ ദേഷ്യമാണുണ്ടായത്. ശശിയെ അറിയിക്കാതെ അദ്ദേഹം ജയഗോപാലന്ന് എഴുതി അയച്ചു. ജയഗോപാലൻ ഉടനെ എത്തി ഒരു വഞ്ചിയിൽ തന്റെ ഭാര്യയേയും അളിയനേയും പിടിച്ചിട്ട് തൽക്ഷണം തന്നെ അവരേയും കൂട്ടിക്കൊണ്ട് മടങ്ങുകയും ചെയ്തു.

രണ്ടാമത്തെ വേർപാടിന്നു ശേഷം ഭാര്യാഭർത്താക്കന്മാർ വീണ്ടും ഒന്നിച്ചു ചേർന്നത്, ഇങ്ങിനെ ആണ്. ബ്രഹ്മകല്പിതം തന്നെ!

തന്റെ പഴയ ചങ്ങാതിമാരെ വീണ്ടും കണ്ടുകിട്ടിയതിനാൽ നീലമണി കൃതാർത്ഥനാവുകയും അവൻ നിഷ്കളങ്കസ്നേഹത്തോടുകൂടി മുന്നെപോലെ അവർ ഒരുമിച്ച് കളിച്ചു രസിക്കയും ചെയ്തു. ശശികലയ്ക്ക് ഈ കളിയും ആഹ്ലാദവും കണ്ട് ദുസ്സഹമായ വ്യസനമുണ്ടായി.

## IV.

ഡിസ്ട്രിക്ട് മജിസ്ട്രേട്ടിന്റെ സക്കീട്ടുകാലമായിരുന്നു. അദ്ദേഹം ജയഗോപാലന്റെ ഗ്രാമത്തിൽ സക്കീട്ടു വന്നു. നായാട്ടാവശ്യത്തിലേക്ക് അവിടെ കൂടാരം അടിച്ച് താമസിച്ചു. അദ്ദേഹം ഒരുദിവസം യദൃച്ഛയാ നീലമണിയെ വഴിയിൽവെച്ചു കണ്ടു. മററു കുട്ടികളെല്ലാം 'ധ്വര'യെ കണ്ടപ്പോൾ "നീണ്ട നഖങ്ങളും, കൂർത്ത ദന്തങ്ങളും, കൊമ്പുകളുമുള്ള ഘോരജന്തുക്കളെ" കണ്ടാൽ എന്നപോലെ, ദൂരെ ഒഴിഞ്ഞുനിന്നു. നീലമണി മാത്രം വളരെ ഗൗരവഭാവത്തിൽ അവിടെത്തന്നെ നിന്ന് അദ്ദേഹത്തെ കണ്ണെടുക്കാതെ സൂക്ഷിച്ചു നോക്കി.

സാഹ്വിന്നു് അതു കണ്ടപ്പോൾ വളരെ സന്തോഷവും തൃപ്തിയും തോന്നി. അദ്ദേഹം കുട്ടിയുടെ അടുത്തെത്തി ബങ്കാളഭാഷയിൽ "നീ പാഠശാലയിൽ വായിക്കുന്നുണ്ടോ" എന്നു നീലമണിയോടു സ്നേഹപുരസ്സരം ചോദിച്ചു: ഉവ്വ് എന്ന അർത്ഥത്തിൽ കുട്ടി തല കുലുക്കി. "എന്തു പുസ്തകമാണു പഠിക്കുന്നതു്" എന്നു് അദ്ദേഹം വീണ്ടും ചോദിച്ചു. പുസ്തകം എന്ന വാക്കു് കുട്ടി കേട്ടിട്ടില്ല. (ബങ്കാളിയിൽ സാധാരണ പറയുന്നതു് "ഭാഹി" എന്നാണു്. 'പുസ്തകം' എന്ന വാക്കു് അധികം ഉപയോഗിക്കുന്നതു് എഴുതുമ്പോഴാണു്). ആകയാൽ കുട്ടി ഒന്നും പറയാതെ മുഖത്തേക്കു് തുറിച്ചു നോക്കിക്കൊണ്ടു നിന്നു.

നീലമണി ഈ സംഭവം വളരെ ഉത്സാഹത്തോടുകൂടി വിസ്തരിച്ചു് തന്റെ സഹോദരിയെ പറഞ്ഞു കേൾപ്പിച്ചു.

ഉച്ചയ്ക്കു് ജയഗോപാലൻ വലിയ വേഷം കെട്ടി സാഹ്വിനെ കണ്ടു് വന്ദനം പറഞ്ഞു് ലോക്യം സമ്പാദിക്കുന്നതിന്നു പുറപ്പെട്ടു. ഉഷ്ണാധിക്യത്താൽ സാഹ്വ് കൂടാരത്തിന്റെ പുറത്തു് ഒരു മരത്തണലിൽ കസേരയിട്ടു് ഇരിക്കുകയായിരുന്നു. ജയഗോപാലന്നു് അടുത്തുതന്നെ ഒരു കസേര കൊടുത്തു. നാട്ടുവർത്തമാനങ്ങളെ കുറിച്ചു് അവർ സംസാരിച്ചുംകൊണ്ടിരുന്നു. എല്ലാവരും കാൺകെ മജിസ്ട്രേട്ടു് തന്നെ ഇങ്ങിനെ ബഹുമാനിച്ചു് ഒപ്പം ഇരുത്തിയതിനാൽ ജയഗോപാലൻ ഊററംകൊണ്ടു ഒന്നു ഞെളിഞ്ഞു. നാട്ടുപ്രമാണികൾ ആരെങ്കിലും വന്നു് തന്റെ ആ ഇരിപ്പു് ഒന്നു കണ്ടാൽ വേണ്ടില്ലെന്നു് അയാൾ ആഗ്രഹിച്ചു.

തദവസരത്തിൽ ഒരു സാരികൊണ്ടു വേണ്ടപോലെ മുഖാച്ഛാദനം ചെയ്തു ഒരു സ്ത്രീ നീലമണിയുടെ കൈയും പിടിച്ചു് മജിസ്ട്രേട്ടിന്റെ സമീപത്തേക്കു് ഒട്ടും സംശയിക്കാതെ നേരിട്ടു ചെന്നു. "മഹാനുഭാവനായ അങ്ങയുടെ അടുക്കൽ നിസ്സഹായനായ എന്റെ ഈ സഹോദരനെ ഞാൻ ഏല്പിക്കുന്നു. ദയവുണ്ടായി അവനെ കാത്തു രക്ഷിക്കണം." എന്നു് ആ സ്ത്രീ സഗൌരവം പറഞ്ഞു.

താൻ വഴിയിൽ നിന്നു കണ്ടു് പരിചയം സമ്പാദിച്ച ആ കുട്ടിയെ നല്ലവണ്ണം നോക്കുകയും, സംസാരിച്ച സ്ത്രീ ഒരു ഉന്നതകുലജാതയായിരിക്കണമെന്നു് ബോദ്ധ്യപ്പെടുകയും ചെയ്തപ്പോൾ, മജിസ്ട്രേട്ടു് കസേരമേൽ നിന്നു എഴുനീററു് "കൂടാരത്തിലേക്കു് കടന്നാലും" എന്നു് ആ വനിതാരത്നത്തോടു ദയവോടെ കല്പിച്ചു. "എനിക്കു പറവാനുള്ളതെല്ലാം ഞാൻ ഇവിടെനിന്നു തന്നെ, അനുവാദമുണ്ടെങ്കിൽ പറഞ്ഞുകൊള്ളാം" എന്നു് സ്ത്രീ ഗൌരവത്തിലാണെങ്കിലും താഴ്മയോടെ മറുപടിപറഞ്ഞു.

ജയഗോപാലന്റെ മുഖത്തു് ഒരു തുള്ളി ചോരയില്ല. ചുണ്ടുകൾ വരണ്ടു. കാലുകൾ വിറച്ചു. കൂടിയിരുന്ന ജനങ്ങളെല്ലാം ഇതെന്തു തമാശയാണെന്നറിവാൻ തിക്കി തിരക്കി കൂടി. മജിസ്ട്രേട്ടു് തന്റെ കൈയിൽ ഉണ്ടായിരുന്ന ചൂരൽ ഒന്നു് ഉലച്ചു. തിരക്കാതെ ജനങ്ങൾ എല്ലാം പിൻവലിച്ചു.

നീലമണിയുടെ കൈ പിടിച്ചുംകൊണ്ടു് ശശികല- അതേ, ആ സ്ത്രീ ശശികലയായിരുന്നു— ആ തള്ളയില്ലാത്ത കുട്ടിയുടെ ചരിത്രം ആദ്യംമുതൽ അവസാനംവരെ വിസ്തരിച്ചു പറഞ്ഞു. എടയ്ക്കെല്ലാം ജ

യഗോപാലൻ ഇടയിൽകടന്നു പറയുവാൻ ശ്രമിച്ചു. പക്ഷെ മജിസ്ട്രേട്ട് മുഖം ചുടപ്പിച്ച് കണ്ണുരുട്ടി ജയഗോപാലനോടു "നില്ലു്" എന്ന് കല്പിക്കയും ചൂരല്വകൊണ്ട് അയാളോട് കസാരയിൽനിന്ന് എഴുനീല്ക്കുവാൻ ആജ്ഞാപിക്കയും ചെയ്തു.

ജയഗോപാലൻ ശശിയെ ഉള്ളുകൊണ്ടു ശപിച്ച് മരംപോലെ നിന്നു. നീലമണി കാര്യം ഒന്നും മനസ്സിലാകാതെ പേടിച്ച് പരിഭ്രമിച്ച് ശശിയുടെ കാലുകളോടു ചേൎന്ന പററിപ്പിടിച്ചു നിന്നു. ഇടയ്ക്കിടക്ക് ഒാട്ടക്കണ്ണിട്ട് മജിസ്ട്രേട്ടിനേയും മററു അവിടെ കൂടിയിരിക്കുന്നവരേയും നോക്കിക്കൊണ്ട് ആ സാധുക്കുട്ടി ശശിയേ വിടാതെ മുറുക്കി പിടിച്ചു.

ശശിക്കു പറയുവാനുള്ളതെല്ലാം പറഞ്ഞുകഴിഞ്ഞപ്പോൾ മജിസ്ട്രേട്ട് ജയഗോപാലനോടും ചില ചോദ്യങ്ങൾ ചോദിച്ചു. അതിനെല്ലാം മറുപടി കിട്ടിയതിൽ പിന്നെ അദ്ദേഹം കുറെനേരം മൌനം അവലംബിച്ചു നില്ക്കുകയും, അല്പം കഴിഞ്ഞ് താഴെ കാണുംവിധം സ്നേഹത്തോടുകൂടി അവളോടു മറുപടിപറകയും ചെയ്തു: "അല്ലയോ! മാന്യേ! ഈ കേസ്സ് എന്റെ മുമ്പാകെ വിചാരണെയ്ക്കു വന്നേക്കാൻ വഴിയില്ലെങ്കിലും ഇതിനെ സംബന്ധിച്ച് വേണ്ടതെല്ലാം പ്രവൎത്തിച്ചുകൊള്ളാമെന്നു ഞാൻ ഏററിരിക്കുന്നു. നിങ്ങൾ യാതൊരു സംശയവും ഭയവും കൂടാതെ നിങ്ങളുടെ സഹോദരനേയും കൊണ്ട് സ്വഗൃഹത്തിലേക്കു മടങ്ങിക്കൊള്ളുക."

"അല്ലേ, ദയാലോ! എന്റെ സഹോദരന് അവന്റെ വീടുതന്നെ തിരിച്ചുകിട്ടുന്നതു വരെ എനിക്കു അവനെ അങ്ങോട്ടു കൊണ്ടുപോകുവാൻ സമാധാനമില്ല. നീലമണിയെ രക്ഷിക്കേണ്ടുന്ന കാൎയ്യം നിങ്ങൾ തന്നെ. ഭരമേല്ക്കാത്ത പക്ഷം അവന്റെ ജീവനെ രക്ഷിക്കുന്നതിന്ന് വേറെ ആരാലും സാദ്ധ്യമല്ല. ആകയാൽ അവിടുന്ന ദയവോടെ പ്രവൎത്തിക്കണം."

"നിങ്ങൾ പിന്നെ എങ്ങോട്ടാണ് പോകുവാൻ ഭാവിക്കുന്നത്?"

"എന്നെ പററി ഒന്നും ഭയപ്പെടുവാനില്ല. എനിക്ക് എന്റെ ഭൎത്താവിന്റെ വീട്ടിലേക്കു പോകാം. എനിക്കു ഒരു ബുദ്ധിമുട്ടും അവിടെ ഉണ്ടാകുന്നതല്ല."

രസികനായ മജിസ്ട്രേട്ടിന്ന് താനെ പുഞ്ചിരി വന്നു. ഗത്യന്തരമില്ലാത്തതുകൊണ്ടു നീലമണിയെ താൻ തന്നെ സ്വീകരിച്ചുകൊള്ളാമെന്നു അദ്ദേഹം ഏററു. അദ്ദേഹം ആ ബങ്കാളബാലനെ സസന്തോഷം സ്വീകരിച്ചു.

ശശികല മടങ്ങുവാൻ ഭാവിച്ചപ്പോൾ നീലമണി അവളുടെ പുടവ വന്നു പിടിച്ചു. "പേടിക്കണ്ടാ കുട്ടി. വരു" എന്നു സാവധാനം, "എന്റെ പ്രിയപ്പെട്ട പൊന്നുരാജാ, പൊയ്ക്കോളു. ഭയപ്പെടേണ്ട; നമുക്ക് ഇനിയും കാണാം" എന്നു തന്റെ മൂടുപടത്തിന്റെ ഇടയിൽ കൂടി അശ്രുപൂൎണ്ണമിഴിയാൽ നോക്കുന്ന ശശികലയും ഒരേസമയത്തു തന്നെ നീലമണിയെ സമാധാനപ്പെടുത്തി.

ഇത്രയും പറഞ്ഞു അവൾ ബാലനെ പലവുരു മൂൎദ്ധാവിലും കവിൾത്തടങ്ങളിലും ചുംബിക്കയും പുറത്തു തലോടുകയും ചെയ്തു് ഒരുവിധത്തിൽ വസ്ത്രത്തിലുള്ള പിടി വിടുവിച്ച് ശീഘ്രം പുറത്തേക്കു കടന്നു. സായ്പ് കുട്ടിയുടെ കൈ പിടിച്ച് തന്റെ കസേ

ഭയുടെ സമീപത്തേക്കും കൊണ്ടുപോന്നു. മടങ്ങി പോകുന്ന ശശികല, എടയ്ക്കുനിന്ന് ഒന്നു പിന്തിരിഞ്ഞുനോക്കി ലോലമായ തന്റെ കൈയ്യുയർത്തി "സമാധാനപ്പെട്ടാലും" എന്ന് ആംഗ്യംകാട്ടി തകരുന്ന ഹൃദയത്തോടും വിറയ്ക്കുന്ന പാദങ്ങളോടും കൂടി സ്വഗൃഹത്തിലേക്ക് തിരിച്ചുപോയി. ആ പഴയവീട്ടിൽ തന്നെ ഒരിക്കൽ കൂടി ഭാര്യാഭർത്താക്കന്മാർ ഒന്നിച്ചു ചേർന്നു! ബ്രഹ്മകല്പിതം തന്നെ!

എന്നാൽ ഈ സമാഗമം അധികം കാലത്തേക്കു നിലനിന്നില്ല. അധികം താമസിയാതെ ഒരുദിവസം പ്രഭാതത്തിൽ സുന്ദരിയായ ശശികല തലേന്നു രാത്രി തലേത്തട്ടി പിടിച്ച് മരിച്ചു എന്നുള്ള സങ്കടവർത്തമാനം നാട്ടുകാരെല്ലാമറിഞ്ഞു. അവളുടെ ശവദാഹവും രാത്രിതന്നെ കഴിഞ്ഞു.

ഒരാളെങ്കിലും ഒരു വാക്കുപോലും ഈ സംഭവത്തെ കുറിച്ച് ഉരിയാടിയില്ല. "താര"സ്സു മാത്രം ചിലപ്പോളെല്ലാം ഈ വിഷയത്തെ കുറിച്ചു ഒന്ന് പ്രസംഗിച്ചാൽ കൊള്ളാമെന്ന് തോന്നീട്ടുണ്ട്. പക്ഷെ ശ്രോതാക്കളുടെ മുഖഭാവത്തിൽനിന്ന് അവരും കാര്യം മനസ്സിലാക്കി എപ്പോഴും മൌനംതന്നെ അവലംബിച്ചു.

വിട്ടുപിരിഞ്ഞ സമയത്ത് ശശികല നീലമണിയോട് "നമുക്ക് ഇനിയും കാണാ"മെന്ന് വാഗ്ദത്തം ചെയ്തിട്ടുണ്ട്! ആ വാക്ക് നിറവേറിയോ എന്ന് ആർക്കും പറയുവാൻ സാധിക്കുന്നതല്ല.

(ശുഭം)

—പുത്തേഴത്തു രാമമേനോൻ.

## ഒരു ജലബിന്ദുവിലെ ജീവികൾ.

(൨)

"ഇൻഫ്യൂസോറിയാ" എന്ന കോഥജാത വംശത്തിൽ പെട്ട മൂന്നാം ജാതി അണുക്രിമികൾ, ദ്രുതഗതിയിൽ ചലിച്ചുകൊണ്ടിരിക്കുമ്പോൾ, കാഴ്ചയിൽ, ചുററിക്കൊണ്ടിരിക്കുന്ന ചക്രത്തോടു ഒരുവിധം സാദൃശ്യമുള്ളവയാകയാൽ, അവയ്ക്കു "ചക്രരൂപികൾ" (The Rotatoria) എന്ന സംജ്ഞ സിദ്ധമായിരിക്കുന്നു. ഇവയ്ക്ക് ഒരു മുട്ടയുടേയൊ, ദീർഘചതുരശ്രത്തിന്റെയൊ ആകൃതിയും, ഉടലിൽ നിന്നു സ്പഷ്ടമായി വേർതിരിച്ചറിയാവുന്ന തലയും, പരസ്പരം യോജിപ്പുള്ള അവയവങ്ങളും, ദേഹാവരണമായി ഉറപ്പുള്ള രണ്ടടുക്കു തൊലിയുമുണ്ട്. ഇവയ്ക്കു ചുററിത്തിരിവാനുള്ള ഉപകരണം ഒന്നൊ രണ്ടൊ അഥവാ മൂന്നൊ രോമപങ്കതിയാകുന്നു. ഒരു പുച്ഛത്തെ ചുക്കാനായി ഉപയോഗിച്ചുകൊണ്ട്, ഈ കൃമികൾക്കു ചക്രഗതിയിലൊ, അല്ലാതെയൊ വേഗത്തിൽ നീന്തുവാൻ സാധിക്കും. അവയ്ക്ക് അട്ടയെപ്പോലെ ഇഴയാനും, തങ്ങളുടെ നീണ്ട വാലുകളുടെ സഹായത്താൽ അണ്ണാനെപ്പോലെ കുതിക്കുവാനും, ചാടിച്ചാടി സഞ്ചരിക്കാനും കഴിയും. ഈ പ്രാണികൾക്ക് ആമാശയവും മലമൂത്രസഞ്ചി

കളും, ചക്ഷുരാദീന്ദ്രിയങ്ങളുമുണ്ടത്രെ. ഇവയുടെ കണ്ണുകളെ സൂചിപ്പിക്കുന്ന ചെറുപൊട്ടുകൾ പ്രായേണ രക്തവർണ്ണമായി കാണപ്പെടുന്നു. ഇവ മുട്ടകൾ പൊട്ടി അതിവേഗത്തിൽ വർദ്ധിക്കുന്നു.

ഈ ജാതി ജീവികളുടെ വർദ്ധനാശക്തിയെ പരിഗണനം ചെയ്യാനായി, എറൽബർഗ് എന്ന മഹാൻ, ഇതിലൊന്നിനെ ഒരു പ്രത്യേകസ്ഥലത്തു വെച്ചു സൂക്ഷിച്ച് ചില പരിശോധനകൾ നടത്തുകയുണ്ടായി. ഒരു ജന്തു, ദിവസംപ്രതി, ശരാശരി നാലു മുട്ട വീതം ഇടുന്നുവെന്നും; ആ മുട്ടകളിൽ നിന്നു ജനിക്കുന്ന സന്താനങ്ങൾ അവ ജനിച്ചു രണ്ടുദിവസം കഴിഞ്ഞുകൂടുമ്പോൾ തന്നെ മുട്ടയിട്ടു തുടങ്ങുന്നുവെന്നും; ഇക്കണക്കിനു പെരുകിപ്പെരുകി പന്ത്രണ്ടാം ദിവസത്തിൽ ഒട്ടും കുറയാതെ ഒരു കോടി അറുപതുലക്ഷം പ്രാണികൾ ജാതമായിരിക്കുമെന്നും നിർണ്ണയിക്കപ്പെട്ടിരിക്കുന്നു. ചില ചിറകളിലേയും പൊയ്കകളിലേയും വെള്ളം, ഒരു നിമിഷത്തിനുള്ളിൽ പായൽപോലെ പച്ചനിറമായിപ്പോകയൊ, അല്ലെങ്കിൽ പാലുപോലെ നിശ്ശേഷം വെളുത്തുപോകയൊ ചെയ്യുമാറു്, ഈ കൃമികൾ ചിലപ്പോൾ അതിശീഘ്രം പെരുകിക്കൂടാറുണ്ട്.

"മന്ദഗാമികൾ" (Tardigrada) "ഇൻഫ്യൂസോറി"യാവർഗ്ഗത്തിൽ നാലാമത്തെ ജാതിയാണല്ലൊ. ഇവയ്ക്കു കരടിയോടു രൂപസാമ്യമുള്ളതുകൊണ്ട്, "ജലക്കരടികൾ" എന്നും ഒരു പേരുണ്ട്. ഈ ചെറുബല്ലുകങ്ങൾ, കേവലം അന്യാശ്രയംകൊണ്ടു പിഴയ്ക്കുന്ന ഒരു കൂട്ടമാണ്. ഇതരജന്തുക്കളുടെ ശരീരരസങ്ങൾ ചൂഷണംചെയ്തിട്ടാണത്രെ ഇവയുടെ ഉപജീവനം. നീർച്ചാലുകളിലും നീർച്ചെടികളിലും പായലുകളിലും ഇവ ധാരാളമായുണ്ട്. ഇവയുടെ ശരീരം ഏതാണ്ട് ഒരു കുറിയ ചെണ്ടയുടെ രൂപത്തിലാകുന്നു. ഇവ വളരെ മുട്ടകൾ ഇടുന്നില്ലെങ്കിലും, ഇടുന്നതെല്ലാം സാമാന്യം വലിപ്പമുള്ളവയാണ്. ഇവയ്ക്കു ദീർഘകാലം ജലസമ്പർക്കം കൂടാതെ ജീവിച്ചിരിക്കാൻ കഴിയുമെന്നുള്ളതു്; അണുജീവികളെ സംബന്ധിച്ചിടത്തോളം ഒരു വിശേഷധർമ്മമാകുന്നു.

ഇനി നമുക്ക് അഞ്ചാമത്തെ ജാതിയായ "ദണ്ഡരൂപികൾ"ളെ(Bacillaria)പ്പറ്റി വിചിന്തനം ചെയ്യാം. ഇവയിൽ പലതിന്റേയും ആകൃതി സാമാന്യേന ഒരു കോൽപോലെ ആകയാലാണ് ഇവയ്ക്കു് ഈ അഭിധാനം സിദ്ധിച്ചിട്ടുള്ളതു്. ഈ ജാതിയിൽ വെച്ച് ഏററവും ഗണനീയവും രസകരവുമായതു്, 'ഡയാററം' (Diatoms) എന്നയിനമാണ്. ഇവ പലപ്പോഴും ഒരു ചങ്ങലയുടെ ആകൃതിയിൽ അന്യോന്യം കണ്ണിചേർന്നു കാണപ്പെട്ടു വരുന്നതിനാൽ, ഇതുകൾക്കു "ശൃംഖലാണുക്കൾ" എന്നൊരു നാമം നൽകപ്പെടാവുന്നതാണ്.

ഈ ക്രിമികൾ ഭിന്നസ്വരൂപികളാകുന്നു. ചിലതു തോണിപോലെയും, ചിലതു ചെണ്ടപോലെയും, ചിലതു പന്തുപോലെയും, ചിലതു് ആപ്പുപോലെയും, ചിലതു പകടക്കളംപോലെയും ഇരിക്കുന്നു. ഇവ ഒററയൊററയായിട്ടൊ, ഒരു നാളത്തോടു പററിയൊ, ഒന്നിനൊന്നു കണ്ണിചേർന്നൊ, അല്ലെങ്കിൽ കണക്കും കൈയുമില്ലാതെ കൂട്ടംകൂടിയൊ,— പലപ്രകാരത്തിലും കാണപ്പെട്ടു വരുന്നുണ്ട്.

ഇവയുടെ ശരീരം പരസ്പരാഭിമുഖമായി സ്ഥിതിചെയ്യുന്ന രണ്ടു ഖണ്ഡങ്ങൾ കൂടിയതും, അതിമനോഹരവുമായ ഒരു കട്ടത്ത ഓടുകൊണ്ടു പൊതിഞ്ഞിരിക്കുന്നു. ഈ ജന്തുക്കൾ മൃതിപ്പെട്ട ശേഷവും, ദീൎഘകാലത്തേയ്ക്കു അവയുടെ ഈ കവചത്തിന്റെ ഭംഗി, അഭംഗുരമായിത്തന്നെയിരിക്കുന്നു. ആ ഓടിനെ നാം എത്രമേൽ ചുട്ടുപഴുപ്പിച്ചാലും, അതിതീക്ഷ്ണവീൎയ്യമുള്ള അമ്ലദ്രവ്യങ്ങളിൽ അതിനെ നാം എത്രനേരം മുക്കിയിട്ടിരുന്നാലും, അതിന്റെ ആകൃതിക്കാകട്ടെ അവസ്ഥയ്ക്കാകട്ടെ യാതൊരു ഭേദഗതിയും സംഭവിക്കുന്നില്ല.

"ശൃംഖലാണുക്കൾ" (Diatoms) നിയതമായ ഒരു ക്രമമനുസരിച്ച് ആത്മവിഘടനം മൂലം സന്തത്യുല്പാദനം ചെയ്യുവരുന്നു. തുടൎന്നുകൊണ്ടിരിക്കുന്ന ഓരോ വിഘടനക്രിയയ്ക്കും ഇരുപത്തിനാലു മണിക്കൂറു സമയം വേണ്ടിവരുന്ന പക്ഷം, ഒരു മാസത്തിനുള്ളിൽ ഒരൊററയണുവിന്റെ സന്താനങ്ങളായി നൂറുകോടി ജന്തുക്കൾ ഉത്ഭവിക്കും.

ഇവ സൎവ്വവ്യാപികളായ പ്രാണികളാകുന്നു. കടലിലും കരയിലും ആകാശത്തും, ഇതുകൾ ഒന്നുപോലെ വ്യാപിച്ചിരിക്കുന്നു. ശുദ്ധജലത്തിലും ഉപ്പുവെള്ളത്തിലും ഈൎപ്പമുള്ള സ്ഥലങ്ങളിലും ചെടികളുടെ ചുവട്ടിലും ഇവയെ ധാരാളമായി കാണ്മാനുണ്ടു്. അഗ്നിപൎവ്വതങ്ങൾ ഇതുകളെ അന്തരിക്ഷത്തിലേക്കു എടുത്തെറിയുന്നു. കാററുകൾ ഇവയെ ഭൂപൃഷ്ഠത്തിന്റെ നാനാഭാഗങ്ങളിലും അടിച്ചു പരത്തുന്നു. വെള്ളത്തിനു വൎണ്ണഭേദം വരത്തക്കവണ്ണം അത്ര സംഖ്യാതീതമായും സാന്ദ്രമായും ഈ കൃമികൾ ചിറകളിലും മററും കൂട്ടംകൂടിക്കിടക്കുമ്പോൾ, നമുക്കു് അവയെ പ്രത്യക്ഷമായി കാണാവുന്നതാണു്.

ഡാക്ടർ ഹൂക്കർ എന്ന പണ്ഡിതന്റെ അഭിപ്രായപ്രകാരം, അതിവിശാലമായ ദക്ഷിണമഹാസമുദ്രത്തിലെ ജലത്തിനു്, ഏതാണ്ടു കാവിമണ്ണിന്റെ ഒരു വൎണ്ണം ദൃഷ്ടിക്കു തോന്നുമാറു്, അവിടെ അനേകം നാഴി വിസ്താരത്തിൽ കിടക്കുന്ന മഞ്ഞുകട്ടികളിൽ ഈ പ്രാണികൾ വളരെ വൎദ്ധനയെ പ്രാപിച്ചിട്ടുണ്ടു.

ഈ ലോകത്തിൽ "ഇൻഫ്യുസോറിയം" അണുക്കൾ എത്രമാത്രം വ്യാപിച്ചിട്ടുണ്ടെന്നു സൂക്ഷ്മമായി പരിഗണനം ചെയ്യുന്നതു കേവലം അസാദ്ധ്യംതന്നെ. എങ്കിലും താഴെ പറയുന്ന സംഗതികൾ അവയുടെ വ്യാപ്തിയെ ഒരുവിധമെങ്കിലും ഊഹിച്ചറിവാൻ നമ്മെ സഹായിക്കാതിരിക്കയില്ല.

ഭൂഗോളത്തിന്റെ ൬൦-മത്തേയും ൭൦-മത്തേയും ദക്ഷിണാക്ഷാംശങ്ങൾക്കും ൧൪൦-മത്തേയും ൧൪൫-മത്തേയും ദേശാന്തരങ്ങൾക്കും മദ്ധ്യേ, നാനൂറു നാഴിക നീളത്തിലും നൂററിരുപതു നാഴിക വീതിയിലും, സമുദ്രത്തിൽമുങ്ങിക്കിടക്കുന്ന മൺകുന്നിന്റെ ഭൂരിഭാഗവും ഇത്തരം പ്രാണികളുടെ മൃതശരീരങ്ങളാകുന്നു. തേംസ്, എൽബ്, ഷെൽട്ട്, ഇത്യാദി നദികളിലെ നേൎത്ത ചളിയിൽ ഏകദേശം മൂന്നിലൊരംശം ഈ അണുജീവികൾ തന്നെ. അമേരിക്കയിലെ കൊളംബിയാ നദിയിൽ ഈ അണുക്കളെക്കൊണ്ടു മാത്രം സഞ്ചയിക്കപ്പെട്ട അഞ്ഞൂറടി ഘനമുള്ളതായ ഒരു കളിമൺതട്ടുണ്ടത്രെ.

അന്തരിക്ഷത്തിൽ ഈ അണുക്രമിക-

ളുടെയും ഇതരസാധനങ്ങളുടേയും ബഹുലത, എറൻബർഗ് എന്ന വിദ്വാൻ സവിശേഷം പ്രത്യക്ഷപ്പെടുത്തീട്ടുണ്ട്. "രക്തമാരി" (Blood-rain) യെന്നു സാധാരണ പറയപ്പെടുന്നതും യൂറോപ്പുഖണ്ഡത്തിന്റെ ദക്ഷിണഭാഗങ്ങളിലും മററും ചിലപ്പോഴൊക്കെ ഉണ്ടാകാറുള്ളതുമായ ധൂളിവർഷങ്ങളിൽ, പരസ്പരഭിന്നങ്ങളായ നൂറിലധികം ജാതി "ശൃംഖലാണുക്ക"ളെ അദ്ദേഹം കണ്ടിരുന്നുവത്രെ. ക്രിസ്ത്വാബ്ദം 1846-ൽ ലയ്യൺസ് എന്ന സ്ഥലത്തുണ്ടായ ഒരു ധൂളിവർഷത്തിൽ വ്യാന്നരാററാത്തൽ ത്തൂക്കമുള്ള ഘനദ്രവ്യം അടങ്ങിയിരുന്നു പോൽ!

വെള്ളത്തുള്ളിയിലെ ജീവികൾ എന്ന് ആദ്യമായി കേൾക്കുമ്പോൾ, നമ്മുടെ നയനങ്ങൾക്കു പ്രായേണ അദൃശ്യങ്ങളായ ഈ അതിസൂക്ഷ്മാണുക്കൾ, മനുഷ്യനു വല്ല പ്രകാരത്തിലും പ്രയോജനമുള്ളവയാണെന്നോ, അല്ലെങ്കിൽ പ്രകൃതിയിൽ അവ വല്ല പ്രധാനപ്പെട്ട കാര്യങ്ങളും നിർവ്വഹിക്കുന്നുണ്ടെന്നോ, നമുക്കു തോന്നുവാനിടയില്ല. ദക്ഷിണമഹാസമുദ്രത്തെ അധിവസിക്കുന്ന അസംഖ്യങ്ങളായ ജീവജാലങ്ങളെല്ലാം മുഖ്യമായി ഉപജീവിക്കുന്നതു്, അവിടെ കണക്കില്ലാതെ ശേഖരപ്പെട്ടുകിടക്കുന്ന "ശൃംഖലാണുക്ക"ളെക്കൊണ്ടാണെന്നു ഡാക്ടർ ഹുക്കർ പറയുന്നുണ്ടു്.

സമുദ്രജന്തുക്കൾക്കു മാത്രമല്ല, ഈ അണുക്രിമികൾ ആഹാരമായിത്തീരുന്നതു്. ലാപ്ലൻഡു്, ഹങ്ഗറി എന്നീ രാജ്യങ്ങളിൽ ചിലേടങ്ങളിലും, ലോകത്തിന്റെ മററു ചില ഭാഗങ്ങളിലും, ക്ഷാമകാലങ്ങളിൽ ഇവ ഒരുതരം ഭക്ഷ്യപദാർത്ഥമായി ഭവിക്കുന്നുണ്ടു്. ജാവാ എന്ന ദ്വീപിൽ അണുജന്തുസമ്മിശ്രമായ "ടാനാ" (Tanah) എന്നൊരിനം മണ്ണു അത്യന്തം രുചിപ്രദമായ ഒരു ആഹാരസാധനമായി ഉപയോഗിക്കപ്പെട്ടുവരുന്നു.

"സുഷിരാണുക്കൾ" (Foraminiferae) അചേതനാവസ്ഥയിൽ ധാതുരൂപമായി ലോകത്തിന്റെ നാനാ ഭാഗങ്ങളിലും വിതരണം ചെയ്യപ്പെട്ടിരിക്കുന്നു! യൂറോപ്പു്, ഏഷ്യാ, ആഫ്രിക്കാ, അമേരിക്കാ എന്നീ ഭൂഖണ്ഡങ്ങളിലെ പർവ്വതപങ്ക്തികളോടുചേൎന്നു് അനേകം നാഴിക വിസ്താരത്തിൽ കിടക്കുന്ന കുമ്മായപ്പാറ (കഠിനീശില) കളുടേയും (Calcareaus Rocks), കെട്ടിടങ്ങൾക്കായി ഉപയോഗിക്കപ്പെടുന്ന കുമ്മായക്കല്ലുകളുടേയും ഗണ്യമായ ഒരംശം പ്രസ്തുത ജന്തുക്കളുടെ മൃതശരീരാവശിഷ്ടങ്ങളാണു്. ഈജിപ്തിലെ "പിറമിഡ്സ്" (Pyramids) എന്ന അതിസ്ഥൂലങ്ങളായ സൂച്യഗ്രസ്തംഭങ്ങളും "സ്ഫിൻക്സ്" (Sphinx) എന്ന ഭീമവിഗ്രഹവും കെട്ടിയിരിക്കുന്ന കല്ലുകളിൽ ഈ അണുപ്രാണികളുടെ ശരീരാവശേഷങ്ങൾ നിറഞ്ഞവയാകുന്നു.

ശാസ്ത്രീയദൃഷ്ട്യാ "ശൃംഖലാണുക്കൾ" "സുഷിരാണു" വർഗ്ഗത്തേക്കാൾ രസകരങ്ങളും അത്ഭുതകരങ്ങളുമാണു്. ഉഷ്ണകാലങ്ങളിലും നിലവെള്ളത്തിലും അവ വളരെ വർദ്ധിക്കുന്നു. ഒരു റാത്തൽ തൂക്കംവരുന്ന കൃമികളെ, നമുക്കു് അരമണിക്കൂറുകൊണ്ടു നിഷ്പ്രയാസം ശേഖരിക്കാർ കഴിയും, അങ്ങിനെ ശേഖരിക്കുന്ന ഓരോ ഗ്രെയിൻ (നെന്മണി) തൂക്കത്തിലും പത്തു കോടിയിൽ കുറയാത്ത അണുക്കൾ അടങ്ങിയിരിക്കയും ചെയ്യും.

നാം ശ്വസിക്കുന്നതും നമ്മെ ചുററിയിരിക്കുന്നതുമായ വായു നമ്മുടെ ആരോഗ്യത്തിനു ഹാനിയെ ചെയ്യുന്ന സസ്യജങ്ങ

ളൊ ധാതുജങ്ങളൊ ആയ സാധനങ്ങളു
ടെ സൂക്ഷ്മശകലങ്ങളാലും, വൃത്തികെട്ട ച
തുപ്പു നിലങ്ങളിലൊ പൊട്ടക്കിണറുകളി
ലൊ മററൊ ജനിച്ചു പെരുകീട്ടുള്ള അന
ന്തകോടി അണുക്രിമികളാലും സർവ്വദാ സം
പൂർണ്ണമായിരിക്കുന്നു. ഇതുകൾ വിഷമയമാ
ക്കിത്തീൎക്കുന്ന വായുവിനെ ശുദ്ധീകരിപ്പാ
നൊ, അതിൽ പെരുകി വളരുന്ന ഈ ജ
ന്തുവ്രാതത്തെ ഒന്നാകെ വിഴ്പ്പമട്ടിച്ചു
കൊന്നുകളുവാനൊ, അധികാരത്തിനാക
ട്ടെ, ധനത്തിനാകട്ടെ, ശാസ്ത്രത്തിനാകട്ടെ
നാളിതുവരെ കഴിഞ്ഞിട്ടില്ല. കൊടുങ്കാററി
ന്റെ സർവ്വധ്വംസനപ്രകൃതിക്കൊ, ഇടിമി
ന്നലിന്റെ തീവ്രശക്തിക്കൊ, രസതന്ത്ര
ജ്ഞന്റെ തന്ത്രങ്ങൾക്കൊ, ഈ വിഷകന്നി
കകളെ വായുമണ്ഡലത്തിൽ നിന്നു ബഹി
ഷ്കരിക്കുന്നതിനൊ, ഈ അണുജന്തുക്ക
ളെ ഉന്മൂലനം ചെയ്യുന്നതിനൊ സാധിക്കു
മെന്നും തോന്നുന്നില്ല.

നെടുമങ്ങാട്

നാം മലകളിലൊ, മൈതാനങ്ങളി
ലൊ, മരുഭൂമികളിലോ, നദീതീരങ്ങളിലോ,
പർവ്വതശൃംഗങ്ങളിലൊ, പാറക്കുന്നുകളി
ലൊ,— എവിടെത്തന്നെ ആയിരു
ന്നാലും, ഉണ്ണുകയൊ, ഉറങ്ങുകയൊ, ഇരി
ക്കുകയൊ, നടക്കുകയൊ, ഓടുകയൊ, ചാ
ടുകയൊ, കളിക്കുകയൊ, സംസാരിക്കയൊ,
ചിരിക്കുകയൊ, കരകയൊ,— എന്തുതന്നെ
ചെയ്യുമ്പോഴും, വായുവിൽ സമ്മിളിതമാ
യിരിക്കുന്ന ഈ വിഷാണുക്കളെ ശ്വസിക്കാ
തിരിക്കുന്നതിനൊ, നമ്മുടെ ഉള്ളിലും, പു
റത്തും, നാലുപാടും കൂട്ടംകൂടി ഇഴഞ്ഞുകൊ
ണ്ടൊ, തിരിഞ്ഞുകൊണ്ടൊ, മറിഞ്ഞുകൊ
ണ്ടൊ, കുതിച്ചുകൊണ്ടൊ, ഉരുണ്ടുകൊ
ണ്ടൊ, തുള്ളിക്കൊണ്ടൊ ഇരിക്കുന്ന അത്യ
ന്മേഷികളായ ഈ സൂക്ഷ്മവിഗ്രഹികളുടെ
ബാധയിൽ നിന്നു ഒഴിഞ്ഞിരിക്കുന്നതി
നൊ, നമുക്ക് ഒരു വിധത്തിലും സാധിക്കു
യില്ലെന്നുള്ളതു നിർവ്വിവാദമാകുന്നു.

പി. വേലുപ്പിള്ള.

## അഹിംസ.

കട്ടുറുമ്പൊ കൊത്തു കീച്ചു, പക്കി, മ-
ണ്ണട്ട, വിട്ടിലിതി സാധു ജീവിയേ
കുട്ടിനാളിൽ നിഹനിപ്പതെത്രയും
കഷ്ടമാണറിക കൊച്ചുകുട്ടരേ!
നാക്കെടുക്ക വഹിയാത്ത ജീവികൾ—,
ക്കാക്കമുണ്ടുടയ പൊന്നുതമ്പുരാൻ
നാവുള്ളും നരരുമൊന്നു പോലെയാ-
ണോൎക്ക രണ്ടു മൊരുവന്റെ സൃഷ്ടികൾ.
അല്പജീവിയെ വധിച്ചു നാം ക്രമാ-
ലല്പശഃ പരിചയിച്ചു, നിർദ്ദയം

നൽപശുക്കളജ മെന്നവമററയും
കൊല്ലൊടേ കഥ കഴിച്ചശിച്ചിടും.
സൂപ്പുവച്ചു ചെറുകുക്കുടങ്ങളേ
സാപ്പിടുന്നിഹ തടിക്കുവാൻ നരൻ
മേൽപ്രകാരമപരം മഹാമൃഗം
സാപ്പിടുന്നു തടിയന്റെ വിഗ്രഹം.
തുല്യസൃഷ്ടികളിൽ വേണമെപ്പൊഴും
നല്ലപോലെ ദയയുള്ളിലേവനും
കൊല്ലുവാനുമൊരു സാധു ജന്തുവേ
തല്ലുവാനുമിട വന്നു പോകൊലാ

കീരം, പാവൽ, ചുരം, ചുണ്ടയിത്തരം
ഭൂരിസസ്യത്തിയുണ്ടു ഭൂമിയിൽ
തോമനെന്തു സുലഭതപഹാനി,യെ-
ന്നോണോം മനസി മാംസഭോജികൾ.

നെല്ലു പുല്ലുകൾ കൊടുത്തു വേണ്ട പോ-
ലുല്ലസിച്ചിഹ വളർത്തി വിട്ടു താൻ
നല്ല കോഴി പുനരാടി വറ്റയേ
കൊല്ലുവാൻ നരനരച്ചതെങ്ങിനെ?

നാം വിളിക്കുമളവിങ്ങടുത്തിടും,
നാം വെറുക്കുമളവോടി മണ്ടിടും;
ഹാ! വിധേയതരമായ ജീവിയേ
നാം വധിപ്പതു കടുത്ത പാതകം.

—മൂല്ലൂർ എസ്. പത്മനാഭപ്പണിക്കർ.

## കായംകുളം കൊച്ചുണ്ണി.

### അധ്യായം ൨.

കായംകുളംകൊച്ചുണ്ണിയെ പോലീസ്സേനാനായകനായ തൃവിക്രമൻതമ്പി പിടിച്ചു ബന്ധിച്ചുവെന്നും; അയാളെ ഒരു കൂട്ടിനുള്ളിലാക്കി തിരുമുൽക്കാഴ്ചയായി കൊട്ടാരക്കരെ രാജസന്നിധിയിലേക്കു അയച്ചുവെന്നും, ഉള്ള വർത്തമാനം അതിരാവിലേ, കാട്ടുതീപോലെ വേഗത്തിൽ പരിപ്പരന്നു. ജനങ്ങൾ കൂട്ടംകൂട്ടമായി ചേർന്നു കൊല്ലത്തുനിന്നു ൧൨ മൈൽ ദൂരെയുള്ള കൊട്ടാരക്കരയ്ക്കു പുറപ്പെട്ടു തുടങ്ങി. അവർക്കു ഇന്നേദിവസം ഒരു ഉത്സവംകാണ്മാൻ പോകുമ്പോൾ തോന്നുന്ന ഉത്സാഹം തോന്നിയിരുന്നു. അതു കൊച്ചുണ്ണിയോടുള്ള ദ്വേഷംകൊണ്ടല്ലാ; അയാളെ കാണ്മാനുള്ള മോഹംകൊണ്ടാണ്.

കൊച്ചുണ്ണിയുടെ ജേതാവായി തീർന്ന തൃവിക്രമൻതമ്പി അതിരാവിലെ പോലീസ്സ്റ്റേഷനിൽ എത്തി. പോലീസുകാരെ അണി നിരത്തി ഡ്റിൽചെയ്യിച്ചു പട്ടാളമട്ടിൽ കൊട്ടാരക്കരയ്ക്കു നടത്തിക്കൊണ്ടു പോകമെന്നാണ് ആളുകൾ കേട്ടത്. ഇന്നലെ തമ്പിയെ സൽക്കരിച്ചതുപോലെ ഒരു സൽക്കാരത്തിനും ഇനി പോലീസുകാർ ഒരുങ്ങുകയില്ല. രണ്ടു മണിക്കൂറോളം തൂങ്ങിക്കിടന്നാടിയ കപ്പടാ പാച്ചുപിള്ള മുക്തനായ ഉടനെ തന്നെ തന്റെ സങ്കടങ്ങളെ കാര്യക്കാരെ അറിയിച്ചു. കാര്യക്കാർക്കു ഈ ശിക്ഷ കുറെ കഠിനമെന്നു തോന്നിയെങ്കിലും, ഒരു ശിക്ഷയും ഒരു കാലത്തും ഏല്ക്കാതെ മദിച്ചുവളർന്നിരുന്ന കാവൽപിള്ളമാരിൽ ഒരാൾക്കു ഇങ്ങിനെ കിട്ടിയതിൽ അനുകമ്പ തോന്നിയില്ല. കാര്യക്കാരുടെ വീട്ടിലേക്കുള്ള യാത്രയിൽ വഴിക്കുവച്ചു കപ്പടാ പാച്ചുപിള്ള കണ്ടവരോടെല്ലാം തന്റെ ദുരദൃഷ്ടത്തേയും തമ്പിയുടെ നിർദ്ദയത്വത്തേയും പററി പ്രസംഗിക്കുകയുണ്ടായി.

കാലത്തെ തമ്പി സ്റ്റേഷനിൽ എത്തിയ വിവരം അകത്തുണ്ടായിരുന്ന പേിള്ളയണ്ണന്മാർ അറിഞ്ഞില്ല. അവർ തലേനാൾ

രാത്രിയിലെ സംഭവങ്ങളെപ്പററി വർണ്ണിച്ചു തീർന്നിട്ട് തീകാച്ചുകയായിരുന്നു. ഒരു വലിയ തീക്കുണ്ഡത്തിന്റെ ഒരു വശത്ത് കൊട്ടാരക്കര കൊച്ചുകുഞ്ഞുപിള്ള ഒരു 'ശൃംഗാരകൌമുദി' പുസ്തകത്തിൽ നിന്ന് ഒരു ശ്ലോകം കാണാതെ പഠിക്കുകയായിരുന്നു. ബാലകിട്ടുണ്ണപിള്ളയും രാമൻപിള്ളയും തമ്പിയുടെ ക്രൂരതയെപ്പററി അത്ഭുതപ്പെട്ട് നൂററിയെട്ടു നരകങ്ങളിൽ ഏതിലാണു അയാൾ ചെന്നു പതിക്കുന്നതെന്നുള്ള തർക്കം തീർക്കുകയായിരുന്നു. ഇവരോടെല്ലാം സന്ദർഭോചിതം അഭിപ്രായങ്ങൾ പറഞ്ഞും അടുത്ത അവസരങ്ങളിലെല്ലാം തന്റെ വിലയേറിയ നീതിസാരപാഠമാലയിലെ ചില ഭാഗങ്ങൾ ചൊല്ലി കേൾപ്പിച്ചും, വക്കം വേലുപ്പിള്ള അജ്ഞാനാന്ധകാരം നീക്കുകയായിരുന്നു.

* * * * *

'ഭാഗ്യവശാൽ'— (എന്നാണു കാവൽപിള്ളമാർ ഈ കവിയുടെ കവനം മുടങ്ങുന്ന അവസരമെല്ലാം പറയുക പതിവ്)— അവരുടെ തലേരാത്രി വന്നുചേർന്ന നായകൻ ത്രിവിക്രമൻതമ്പി അപ്പോഴേക്കു പോലീസുകാരുടെ മുൻപിൽ ഹാജരായി;— (ഇപ്പോൾ 'ഭാഗ്യവശാൽ' എന്നല്ലാം പോലീസുകാർക്കു തോന്നിയതെന്നു കൂടെ ഇവിടെ പറയണം.)— വേലുപ്പിള്ളയുടെ നീതിസാരം ക്ഷമാപഠനത്തിനു പോയി. അയാളുടെ നാവിൽ കളിയാടാൻ വന്നുചേർന്ന സരസ്വതി, ചപലസ്ത്രീയായതു കൊണ്ടായിരിക്കാം, ഈ ദുർഘടഘട്ടത്തിൽ അയാളെ വിട്ട് ഓടി ഒളിച്ചു. തുറന്ന വായോടും ഉണ്ണിച്ച തലച്ചോറോടും മഞ്ഞളിച്ച മുഖത്തോടും കൂടി, വേലുപ്പിള്ള തമ്പിയുടെ മുൻപിൽ നിന്നിരുന്നതു കണ്ടാൽ, ആർക്കും അനുകമ്പ തോന്നും. ആ നിരർത്ഥസ്തോഭത്തിന്ന് സമയമോ മനസ്സോ സൌകര്യമോ അയാളുടെ കൂട്ടുകാർക്കില്ലായിരുന്നു. ശ്രീവരാഹം ബാലകിട്ടുണ്ണപിള്ള തമ്പിയുടെ മുഖത്തു നോക്കി, ദക്ഷയാഗത്തിലെ വീരഭദ്രന്റെ രൂപം ആപാദചൂഡം ധ്യാനിച്ചു മതിമറന്നു നിന്നു. രാമൻപിള്ളക്ക് ഏററുമാനൂർ തേവരെ എത്ര തേടിയിട്ടും മനസ്സിൽ പതിയായ്കയാൽ "ശംകരധ്യാനപ്രകാരം ഗ്രഥിക്കണീതിങ്കാംകലാഞ്ചിതം" എന്നിത്യാദി ധ്യാനസ്തോത്രങ്ങൾ ഓർമ്മിക്കുവാൻ ശ്രമിച്ചുവെങ്കിലും, തമ്പിയുടെ രൂപമല്ലാതെ മററൊന്നും മനസ്സിൽ സ്ഥലംപിടിച്ചില്ല. കല്പടാപാച്ചുപിള്ള ഓല (ചിന്തം) വരയ്ക്കാതെ പള്ളിയിൽ ചെന്നതിന്ന് ആദ്യശിക്ഷ ഏററുകഴിഞ്ഞ എഴുത്തുപിള്ളേരെപ്പോലെ, കുററം ഏററുപറഞ്ഞും, എന്നാൽ ശിക്ഷ ഇനിയും ഉണ്ടാകരുതേ എന്ന് അപേക്ഷിച്ചും നില്ക്കുകയായിരുന്നെന്നു തോന്നിച്ചു. കൊട്ടാരക്കര കൊച്ചുകുഞ്ഞുപിള്ള 'ശൃംഗാരകൌമുദി'യെ തീക്കുണ്ഡത്തിനകത്ത്, ഇതിനിടയിൽ നിക്ഷേപിച്ചതു തമ്പി കണ്ടുവോ എന്ന് സംശയമുണ്ടാകയാൽ, കാച്ചിയ പാലിൽ കൈ ഇട്ടു പാട വാരി തിന്നാൻ ശ്രമിച്ച പൈതലിനെ പോലെ, ഒരു കൈ കളിക്കാൻ ശ്രമിച്ചതിൽ ആ ശ്രമംകൊണ്ടു തന്നെ വസ്തുത എല്ലാവരും ഗ്രഹിച്ചുവെന്ന് ഭയപ്പെട്ടു നിന്നു.

* * * * *

'അഡിഷ്ണാർറ്' ആമ്യൻ കൊച്ചുണ്ണിത്താൻ ആദ്യമായി തമ്പിയെ 'സലാം' ചെയ്തു. അതു ഒരുവിധം പട്ടാളമട്ടിൽ ആയിരുന്നുവെങ്കിലും, അയാളുടെ അനുചരന്മാർ 'കൂട്ടമാന്നിസലാം' പോട്ടതു് വെറും അലംകോലമായിട്ടായിരുന്നു. തമ്പി ഈ ഗോ

ല്ലികളെ ഗൌനിക്കാതെ ആമ്യനറയിൽ കടന്നിരുന്ന് പോലീസുകാരെ വിളിച്ച് 'ഉത്തരവ്' കൊടുത്തു. ആമ്യൻ കൊച്ചുണ്ണിത്താനും, പോലീസുകാരിൽ പത്തുപേരും, ഉടൻതന്നെ, വാളും പരിചയും ധരിച്ച്, 'പോലീസ്-ഡ്രെസ്സിൽ' കവാത്തു മുറയ്ക്കു കാര്യക്കാരുടെ വണ്ടിയോടൊന്നിച്ച് കൊട്ടാരക്കരയ്ക്കു കാൽനടയായി പോകണമെന്ന് ആജ്ഞാപിച്ചു. ബാക്കിയുള്ളവരിൽ രണ്ടു പേർ, ഒരു വലിയ (വീക്കൻ) ചെണ്ടയുമായി, കൊല്ലത്തും അഞ്ചു മൈലിനകത്തുള്ള സ്ഥലങ്ങളിലും കൊച്ചുണ്ണിയെ ബന്ധിച്ചയച്ച കഥ പരസ്യം ചെയ്യണമെന്നും, ഒരാൾ പോലീസ് സ്റ്റേഷനിൽ തന്നെ 'ഗാർഡ്' നിൽക്കണമെന്നും, മററും ഏർപ്പാടുകൾ ചെയ്തിട്ട്, കൊട്ടാരക്കരയ്ക്കു പോകാൻ തയാറായി നിൽക്കുന്നതിന് ആജ്ഞാപിക്കപ്പെട്ട പോലീസുകാരെ അല്പനേരം ഡ്രിൽ ചെയ്യിച്ചു. ഈ പുതിയ കൂത്ത് കാവൽപ്പിള്ളമാർക്കു തീരെ രസിക്കാത്ത ഒന്നായിരുന്നുവെങ്കിലും, പോലീസുകാർ അതിനെ വിനയപൂർവ്വം അനുവർത്തിച്ചു. ഡ്രിൽ തീരാറായപ്പോഴേക്കും, കോട്ടൂർ കാര്യക്കാരുടെ വില്ലാശിപായി ഓടി എത്തി, "കാര്യക്കാരങ്ങുന്ന് വണ്ടിയിൽ റോഡ്ഡിൽ നിൽക്കുന്നു. കാവൽപിള്ളയണ്ണന്മാർ വേഗം വരാൻ ഉത്തരവായിരിക്കുന്നു"— എന്നു തമ്പിയോടു പറഞ്ഞു. വില്ലാശിപായി കാര്യക്കാരുടെ ആളായതുകൊണ്ടു ഈ വർത്തമാനം വേണ്ടിടത്തോളം വണക്കത്തോടുകൂടിയല്ലാ പറഞ്ഞത്. പോലീസുസേനാനാഥന് ഇതു തീരെ പിടിച്ചില്ല. അതിനു ശിക്ഷയായി, അയാളെ ചളുപ്പിൽ കൊണ്ടു നിറുത്തി വളരെ ക്ലേശപ്പെടുത്തി.

ചളുപ്പിൽനിന്നു മുകളിൽ കയറുവാൻ അനുവാദം കിട്ടിയ ഉടനെ, വില്ലാശിപായി കോട്ടൂർക്കാര്യക്കാരുടെ അടുക്കലേക്കു ഓടിപ്പോയി. അപ്പോഴേക്കും കാര്യക്കാർ വണ്ടി വിട്ടു പുറപ്പെട്ടു കഴിഞ്ഞു. ക്രൂരന്മാരായ രണ്ടു കാളകളെ പൂട്ടിയിരുന്ന വില്ലുവെച്ച വണ്ടിയായിരുന്നു അദ്ദേഹം ഉപയോഗിച്ചിരുന്നത്. കാളകൾ നല്ല ഓട്ടക്കാരായിരുന്നു. പോലീസുകാർ വണ്ടിയുടെ പിറകേ ഓടിത്തുടങ്ങി. അവരുടെ പിറകേ "പൊന്നങ്ങത്തെ നിൽക്കണേ. എന്നെ ആ കാവൽപിള്ളമാരുടെ എജമാനൻ കൊല്ലാറാക്കിയേ" എന്നു കൂകിവിളിച്ചുംകൊണ്ടു വില്ലാശിപായിയും. ഒരു കാൽ മൈൽ ദൂരം വരെ വണ്ടിയിൽ ഇരുന്നവർ വില്ലാശിപായിയെ കണ്ടില്ല. സന്ദർഭവശാൽ കുഞ്ഞുലക്ഷ്മിയമ്മ തിരിഞ്ഞുനോക്കിയപ്പോൾ, പോലീസുകാരുടെ പിന്നാലെ ഓടിച്ചെന്നിരുന്ന അയാളെ കണ്ടു. അവളുടെ അപേക്ഷപ്രകാരം വണ്ടി നിർത്തി. വില്ലാശിപായി ഓടി അണഞ്ഞ് വണ്ടിയുടെ അടുക്കൽ എത്തി, കരഞ്ഞുംകൊണ്ടു, നടന്ന സംഗതികൾ, തന്റെ നിന്ദാസൂചകമായ നടപടിയെ ഒഴിച്ച്, മുഴുവൻ കാര്യക്കാരെ ബോധിപ്പിച്ചു. കുഞ്ഞുലക്ഷ്മിയമ്മയ്ക്കു തമ്പിയെ പററി കഠിനമായ പുഛം തോന്നി. കാര്യക്കാർക്കു 'തമ്പിയായതുകൊണ്ട് ക്ഷമിക്കുകയേ തരമുള്ളല്ലോ' എന്നു തോന്നി. പോലീസുകാർക്കു തങ്ങളുടെ ക്രൂരനായ നായകന്റെ 'തൊപ്പി മലത്തുവാൻ ഇതു മതിയാകുമോ' എന്ന ശങ്കകൊണ്ടു വ്യസനം തോന്നി. വില്ലാശിപായിക്കു തന്റെ വേഷം മാറാൻ അനുവാദം കിട്ടുന്നതിനു മുമ്പ്, തമ്പിയെ വേലയിൽനിന്നു തൊലയ്ക്കുവാൻ ഉത്തരവുണ്ടാകുമോ എന്നുള്ളതു സംശയമായിരുന്നെന്നും തോന്നി. കാര്യ

ക്കാർ ഏതായാലും ഒന്നും പറഞ്ഞില്ല. കുഞ്ഞുലക്ഷ്മി അമ്മ ഒന്നു നിശ്വസിച്ചു. പോലിസുകാർ അന്യോന്യം നോക്കി കീഴ്പ്പെട്ടു ദൃഷ്ടിയായി നിന്നു. നേരം അപ്പോഴേക്കു രാവിലെ ഏഴര മണിയായിരുന്നു; ൯-മണിയോടുകൂടി കൊട്ടാരക്കര എത്തേണ്ടിയിരുന്നതിനാൽ, വണ്ടി വിട്ടു. വില്ലാംശിപായിയുടെ കോമാളിവേഷം കൊണ്ടുള്ള ബഹളത്തിനിടയിൽ, വണ്ടി കൊട്ടാരക്കരയ്ക്കു ഓടിപ്പോകയും ചെയ്തു.

—എസ്. എസ്. കുറുപ്പ്.

## പോഷിണീഭാഷണം

ഭൂമിയിൽ അത്യുഷ്ണമായ പ്രദേശം, പേർഷ്യയുടെ തെക്കുപടിഞ്ഞാറ്, ഉൾക്കടലിന്റെ കരയിൽ കിടക്കുന്നു. ജൂലൈ, ആഗസ്റ്റ് മാസങ്ങളിൽ, അവിടെ ഉഷ്ണമാപിനിപ്രകാരം, ൧൪൦- ഡിഗ്രിയിൽ കുറയാതെയും, ചിലപ്പോൾ ൧൫൭- ഡിഗ്രിവരെയും ഉഷ്ണമുണ്ടായിരുന്നതായി കണ്ടിരിക്കുന്നു.

* *

പാലസ്റ്റൈനിലുള്ള 'ഡെഡ് സീ' എന്ന വൻകായലിന്റെ ജലനിരപ്പ്, മെഡിററേനിയൻ സമുദ്രനിരപ്പിലും ൧൩൦൦-അടി താഴ്ന്നിട്ടാണ്. നാല്പത്തേഴുനാഴിക നീളവും ഒമ്പതു നാഴിക വീതിയുമുള്ള ഈ വൻകായലിലെ വെള്ളം, മത്സ്യങ്ങൾക്കു ജീവിക്കാൻ കഴിയാത്തവിധത്തിൽ അത്രവളരെ 'ഉപ്പിന്റെ കൈപ്പു'ള്ളതാണ്. അത്ലാന്തിക് സമുദ്രത്തിൽ നിന്ന് ഒരു ടൺ ഭാരം വെള്ളമെടുത്തു വററിച്ചാൽ, മുപ്പത്തിയൊന്നു റാത്തൽ ഉപ്പു കിട്ടും; ഡെഡ് സീയിൽ നിന്നാണെങ്കിൽ, നൂററി എമ്പത്തേഴു റാത്തലും കിട്ടും: ഇത്രയേറെ 'കൊഴുത്ത'താണ് ഇതിലെ വെള്ളം. മനുഷ്യൻ ഈ കായലിൽ വീണാൽ, മുങ്ങിപ്പോകയില്ലെന്നു പ്രസിദ്ധം.

* *

ഉത്തരഇന്ത്യയിലെ Taxila തക്ഷശില എന്ന പ്രാചീനനഗരത്തിൽ മണ്ണിനടിയിൽനിന്നു ഈയിടയ്ക്കു ബുദ്ധദേവന്റെ സ്മാരകമായ ഒരു പെട്ടി കണ്ടെടുത്തിരിക്കുന്നു. അതിനുള്ളിൽ ബുദ്ധന്റെ അസ്ഥിക്കഷണങ്ങളാണ് അടക്കീട്ടുള്ളത്. ഇത്തരം പെട്ടികൾ നേപാളത്തിനു സമീപത്തും പെഷവാറിലും ഓരോന്നു കുറെ മുമ്പു കണ്ടെടുത്തിരുന്നു. ബുദ്ധശിഷ്യന്മാർ ബുദ്ധന്റെ അസ്ഥികളെ പലേടങ്ങളിലും സ്ഥാപിച്ചിട്ടുണ്ടെന്ന ഐതിഹ്യത്തിനു ഇതൊരു തെളിവാണല്ലോ.

* *

അമേരിക്കയിൽ മഹാപാഠശാലകളിലെ പഠിപ്പു കഴിഞ്ഞു വരുന്ന യുവതികളുടെ എണ്ണം വളരെ പെരുകിയിരിക്കുന്നു; ഇവക്കു കാലക്ഷേപത്തിന്ന് ഒരു പണി കിട്ടുവാനും ഞെരുക്കമായിരിക്കുന്നു. പുസ്തകങ്ങൾ പ്രസിദ്ധീകരിക്കയും വില്ക്കയും ചെയ്യുന്ന തൊഴിലുകളിൽ പ്രവേശിക്കയാണ് ഉത്തമമെന്ന് ഒരു മാസികഗ്രന്ഥത്തിൽ അഭി

പ്രായപ്പെട്ടുകാണുന്നു.

* *

ബുദ്ധാവതാരകാലത്തിനിടയ്ക്ക് യവന(ഗ്രീക്ക്) തത്വജ്ഞാനിയായ പൈതാഗൊറസ് ഇന്ത്യയിൽ വരുകയും, ഇവിടത്തെ വേദാന്താദിപുരാതനസമ്പത്തിന്റെ ശകലങ്ങൾ ഗ്രീസിലെക്കു കൊണ്ടുപോകയും ചെയ്തിരുന്നുവെന്നും; ആ കാലഘട്ടത്തിൽ തന്നെയായിരുന്നു പാരസീകന്മാർ ഇന്ത്യയിലെക്ക് വന്നതെന്നും, പറയപ്പെട്ടിരിക്കുന്നു.

* *

ഇംഗ്ലാണ്ടിൽ, അച്ചടിക്കടലാസ് കിട്ടുവാൻ പ്രയാസമായിത്തീരുകയാൽ പല പത്രങ്ങളും വൈഷമ്യത്തിലായിട്ടുണ്ടെന്നു പ്രസിദ്ധമാണല്ലൊ. ഇതാ ഇപ്പോൾ, ഒരു നൂറുകൊല്ലത്തോളമായി നടന്നുവരുന്ന 'മഞ്ചെസ്റ്റർ ക്കൂറിയർ' ഈ വൈഷമ്യത്താൽ നിറുത്തിക്കളയുവാൻ തീച്ചയാക്കിയിരിക്കുന്നു. പ്രതിവാരം പുറപ്പെട്ടുകൊണ്ടിരുന്ന 'അത്തീനിയം' ഇപ്പോൾ മാസികയാക്കുകയും ചെയ്തിരിക്കുന്നു. അവിടെ ഇങ്ങിനെയാണ് പത്രങ്ങളുടെ സ്ഥിതി. എന്നാൽ അവിടെനിന്നു അച്ചടിക്കടലാസ് കിട്ടേണ്ടുന്ന മലയാളക്കരയിൽ പുതിയ പത്രങ്ങളുടെയും മാസികകളുടെയും പുറപ്പാട് ഇനിയും അവസാനിച്ചിട്ടില്ല. ഞങ്ങൾ കഴിഞ്ഞ ലക്കത്തിൽ സൂചിപ്പിച്ച 'സമുദായദീപിക'യും 'കൈരളി'യും പുറപ്പെട്ടു. പുതിയതായി, തിരുവനന്തപുരത്തുനിന്നു ഒരു 'ഭാരതകേസരി' പത്രവും, കൊല്ലത്തുനിന്നു 'വനിതാരത്നം' 'സാരസ്വതൻ' എന്ന മാസികകളും, ആലപ്പുഴെനിന്നു ഒരു പത്രവും പുറപ്പെടുന്നു പോൽ!

* *

സാഹിത്യത്തിന്റെ നന്മ എന്തിനെ ആശ്രയിക്കുന്നു? മിസ്റ്റർ ആർനാൾഡ് ബെന്നെററ് എന്ന ഗ്രന്ഥകത്താവു ഗ്രന്ഥനിമ്മാണത്തെപ്പററി എഴുതിയ ഒരു പുസ്തകത്തിൽ ഇങ്ങിനെ പറയുന്നു: "ഒന്നാംതരം കല്പിതകഥാഗ്രന്ഥങ്ങളെല്ലാം ഗ്രന്ഥകത്താവിന്റെ സ്വന്തം ജീവിതചരിതം കൂടി കലന്നതാകുന്നു, ആയിരിക്കയും വേണം." ഈ ഗ്രന്ഥത്തെ വിമശിക്കുന്നൊരു ഉപന്യാസകാരൻ പറയുന്നതാവിതു്:— "ലോകത്തെ നല്ലവണ്ണം പ്രേക്ഷിച്ചറിക ശീലമുള്ള യാതൊരു ഗ്രന്ഥകാരനും ഒരിക്കലും ആക്ഷേപയോഗ്യമായുള്ള ഗ്രന്ഥമെഴുതീട്ടില്ലെന്നു പറയുന്നതു അതിശയോക്തമാകയില്ല. ശരിയായ പ്രേക്ഷണം തന്നെയാണ് സാഹിത്യത്തിന്റെ ഉരകല്ല്. പരസ്പരബന്ധമില്ലാത്ത സംഗതികളെ പ്രേക്ഷിക്കുക എന്നല്ലാ ഇതിന്റെ അത്ഥം. ശില്പകലാകുശലന്മാർ ലോകത്തിന്റെ ബാഹ്യചേഷ്ടകളെ മാത്രമല്ല, ഓരോരോ വസ്തുക്കൾ തമ്മിലുള്ള ചേച്ച, സാദൃശ്യം, അന്വയം, ജന്യജനകാദിബന്ധങ്ങൾ എന്നിതുകളെയും കണ്ടറിയുന്നവരാകുന്നു. ഒരു കാവ്യത്തിലെ ഏതൊരുഭാവനയും പ്രേക്ഷയുടെ പ്രതിബിംബമാകുന്നു."

* *

മലയാളികളുടെയിടയിൽ, പുരുഷന്മാർ കാതുകുത്തലും, കടുക്കൻ ഇടലും മറഞ്ഞുതുടങ്ങീട്ടു കാലം കുറെയായി. വജ്രകുണ്ഡലങ്ങൾ ധരിച്ചുവരുന്ന ഒരുവനെ കണ്ടാൽ, പരിഷ്കാരികൾ ചിരിക്കുന്നു. ഈ പരിഷ്കാരത്തിനു മാതൃകകളായിരിക്കുന്ന പാശ്ചാത്യന്മാരും ഒരുകാലത്തു കുണ്ഡലധാരികളായിരുന്നു എന്നു് പ്രസ്താവിച്ചുകാണുന്നുണ്ടു്. ക്രിസ്ത്യാനികളുടെ പഴയനിയമത്തി

ലും കർണ്ണാഭരണങ്ങളെപ്പററി പറയുന്നുണ്ട പോൽ. ഇംഗ്ലണ്ടിൽ ൧൬-ാം നൂററാണ്ടിനിടയ്ക്കു പുരുഷന്മാർ കുണ്ഡലം ധരിക്കാറുണ്ടായിരുന്നതിനെക്കുറിച്ചു ഗ്രന്ഥകാരന്മാർ പറഞ്ഞിട്ടുണ്ട്. എലിസബത്ത് രാജ്ഞിയുടെ സേവകന്മാരിലൊരാളായ സർ വാൾട്ടർറാലി കൊട്ടാരത്തിൽ പോവുമ്പോൾ, കാതിൽ മാത്രമല്ല, ചെരിപ്പിൽ കൂടിയും വളരെ വിലപിടിച്ച രത്നങ്ങൾ ധരിക്ക പതിവായിരുന്നു. ഷേക്സ്പീയർകവിയുടെ കാതുകളിൽ കുണ്ഡലങ്ങൾ ഉണ്ടായിരുന്നതായി ചിത്രത്തിൽ കാണുന്നുണ്ടല്ലൊ. റോമന്മാരുടെയിടയിൽ വക്കീലന്മാർ എത്രവൽ വാങ്ങിട്ടെങ്കിലും മോതിരം ധരിച്ചിട്ടേ വല്ല കേസിനായും ജഡ്ജിമാരുടെ മുമ്പിൽ പോയിരുന്നുള്ളു.

* *

ഇന്ത്യാചരിത്രം വായിച്ചിട്ടുള്ളവർ കല്ക്കത്തയിലെ 'ഇരുട്ടറ' യെപ്പററി ഓർമ്മിക്കുന്നുണ്ടാവും. ക്രിസ്ത്വാബ്ദം ൧൭൫൬ ജൂൺ ൨൦-ാം- രാത്രിയിൽ, നവാബ് സുരാജദൌല, ൧൪൬ ഇംഗ്ലീഷ്കാരെ ഒരു ചെറിയ ഇരുട്ടറയിൽ ഞെക്കി ഞെരുക്കിക്കയററി തടവിലിട്ടു എന്നും; പിറേറന്ന് ൨൩-പേർ മാത്രം ജീവനോടെ പുറമെ വന്നുവെന്നും മററും ചരിത്രപുസ്തകങ്ങളിൽ വിസ്തരിച്ചിട്ടുണ്ട്. ഇതു കേവലം വ്യാജമായ കഥയാണെന്ന് ഈയിട ഊർജ്ജിതമായ വാദം നടന്നിരിക്കുന്നു. മേല്പടി കാളഗർത്തസംഭവത്തിൽ നായകനായി നിന്നിരുന്ന ഹാൾവെൽ ആത്മപ്രശംസയ്ക്കായി ഇങ്ങിനെ കള്ളമെഴുതിപ്പരത്തിയതാണു പോൽ. അക്കാലത്തെ മററുള്ള ചരിത്രകഥകന്മാർ ഈ സംഭവത്തെപ്പററി പറയുന്നില്ല. ഈസ്റ്റിന്ത്യാകമ്പനിയുടെ റിക്കാർട്ടുകളിലും അങ്ങിനെ ഒരു ഭയങ്കരസംഭവം രേഖപ്പെടുത്തീട്ടില്ല. നവാബ്, ഇംഗ്ലീഷുകാരുടെ ധനം കൈക്കലാക്കാൻ ശ്രമിച്ചതിൽ അവർ വഴിപ്പെടായ്കകൊണ്ട്, ഹാൾവെൽ ഉൾപ്പെടെ എട്ടൊമ്പതുപേരെ തൽകാലം ബന്ധനത്തിലാക്കി; തടവുമുറി ചെറുതായിരുന്നതിനാൽ തടവുകാർക്കു കഷ്ടപ്പാടുണ്ടായി: ഇങ്ങിനെയാണ് വാസ്തവകഥ.

* *

രാജശ്രീ പ്രൊഫെസ്സർ ഏ. ആർ. രാജരാജവർമ്മ, എമ്. എ. കോയിത്തമ്പുരാൻ അവർകൾ സംസ്കൃതത്തിൽനിന്നു തർജ്ജമ ചെയ്തിട്ടുള്ള പദ്യകൃതികളെ സാധാരണ ആരും മണിപ്രവാളകൃതികളുടെ ശേഖരത്തിൽ ഗണിക്കാറില്ല. അദ്ദേഹം തന്നെയും, അവയെ മലയാളകൃതികളായിട്ടേ രചിച്ചിട്ടും ഗണിച്ചിട്ടും ഉള്ളു. എന്നാലും, അദ്ദേഹത്തിന്റെ 'മാളവികാഗ്നിമിത്രം' തർജ്ജമയെ വിമർശിക്കുന്നതിനിടയിൽ, 'കേരളസഞ്ചാരി'യുടെ ഗ്രന്ഥനിരൂപകൻ ഇങ്ങിനെ ആക്ഷേപം ചെയ്തിരിക്കുന്നു:— "അവിടത്തെ മണിപ്രവാളം ചിലപ്പോൾ മണിയും കാചവും ചേർത്തപോലെയോ രത്നവും പിച്ചളയും ചേർത്തപോലെയോ ആയിപ്പോവുന്നു"— മലയാളഭാഷയിൽ എഴുതിക്കാണുന്ന പദ്യമെല്ലാം മണിപ്രവാളജാതിയാണെന്നായിരിക്കുമോ, ഈ നിരൂപകന്റെ വിചാരം? "അഞ്ജനമെന്നതെനിക്കറിയാം, മഞ്ഞളുപോലെ വെളുത്തിരിക്കും"— എന്നു പണ്ടാരോ പറഞ്ഞപ്രകാരമാണ്, ഈ നിരൂപകൻ ലക്ഷണചർച്ച ചെയ്യുന്നതെന്നു ശങ്കിക്കേണ്ടിവരുന്നു. ഈ കൃതിയിലെ ചില പ്രയോഗങ്ങളെപ്പററിയായിരുന്നു ഞങ്ങൾ കഴിഞ്ഞലക്കത്തിൽ എഴുതിയത്.

പത്രങ്ങളിൽ പ്രസിദ്ധീകരിപ്പാനായി കിട്ടുന്ന ലേഖനങ്ങളെ പത്രാധിപന്മാർ ലേഖനകർത്താവിന്റെ പേർ ചേൎത്തു പ്രസിദ്ധപ്പെടുത്തുന്നതു്, തൽകർത്താക്കന്മാർ അങ്ങിനെ ചെയ്യാൻ അനുവദിച്ചിരുന്നാൽ മാത്രമാണ്. ലേഖകൻ വ്യാജനാമം കൈക്കൊള്ളുകയും, തന്റെ വിശ്വാസ്യതയെ അറിയിപ്പാനായി പേരും മേൽവിലാസവും എഴുതി കൊടുക്കുകയും ചെയ്തിരുന്നാൽ, ഈ കുറിപ്പിൽ പറഞ്ഞ ഭാഗം പത്രാധിപർ മുറിച്ചെടുത്തു സ്വകാൎയ്യമായി സൂക്ഷിച്ചുകൊണ്ടു ശേഷം ഭാഗമേ അച്ചടിക്കാരുടെ പക്കൽ ഏല്പിക്കയുള്ളൂ. ലേഖകൻ സ്വകാൎയ്യമായി വല്ലതും എഴുതിയിരുന്നാൽ അതും മറച്ചുവെക്കുകയാണു പത്രാധിപർ ചെയ്യേണ്ടതു്. ഇതൊക്കെ വകതിരിവോടുകൂടെ നടത്തുന്ന പത്രങ്ങളുടെ അധികൃതന്മാർ അനുഷ്ഠിച്ചുവരുന്ന ധൎമ്മമാണ്. എന്നാൽ, മലബാറിലെ ചില മലയാളപത്രങ്ങളുടെ നടവടി അങ്ങിനെയല്ല. സ്വകാൎയ്യക്കുറിപ്പുകളും ലേഖകന്റെ ഊരും പേരും മറ്റുമെല്ലാം ഈഷൽഭേദംകൂടാതെ തന്നെ അച്ചടിക്കാരന്റെ കൈക്കൽ കൊടുക്കുന്നു. രഹസ്യമായിരിക്കേണ്ടുന്ന മേല്പടി സംഗതികളൊക്കെ അച്ചുകൂടത്തിലെ പണിക്കാരുടെ ഇടയിൽ പരസ്യമായിത്തീരുന്നതോ ഇരിക്കട്ടെ. അച്ചടിക്കാരൻ അവയെല്ലാം അച്ചടിച്ചു പുറത്താക്കുമ്പോൾ ലോകരൊക്കെ രഹസ്യമറിവാനിടവരുന്നു എന്നുള്ള അവസ്ഥ പത്രധൎമ്മത്തിന്നു ഒരിക്കലും അനുഗുണമല്ലതന്നെ. പത്രാധിപർ ലേഖകനോടു വിശ്വാസവഞ്ചന ചെയ്തു എന്നാണു് മേല്പടി ധൎമ്മഭ്രംശത്തിന്റെ അൎത്ഥം. പത്രത്തിലേക്കു മേലിൽ ലേഖനമയപ്പാൻ മാന്യന്മാർ മടിക്കും; പത്രത്തിന്റെ വിശ്വാസ്യതയെപ്പറ്റി ബഹുജനങ്ങൾക്കു ശങ്കയും ഉദിക്കും; പത്രം ഉത്തരവാദിത്വം ഇല്ലാത്തതെന്ന ആക്ഷേപവും നടക്കും. പിന്നെ, അച്ചടിക്കാരന്റെ തെറ്റാണ്? എന്നും മറ്റുമുള്ള സമാധാനം ഈ ദോഷങ്ങൾക്കു പരിഹാരമായിത്തീരുന്നതുമല്ല. കഷ്ടം! മലയാളപത്രക്കാരൻ ഇങ്ങിനെയായല്ലോ!

* *

ഇതിനിടയിൽ, കോഴിക്കോട്ടുള്ള ഒരു മലയാളപത്രത്തിൽ നടത്തിക്കണ്ടതായ ഒരു വാദപ്രതിവാദകലാശം അത്യന്തം സ്മരണീയമായിത്തീൎന്നിരിക്കുന്നു. വള്ളത്തോൾ നാരായണമേനോനവർകൾ എഴുതിയ ഒരു കവിതയെ തേലപ്പുറത്തു നാരായണനമ്പി അവർകൾ ആക്ഷേപിക്ക ഉണ്ടായി. അതിന്നു ഒരു കേ. മാധവമേനോൻ മറുവടി എഴുതി. അപ്പോഴേക്കും നാരായണനമ്പിക്കു പകരം ഒരു കെ. കൃഷ്ണനമ്പി എന്നു പേർവച്ചു എഴുതിയ പ്രത്യുത്തരത്തോടുകൂടി പത്രാധിപർ വാദം കലാശിപ്പിക്കയും ചെയ്തു. ഇതിലെന്താണു 'സ്മരണീയ'മായുള്ളതെന്നു വായനക്കാർ പ്രശ്നം ചെയ്യേക്കാം. വാദത്തിന്റെ ഗതി ഇപ്പോൾ സംഗ്രഹിച്ചു പറഞ്ഞ പ്രകാരമായിരുന്നാൽ, സ്മരണീയമായി ഗണിപ്പാൻ ഒന്നുമില്ലായിരുന്നു. എന്നാൽ കലാശത്തിന്റെ സമ്പ്രദായത്തിൽ ഒരു വിശേഷം ഉണ്ടു്. കെ. കൃഷ്ണനമ്പിയുടെ ലേഖനം അവസാനിക്കുന്നേടത്തിൽ, കെ. കൃഷ്ണനമ്പി എന്നു പേരെഴുതിക്കഴിഞ്ഞ ശേഷം തുടൎന്നിരിക്കുന്നതാവിതു്: "(പ്ര) ഇതു പ്രസിദ്ധപ്പെടുത്തിയ ശേഷം പിന്നെ നിൎത്തുകയോ എന്തോ ചെയ്യാമല്ലോ. നാരായണമേനോനല്ലാതെ മറ്റൊരാൾ പ്രവേശിച്ചതുകൊണ്ടു മറ്റൊരാളുടെ പേരിൽ എഴുതിയതാണ്. (വ) മ

നോരമ പുതിയതു കണ്ടു. വളരെ വഷളാവുന്നുണ്ട്. ഞാൻ ഇപ്പോൾ പത്രപ്രവർത്തകൻ അല്ലാത്തതുകൊണ്ടു അഭിപ്രായം പറയാമല്ലോ. ആ വിദ്വാൻ അതുംകൊണ്ടു വീഴും. പക്ഷേ പണം കുറെ കയ്യിലുള്ളതുകൊണ്ടു കുറെ കഴിഞ്ഞേ അതു സംഭവിക്കയുള്ളൂ" — "(ഈ വിഷയം ഇനി ആവശ്യമില്ല.........പ.)"

* *

പത്രാധിപരുടെ 'നോട്ടമുദ്ര'പതിച്ച് അച്ചടിച്ച പുറത്താക്കിയിരിക്കുന്ന മേല്പടി കുറിപ്പിൽ ൧൦-ാം ഖണ്ഡികകൊണ്ട്, മുൻ പറഞ്ഞ പ്രത്യുത്തരത്തിന്റെ കർത്താവ് കെ. കൃഷ്ണനമ്പി അല്ലെന്നും, ടി നാരായണനമ്പി അവർകൾതന്നെ ഒരു 'കള്ളമേ ന്ത'യും കെട്ടിക്കൊണ്ടു വന്നിരിക്കയാണെന്നും തെളിയുന്നു. വായനക്കാരെ വഞ്ചിപ്പാനായി ചെയ്ത ആ ഉദ്യമത്തെ പത്രാധിപർ സമ്മതിച്ചതു സ്വധർമ്മഭ്രംശം എന്നുള്ള ആക്ഷേപത്തിനു ഹേതുവാകുന്നു. അതിരിക്കട്ടെ. ആ ഖണ്ഡികയിൽ തന്നെ, വാദം അവസാനിപ്പിക്കുവാൻ ലേഖകൻ പത്രാധിപക്കു വ്യംഗ്യമായി ഉപദേശം നൽകിയിരിക്കുന്നതു സ്വാർത്ഥതൽപരതയുടെ പ്രകടനമെന്നല്ലാതെ മറെറന്തു പറയേണ്ടൂ? അതും പോകട്ടെ. ൨-ാംഖണ്ഡിക, പ്രസ്തുത വാദവിഷയവുമായി യാതൊരു ബന്ധവുമില്ലാത്ത ഒരു സംഗതിയെപ്പററി പറയുന്നു. 'മനോരമാ'പത്രത്തിന്റെ പേരിൽ ലേഖനകർത്താവിന്നുള്ള പകയുടെ വെളിപ്പാടാണതു്. നാരായണനമ്പി അവർകൾ 'മനോരമ'യുടെ സഹ-യോ, ഉപ-യോ പത്രാധിപരായിരുന്നു് കുറെയൊക്കെ പണിയെടുത്തശേഷം പിരിഞ്ഞുപോകേണ്ടി വന്ന ആളാണു്. 'മനോരമാ' ആഴ്ചയിൽ രണ്ടാക്കിക്കണ്ടപ്പൊഴുണ്ടായ മനോവികാരത്തെ ആണു്, തൊഴിൽമാത്സര്യമുള്ള മറെറാരു പത്രത്തിന്റെ അധിപരെ അറിയിച്ച് താൻ കൃതാർത്ഥത നേടിയിരിക്കുന്നതു്. ഇതു നന്ദികേടിന്റെ ഒരു വകഭേദം തന്നെയല്ലേ? ഏതായാലും, ഈ മാതിരി പത്രപ്രവർത്തനം അവസാനിപ്പിക്കേണ്ട കാലം വൈകിയിരിക്കുന്നു.

* *

കാണേണ്ടതിനെ കാണ്മാൻ മനസ്സില്ലാത്തവരെക്കാൾ അന്ധന്മാർ വേറെ ഇല്ലെന്നു ഇംഗ്ലീഷിൽ ഒരു പഴമൊഴി ഉണ്ടു്. അങ്ങിനെയുള്ളവരാണു്, അരിയെത്ര എന്നു ചോദിക്കുമ്പോൾ, പയറഞ്ഞാഴി എന്നു മറുപടി പറയുന്നതു്. ഇത്തരക്കാരോടു വാദിപ്പാൻ ബഹുപ്രയാസം തന്നെയാണു്. ജി. രാമമേനോൻ അവർകൾ (എം. എ) എഴുതിട്ടുള്ള 'തച്ചോളിക്കഥകൾ' എന്ന പുസ്തകത്തിൽ, തീയന്മാരെ 'കൊട്ടി' എന്നു് അധിക്ഷേപിച്ചിരിക്കുന്നതായി 'കേരളോദയം' പത്രത്തിൽ നടന്ന വാദപ്രതിവാദത്തെക്കുറിച്ച് തുലാംലക്കം 'ആത്മപോഷിണി'യിൽ ഞങ്ങൾ എഴുതിയിരുന്നതിനു്, മേനോനവർകൾ ജനുവരി ൧-൮-൧൫-കളിലെ 'ദേശാഭിമാനി'പത്രത്തിൽ 'നീട്ടിപ്പിടിച്ച' ഒരു പ്രത്യുത്തരം ചെയ്തിരിക്കുന്നു. അതിൽ, അദ്ദേഹത്തിന്റെ പുസ്തകം ഞങ്ങൾ വായിച്ചിട്ടില്ലാത്തതിനെയും മററും പററി കുറെയെല്ലാം 'പാണ്ഡിത്യാരങ്ങൾ' 'ജല്പി'ച്ചിരിക്കുന്നതു് അദ്ദേഹത്തിന്റെ യോഗ്യതയ്ക്കുള്ള ലക്ഷ്യങ്ങളിൽ ഒന്നായിരിക്കട്ടെ എന്നു ഞങ്ങൾ ആശംസിച്ചുകൊള്ളുന്നതല്ലാതെ അസംബന്ധപ്രലപനങ്ങൾക്കു മറുപടിപറവാൻ ഞങ്ങൾ ഒരുങ്ങുന്നില്ല. എന്നാൽ, തർക്കശാസ്ത്രജ്ഞനും മററും മററുമായ അദ്ദേഹത്തി

ന്റെ ലേഖനം ഞങ്ങൾ ശരിയായി ഗ്രഹിച്ചിട്ടില്ലെന്നു അദ്ദേഹം ഞങ്ങളെ ആക്ഷേപിക്കുമ്പോൾ, അദ്ദേഹംതന്നെ ആത്മപോഷിണീ'ഭാഷണത്തെ ഏതു ഇന്ദ്രിയദ്വാരാ ആണ് മനസ്സിലാക്കിയതെന്നു ഞങ്ങൾക്കൊന്നു ചോദിക്കേണ്ടിയിരിക്കുന്നു. അദ്ദേഹം പറയുന്നു:—"ഒരു സന്ദർഭത്തിൽ കുങ്കി അമ്മ എന്നൊരു കഥാപാത്രത്തെക്കൊണ്ടു 'കൊട്ടി' എന്ന പദം ഞാൻ പ്രയോഗിപ്പിച്ചിട്ടുണ്ട്. ഇതുകൊണ്ടു ആ കഥ നടന്നതായി സങ്കല്പിക്കപ്പെട്ട കാലത്തിൽ ആ പദം പ്രസ്തുതനാട്ടിൽ നടപ്പുണ്ടായിരുന്നു എന്നു ഞാൻ പറഞ്ഞതായി വിചാരിക്കുന്നതു യുക്തിഭംഗമല്ലെങ്കിൽ പിന്നെ എന്താണ്? കഥകളിൽ പ്രയോഗിക്കുന്ന വാക്കുകളെല്ലാം കഥ നടന്ന കാലത്തും നാട്ടിലും നടപ്പുണ്ടായിരിക്കണമെന്നൊരു നിയമം യാതൊരു സാഹിത്യനായകനും ഇതുവരെ സ്ഥാപിച്ചിട്ടില്ല." —ആത്മപോഷിണീസാഹിത്യനായകനും, വാസ്തവത്തിൽ, അങ്ങിനെവാദിച്ചിട്ടും സ്ഥാപിച്ചിട്ടും ഇല്ല. പിന്നെ, മേനോനവർകൾക്കുണ്ടായ ഈ ദിവാസ്വപ്നത്തിന്റെ ഹേതു എന്താണെന്നറിവാൻ ഞങ്ങൾക്കാഗ്രഹമുണ്ട്. ആത്മപോഷിണി തുലാംലക്കത്തിൽ പറഞ്ഞിരുന്നതു ഇങ്ങിനെയാണ്:—"ഇനി ഒന്നാലോചിപ്പാനുള്ളതു, കൊട്ടി എന്ന പദം തച്ചോളിപ്പാട്ടുകൾ ഉണ്ടായ കാലത്തു മലയാളത്തിൽ നടന്നിരുന്നുവോ എന്നാണ്. അക്കാലത്തു നടപ്പിലിരുന്നുവെന്നു മേനോവർകൾ സിദ്ധവൽകരിച്ചിട്ടാണു പാട്ടിൽ അതിന്റെ സാധുതയെ സ്ഥാപിക്കുന്നതു്" ചിത്രം! ചിത്രം! ഞങ്ങൾ പറഞ്ഞതെന്തു്? അദ്ദേഹം പറയുന്നതെന്തു്? 'തച്ചോളിപ്പാട്ടുകൾ ഉണ്ടായ കാല'ത്തെപ്പററിയാണ് ഞങ്ങളുടെ പ്രസ്താവം. 'കഥ നടന്നതായി സങ്കല്പിക്കപ്പെട്ട കാല'ത്തെപ്പററിയാണ് അദ്ദേഹത്തിന്റെ മറുപടി. ചക്ക എന്നു പറയുമ്പോൾ മാങ്ങ എന്നു ഗ്രഹിക്കാൻ തക്കസാമർത്ഥ്യമുള്ളവരൊടു ഞങ്ങൾ തോററു! "കൊട്ടി എന്ന പദം പ്രയോഗിച്ചിട്ടുള്ള സന്ദർഭവും ആ പദവും പാട്ടിൽതന്നെ ഉള്ളതാണ്, ഞാൻ കൂട്ടിച്ചേർത്തതല്ല"— എന്നു മേനോനവർകൾ മറെറാരു ഭാഗത്തു പറയുന്നുണ്ടു. മുമ്പു്, "കൊട്ടി എന്ന പദം ഞാൻ പ്രയോഗിപ്പിച്ചിട്ടുണ്ടു്"— എന്നു പറഞ്ഞതിനും ഇതിനും തമ്മിലുള്ള യോജിപ്പു് എത്രയെന്നു വായനക്കാർ ഊഹിച്ചുകൊള്ളട്ടെ. പാട്ടിനെത്തന്നെയാണു് താൻ പകർത്തതെങ്കിൽ, ആ പദം ആ പാട്ടുണ്ടായ കാലത്തും ദേശത്തും നടപ്പിലിരുന്നിരുന്നു എന്നു തെളിയിക്കേണ്ട ഭാരം തനിക്കുള്ളതായി മേനോൻ സമ്മതിക്കുമോ? ഇപ്പോൾ ഇത്രമാത്രം.

# ആത്മപോഷിണി

| പുസ്തകം ൩. | ൧൦൮൭ കുംഭം | ലക്കം ൧൧. |
|---|---|---|

## പ്രയോഗയോഗ്യതയും ബിരുദവും.

ആധുനികകാലങ്ങളിൽ, പലരും അവരുടെ പാണ്ഡിത്യവിശേഷത്തേയോ, മററു വല്ല പ്രത്യേക യോഗ്യതയേയോ, പ്രമാണിച്ച്, സ്ഥാനമാനങ്ങൾ നൽകുന്ന സമ്പ്രദായം എല്ലാവരും അറിയുന്ന ഒരു സംഗതിയാണല്ലോ. ഇങ്ങിനെ ബിരുദദാനം ചെയ്യുന്ന സമ്പ്രദായം പണ്ടുപണ്ടേ നടപ്പുള്ള ഒന്നാണ്. രാജ്യഭരണവിഷയങ്ങളിൽ ഏർപ്പെട്ട്, വിഖ്യാതിസമ്പാദിച്ചിട്ടുള്ളവരുടേയും, സ്വഭാവവൈശിഷ്ട്യമുള്ളവരുടേയും, മററും, സ്ഥാനങ്ങളെ, ചരിത്രഗ്രന്ഥങ്ങളിൽ നിന്നും, നമുക്കു ഏറക്കുറേ ഗ്രഹിക്കാം. എന്നാൽ ഹൃദയാകർഷകവും, ഗുണഭൂയിഷ്ഠവും, ആയ നക്ഷത്രപംക്തികളാൽ അലങ്കരിക്കപ്പെട്ട കവിതാനഭോമണ്ഡലത്തിൽ, സ്വതേജോബലത്താൽ താനെ തിളങ്ങിവിളങ്ങിക്കൊണ്ടിരിക്കുന്ന ഗ്രഹവ്യൂഹങ്ങൾക്കു, വിദ്വത്സഭകളിൽവെച്ചു, പ്രദാനംചെയ്യപ്പെട്ടിട്ടുള്ള ബിരുദങ്ങളെ, കണ്ണാകണ്ണികയാ, അറിയാനല്ലാതെ നമുക്കു മററു യാതൊരു നിർവ്വാഹവും ഇല്ല. ചിലപ്പോൾ ഒരു പ്രത്യേക സ്ഥലത്തു ഒരു പ്രത്യേക പദം പ്രയോഗിക്കുന്നതായാൽ, ആ ഘട്ടത്തിൽ അതിന്നു, ഒരു പ്രത്യേക രസം ഉണ്ടാവുന്നതാണ്. ഈ വിധമായ പ്രാഗത്ഭ്യപ്രയോഗങ്ങളിൽ അന്തർഭവിച്ചു കിടക്കുന്നതും, അവയിൽ നിന്നു പുറപ്പെടുന്നതും, ആയ അസാമാന്യമായ സാരസ്യത്തേയും സാരള്യത്തേയും ഓർത്തു, കവിതാരസജ്ഞന്മാർ ഹൃദയാഹ്ലാദത്താൽ ശിരഃകമ്പനം ചെയ്യുന്നതിൽ, ഒട്ടുംതന്നെ ആശ്ചര്യപ്പെടുവാനില്ല. കവിയുടെ മനോധർമ്മത്തെ വിശദമായി വെളിപ്പെടുത്തുവാൻ വേണ്ടി, ആനന്ദനിദാനമായ പദത്തെ പ്രയോഗിക്കുന്നതിൽ, പ്രത്യേകപ്രതിപത്തിയും പ്രാവീണ്യവും പ്രദർശിപ്പിച്ചിരുന്നതുകൊണ്ടു, അതേപദങ്ങളെത്തന്നേ, പ്രാചീനകവികൾക്കു ബിരുദമായി കല്പിച്ചുവന്നിട്ടുണ്ട്. അവയിൽ മുഖ്യമായ ചിലവയെ പററി പറയാം.

കാളിദാസനെ, സമാനകാലീനന്മാർ, "ദീപശിഖാകാളിദാസൻ" എന്നായിരുന്നു വിളിച്ചുവന്നിരുന്നത്. അതിന്നുള്ള കാരണം, രഘുവംശം ആറാംസർഗ്ഗത്തിലെ

അറുപത്തേഴാം ശ്ലോകം വിളിച്ചുപറയുന്നുണ്ട്.

"സഞ്ചാരിണീ ദീപശിഖേവ രാത്രൌ
യം യം വ്യതീയായ പതിംവരാ സാ
നരേന്ദ്രമാർഗ്ഗാട്ട ഇവ പ്രപേദേ
വിവർണ്ണഭാവം സ സ ഭൂമിപാലഃ"

'വരനെ, വരിക്കാൻ വേണ്ടി ഒരുങ്ങിപ്പുറപ്പെട്ട ആ ഇന്ദുമതി, രാത്രിസമയത്തു കൊണ്ടുപോകുന്ന ദീപശിഖപോലെ, ഏതേതു രാജാവിനെ വിട്ട് മുന്നോട്ടു നടന്നുവോ, അതാതു രാജാക്കന്മാർ രാജമാർഗ്ഗങ്ങളിലുള്ള മാളികകളെപ്പോലെ വൈവർണ്ണ്യത്തെ പ്രാപിച്ചു'— ഈ പദ്യത്തിലെ "ദീപശിഖ" എന്ന ഉപമാനപദം, അന്യാദൃശമായ ചമത്കാരത്തിന്നു ഇരിപ്പിടമായിത്തീരുകയാൽ, ആ പദത്തെത്തന്നെ ബിരുദമായി കല്പിച്ച്, അന്നുണ്ടായിരുന്ന സർവ്വവിദ്വാന്മാരും കവികളും, കാളിദാസനെ 'ദീപശിഖാകാളിദാസൻ' എന്നു വിളിച്ചുവന്നു.

"ഉൽഫുല്ലസ്ഥലനളിനീവനാദമുഷ്മാദുദ്ധൂ
സരസിജസംഭവഃ പരാഗഃ (തഃ
വാത്യാഭിർവ്വിയതി വിവർത്തിതഃ സമന്താ-
ദാധത്തേ കനകമയാതപത്രലക്ഷ്മീം."

'സ്ഥലത്തുള്ള ഈ നളിനീവനത്തിൽ നിന്നു ഉണ്ടായ താമരപ്പൊടികൾ കാററടിക്കകയാൽ ആകാശത്തിൽ ചുഴലേ പരന്ന്, സ്വർണ്ണമയമായ വെൺകൊററക്കുട നിവർത്തിപ്പിടിച്ച മാതിരിയിലുള്ള, ശോഭയെ ധരിക്കുന്നു.' സർഗ്ഗം- ൫. ശ്ലോകം ൩൯. കിരാതാർജ്ജുനീയകാവ്യത്തിൽ സുപ്രസിദ്ധനായ ഭാരവി, ഇപ്രകാരം താമരപ്പൊടിയെ വർണ്ണിച്ചതുകൊണ്ടു, 'ആതപത്ര'ത്തിന്റെ പര്യായമായ 'ഛത്ര'പദത്തെ ബിരുദമാക്കി, അദ്ദേഹത്തെ 'ഛത്രഭാരവി' എന്നു വിളിച്ചുവരുക പതിവായിരുന്നു.

ഇതേപ്രകാരത്തിൽ തന്നെ മാഘകവി 'ഘണ്ടാമാഘൻ' ആയിത്തീർന്നു. ഇദ്ദേഹം തന്റെ, പ്രൌഢഗംഭീരകൃതിയായ മാഘകാവ്യത്തിൽ "രൈവതക" പർവ്വതത്തെ വർണ്ണിക്കുന്ന ഘട്ടത്തിൽ കീഴെ കൊടുക്കുന്ന ശ്ലോകം എഴുതിയിരിക്കുന്നു.

"ഉദയതിവിതതോ-
ർദ്ധ്വരശ്മിരജ്ജാ-
വഹിമകരേ ഹി
മധാമ്നിയാതി ചാസ്തം
വഹതിഗിരിരയം
വിലംബിഘണ്ടാ-
ദ്വയപരിവാരിത
വാരണേന്ദ്രലീലാം."

൪—൨൦.

കയറുപോലെ നീണ്ടുകിടക്കുന്ന ഊർദ്ധ്വരശ്മികളെ പ്രകാശിപ്പിച്ചുകൊണ്ടു, ആദിത്യനും ചന്ദ്രനും ഉദിക്കയും അസ്തമിക്കയും ചെയ്യുന്ന അവസരത്തിൽ, ഈ രൈവതകപർവ്വതം ഇരുഭാഗത്തും തൂങ്ങിനില്ക്കുന്ന രണ്ടു മണികളുള്ള ഗജേന്ദ്രന്റെ സാധർമ്മ്യത്തെ ധരിക്കുന്നു. ഈ ശ്ലോകത്തിലെ 'ഘണ്ടാ' എന്ന പദത്തിന്റെ സ്വാരസ്യമാണ്, ബിരുദത്തിന്നു കാരണമായിത്തീർന്നതു.

രാജാനകരത്നാകരന്നു, "താലരത്നാകരൻ" എന്നാണു പ്രസിദ്ധി. ഇദ്ദേഹം അമ്പതുസർഗ്ഗങ്ങളുള്ള "ഹരവിജയം" എന്ന കാവ്യത്തിൽ ആകാശത്തിന്റെ ശോഭയെ താഴെ പറയുംപ്രകാരം ഉത്പ്രേക്ഷിച്ചിരിക്കുന്നു.

"അസ്താവലംബിരവിബിംബിതയോദയാദ്രി

ചൂഡോന്മിഷത്സകലചന്ദ്രത്വയാപസായം
സന്ധ്യാപ്രനൃത്തഹരവാദ്യഗൃഹീതകാംസ്യ
താളദ്വയനസമലക്ഷ്യതനാകലക്ഷ്മീഃ"

ഫൻ-ഒ-

ആകാശം, സന്ധ്യാവസരത്തിൽ, അസ്തപർവ്വതത്തെ ആശ്രയിക്കുന്ന ആദിത്യന്റെ ബിംബത്തോടും, ഉദയാദ്രിയുടെ ശിഖരത്തിൽ സമുല്ലസിക്കുന്ന പരിപൂർണ്ണനായ ചന്ദ്രനോടും, കൂടിയതാകയാൽ അപ്പോഴത്തെ (സന്ധ്യാസമയത്തെ) പരമേശ്വരന്റെ നൃത്തത്തിലുള്ള വാദ്യകോലാഹലത്തിൽ ഉൾപ്പെട്ട രണ്ടു "എലത്താളം" പിടിച്ച വിധത്തിലുള്ള ശോഭയോടുകൂടിയതായി കാണപ്പെടുന്നു. താലരത്നാകരൻ എന്ന പേർ വരുവാനുള്ള കാരണം ഇപ്പോൾ പ്രത്യക്ഷമായല്ലൊ.

'യമുനാ'ത്രിവിക്രമൻ' എന്നു സാധാരണയായി പറഞ്ഞുവരാറുള്ള കവിയുടെ പേര് ത്രിവിക്രമഭട്ടൻ എന്നായിരുന്നു. ഇദ്ദേഹം "നളചംപൂ" കാവ്യത്തിൽ പ്രഭാതവർണ്ണനപരമായ, ചോടേ ചേർക്കുന്ന പദ്യം നിർമ്മിക്കുകയാലായിരുന്നു, ഈ വിധമുള്ള പ്രശസ്തിക്ക്, അർഹനായിത്തീർന്നത് എന്നു കേൾക്കുന്നു.

"ഉദയഗിരിഗതായാം
പ്രാക്പ്രഭാപാണ്ഡുതായാ-
മനുസരതി നിശീഥേ
ശൃംഗമസ്താചലസ്യ
ജയതി കിമപി തേജഃ
സാമ്പ്രതം വ്യോമമദ്ധ്യേ
സലിലമിവ വിഭിന്നം
ജാഹ്നവം യാമുനം ച".

ന-ഫ-

തിളങ്ങിക്കൊണ്ടിരിക്കുന്ന വെളുപ്പ് ഉദയപർവ്വതത്തേയും, നിശീഥം അസ്താചലത്തേയും പോയാശ്രയിച്ചിരിക്കേ, ആകാശഗംഗയിലും യമുനയിലും ഉള്ള വെള്ളം രണ്ടുപുറവും വേറിട്ടു നില്ക്കുന്ന മാതിരിയിലുള്ള അവാച്യമായ ഒരു തേജസ്സ്, ഇപ്പോൾ നഭോമദ്ധ്യത്തിൽ ശോഭിച്ചുകൊണ്ടിരിക്കുന്നു--ഈ പദ്യത്തിലെ 'യാമുനം' എന്നതിൽ അന്തർഭവിച്ച 'യമുനാ' എന്ന പദത്തെ അടിസ്ഥാനപ്പെടുത്തീട്ടാണ് ത്രിവിക്രമഭട്ടനെ യമുനാത്രിവിക്രമൻ എന്ന് വിളിച്ചുവന്നത്.

'അനർഘരാഘവനാടക'കർത്താവായ 'മുരാരി'ക്ക്, 'ഇന്ദു' എന്ന ബിരുദത്താൽ "ഇന്ദുമുരാരി" എന്ന പ്രസിദ്ധിക്ക് സംഗതിയുണ്ടായി.

"ഭൂയസ്സ്വരാണിയദു
സ്തമിതമസ്വിനീഷു
ജ്യോത്സ്നീഷു ച
പ്രവിരളാനി തതഃ പ്രതീമഃ
സന്ധ്യാനലേന
ഭൃശമംബരമൂഷികായാ-
മാവർത്തിതൈരു
ഡുഭിരേവകൃതോയമിന്ദുഃ."

നക്ഷത്രങ്ങൾ അധികമുണ്ടെങ്കിലും, കൂരിരുട്ടുള്ള രാത്രികളിലും, നല്ല നിലാവുള്ള രാത്രികളിലും, അവ എത്രയും ചുരുങ്ങിക്കാണുന്നു. അതിനാൽ സന്ധ്യയാകുന്ന അഗ്നി, ആവക നക്ഷത്രങ്ങളേയെല്ലാം എടുത്ത്, ആകാശമാകുന്ന മൂഴിക(മൂശ)യിൽ വെച്ച്, ഉരുക്കി, ചന്ദ്രനെ 'വാർത്തു'വെച്ചതായിരിക്കാമെന്നാണ് എന്റെ അഭിപ്രായം. ഇങ്ങിനെ ചന്ദ്രനെ അതിസരസമായി വർണ്ണിക്കനിമിത്തമാണ് മുരാരി, ഇന്ദുമുരാരിയായത്.

ഭവഭൂതി എന്നു പ്രഖ്യാതിമാനായ ക

വിശ്രേഷ്ഠന്ന്, തന്റെ അച്ഛൻ പന്ത്രണ്ടാം ദിവസം വിളിച്ചിരുന്ന പേർ ശ്രീകണ്ഠൻ എന്നായിരുന്നു എങ്കിലും ബിരുദമായി സിദ്ധിച്ച ഭവഭൂതി എന്ന പേരാണ് ഇപ്പോൾ എല്ലാവരും അറിഞ്ഞുവരുന്നത്. ശ്രീകണ്ഠന്ന് ഭവഭൂതി എന്ന പേർ സിദ്ധിച്ചത്,

"തപസ്വീ കാംഗതോവസ്ഥാ
മിതിസ്മേരാനനാവിവ
ഗിരിജായാസ്തനൌവന്ദേ
ഭവഭൂതിസിതാനനൌ."

എന്ന, തന്റെ ഒരു ശ്ലോകം രാജസഭയിൽ വെച്ച് ചൊല്ലിയതുകൊണ്ടായിരുന്നു. ഈ ശ്ലോകം കേട്ട ഉടനേ തന്നെ, രാജാവും മറ്റു പണ്ഡിതന്മാരും ഇദ്ദേഹത്തെ തൽക്ഷണം 'ഭവഭൂതി' എന്ന ബിരുദംകൊണ്ട് ബഹുമാനിച്ചു. ശ്ലോകത്തിന്റെ സാരം:— ഈശ്വരസായുജ്യത്തിന്നു വേണ്ടി കഠിനമായി തപസ്സുചെയ്യുന്നവന്റെ പ്രയത്നമൊക്കെനിഷ്ഫലം; അനായാസേന ഈശ്വരസായുജ്യം ഞങ്ങൾക്ക് ലഭിച്ചുവല്ലോ എന്ന വിചാരത്താൽ പുഞ്ചിരിതൂകുന്നവയോ, എന്ന് തോന്നുമാറ്, പരമേശ്വരന്റെ ശരീരത്തിലുള്ള ഭസ്മംകൊണ്ട് വെളുത്ത മുഖങ്ങളോടുകൂടിയവയായി നില്ക്കുന്ന, പാർവ്വതീസ്തനങ്ങളെ ഞാൻ വന്ദിക്കുന്നു.'

ഭവഭൂതിക്ക് "കോടിസാരൻ" എന്ന ഒരു ബിരുദം കൂടിയുണ്ടായിരുന്നു. "കുലാചലേന്ദ്രാദപികോടിസാരഃ" എന്ന്, സ്ത്രീകളുടേ സ്തനമണ്ഡലത്തെപ്പററി വർണ്ണിച്ചതുകൊണ്ടായിരുന്നു ഈ ബിരുദം സിദ്ധിച്ചതു.

'ബാണഭട്ട'കവി 'തുരംഗബാണഭട്ടൻ' ആയിരുന്നു. ഇദ്ദേഹത്താൽത്തന്നേയാണ് 'ഹർഷചരിതം', 'കാദംബരി' എന്നീ ഗ്രന്ഥങ്ങൾ നിർമ്മിക്കപ്പെട്ടിട്ടുള്ളത്. ബിരുദലാഭത്തിന്നു കാരണമായിട്ടുള്ള ശ്ലോകങ്ങൾ, ഹർഷചരിതത്തിൽ ഒരു കുതിരയേ വർണ്ണിക്കുന്നവയാണ്.

"പശ്ചാദംഘ്രിംപ്രസാര്യ
ത്രികനതിവിതതം്രാ-
ഘയിത്വാംഗമുച്ചൈ
രാസജ്യാഭുഗ്നകണ്ഠോ
മുഖമുരസിസടാധൂളി
ധൂമ്രാംവിധൂയ
ഘാസഗ്രാസാഭിലാഷാ
ദനവരതചലൽപ്രോ-
ഥതുണ്ഡസ്തുരംഗോ
മന്ദംശബ്ദായമാനോ
വിലിഖതിശയനാദു-
ത്ഥിതഃക്ഷ്മാംഖുരേണ."

൭. കുതിര കിടന്ന ദിക്കിൽനിന്ന് എഴുനീററ്, പിൻകാലുകൾ, വിടർത്തിവെച്ച്, വാലിന്റെ അടുത്തുള്ള പൃഷ്ഠത്തിന്റെ ഭാഗം വളഞ്ഞുകൊണ്ടിരിക്കുന്ന ശരീരത്തേ മേലോട്ട് നീട്ടിപ്പിടിച്ച്, കഴുത്ത് വളച്ച്, മുഖം മാറിൽ ചേർത്ത്, പൊടിപററുകയാൽ ചുവന്ന കുഞ്ചിരോമങ്ങളെ ഇളക്കി പുൽച്ചുരുള് തിന്നേണ്ടുന്ന ആഗ്രഹത്താൽ നിരന്തരം ഇളകിക്കൊണ്ടിരിക്കുന്ന മൂക്കോടുകൂടിയ മുഖംകൊണ്ട്, പതുക്കെ ശബ്ദിച്ച്, കുളമ്പുകൊണ്ടു ഭൂമിയിൽ വരയ്ക്കുന്നു.

൮. "കുർവ്വന്നാഭുഗ്നപൃഷ്ഠോ
മുഖനികടകടിഃകണ്ഡൂ-
രാമാതിരശ്ചീം
ലോലേനാഹന്യമാനം
തുഹിനകണമുചാചാ-
ഞ്ചതാകേസരേണ

നിദ്രാകണ്ഠകഷായം
കഷതിനിബിഡിത-
ശ്രോത്രശ്ശുക്തിസ്സരംഗം
സ്വാംഗത് പക്ഷാഗ്രലഗ്ന
പ്രതനുബുസകണം-
കോണമക്ഷ്ണഃ ക്ഷൂരേണ-"

കതിര പൃഷ്ഠഭാഗം വളച്ച്, കഴുത്ത് വില ങ്ങനെ വെച്ച്, മുഖത്തെ കടിപ്രദേശസമീപത്താക്കിക്കൊണ്ട്, മനോഹരമായി തൂങ്ങിക്കിടക്കുന്നതും, ഇളകിക്കൊണ്ടിരിക്കുന്നതും, മഞ്ഞിൻതുള്ളി ഉററിവീഴുന്നതും ആയ കഞ്ചിരോമം വന്നടിച്ചു നില്ക്കുന്നതും, നീണ്ട പുരികങ്ങളുടെ അററത്തു ചേൎന്നിട്ടുള്ള ചെറിയ പുല്ലൊടികളോടുകൂടിയതും, ഉറക്കം നിമിത്തം കലങ്ങിയതും, ആയ കണ്ണിൻെറ കോററത്തെ, കുളമ്പുകൊണ്ടു ചൊറിയുന്നു.

—ടി. വി. രയരപ്പക്കുറുപ്പ്.

## മനശ്ശക്തി.

സെൻറ് ഹെലനയിൽ കാരാഗൃഹത്തിൽ കിടന്നിരുന്ന നെപ്പോളിയനോടു, അദ്ദേഹത്തിൻെറ കൂടെ ഉണ്ടായിരുന്ന ഡാക്ടർ മരിക്കൽ ഇപ്രകാരം ചോദിച്ചു. "അങ്ങുക്കു ഈ വക അത്ഭുതകരമായ പ്രവൃത്തികൾ ഒക്കെ ചെയ്യാൻ എങ്ങിനെയാണ് സാധിച്ചത്? ഒരു കാൎയ്യത്തെപ്പററി ഭവാൻ നിരൂപണംചെയ്ത് അതിൻെറ പരിണാമഫലം പൊതുജനങ്ങളോടു മുൻകൂട്ടി പറകയും, അപ്രകാരം തന്നെ വന്നു സംഭവിക്കുകയും ചെയ്യുന്നതു് എങ്ങിനെയാണ്? അങ്ങയുടെ വിജയത്തിൻെറ രഹസ്യം എന്തായിരുന്നുവെന്നും ഓരോ ഏൎപ്പാടിൻെറ ഫലത്തെ പ്രവചിപ്പാൻ അങ്ങേക്കു എങ്ങിനെ സാധിച്ചുവെന്നും എന്നോടു പറഞ്ഞാലും."

നെപ്പോളിയൻെറ ഉത്തരം: "ഞാൻ ചെയ്യാൻ പോകുന്നതു ഇന്നിന്നവയായിരിക്കും എന്നു ഞാൻ ഒരിക്കലും മുൻകൂട്ടി ആലോചിച്ചുറച്ചു വെച്ചിരുന്നില്ലെന്നു ഞാൻ എല്ലാപ്പോഴും ജനങ്ങളോടു പറഞ്ഞിട്ടുണ്ട്. പക്ഷെ, എൻെറ പ്രവൃത്തിയുടെ ഫലം ഇന്നിന്നതായിരിക്കണം എന്നു ഞാൻ പരിഗണനം ചെയ്യാറുണ്ട്. ഏകാഗ്രചിത്തത്തോടുകൂടിയാണ് എൻെറ എല്ലാം പ്രവൃത്തിയും. വിജയം എങ്ങിനെയാണ് വന്നുകൂടുന്നതെന്നു ഞാനറികയില്ല. ഒരു കാൎയ്യം ചെയ്യുമ്പോഴും ആലോചിക്കുമ്പോഴും എൻെറ മനസ്സു ഏകാഗ്രമായി ആ വിഷയത്തിൽ മാത്രമെ സ്ഥിതിചെയ്കയുള്ളു. എൻെറ തലച്ചോററിൽ ഓരോരൊ പ്രത്യേകം പ്രത്യേകം വിഷയങ്ങൾ അടങ്ങിയ ഓരൊരൊ അറകൾ (Drawers) ഉണ്ടെന്നു പറയാം. ഒരു വിഷയത്തെപ്പററി വിചാരിക്കുമ്പോൾ ആ വിഷയം അടങ്ങിയ അറയെ ഞാൻ പുറത്തേക്കു വലിക്കുന്നു. രാജ്യതന്ത്രത്തെപ്പററിയാണ് എനിക്കു വിചിന്തനം ചെയ്യേണ്ടതെങ്കിൽ, അതടങ്ങിയ അറയെ ഞാൻ പുറത്തേക്കു വലിക്കുന്നു. ആ സമയത്തു വേറെ യാതൊരു ചിന്തയും എൻെറ മനസ്സിൽ വന്നടിച്ചു അതിനെ വ്യാമോഹിപ്പിക്കയില്ല. ആ സമയത്തു രാജ്യ

ന്ത്രവിഷയനിരൂപണപ്രവാഹം യാതൊരു തടവും കൂടാതെ തുടച്ചയായി വന്നുകൊണ്ടിരിക്കും. എന്റെ പ്രിയതമയെപ്പററിയാണ് വിചാരിക്കേണ്ടതെങ്കിൽ ഭാര്യാപ്രണയം അടങ്ങിയ അറയെ ഞാൻ പുറത്തേക്ക വലിക്കുന്നു. ആ സമയത്തു ഭാര്യയെപ്പററി മാത്രമെ ആലോചിക്കയുള്ളൂ. വേറെ യാതൊന്നും എന്റെ മനോലോകത്തിൽ വരില്ല. നിങ്ങൾക്ക ഇവയൊക്കെ വിശ്വാസയോഗ്യമായി തോന്നുന്നുവൊ?"

ഇതു കേട്ടപ്പോൾ ഡാക്ടർ അവിശ്വാസസൂചകമായ ഒരു പുഞ്ചിരി തൂകി. അപ്പോൾ നെപ്പോളിയൻ, "ഡാക്ടരെ, ഞാൻ ദൃഷ്ടാന്തമായി നിങ്ങൾക്ക ഒന്നു പറഞ്ഞുതരാം. എന്റെ തലച്ചോററിലെ എല്ലാ അറകളും അടച്ചു കഴിഞ്ഞാൽ, പിന്നെ ആ നിമിഷത്തിൽ എനിക്ക നിദ്രവരും."

"എന്നാൽ തിരുമനസ്സുകൊണ്ടു അതെനിക്കിപ്പോൾ ഒന്നു കാണിച്ചുതരുമൊ?" എന്നു ഡാക്ടർ ചോദിച്ചു.

"കാണിച്ചു തരാം. ഞാൻ ഇതാ എല്ലാ അറകളും അടച്ചുകളയുന്നു" — എന്നു പറഞ്ഞതോടുകൂടി, നെപ്പോളിയൻ തന്റെ ഉപധാനത്തിന്മേൽ "ഉരുണ്ടുകെട്ടി" വീണു. ഡാക്ടർ അടുത്തുചെന്നു പല വിധത്തിലും പരിശോധിച്ചു നോക്കി. വളരെ നേരം ഉപകരണങ്ങളുടെ സഹായം കൊണ്ടും പരിശോധിച്ചുനോക്കി. നെപ്പോളിയൻ ഗാഢനിദ്ര പ്രാപിച്ചുപോയിരിക്കുന്നു എന്നു തെളിഞ്ഞു.

നെപ്പോളിയന്റെ ജീവചരിത്രത്തെ ഉററുനോക്കുന്നതായാൽ, അദ്ദേഹത്തെ അനുഗമിച്ച സർവ്വവിജയത്തിന്റെയും രഹസ്യം അദ്ദേഹത്തിന്റെ അനിതരസാധാരണമായ മനശ്ശക്തിയായിരുന്നുവെന്നു കാണാം. അദ്ദേഹത്തിന്റെ ശരീരത്തിന്നു, വിശേഷിച്ചു, യാതൊരു ഗാംഭീര്യവും ഉണ്ടായിരുന്നില്ല; കണ്ടാൽ ഒരു സ്ത്രീയോ എന്നു ശങ്കിച്ചുപോകും. അദ്ദേഹത്തെ സഹായിപ്പാനും പ്രോത്സാഹിപ്പിക്കാനും ആരും തന്നെ ഉണ്ടായിരുന്നില്ല. അഭ്യാസംകൊണ്ടു പരിപക്വതയെ പ്രാപിച്ച അന്തഃകരണം മാത്രമായിരുന്നു, തന്റെ ഏകസഹായി. നെപ്പോളിയന്റെ നാമം ശ്രവിക്കുന്ന മാത്രത്തിൽ വിറയ്ക്കാത്തവർ ആരും ഉണ്ടായിരുന്നില്ല. പതിനായിരം ജനങ്ങളോടു പൊരുതു ജയിക്കത്തക്ക കായബലം ഉണ്ടായതുകൊണ്ടല്ലായായിരുന്നു, ഈ ഭയത്തിന്റെ കാരണം. നെപ്പോളിയന്നു അസാധാരണമായ ദേഹബലം ഉണ്ടായിട്ടേ ഇല്ല. അദ്ദേഹത്തിന്നു മനോബലമായിരുന്നു അസാധാരണമായിട്ടുണ്ടായിരുന്നതു്. ഇഷ്ടംപോലെ തന്റെ മനശ്ശക്തികളെ ഒരു കേന്ദ്രത്തിലേക്ക കൊണ്ടുവന്നു് പതിന്മടങ്ങു ശക്തിമത്താക്കി ഒരു വിഷയത്തിന്റെ "ധാതു"വിലേക്ക പ്രവേശിച്ചു പ്രവർത്തിക്കുവാൻ അദ്ദേഹത്തിന്നു കഴിഞ്ഞിരുന്നു. അങ്ങിനെ ശക്തിമത്താക്കിയ ഒരു മനസ്സിന്റെ പ്രേരണയാൽ, അസാദ്ധ്യമായ ഒരു കാര്യംകൂടി ചെയ്യാൻ, അദ്ദേഹം സധൈര്യം ഇറങ്ങിപ്പുറപ്പെടും. "അസാദ്ധ്യം" എന്ന പദം തന്റെ നിഘണ്ടുവിൽ കാണുകയില്ലെന്നു നെപ്പോളിയൻ പറയാറുണ്ടായിരുന്നു.

നാം നമ്മുടെ മനശ്ശക്തികളെ അഭ്യസിപ്പിച്ചു ക്രമപ്പെടുത്തി, നെപ്പോളിയനെപ്പോലെ, രാജ്യനാശത്തിന്നും മനുഷ്യനാശത്തിന്നും ഭൗമികസുഖത്തിന്നും വിനിയോ

ശിക്കണം, എന്നല്ല ഞാൻ പറയുന്നത്. മനശ്ശക്തിയുടെ മാഹാത്മ്യമെത്രയെന്നും, മനശ്ശക്തികൊണ്ടു എന്തൊക്കെ സാദ്ധ്യമാണെന്നും കാണിപ്പാൻ വേണ്ടി മാത്രമാണ് ചരിത്രപ്രസിദ്ധനായ ഈ നായകനെ ഞാൻ വായനക്കാരുടെ മുമ്പിൽ കൊണ്ടുവന്നു നിൎത്തിയത്.

"വിചാരത്തിന്നു എന്തു ശക്തിയാണ് ഉള്ളത്? നമുക്കു ആ ശക്തി അനുഭവമായി കാണുന്നില്ലല്ലോ" എന്നു ചിലർ പറയുമായിരിക്കാം. അതിൽ അത്ഭുതപ്പെടാനൊന്നുമില്ല. നമ്മുടെ വിചാരങ്ങൾ ചിതറിക്കിടക്കുകയാണ്. ഏകാഗ്രത എന്ന ഗുണം അവസ്ഥ സിദ്ധിച്ചിട്ടില്ല. ഏതെങ്കിലും ഒരൊററ വിഷയത്തെപ്പററി മാത്രം ചിന്തിക്കുവാൻ, നിങ്ങൾ ഒന്നു ശ്രമിച്ചുനോക്കുവിൻ. അപ്പോൾ വേറെ നൂറുനൂറായിരം വിവിധവിചാരങ്ങൾ തുരുതുരെ മനസ്സിൽ വന്നുകയറുന്നതായും, ഏകാഗ്രതക്കു ഭംഗംവരുത്തുന്നതായും കാണാം. മിക്കവക്കും ഒരു കാൎയ്യത്തെപ്പററി മാത്രം ചിന്തചെയ്യാൻ അറിഞ്ഞുകൂടാ, സാധിക്കയുമില്ല. അവരുടെ മനസ്സ്, കടിഞ്ഞാൺ ഇല്ലാത്ത കുതിരയെപ്പോലെ, സ്വാധീനതയിൽ നിന്നു വിട്ടുപോയിരിക്കുന്നു. മനസ്സിന്നു തോന്നിയതെല്ലാം മനസ്സു വിചാരിക്കും; അതിനെ അവർ സംയമനം ചെയ്യിട്ടില്ല. പിന്നെ എങ്ങിനെയാണ് അതിന്റെ ശക്തികൾ പ്രദർശിക്കുക? ചിതറിക്കിടക്കുന്ന സൂൎയ്യരശ്മിയിൽ (സാധാരണ വെയിലത്തു) ഒരു കഷണം കടലാസ്സ് വെച്ചാൽ അതു ദഹിച്ചുപോകുന്നില്ലല്ലോ. എത്രയൊ ദിവസം വെച്ചാലും ദഹിച്ചുപോകുന്നതല്ല. എന്നാൽ അതെ സൂൎയ്യരശ്മിയെ തീക്കണ്ണാടിയിൽ (Sun-glass) കൂടി ഒരു കേന്ദ്രത്തിലേക്കു കൊണ്ടുവന്നു സംയോജിപ്പിച്ചാൽ, ആ കടലാസ്സിന്റെ കഷണം ഉടനെ കത്തിക്കരിഞ്ഞു പോകുന്നതായി കാണാം. ചിതറിക്കിടക്കുന്ന സൂൎയ്യരശ്മിക്കു ആ കടലാസ്സിനെ ദഹിപ്പിക്കുവാനുള്ള ശക്തിയില്ല; എന്നാൽ, അതിനെ സംയോജനംചെയ്ത് ഒരു കേന്ദ്രത്തിലേക്കു കൊണ്ടുവന്നു നിൎത്തുമ്പോൾ അതിന്നു അപാരമായ ശക്തി സിദ്ധിക്കുകയും കടലാസ്സു ദഹിക്കുകയും ചെയ്യുന്നു. അതേപ്രകാരമാണ് മനോരശ്മിയുടെയും കഥ. ചിതറിക്കിടക്കുന്ന മനോരശ്മികൾക്കു ചൈതന്യമില്ല. അഭ്യാസത്താൽ അവയെ ഒരു കേന്ദ്രത്തിലേക്കു കൊണ്ടുവന്നു നിൎത്തുക; എന്നാൽ ആ ചൈതന്യം ശതഗുണീഭവിക്കുന്നു. യോഗിമാരുടെയും ലോകത്തിലെ സൎവ്വ മഹാന്മാരുടെയും വിജയത്തിന്റെ രഹസ്യം ഏകാഗ്രചിത്തജന്യമായ മനശ്ശക്തിയാണ്.

ദേഹത്തിന്റെ സൎവ്വചേഷ്ടയുടെയും ശക്തിയുടെയും ആധാരം മനസ്സാണ്. മനസ്സില്ലെങ്കിൽ ദേഹം വെറും ജഡപ്രായമായി തീരുന്നു. ദേഹത്തിൽകൂടെ പ്രതിബിംബിച്ചു കാണുന്നതു മനശ്ശക്തിയാണ്. ദേഹത്തിന്നു സ്വതസ്സിദ്ധമായ ശക്തിയില്ല. വിചാരത്തിന്റെ സഹായം കൂടാതെ ദേഹത്തിന്നു വല്ലതും പ്രവൎത്തിക്കാൻ സാധിക്കുമൊ? വിചാരത്താൽ പ്രേരിതമായിട്ടല്ലാതെ എന്തൊരു കൎമ്മമാണ് നാം ചെയ്യുന്നത്? മനസ്സിനെ ദേഹത്തിലേക്കു തിരിക്കാത്ത പക്ഷം, ദേഹം എന്നൊന്നുണ്ടെന്നു തന്നെ നാം അറിയുന്നില്ല. അതുകൊണ്ട്, മനുഷ്യനിൽ മാഹാത്മ്യമുള്ളതായി വല്ലതും ഉണ്ടെങ്കിൽ, അതു മനസ്സാണ്; അതിന്നു വേണ്ടുന്ന അഭ്യാസം കൊടുത്ത് അതിനെ ശക്തിമത്താക്കേണ്ടതു് അത്യാവശ്യ

വുമാണ്. അതു സാധിപ്പാനുള്ള മാൎഗ്ഗം മനനമാണ്. ദിനംപ്രതി പ്രഭാതകാലത്ത്, കുറഞ്ഞാൽ അരമണിക്കൂറുനേരമെങ്കിലും, ഈശ്വരനെപ്പററിയൊ, ആത്മാവിനെപ്പററിയൊ ധ്യാനംചെയ്യണം. ഈശ്വരനിലും ആത്മാവിലും വിശ്വാസമില്ലെന്നിരിക്കിൽ, അഥവാ, അവയെപ്പററി നിരൂപണം ചെയ്യുന്നതു് അശക്യമായി തോന്നുന്നുവെങ്കിൽ, പ്രേമം, സത്യം, സുഖം മുതലായ വല്ല ഉൽകൃഷ്ടഗുണങ്ങളെപ്പററി മനനംചെയ്താൽ മതി. പഞ്ചേന്ദ്രിയങ്ങൾക്കു ഗോചരമല്ലാത്ത ഈ വക കേവലഗുണങ്ങളെപ്പററി മനസ്സിൽ ഒരു "ധാരണാരൂപം" സൃഷ്ടിക്കുവാൻ സാധിക്കാത്തവർ, യഥാൎത്ഥത്തിൽ ജീവിച്ചിരുന്ന വല്ല മഹാപുരുഷന്മാരുടെയും ഛായാപടം മുമ്പാകെ വെച്ച് അവരുടെ വിശിഷ്ടഗുണങ്ങളെപ്പററി ധ്യാനം ചെയ്തു് ആരംഭിക്കണം. എന്നാൽ യഥാകാലം കേവലഗുണങ്ങളെപ്പററി ധ്യാനംചെയ്വാൻ സാദ്ധ്യമായിവരും. ഇങ്ങിനെ മുറയ്ക്കു മുടങ്ങാതെ ഒരുവൻ അഭ്യാസം ധ്യാനംചെയ്യുന്നതായാൽ, അവന്റെ മനശ്ശക്തി വൎദ്ധിച്ചു വൎദ്ധിച്ചു വരുന്നതായി അവന്നു അനുഭവപ്പെടും. ആദ്യകാലങ്ങളിൽ അതു കുറെ സാഹസമായി തോന്നിയെന്നുവരാം. പക്ഷെ കാലക്രമത്തിൽ തീൎച്ചയായും അതൊരു സുഖവും സന്തോഷവുമായി പരിണമിക്കുന്നതാണ്. മനനശീലമുള്ള ഒരുവന്നു ജീവിതമത്സരത്തിൽ താൻ ചെയ്യേണ്ടുന്ന വേലയ്ക്കു പ്രയാസം തോന്നാതിരിക്കുന്നതായും, മനസ്സുഖവും ശാന്തിയും അചിരേണ വൎദ്ധിച്ചുവരുന്നതായും കാണാം.

ഒരു മനുഷ്യന്റെ വിചാരം ഏതു തരത്തിലോ, അത്തരത്തിലായിരിക്കും അവന്റെ സ്വഭാവവും നടത്തയും. ഒരുവൻ എപ്പോഴും പ്രേമത്തേയും സത്യത്തേയും പററി നിരൂപണം ചെയ്യുന്നുവെങ്കിൽ, അവൻ പ്രേമമുള്ളവനും സത്യമുള്ളവനും ആയി തീരാതെയിരിക്കയില്ല. കളവിനെയും ചതിയേയും പററി ചിന്തനംചെയ്യുന്നുവെങ്കിൽ, അവൻ കള്ളനും ചതിയനും ആയി തീരും, നിശ്ചയം. മനംപോലെ മംഗല്യം.

ധൎമ്മടം. വി. കുഞ്ഞിക്കണ്ണൻ.

## മൃണാളിനി

### അഥവാ

### എന്റെ ജീവിതക്ലേശം

എനിക്കു മൃണാളിനിയിൽ അനുരാഗം ഉണ്ടായിരിക്കുവാൻ തരമില്ല. ഒരു പ്രാവശ്യം ഒരു സ്ത്രീയെ സ്നേഹിച്ചു കഴിഞ്ഞാൽ പിന്നെ വേറൊരുത്തിയിൽ ആ വികാരം തോന്നുന്നതു് അസംഭാവ്യമാണ്. എനിക്ക് അവളുടെ മുഖം കാണ്മാനും അവളോടു സംസാരിപ്പാനും അവളുടെ സംസാരം കേൾപ്പാനും വളരെ ഇഷ്ടമുണ്ട്. അതിന്നു തക്കതായ കാരണവും ഉണ്ട്. ഒരു സ്നേഹിതനോടുള്ള സ്നേഹമാണ് എനിക്ക് അ

വളിൽ തോന്നിയിരുന്നതു്. എന്റെ ചരിതം മുഴുവനും കേട്ടാൽ, വായനക്കാർ പക്ഷേ തെററിദ്ധരിക്കാൻ ഇടയുണ്ടു്. എന്തെന്നാൽ: എനിക്കു തന്നെ എന്റെ വികാരത്തിന്റെ യഥാൎത്ഥസ്വഭാവത്തെപ്പററി വളരെ സംശയങ്ങളുണ്ടായിട്ടുണ്ടു്. എങ്കിലും ഒരിക്കൽ പ്രേമാവസ്ഥയ്ക്കു് കീഴടങ്ങീട്ടുള്ള ഒരു ഹൃദയം പിന്നീട് ഒരിക്കലും അതിന്നു് അധീനമാകുന്നതല്ലെന്നാണു് എനിക്കു് ഇപ്പോഴും ഉള്ള ദൃഢവിശ്വാസം.

ഞാൻ ഒരു ഡാക്ടരാണു്. എന്റെ ഉദ്യോഗം വഴിയായിട്ടാണു് മൃന്നാളിനിയെ, ബങ്കാളത്തിലെ ഉൾപ്രദേശത്തിലുള്ള അനേകം കുഗ്രാമങ്ങളിൽ ഒന്നിൽ വെച്ചു് കണ്ടുമുട്ടിയതു്. ആ ഗ്രാമത്തിൽ ആകപ്പാടെ പത്തോ പന്ത്രണ്ടോ കുടിലുകളും സുഖിക്കുവാൻ വേണ്ടി വന്നു പാക്കുന്ന ഉല്ലഭം ചില ധനികന്മാരുടെ ഭവനങ്ങളും മാത്രമേ ഉള്ളു.

ഞാൻ ക്ഷീണിച്ചു് പുഴവക്കിൽ ഇരിക്കുകയായിരുന്നു. അപ്പോൾ ഒരു ഭൃത്യൻ എന്റെ അടുക്കൽ വന്നു “യജമാനനേ! ഇവിടുന്നു് ഒരു ഡാക്ടരാണോ? എന്റെ യജമാനത്തിക്കു് സുഖക്കേടാണു്. ഇവിടുന്നു ഒന്നു വന്നു നോക്കേണമെന്നാവശ്യപ്പെടുന്നു” എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ എനിക്കു് അത്ഭുതം തോന്നി.

ഇപ്രകാരമാണു് ഞങ്ങൾ തമ്മിൽ കണ്ടു്, അല്പകാലത്തിന്നുള്ളിൽ സ്നേഹിതരായി തീൎന്നതു്. ഞങ്ങളുടെ പരിചയത്തിന്റെ പ്രാരംഭദശയിൽതന്നെ അവളുടെ കരസ്പർശവും, സ്വരമാധുൎയ്യവും, മന്ദഹസിതവും എനിക്കു വിവിധവികാരങ്ങളെ ജനിപ്പിച്ചു. എങ്കിലും ഇതിന്നു തക്കതായ വല്ല കാരണവും ഉണ്ടായിരുന്നുവെന്നു് ആരും ശങ്കിച്ചുപോകരുതു്. അവളെ കാണുമ്പോൾ എനിക്കു മുമ്പു വളരെ പരിചയപ്പെട്ട ഒരു സ്വരൂപത്തെ ഓൎമ്മവരുന്നു. അവളുടെ ദൃഷ്ടി എന്നിൽ പതിയുമ്പോൾ വളരെ കാലം മുമ്പു് ഞാനുമായി പരിചയിച്ച ഒരാളുടെ കടാക്ഷത്തെയാണു് ഓക്കുന്നതു്. അവളുടെ സ്വരമാധുൎയ്യവും, കരസ്പൎശവും വേറൊരാളുടേതു പോലെയാണു് എനിക്കു് തോന്നുന്നതു. അവളുടെ കൈ ഞാൻ പിടിക്കുമ്പോഴും അവളുടെ മുഖത്തു നോക്കുമ്പോഴും എനിക്കു് ഒരുവക പരമാനന്ദം തോന്നാനുള്ള കാരണം ഇതുതന്നെയാണു.

എന്റെ ഈ ചാപല്യത്തെപ്പററി കേൾക്കുമ്പോൾ മാന്യവായനക്കാരികൾക്കു ഒരു പരിഹാസരസം സ്ഫുരിക്കുന്നുണ്ടായിരിക്കാം. “ശരി, ശരി! പുരുഷന്മാൎക്കു ഈ മാതിരി അനുഭവങ്ങൾ സാധാരണയാണു്. അനുരാഗകുസുമത്തിന്റെ സൌരഭ്യത്തിൽ പുരുഷന്മാരായ നിങ്ങൾക്കു ഒരിക്കലും തൃപ്തി വരാറില്ല. എങ്കിലും അതെല്ലാം നിങ്ങളുടെ സൌകൎയ്യംപോലെയാണു്. ആ പുഷ്പം ഒരു വെറും മൊട്ടു മാത്രമോ, അല്ല വികസിച്ചുവോ, എന്ന ജിജ്ഞാസനിമിത്തം ചിലപ്പോൾ നിങ്ങൾ, അതിനെ വിഭജിക്കുവാനും ശ്രമിക്കാറുണ്ടു്.” എന്നിങ്ങിനെ അവർ എന്നെ അധിക്ഷേപിക്കുന്നുമുണ്ടായിരിക്കും.

മാന്യസഹോദരികളേ! നിങ്ങൾ പറയുന്നതു വാസ്തവമാണെന്നു ഞാൻ സമ്മതിക്കാം. എന്നാൽ, ഒരു പനിനീർ മൊട്ടും വികസിച്ച പുഷ്പവും തമ്മിലുള്ള വ്യത്യാസം എനിക്കു് നല്ലവണ്ണം അറിയാറായിട്ടുണ്ടു്. അതുകൊണ്ടു തന്നെയാണു്, എന്റെ വികാരം “അനുരാഗം” അല്ലെന്നും ‘സ്നേഹം’ ആണെന്നും ഞാൻ പറയുന്ന

ത്. ആ സ്നേഹം വളരെ ദൃഢമായി വേരൂന്നീട്ടുള്ള ഒരു അപൂൎവ്വനിക്ഷേപവും ആണ്. രണ്ടു പുരുഷന്മാർ തമ്മിൽ ഇങ്ങിനെയുള്ള ഒരു സ്നേഹം ഉണ്ടാനിക്കുണെകയില്ല. ഒരു പുരുഷന്റെ ഹൃദയത്തിൽ അന്തർഭവിച്ചുകിടക്കുന്ന അത്യന്തം ഗൂഢങ്ങളും വ്യസനകരങ്ങളുമായ രഹസ്യങ്ങളെ തുറന്നുപറയുന്നതു് വേറൊരു പുരുഷനോടാണെന്നിരിക്കട്ടെ, അയാൾക്കു മറേറ ആളിൽ നിന്നു് അനുകമ്പാപരമായ ഒരു വാക്കെങ്കിലും കേൾക്കാൻ സാധിക്കുമെന്നു് അയാൾ ഒട്ടും ശങ്കിച്ചുപോകേണ്ടാ. ഈവിധം ഒരു പരസ്പരസ്നേഹം തോന്നേണമെങ്കിൽ ഒരു ലോലഹൃദയയായ സ്ത്രീരത്നം തന്നെ വേണം. അങ്ങിനെയിരിക്കേ, ഞാൻ അവളിൽനിന്നു് എന്റെ ഗൂഢവിചാരങ്ങളെ എങ്ങിനെയാണ് മറച്ചുവെക്കേണ്ടതു്!

നേരം സന്ധ്യയായി. ഒരു മങ്ങിയ വെളിച്ചം മാത്രമുണ്ടായിരുന്ന ആ മുറിയിൽ ഞങ്ങൾ രണ്ടുപേരും മാത്രമേ ഉണ്ടായിരുന്നുള്ളു. അവളുടെ മനോഹരമായ മിഴികളെ എന്നിൽ പതിപ്പിച്ച് കുറെയൊന്നു് നിശ്വസിച്ചുംകൊണ്ടു് അവൾ ചോദിച്ചു:—

“എന്താണ് നിങ്ങൾക്ക് ഇത്രയെല്ലാം വിചാരം? നിങ്ങളുടെ മുഖം കണ്ടാൽ നിങ്ങൾക്ക് എന്തോ ഒരു അത്യാപത്തു് സംഭവിച്ചിട്ടുള്ളപോലെയും, നിങ്ങളുടെ മനസ്സിൽ എന്തോ ഒരു ക്ലേശം ഉള്ളപോലെയും തോന്നുന്നുവല്ലോ!”

ഇത്ര ഔൽസുക്യത്തോടുകൂടി ചോദിച്ച ഒരു ചോദ്യത്തെ നിരാകരിക്കുവാൻ വേറെ ആൎക്കെങ്കിലും സാധിക്കുമായിരുന്നോ എന്നു പറയുവാൻ എനിക്കു വയ്യാ. എനിക്കു അങ്ങിനെ ചെയ്യാൻ സാധിച്ചില്ലെന്നു മാത്രം പറഞ്ഞേക്കാം.

“ഞാൻ അനുഭവിച്ച വിധം മനോദുഃഖം ദൈവം ആൎക്കും കൊടുക്കരുതേ!” എന്നു കണ്ണിൽ വെള്ളം നിറച്ചുംകൊണ്ടു ഞാൻ പറഞ്ഞു.

അശ്രുപ്രവാഹത്തിന്റെ ഇടയിൽ കൂടി ഞാൻ എന്റെ അടുക്കലുണ്ടായിരുന്ന ലോലഗാത്രിയെ നോക്കിക്കൊണ്ടിരുന്നു. അവളുടെ പ്രാഗത്ഭ്യത്തിന്നു് യുവദശയുടെ പ്രഭാവമോ, അവളുടെ കടാക്ഷത്തിന്നു് കുറെക്കൂടി പ്രസന്നതയോ, അവളുടെ ഗണ്ഡസ്ഥലത്തിന്നു് അല്പംകൂടി വാട്ടക്കുറവോ, അവളുടെ ആകൃതിക്കു കുറച്ചുകൂടി കുമാരതയോ, ഉണ്ടായിരുന്നെങ്കിൽ അവളുടെ സൌന്ദൎയ്യത്തിന്നു് എത്ര തന്നെ ഉൽക്കൎഷമുണ്ടാകുമായിരുന്നു! അങ്ങിനെയാണെങ്കിൽ, മൃണാളിനിയുടെ സ്വരൂപം എന്റെ ഹൃദയവല്ലഭയുടെതിന്റെ ഒരു പകൎപ്പു മാത്രമല്ലാ, ഈ തരുണീരത്നം അവൾ തന്നെയാണെന്നു ഞാൻ സധൈൎയ്യം സമ്മതിക്കുമായിരുന്നു.

എന്റെ വാക്കു കേട്ടപ്പോൾ അവളിൽനിന്നു പുറപ്പെട്ട ഒരു നിശ്വാസം, അതുവരെ ചിന്താമഗ്നനായിരുന്ന എന്നെ ആ സ്ഥിതിയിൽ നിന്നുണൎത്തി. “എന്റെ വാക്കുകൾ നിങ്ങളെ വ്യസനിപ്പിച്ചുവോ” എന്നു ഞാൻ അവളോടു ചോദിച്ചു. അവൾ അതിന്നു യാതൊരുത്തരവും പറഞ്ഞില്ല. നേരം സന്ധ്യയായിക്കഴിഞ്ഞതിനാൽ എനിക്ക് അവളുടെ മുഖഭാവം ശരിയായി കാണ്മാൻ സാധിച്ചിരുന്നില്ലെങ്കിലും അവളുടെ നയനങ്ങൾ ബാഷ്പപൂൎണ്ണങ്ങളായിരുന്നു എന്നു എനിക്കു മനസ്സിലായി. “നി

ങ്ങളുടെ മനസ്സിനെ പീഡിപ്പിക്കുന്നതു് എന്താണ്" എന്നു ഞാൻ വീണ്ടും ചോദിച്ചപ്പോഴും മൃണാളിനി തൻെറ മൌനം ഭഞ്ജിക്കുവാൻ ഒരുങ്ങിയില്ല.

"നിങ്ങൾക്കു എന്തെങ്കിലും സുഖക്കേടുണ്ടോ? നിങ്ങൾ ഒന്നും സംസാരിക്കുന്നില്ലല്ലൊ" എന്നു ഞാൻ പിന്നെയും തിരക്കി ചോദിച്ചു.

മൃണാളിനി— (വ്യസനസൂചകമായ മന്ദസ്വരത്തിൽ)- ഞാൻ നിങ്ങൾക്ക് തീരെ അപരിചിതയല്ലെന്നായിരുന്നു എൻെറ വിചാരം.

അവളുടെ മനോവിചാരത്തിന്നു സംഗതി ഇതാണെന്നു് അറിഞ്ഞപ്പോൾ, ഞാൻ അറിയാതെ തന്നെ കുറച്ചൊന്നു മന്ദഹസിച്ചുപോയി.

ഞാൻ— ഇത്രമാത്രമേ ഉള്ളു. ശരി. നിങ്ങൾ ഇങ്ങിനെ സംശയിക്കുവാൻ എന്താണ് സംഗതി?

മൃണാ— നിങ്ങൾക്ക് എന്നിൽ വിശ്വാസമില്ലെന്നു കാണുകയാൽ തന്നെ.

ഞാൻ— വിശ്വാസമില്ലെന്നോ? നിങ്ങളെപ്പോലെ വിശ്വാസപാത്രമായി എനിക്കു ആരാണ് വേറെ ഒരു സ്നേഹിതനുള്ളതു്?

മൃണാ— ശരി. എന്നിട്ടും നിങ്ങളുടെ വ്യസനത്തിൽ പങ്കുകൊള്ളുവാൻ എനിക്ക് അർഹതയില്ലെന്നല്ലേ നിങ്ങൾ ഭാവിക്കുന്നതു്?

അവളുടെ വാക്കുകൾ കേൾക്കയാൽ ഞാൻ ആലോചനഗ്രസ്തനും പെട്ടെന്നു് മറുപടിപറയുവാൻ അശക്തനും ആയി കട്ടിൽ ചിന്താഭരത്തിന്ന് അധീനനായി ഇപ്രകാരം പറഞ്ഞു:- "എൻെറ പ്രിയ സഹോദരി! നിങ്ങൾ എന്നെ ഇങ്ങിനെ വെറുതെ ശങ്കിക്കുന്നതു് എനിക്കു വളരെ വ്യസനകരമായ ഒരു സംഗതിയാണ്. ഈ ലോകത്തിൽ എൻെറ രഹസ്യങ്ങളെ തുറന്നുപറയുന്നതു് നിങ്ങളോടല്ലാതെ വേറെ ആരോടും അല്ലെന്നു നിങ്ങൾ മനസ്സിലാക്കണം. നിങ്ങളുടെ മനസ്സു വേദനിപ്പിക്കരുതെന്നു് ആഗ്രഹിച്ചു മാത്രമാണ് നിങ്ങളോടു വിവരങ്ങളെല്ലാം പറയുവാൻ മടിച്ചതു്. എൻെറ ജീവചരിത്രം വളരെ വ്യസനകരവും ശോചനീയവും ആണെന്നു് നിങ്ങൾ മനസ്സിലാക്കണം."

പിന്നിട്ടു ഞാൻ അവളിൽ അധികം പരിചയം ഭാവിച്ചു് 'നിങ്ങൾ' എന്നതിന്നു പകരം 'നീ'യെന്നും മറ്റും വിളിക്കുവാനാരംഭിച്ചു.

മൃണാ— നിങ്ങളുടെ ചരിത്രം എന്നെ വ്യസനിപ്പിക്കുമെന്നു തന്നെ ഇരിക്കട്ടെ. ഞാൻ ഒരു സ്നേഹിതൻെറ വിശ്വാസത്തിന്നു പാത്രീഭവിച്ചിട്ടുണ്ടെന്നു് അറിയുന്നതു തന്നെ ആ വ്യസനത്തിന്നു് ഒരു പ്രതികാരം ആയില്ലേ. എല്ലാ കാര്യത്തിലും തൻെറ സ്നേഹിതൻെറ വിശ്വാസഭാജനമായിത്തീരുന്നതിനേക്കാൾ അധികം സന്തോഷാവഹമായ സംഗതി വേറെ എന്താണുള്ളതു്?

ഞാൻ— സഹോദരി! നീ പറഞ്ഞതു വാസ്തവമാണ്. നിൻെറ മനസ്സിൻെറ നിഷ്കപടതയും, ഉദ്ദേശത്തിൻെറ ശ്രേഷ്ഠതയും ഈ വാക്കുകളിൽ നിന്നു ധാരാളം വെളിപ്പെടുന്നുണ്ട്. ഞാൻ വല്ല അവിശ്വാസവും കാണിച്ചിട്ടുണ്ടെങ്കിൽ അതു് എൻെറ ആലോചനക്കുറവിനാലും ബുദ്ധിമോശത്താ

ല്യം വന്നിട്ടുള്ളതാണേ. എന്റെസ്ഥിതിയെ ശരിയായി ഗ്രഹിപ്പൂവാൻ സാമൎത്ഥ്യമുള്ള ഒരാൾക്ക് എന്റെ ഹൃദയത്തെ തുറന്നു കാണിച്ചിരുന്നുവെങ്കിൽ, ഈ വ്യസനാവസ്ഥയിൽനിന്നു എനിക്കു വളരെ മുമ്പുതന്നെ മോചനം കിട്ടുമായിരുന്നു. പ്രിയസോദരി! ഈ ചരിതം അറിഞ്ഞിരിക്കുന്നതിന്നു എന്തുകൊണ്ടും അവകാശപ്പെട്ടിരുന്ന ആ തരുണീരത്നത്തെ ഇതു് കേൾപ്പിക്കുവാൻ എനിക്കു് യോഗമില്ലാത്ത സ്ഥിതിയ്ക്കു്, അതിനെ നീ തന്നെ മനസ്സിരുത്തി കേൾക്കണം. അഥവാ, അവളോടു പറയുവാനുള്ള തരം എനിക്കുണ്ടായിരുന്നെങ്കിൽ തന്നെ എന്റെ അപരാധപരിഹാരത്തിന്നുപയുക്തമായ ആ അവസരത്തെ ഞാൻ ലജ്ജാഭാരം നിമിത്തം ഉപയോഗപ്പെടുത്തിയിരിക്കുമായിരുന്നുവോ എന്നും സംശയത്തിലാണുള്ളതു. അതുകൊണ്ടു, ഞാൻ പറയുന്നതു സദയം കേൾക്കുക. നിന്റെ വിശ്വാസത്തിന്നു അൎഹതയില്ലാത്തവനാണെങ്കിലും, ഈ പാവപ്പെട്ടവൻ നിന്നിൽ എത്രമാത്രം പ്രത്യയമുള്ളവനാണെന്നു് അപ്പോൾ അറിയാറാവും.

*   *   *   *   *   *

## II.

ഞാൻ ബിലാത്തിയിൽനിന്നു് മടങ്ങിവന്ന ഉടനെ കുറെ ദിവസത്തോളം ബന്ധുജനങ്ങളോടു കൂടി എന്റെ നാട്ടിൽ തന്നെ വസിച്ചു. അതിന്നുശേഷം കൽക്കത്തായിലേക്കു വന്നു. "ഇന്ത്യൻ മെഡിക്കൽ സാൎവ്വീസ്സി"ൽ പ്രവേശം സിദ്ധിച്ചിരുന്ന എനിക്കു് എന്റെ ഉദ്യോഗത്തിൽ ചേരുവാൻ രണ്ടുമൂന്നാഴ്ചകൾ കൂടി സമയമുണ്ടായിരുന്നതിനാൽ ആ സമയത്തെ എന്റെ സജാതിയനും സുഹൃത്തും ആയ ഒരാളുടെ ഗൃഹത്തിൽ ചിലവഴിക്കുവാൻ തീൎച്ചയാക്കി. അദ്ദേഹത്തിന്റെയും എന്റെയും തറവാടുകൾ വളരെ കാലം മുമ്പു തന്നെ സൌഹാൎദ്ദസ്ഥിതിയിൽ വൎത്തിച്ചിരുന്നതായിരുന്നു. അദ്ദേഹം ഒരു ഹൈക്കോൎട്ടു വക്കീലിന്റെ നിലയിൽ ധാരാളം പണം സമ്പാദിച്ചിട്ടുണ്ടെങ്കിലും, അദ്ദേഹത്തിന്റെ പ്രിയതമയുടെ അകാലമരണത്താൽ, ഈ ഐശ്വൎയ്യസുഖങ്ങളനുഭവിക്കുവാൻ തന്റെ പ്രേമഭാജനമായ ഒരു ഓമനമകളല്ലാതെ വേറെ ആരും ഉണ്ടായിരുന്നില്ല.

പ്രാണകൃഷ്ണബാബു പുറരാജ്യങ്ങളിൽ സഞ്ചരിച്ചിട്ടുള്ള ഒരാളല്ലെങ്കിലും അദ്ദേഹം ആധുനികപരിഷ്കാരവിഷയത്തിൽ ഒട്ടും വിമുഖനായിരുന്നില്ലെന്നു അദ്ദേഹത്തിന്റെ മകളുടെ വിദ്യാഭ്യാസവും, നാട്ടുനടപ്പനുസരിച്ചു് അവൾ വിവാഹസരണിയിൽ പ്രവേശിച്ചിരിക്കേണ്ടുന്ന സമയം അതിക്രമിച്ചിട്ടും അവളുടെ വിവാഹം ഇനിയും കഴിഞ്ഞിരുന്നില്ലെന്ന സംഗതിയും ദൃഷ്ടാന്തപ്പെടുത്തി.

മറയാവിനിക്കു് നല്ല ദേഹസുഖമില്ലെന്നു് ഞാൻ അറിഞ്ഞിരുന്നു. അവൾക്കു ഒരു വല്ലാത്ത മാതിരി അപസ്മാരത്തിന്റെ ഉപദ്രവമുണ്ടായിരുന്നതിനാൽ അവൾ കൂടെക്കൂടെ മോഹാലസ്യപ്പെട്ടു വീണു പോകാറുണ്ടായിരുന്നു. ഈ നിലയിൽ സുബോധമില്ലാതെ ഗാഢനിദ്രയിൽ പെട്ടപോലെ അവൾ ഇരുപത്തിനാലു മണിക്കൂറോളം കിടക്കും. എങ്കിലും, കണ്ണടച്ചിട്ടുള്ളതിനാൽ അവളുടെ നാലുപുറവും നടക്കുന്ന സംഗതികളെ കാണ്മാൻ സാധിക്കാറില്ലെന്നല്ലാതെ, അവയെല്ലാം അവൾ ഏറക്കുറെ, ശ്രവണസ്പൎശാദികൾ വഴിയായി

അറിയാറുണ്ടെന്ന് അവൾ തന്നെ സമ്മതിച്ചിരുന്നു. ഇങ്ങിനെ ഒരുദിവസം മുഴുവനും കിടന്നാൽ ഒട്ടക്കം ക്രമേണ സുബോധം വന്നുതുടങ്ങും. എന്നാലും പിന്നീട മൂന്നോ നാലോ ദിവസം കഴിഞ്ഞാൽ മാത്രമേ അവളുടെ ദേഹത്തിന്ന് മുമ്പുണ്ടായിരുന്ന ശക്തി തിരിയേ കിട്ടാറുള്ളു. സുഖക്കേട ഇന്ന സമയത്താണ് ആരംഭിക്കുക എന്നതിന്നു മുൻകൂട്ടി യാതൊരടയാളവും ഉണ്ടാകാറില്ല. ഈ ഇളക്കം ഉണ്ടാകുവാൻ സംഗതി എന്താണെന്നു രോഗിയോട ചോദിച്ചാൽ അത് അവൾക്കും അറിഞ്ഞുകൂടെന്നാണ് പറയാറുള്ളത്. എന്റെ അഭിപ്രായത്തിൽ, അതു അവൾക്കറിയാമെന്നും പറയുവാൻ മടിച്ചിട്ടാണെന്നും ആണ് തോന്നുന്നത്.

ഞാൻ പ്രാണകൃഷ്ണബാബുവിന്റെ വീട്ടിൽ എത്തുന്നതിന്ന് കുറച്ചുദിവസം മുമ്പാണ് മായാവിനിക്ക് ഈ മാതിരി ഒരിളക്കം ഉണ്ടായിരുന്നത്. അതുകൊണ്ട്, ഞാൻ അവളെ ഈ പ്രാവശ്യം ഒന്നാമതായി കണ്ടപ്പോൾ അവൾ കിടപ്പിലായിരുന്നു. തന്റെ മകൾക്ക സുഖക്കേടാണെന്നും ഞാൻ അവളെ ഒന്നു ചെന്നു നോക്കേണമെന്നും അവളുടെ അച്ഛൻ എന്നോടാവശ്യപ്പെട്ടപ്പോൾ എനിക്ക് പെട്ടെന്ന് ഓർമ്മ വന്നത്, തലമുടിയെല്ലാം അഴിച്ചിട്ട, ഒരിടത്തും സ്ഥിരമായി നിൽക്കാതെ അങ്ങട്ടും ഇങ്ങട്ടും ഓടിക്കളിക്കുന്ന ഒരു പെൺകുട്ടിയുടെ സ്വരൂപമായിരുന്നു. അഞ്ചുകൊല്ലമായി ഞാൻ കണ്ടിട്ടില്ലാത്ത ആ കുട്ടിയെ കാണാമെന്നു സകൌതുകം പ്രതീക്ഷിച്ചുംകൊണ്ട്, ഞാൻ അവൾ കിടന്നിരുന്ന മുറിയിലേക്ക കടന്നപ്പോൾ എനിക്കുണ്ടായ ആശ്ചര്യം എങ്ങിനെയാണ് വൎണ്ണിക്കേണ്ടത്!

ഒരു വെളുത്ത സാരി ധരിച്ചു, അളകങ്ങൾ നെററിമേൽ വീണും, കേശഭാരത്തെ മനോഹരമായ കഴുത്തിന്റെ പിശവശത്തു കെട്ടിവെച്ചും, ഒരു കട്ടിലിന്മേൽ ചാരിയിരിക്കുന്ന യൌവനയുക്തയായ ഒരു പെൺകിടാവിനെയാണ് ഞാൻ അവിടെ കണ്ടത്. അവളാവട്ടെ, സ്ത്രീകൾ ബാലദശയെ വിട്ട, യൌവനത്തിലേക്ക കാലെടുത്തുവെക്കുന്ന ആ ഘട്ടത്തിലായിരുന്നു.

യൌവനദശക്കു സ്വാഭാവികമായുള്ള ആ പ്രസരിപ്പും നിഷ്കാപട്യത്തേയും, സൌശീലത്തേയും ദൃഷ്ടാന്തപ്പെടുത്തുന്ന ആ മന്ദഹാസവും എന്റെ ഓൎമ്മയിൽനിന്നു ഇനിയും വിട്ടുപോയിട്ടില്ല. ഒരിക്കലും വിട്ടുപോകുന്നതുമല്ല. കേവലം അപ്രതീക്ഷിതമായ ഈ കാഴ്ചയുടെ മനോഹരതയാൽ ഞാൻ കുറച്ചൊന്നു അമ്പരന്നുപോയി. ഇതാണോ രോഗി! മുഖകാന്തിയെ വൎദ്ധിപ്പിച്ചിരുന്ന ഒരു വാട്ടമല്ലാതെ അവളുടെ മുഖത്ത് രോഗസൂചകമായ യാതൊരടയാളവും കണ്ടില്ല. ഞാൻ മുറിയിൽ കടക്കുന്ന സമയം അവൾ അൎദ്ധവികസിതമായ ഒരു പനിനീർപുഷ്പം കൈയ്യിൽ എടുത്തുകൊണ്ട് അതിന്റെ സൌരഭ്യം അനുഭവിക്കുകയായിരുന്നു. എന്നെ കണ്ട ഉടനെ തന്നെ പുഷ്പത്തെ അടുത്തുണ്ടായിരുന്ന മേശമേൽ വെച്ച സ്വാഗതോക്തികളാൽ അഭിവാദനം ചെയ്തു.

"ഡാക്ടർ ദാസ്സ്! നിങ്ങൾ വന്നതു ഞങ്ങൾക്ക വളരെ സന്തോഷമായി. നിങ്ങൾക്ക യാതൊരു മാററവും വന്നിട്ടില്ലല്ലൊ. ഉടുപ്പിൽ അല്പം ഭേദം വന്നിട്ടുള്ളതല്ലാതെ നിങ്ങൾ ഇന്നും അഞ്ചുകൊല്ലം മുമ്പത്തെപ്പോലെ ഇരിക്കുന്നു."

ഈ സ്വരമാധുൎയ്യം അവളുടെ സൌ

കമാൎയ്യത്തെ ദീൎഘന്നീകരിച്ചു. എനിക്കു യാതൊന്നും മറുപടിപറയുവാൻ തോന്നിയില്ലെന്നു മാത്രമല്ല, ഞാൻ എൻെറ മുമ്പിൽ കണ്ടതു് "മായ"തന്നെയൊ, അല്ല, മഹാമായയോ എന്നു തീൎച്ചമാനിക്കുവാനും പ്രയാസപ്പെട്ടു. അവളുടെ അച്ഛൻ എനിക്കു് ഇരിക്കാൻ വേണ്ടി കട്ടിലിന്നടുത്തായി ഒരു കസേല നീക്കി വെച്ചു. അദ്ദേഹം ജനലിന്നടുത്തു് ചെന്നിരുന്നു്, വൎത്തമാനപത്രം വായിക്കാനും തുടങ്ങി. ഇതുവരെ അവളോടു ഒരക്ഷരവും സംസാരിക്കാതെ നിന്നതു് വളരെ പോരായ്മയായെന്നും, ആ യുവതി എന്നെപ്പററി എന്താണ് വിചാരിക്കുക എന്നും മററും വിചാരിച്ചു, അല്പം ആലോചനക്കു ശേഷം ഞാൻ ഇപ്രകാരം മൌനത്തെ ഭഞ്ജിച്ചു:—

"അമ്മേ! നിങ്ങൾക്കു ഇപ്പോഴും നന്നെ ക്ഷീണമുണ്ടെന്നു തോന്നുന്നുവല്ലൊ."

ഇതു കേട്ടപ്പോൾ മായയുടെ കോമളമായ മുഖത്തിൽ ഒരു മന്ദഹാസം സ്ഫുരിച്ചു. ഇങ്ങിനെ പറഞ്ഞു: — "ഓഹോ! ഈ അല്പ സംവത്സരങ്ങൾക്കിടയിൽ ഞാൻ നിങ്ങൾക്കു് ഒരു "അമ്മ"യും "നിങ്ങ"ളും മററും ആയിപ്പോയി, ഇല്ലെ? നിങ്ങളെ പാശ്ചാത്യസമ്പ്രദായങ്ങൾ ധാരാളം ബാധിച്ചിട്ടുണ്ടെന്നു തെളിയുന്നുണ്ട്."

അവളുടെ കണിശമായ ഈ മറുവടി എനിക്കു വല്ലാതെ തട്ടി. "ഞാൻ ഇവിടെ നിന്നു പോയ കാലത്തു് നീ ഒരു വെറും കുട്ടി ആയിരുന്നില്ലേ? ആ കുട്ടിതന്നെയാണ് നീ എന്നു മനസ്സിലാക്കുവാൻ ഞാൻ കുറെ പ്രയാസപ്പെട്ടു" എന്നു പറഞ്ഞു.

മായാ— പക്ഷെ ഞാൻ നിങ്ങളെ മറന്നിട്ടില്ല. പുരുഷന്മാൎക്കു സ്മരണശക്തി വളരെ കുറവാണെന്നു് എനിക്കു് ഇപ്പോൾ മനസ്സിലായി.

അവളുടെ അച്ഛൻ കേൾക്കരുതെന്നു് കരുതിയായിരിക്കാം അവൾ ഇതു വളരെ താണസ്വരത്തിൽ പറഞ്ഞതു്. എന്നാൽ അദ്ദേഹം വൎത്തമാനപത്രത്തിൽ മുഴുകിയിരുന്നതിനാൽ ഞങ്ങൾ അവിടെ ഉള്ള കഥതന്നെ മറന്നിരിക്കാനാണ് തരമുണ്ടായിരുന്നതു്.

അവൾ പറഞ്ഞതു കേട്ടപ്പോൾ എനിക്കു വളരെ ആഹ്ലാദം തോന്നി. "മായേ! നിൻെറ കുട്ടിക്കാലത്തെ കുസൃതിസ്വഭാവം ഇനിയും മാറീട്ടില്ലെന്നു മാത്രമല്ല, അതു കുറെ ജാസ്തിയായിട്ടും ഉണ്ട്. നിൻെറ വാക്സാമൎത്ഥ്യത്തോടു ആരും എതിരില്ല. അഞ്ചുകൊല്ലം മുമ്പു നീ ഒരു കുട്ടിയായിരുന്നപ്പോഴത്തെ അവസ്ഥ എനിക്കു് ഓൎമ്മയുള്ള സ്ഥിതിക്കു്, ഞാൻ നിന്നെ മറന്നിട്ടില്ലെന്നതിന്നു് വേറെ എന്തു ലക്ഷ്യമാണു് വേണ്ടതു്?"

മായാ—നിങ്ങൾക്കു എന്നെ ഓൎമ്മയുണ്ടെന്നു ഉഷ്ഠാന്തപ്പെടുത്തിത്തരികയാണെങ്കിൽ, ഞാൻ വളരെ കൃതാൎത്ഥയായി. അതിരിക്കട്ടേ. ബിലാത്തിയിൽ നിങ്ങളുടെ അനുഭവങ്ങൾ എന്തെല്ലാമായിരുന്നു? കേൾക്കട്ടെ!

ഞാൻ— അതിന്നു് ഇനിയും ധാരാളം സമയമില്ലേ. ഒന്നാമതായി നിൻെറ സുഖക്കേടിനെപ്പററി പറയു. ഈ ഇളക്കം ആരംഭിക്കുമ്പോൾ, തൽസമയത്തു് കൂടി, നിനക്കു് അതുണ്ടാവാൻ പോകുന്നുവെന്നു പറയുവാൻ സാധിക്കില്ലെന്നു കേട്ടു. ഇതു വാസ്തവമാണോ?

മായാ— അതേ.

ഞാൻ— ഈ ഉപദ്രവത്തിന്ന് എന്താണ് കാരണം എന്നും അറികയില്ലേ? ഭക്ഷണത്തിലുള്ള അകൃത്യത്താലോ, അധികം സംസാരിക്കയോ, വായിക്കുകയോ ചെയ്കയാലോ, എന്തുകൊണ്ടാണെന്ന് പറവാൻ കഴിയുമോ?

ഇതിലധികം അന്വെഷിക്കുവാൻ എന്നെ അനുവദിയ്ക്കാതെ, മായ പെട്ടെന്ന് ഇങ്ങിനെ പറഞ്ഞു:—

"നിങ്ങൾ ഒരു വൈദ്യനല്ലേ? ഇതെല്ലാം കണ്ടുപിടിക്കേണ്ടത് നിങ്ങളുടെ മുറയല്ലേ? സുഖക്കേടുണ്ടാകുവാൻ കാരണമെന്താണെന്ന് പരിശോധിച്ചുനോക്കേണ്ടുന്ന ഭാരം നിങ്ങൾക്കല്ലേ? അനാവശ്യമായി ഓരോന്ന് ചോദിച്ചു സമയംകളയാതെ എനിക്ക് ബിലാത്തിയെപ്പററി പറഞ്ഞു തരു- അതാണെനിക്കു സന്തോഷം. എന്നാൽ എന്റെ സുഖക്കേടിന്നും ഭേദമുണ്ടാകും.

എന്റെ ചോദ്യം അവൾക്ക് ഇഷ്ടമായില്ലെന്നു ഞാൻ ഈ സംഭാഷണത്തിൽ നിന്ന് മനസ്സിലാക്കി. ഇതിനെപ്പററി അവളോട് പിന്നെ ഒരു അവസരത്തിൽ ചോദിച്ചറിയാമല്ലൊ. അതുകൊണ്ടു തൽക്കാലം ആ ഭാഗത്തെപ്പററി പ്രസ്താവിക്കാതെ അവളുടെ അപേക്ഷാനുസൃതം പ്രവൃത്തിക്കാമെന്ന് തീർച്ചയാക്കി.

"ബിലാത്തിയോ! അതൊരു സ്വർഗ്ഗംതന്നെയാണ്. അവിടെ ഒരു പ്രാവശ്യം പോയിട്ടുള്ള ആൾ പിന്നിട് ഇങ്ങട്ട് തിരിച്ച് വരികയില്ല."

മായാ— നിങ്ങൾ മടങ്ങിവരുവാൻ നിർബ്ബന്ധിതനായത് വലിയ കഷ്ടം തന്നേ. നിങ്ങളുടെ അദ്ധഭാഗത്തെ അവിടെ വിട്ടേച്ചാണോ നിങ്ങൾ വന്നത്?

ഞാൻ— എന്റെ മുഴുവൻ ഭാഗം തന്നെ അവിടെ വിട്ടേച്ചു വരുന്നതിൽ എനിക്ക് വിരോധമുണ്ടാവുകയില്ലായിരുന്നു. പക്ഷേ ആ ഭാരം ഏല്പ്പിക്കുവാൻ അവിടെ ആരെയും കണ്ടുകിട്ടിയില്ല.

ഇത്രത്തോളം പറയുന്നതുവരെ മൃണാളിനി എന്റെ ചരിതത്തെ വളരെ ക്ഷമയോടു കൂടി തന്നെ കേട്ടുകൊണ്ടിരുന്നു. എന്നാൽ ഈ ഘട്ടത്തിൽ അവൾ മൌനം ഭഞ്ജിച്ചു. "അതു തീർച്ചയായും വലിയ ഒരു ഔദാര്യം തന്നെ" എന്ന് പെട്ടെന്ന് പറഞ്ഞു. ഈ വാക്കുകൾ തന്നെയായിരുന്നു ഞാൻ വിവരിച്ചിരുന്ന സംഭാഷണാവസരത്തിൽ മായയുടെ മുഖത്തുനിന്നും നിർഗ്ഗമിച്ചിരുന്നത്. തന്നിമിത്തം മൃണാളിനിയുടെ ഈ വാക്കുകൾ എന്നെ ആശ്ചര്യപ്പെടുത്തി. കുറച്ചുനേരം, എന്താണ് ചെയ്യേണ്ടത് എന്നറിയാതെ പരിഭ്രമപുരസ്സരം മൃണാളിനിയുടെ മുഖത്തു നോക്കിക്കൊണ്ട് നിന്നുപോയി. അവൾ അതു കണ്ടപ്പോൾ ശാന്തസ്വരത്തിൽ "പിന്നെ എന്തുണ്ടായി" എന്നു മാത്രം ചോദിച്ചു.

എനിക്കു പറവാനുള്ളതു വളരെ കുറവായിരുന്നു. ആ പരിഭ്രമത്തിൽ, എന്താണ് പറയേണ്ടത് എന്ന വിവരമില്ലാതെ കുഴക്കിലായി.

"അതിന്നുശേഷം, വിശേഷിച്ച് യാതൊന്നും ഉണ്ടായില്ല അപ്പോഴേക്കും മായയുടെ അച്ഛൻ പത്രവായന നിർത്തി, അദ്ദേഹവും ഞാനും കൂടി ആ മുറിയിൽനിന്ന് പുറത്തിറങ്ങി" എന്നു പറഞ്ഞു ഞാൻ വിരമിച്ചു. (തുടരും.)

—വി. ഉണ്ണികൃഷ്ണൻനായർ.

# സർജോൺസിങ്ക്ലേർ.

സൽസ്വഭാവിയും വ്യവസായപ്രിയനും ആയ ഒരാൾ സമീപസ്ഥന്മാൎക്കും ബന്ധുജനങ്ങൾക്കും മാത്രമല്ല, സ്വദേശത്തിനും സ്വരാജ്യത്തിനും കൂടി എത്രയൊ അഭിമാനഹേതുവും അഭ്യുദയകാരിയും ആയിരിക്കാമെന്നുള്ളതു സർ ജോൺ സിങ്ക്ലേറിന്റെ ജീവചരിത്രത്താൽ മനസ്സിലാകുന്നതാണ്. സ്കോട്ട്ലാണ്ടുകാരനായ ഇദ്ദേഹം ഒരു സാധാരണ കുടുംബത്തിൽ ജനിച്ചു. വിദ്യാഭ്യാസത്തിന്റെ ആവശ്യകതയെപ്പറ്റി ഇദ്ദേഹത്തിന്റെ ജന്മദേശത്തിലെ ജനങ്ങൾക്കു യാതൊരു ബോധവുമുണ്ടായിരുന്നില്ല. പുത്രനു ൧൬-വയസ്സു പ്രായമായപ്പോൾ, പിതാവു പരലോകം പ്രാപിച്ചു. അതിനാൽ, കുടുംബഭാരവും കഥാനായകനിൽ തന്നെ ലയിച്ചു. ബാല്യകാലത്തിൽ വിദ്യാഭ്യാസത്തിന്നു യാതൊരു സൌകൎയ്യവുമില്ലായിരുന്നു; എങ്കിലും, അതിന്നായി, മിസ്റ്റർ സിങ്ക്ലേർ കഴിയുന്ന വിധത്തിലെല്ലാം ഉത്സാഹിപ്പാൻ തുടങ്ങി. പലപ്പോഴും ഉദ്ദിഷ്ടം സാധിപ്പാൻ ഇടയായില്ല, എങ്കിലും, ഒട്ടും തന്നെ അധൈൎയ്യപ്പെടാതെ ശ്രമിച്ചുകൊണ്ടിരുന്നു. നിരന്തരമായ ഉത്സാഹത്താൽ, കുറെകൊല്ലങ്ങൾക്കകം, സിങ്ക്ലേർ എഴുതുവാനും വായിക്കുവാനും ശീലിച്ചു.

൨൧-വയസ്സു പ്രായമായതു മുതൽ സിങ്ക്ലേർ ഓരോരോ കാൎയ്യങ്ങൾ പ്രശംസാൎഹമായ വിധത്തിൽ നിൎവ്വഹിപ്പാൻ തുടങ്ങി. ഇവ ലേശം പോലും സ്വാൎത്ഥത്തെ ആഗ്രഹിച്ചായിരുന്നില്ല. ഇദ്ദേഹത്തിന്റെ ഓരോരൊ പ്രവൃത്തിവിശേഷങ്ങളും, സ്വദേശീയരുടെ ഇടയിൽ മാത്രമല്ല, കുറച്ചുകൊല്ലങ്ങൾക്കിടയിൽ, സ്വരാജ്യമായ സ്കോട്ട്ലണ്ടിലെങ്ങും പരന്നു. അന്നു കൃഷിക്കാരുടെ സ്ഥിതി ഒട്ടുംതന്നെ ശ്ലാഘ്യമായിരുന്നില്ല വയലുകൾ കെട്ടി അടയ്ക്കാതെയും, കൃഷിസ്ഥലങ്ങൾ ഉഴാതെയും കിടന്നിരുന്നു. ഈ പുണ്യാത്മാവിന് തന്റെ നാട്ടിലുള്ള കൎഷകന്മാരുടെ ഈ സ്ഥിതി കണ്ടിട്ട്, വളരെ അനുകമ്പ തോന്നി. ഉഴുവിന്നു വേണ്ടി ഒരു കുതിരയെ വളൎത്തുന്നതിനു പോലും, ദാരിദ്ര്യംകൊണ്ടു അവൎക്കു അസാധ്യമായിരുന്നു. വളരെ ബുദ്ധിമുട്ടിയും ക്ലേശിച്ചും പണിയെടുപ്പാൻ സ്ത്രീകളെ ഉപയോഗപ്പെടുത്തിയിരുന്നു. ഏതൊരു കൃഷിക്കാരന്നും തന്റെ കുതിര നഷ്ടപ്പെട്ടു എങ്കിൽ, ഒരു ഭാൎയ്യയെ സ്വീകരിക്കുകയായിരുന്നു ലാഭം. എന്തെന്നാൽ ഒരു കുതിര ചെയ്യുന്നതിൽ കൂടുതൽ വേല സ്ത്രീകൾ ചെയ്തിരുന്നു. രാജ്യത്തിൽ നല്ല നിരത്തുകളോ, പാലങ്ങളോ ഉണ്ടായിരുന്നില്ല. ആടുമാടുകളെ വളൎത്തുന്നവൎക്കു, ഒരു സ്ഥലത്തുനിന്ന് മറെറാരു സ്ഥലത്തേക്കു അവയെ കൊണ്ടുപോകുന്നതിനിടയ്ക്ക് പലെടവും പതച്ചു കടക്കേണ്ടിയിരുന്നു. അവിടെയുള്ള പ്രധാന നിരത്തുകൾ കിഴക്കാൻതൂക്കായി കിടന്നിരുന്നതിനാൽ, സഞ്ചാരയോഗ്യമായിരുന്നില്ലാ. സിങ്ക്ലേറിനു വളരെ ചെറുപ്പമായിരുന്നു എങ്കിലും, ഉപയോഗയോഗ്യമായ ഒരു പാത വെട്ടിക്കുവാൻ അദ്ദേഹം ആലോചിച്ചുറച്ചു. തന്റെ നിശ്ചയത്തെപ്പറ്റി മ

റുള്ളവരോടു പറകയും ചെയ്തു. എന്നാൽ, അവർ വിശ്വസിക്കകയൊ, സഹായിക്കകയൊ ചെയ്തില്ല: ഒരു ദിവസം രാവിലെ ൧,൨൦൦ കൂലിവേലക്കാരുടെ സഹായത്തോടുകൂടി പണി തുടങ്ങി. അവരെ ശരിയായി ഭരിച്ച് വേലകൾ നടത്തിച്ചതും, മാതൃകകൾ ഉണ്ടാക്കിയതും ഇദ്ദേഹം തന്നെയായിരുന്നു. സൂര്യാസ്തമയത്തിനു മുമ്പുതന്നെ, ഉദ്ദേശം ൬-നാഴിക നീളം വരുന്നതും ആടുമാടുകൾക്കു സഞ്ചരിക്കാൻ പ്രയാസമായിരുന്നതും ആയ ഒരു നിരത്തിനെ വണ്ടി പോകത്തക്കവിധത്തിൽ ആക്കിത്തീർത്തു. ഇതു് ക്ഷുദ്രപ്രയോഗത്തിന്റെ ശക്തി അല്ലയൊ എന്നു് പലരും സംശയിച്ചു. ലോകത്തിലുള്ള എല്ലാ ശക്തിയേറിയ വസ്തുക്കളോടും മത്സരിച്ചു വിജയം നേടുന്നതിനുള്ള ശക്തി പരിശ്രമശീലം, സ്വദേശാഭിമാനം എന്നീ സൽഗുണങ്ങൾക്കുണ്ടെന്നുള്ള വാസ്തവം അക്കൂട്ടർ ധരിച്ചിരുന്നില്ല. എന്തായാലും സമീപവാസികളുടെ സ്നേഹബഹുമാനാദരങ്ങൾക്കു് പാത്രമാകാൻ സിങ്ക്ലേറിനു ഈ സംഗതി സഹായമായി. ഇദ്ദേഹം വീണ്ടും പല വഴികൾ വെട്ടിക്കകയും, പാലങ്ങൾ, ചെങ്ങാടങ്ങൾ ഇവ ഉണ്ടാക്കിക്കകയും, മരുഭൂമികളെ കൃഷിക്കുപയോഗയോഗ്യമാക്കിത്തീർക്കുകയും ചെയ്തു. പിന്നെ പരിഷ്കൃതരീതിയിൽ കൃഷിചെയ്യുവാനും ചെയ്യിക്കുവാനും തുടങ്ങി. പലമാതിരി വിത്തുകളെ താൻതന്നെ പുതുതായി നട്ടുപിടിപ്പിക്കകയും, പരന്മാൎക്കു് ദാനം ചെയ്യുകയും ഉണ്ടായി. ഇപ്രകാരമുള്ള പ്രവൃത്തികളാൽ, സമീപസ്ഥന്മാർ ഈ പരോപകാരിയെ അനുകരിപ്പാൻ തുടങ്ങി; അവൎക്കു കൃഷിയിൽ മുമ്പുണ്ടാവാത്ത അഭിരുചി ഉണ്ടായി. 'കാണംകേറാമല' എന്ന സ്ഥിതിയിൽ കിടന്നിരുന്ന സ്ഥലങ്ങൾ, ഒന്നാംതരം നിരത്തുകൾ, കൃഷിസ്ഥലങ്ങൾ, മത്സ്യവ്യാപാരസ്ഥലങ്ങൾ, ജനങ്ങൾ തമ്മിലുള്ള സൌഹാൎദ്ദം ഇവയാൽ സുപ്രസിദ്ധങ്ങളാകാൻ തുടങ്ങി. അക്കാലത്തു്, ആഴ്ചയിൽ ഒരിക്കൽ മാത്രമെ അവിടെ തപാൽ വന്നിരുന്നുള്ളു. തന്റെ പണം ചെലവുചെയ്തു്, ദിനംപ്രതി സ്വഗ്രാമത്തിലേക്കു് അടുത്ത പ്രധാന പട്ടണങ്ങളിൽ നിന്നു് ഉരുപ്പടികൾ കൊണ്ടുവരുന്നതിനും, കൊണ്ടുപോകുന്നതിനും ഏൎപ്പാടു ചെയ്തു. തദ്ദേശവാസികൾക്കു ഇതത്ര രുചിച്ചില്ല. ഈ പുണ്യശ്ലോകന്റെ ആഗ്രഹങ്ങൾ സാധിക്കുകയില്ലെന്നായിരുന്നു അവരുടെ വിചാരം. എന്നാൽ ഇദ്ദേഹത്തിന്റെ ആഗ്രഹങ്ങൾ നടപ്പിൽ വരുത്തുകതന്നെ ചെയ്തു.

സർ ജോൺ സിൻക്ലേറുടെ സൽപ്രവൃത്തിയുടെ ഫലം നാനാദിക്കുകളിലും പരന്നുതുടങ്ങി. അന്നു് ബ്രിട്ടനിൽ ഉണ്ടാക്കിവന്നിരുന്ന രോമങ്ങൾ അത്ര നന്നായിരുന്നില്ല. തന്മൂലം നാട്ടിനുണ്ടായിക്കൊണ്ടിരുന്ന ദുഷ്പേരിനെ ഹനിക്കുന്നതിനായി ഇദ്ദേഹം ഉത്സാഹിച്ചു. ഇതിലേക്കായി 'ബ്രിട്ടീഷ് വൂൾ സൊസയററി' എന്നൊരു സംഘം സ്ഥാപിക്കുകയായിരുന്നു ആദ്യമായി ചെയ്തതു്. ഈ സ്ഥാപനത്തിന്റെ ഉദ്ദേശം സാധിപ്പാനായി, സ്വന്തം കൈയിൽ നിന്നു പണം ചെലവുചെയ്തു്, പലരാജ്യങ്ങളിൽനിന്നും എണ്ണൂറാടുകളെ വരുത്തി, പരിശോധിച്ചു, ഏററവും വിശേഷപ്പെട്ട ഇനങ്ങൾ ഏതെന്നു ഗ്രഹിച്ചു. സ്കോട്ടലണ്ടിലുള്ളവർ ആ ഇനം തന്നെ വരുത്തുവാൻ തുടങ്ങി. ആ രാജ്യത്തിന്റെ ഉത്തരഭാഗത്തിലുള്ള

മൂന്നു നാലു ഗ്രാമക്കാർ തന്നെ ഇത്തരത്തിലുള്ള മൂന്നു ലക്ഷത്തിൽ പരം ആടുകളെ വാങ്ങി. മേച്ചിൽസ്ഥലങ്ങളുടെ വില ക്രമത്തിലധികം വർദ്ധിച്ചുതുടങ്ങി. നിരുപയോഗമായി കിടന്നിരുന്ന ഭാഗങ്ങൾ നിക്ഷേപതുല്യങ്ങളായി തീൎന്നു.

ഇദ്ദേഹം മുപ്പതു വൎഷകാലം അവിടത്തെ പാർലിമെൻറിൽ സാമാജികസ്ഥാനം വഹിച്ചിരുന്നു. അക്കാലമെല്ലാം സ്വരാജ്യാഭ്യുദയത്തിന്നായി ഓരോരോ മഹാകാൎയ്യങ്ങൾ സാധിപ്പിച്ചിരുന്നു. അവ ഏറെക്കുറെ വിജയകരവും ആയിരുന്നു. അന്നത്തെ പ്രധാന മന്ത്രി ആയിരുന്ന മിസ്റ്റർ പിററ്, ഈ മാന്യന്റെ സാമൎത്ഥ്യത്തെ കണ്ടു സന്തോഷിക്കയും, പൊതുസംഗതികളിൽ ജനപ്രതിനിധി എന്ന നിലയിൽ അഭിപ്രായങ്ങൾ ചോദിക്കുകയും ചെയ്തിരുന്നുവത്രെ. സിങ്ക്ലേർ തന്റെ സ്വന്തം കാൎയ്യങ്ങളെ സാരമായി ഗണിച്ചില്ല. മിസ്റ്റർ പിററിന്റെ ദയവുണ്ടായി ഒരു നാഷണൽ ബോർഡ് അഫ് അഗ്രികൾച്ചർ (National Board of Agriculture) സ്ഥാപിച്ചുതരുവാനായിരുന്നു അപേക്ഷിച്ചതു്. ഈ അഭിപ്രായത്തിനു പ്രതികൂലമായ ഒരു ശക്തി ഉണ്ടായിരുന്നു. ഈ ആഗ്രഹം നിഷ്ഫലമാക്കി തീൎക്കണമെന്നു പ്രതിപക്ഷക്കാർ ഉൽഘോഷിച്ചു. സിൻക്ലേർ ഇവയെ ഒന്നും ഗണ്യമാക്കിയില്ല. പാർലിമെൻറുസാമാജികന്മാരുടെ ശ്രദ്ധയെ ഇക്കാൎയ്യത്തിൽ ക്ഷണിച്ചു് ഒരു ഭൂരിപക്ഷമുണ്ടാക്കി തനിക്കനുകൂലമായ വിധത്തിൽ സംഗതികൾ സാധിപ്പാൻ ഒരുമ്പെട്ടു. അതു് വളരെ വിജയപൂൎവ്വമാംവണ്ണം സാധിക്കുകയും ചെയ്തു. ഈ പുതിയ സ്ഥാപനത്തിന്റെ അദ്ധ്യക്ഷനും ഇദ്ദേഹം തന്നെ ആയിരുന്നു. ഇതിൽനിന്നുണ്ടായ ഫലം കേവലം അവൎണ്ണനീയമാണ്. കൃഷിചെയ്യാതെ കിടന്നിരുന്ന അനേക ആയിരം ഏക്കർ പാഴ്ഭൂമി കൃഷിക്കു ഉപയോഗയോഗ്യമായി തീൎന്നു. കൂടാതെ, മത്സ്യവ്യവസായത്തെ വർദ്ധിപ്പിച്ചു പ്രചരിപ്പിക്കുവാനും സിങ്ക്ലേർ ശ്രമിച്ചു. ചില പട്ടണങ്ങളിൽ തത്സംബന്ധമായ തൊഴിൽശാലകൾ സ്ഥാപിച്ചു. പലകൊല്ലങ്ങളായിട്ടുള്ള നിരന്തര പരിശ്രമത്താൽ അവയിലൊരു പട്ടണം ഒരു വലിയ തുറമുഖമായി തീൎന്നിട്ടുണ്ട്. ഇന്നു ലോകത്തിലുള്ള മത്സ്യവ്യവസായശാലകളിൽ പ്രഥമസ്ഥാനാവകാശം ഈ വിക്ക് പട്ടണത്തിനു തന്നെയാകുന്നു.

താൻ ആഗ്രഹിച്ചിരുന്ന മററു പല കാൎയ്യങ്ങളും സഫലമാക്കുവാൻ ഇദ്ദേഹം പ്രയത്നിച്ചു. മടിയന്മാരെ ഉത്സാഹികളാക്കുന്നതിനും, ശക്തിഹീനന്മാരെ ശക്തിമാന്മാരാക്കുന്നതിനും, ദുൎഗ്ഗുണവാന്മാരെ സത്ഗുണവാന്മാരാക്കുന്നതിനും നാസ്തികന്മാരെ ആസ്തികന്മാരാക്കി തീൎക്കുന്നതിനും, ഓരോ വിധത്തിൽ ശ്രമം ചെയ്തു. ഫ്രഞ്ചുകാർ ബ്രിട്ടീഷിനെ ആക്രമിച്ചേക്കുമെന്നു ഭയപ്പെട്ടിരുന്ന അവസരത്തിൽ, സിങ്ക്ലേർ സ്വന്തം ചെലവിന്മേൽ ഒരു പട്ടാളം ഏൎപ്പെടുത്താൻ അനുവദിക്കണമെന്നു മിസ്റ്റർ പിററിനോടപേക്ഷിച്ചു. ആരംഭത്തിൽ ൬൦൦- പേരുള്ള ഒരു സൈന്യം ശേഖരിച്ചു; പിന്നെ, തുക ൧൦൦൦-ആയി വർദ്ധിപ്പിക്കുകയും ചെയ്തു. ഇദ്ദേഹത്തിന്റെ സ്വദേശസ്നേഹത്തിന്റേയും മഹാമനസ്കതയുടേയും ലക്ഷ്യമായി ഏൎപ്പെടുത്തപ്പെട്ട ഈ പട്ടാളം ഏററവും വിശിഷ്ടതരമായ ഒന്നാണെന്ന് സകലരും അഭിപ്രായപ്പെട്ടു. അബർഡീൻ നഗരത്തിൽ വച്ച് സ്വന്തം

പട്ടാളത്തിൻെറ നായകസ്ഥാനം വഹിച്ചിരുന്നപ്പോൾ പോലും, സിങ്ക്ലേർ പൊതുകാര്യങ്ങളിൽ പങ്കെടുത്തിരുന്നു. സ്കോട്ട്ലണ്ടിലെ ബാങ്കിൻെറ മാനേജർ, ബ്രിട്ടീഷ് വൂൾ സംഘത്തിൻെറ അദ്ധ്യക്ഷൻ, വിക്ക് തുറമുഖത്തിൻെറ കാരണഭൂതൻ, ബ്രിട്ടീഷ് മത്സ്യവ്യവസായിസംഘത്തിൻെറഡയറക്ററർ, എക്സ് ചകാർബിൽ കമ്മററിയിലെ അംഗം, പാർലിമൻറു സാമാജികൻ, അഗ്രിക്കൽച്ചറൽ ബോർഡിൻെറ അദ്ധ്യക്ഷൻ എന്നിങ്ങനെയുള്ള പല ഉദ്യോഗങ്ങൾ വഴിയായി ഇദ്ദേഹം ഗൌരവപ്പെട്ട പല ജോലികളും വഹിച്ചിട്ടുണ്ട്. ഇപ്രകാരമെല്ലാം ഇരുന്നിട്ടും പുസ്തകനിർമ്മാണത്തിനും കുറെ സമയം വിനിയോഗിക്കാൻ സാധ്യമായി. ഈ ഗ്രന്ഥങ്ങൾ ജനങ്ങൾക്ക് വളരെ പ്രയോജനകരങ്ങളായിരുന്നു താനും. ഒരിക്കൽ ഒരമ്മേരിക്കൻ പ്രണിധി, ബ്രിട്ടീഷിലുള്ള ഒരു മഹാനോട്, അവിടത്തെ കൃഷി സംബന്ധമായി എഴുതിയിട്ടുള്ള ഒരു പുസ്തകം ആവശ്യപ്പെട്ടപ്പോൾ, സർ ജോൺ സിൻക്ലേറിൻെറ ഒരു കൃതി ആയിരുന്നു നൽകിയത്. ബ്രിട്ടീഷിലെ പണസ്ഥിതിയെപ്പററി വിവരിക്കുന്ന ഉത്തമഗ്രന്ഥവും ഇദ്ദേഹം ഉണ്ടാക്കിയിട്ടുള്ളതു തന്നെ. എന്നാൽ ഈ പുണ്യശ്ലോകൻെറ സ്ഥിരപരിശ്രമത്തിൻെറ സ്മാരകസ്തംഭമായും, ഇതരജനസമൂഹത്തിൻെറ ശ്രദ്ധയെ ആകർഷിച്ചിട്ടുള്ള ഒരു തേജോമയമായ വിഗ്രഹമായും കരുതി പോരുന്നത്, സ്കോട്ട്ലണ്ടിനെപ്പററിയ വിവരങ്ങളെ പ്രതിപാദിക്കുന്നതും, ൨൧-ഭാഗങ്ങളായി പ്രസിദ്ധീകരിച്ചിട്ടുള്ളതുമായ ഒരു പുസ്തകമാകുന്നു. ഏതൊരുകാലത്തും പ്രസിദ്ധീകരിച്ചിട്ടുള്ളതും, കാര്യസാരങ്ങളാൽ വിലയേറിയതും ആയ ഗ്രന്ഥങ്ങളിൽ പ്രധാനപ്പെട്ട ഒന്നാണിതു്. മററു പല ജോലിത്തിരക്കുകളുടെ ഇടയിൽ ഇതെഴുതിതീർക്കുന്നതിനു എട്ടുവർഷം കഠിനമായും നിരന്തരമായും ബുദ്ധിമുട്ടേണ്ടി വന്നു. ഇക്കാലത്തിനുള്ളിൽ, പുസ്തകത്തിനു വേണ്ടുന്ന കുറിപ്പുകൾ സമ്പാദിക്കുന്നതിനായി ൨൦,൦൦൦ എഴുത്തുകളോളം പലേ രാജ്യങ്ങളിലും അയയ്ക്കേണ്ടിവന്നു. ഇദ്ദേഹത്തിനു് ഇതിൽനിന്നും സ്വാർത്ഥമായ യാതൊരു ഗുണവും സിദ്ധിച്ചിട്ടില്ലാ. പൊതുജനങ്ങൾക്കിദ്ദേഹത്തെപ്പററി ഉണ്ടായിരുന്ന ബഹുമാനം പൂർവ്വാധികം വർദ്ധിക്കുക മാത്രം ചെയ്തു. ഇതിൽനിന്നു കിട്ടിയ ധനസംബന്ധമായ ലാഭം മുഴുവനും, സ്കോട്ട്ലണ്ടിലെ ഒരു പ്രധാനസംഘത്തിനു നൽകി. ഈ ഗ്രന്ഥപ്രസിദ്ധീകരണത്തിനു ശേഷം, ജനങ്ങളുടെയിടയിൽ പൊതുവെ അഭിവൃദ്ധി കണ്ടുതുടങ്ങി. പ്രഭുക്കന്മാരുടെ അനാവശ്യകങ്ങളായ പല അധികാരങ്ങളും ഇതുമൂലം നശിച്ചു. ഉപാദ്ധ്യായന്മാരുടേയും പാതിരിമാരുടേയും ശമ്പളം വർദ്ധിപ്പിക്കുകയും, കൃഷിയെ അഭിവൃദ്ധിപ്പെടുത്തുകയും ചെയ്തു. ഇതുപോലെതന്നെ, ഇംഗ്ലണ്ടിൻെറ ഒരു ചരിത്രം എഴുതാൻ നിശ്ചയിച്ചിരിക്കുന്നതായി പ്രസിദ്ധപ്പെടുത്തി. എന്നാൽ കാൻറർബറിയിലെ അന്നത്തെ ആർച്ചുബിഷോപ്പ്, തൻെറ അധികാരത്തെപ്പററി വല്ലതും വിരോധമായി പ്രസ്താവിച്ചേക്കുമെന്നു ഭയപ്പെട്ട്, അങ്ങിനെ ഒരു ചരിത്രം എഴുതാൻ പാടില്ലെന്നു് അറിയിച്ചു.

ഇദ്ദേഹത്തിൻെറ ജോലിയിലുള്ള താല്പര്യവും പരന്മാരുടെ അഭിവൃദ്ധിയിലുള്ള ആഗ്രഹവും മററും ഉദാഹരിക്കുന്ന സംഗതികളിൽ പ്രധാനം, കൈത്തൊഴിൽ മൂലം

ഉപജീവിക്കുന്നവരുടെ രക്ഷയ്ക്കു വേണ്ടി പ്രവൎത്തിച്ചതായിരുന്നു. ൧൭൯൩-ൽ ഉണ്ടായ യുദ്ധം മൂലം രാജ്യത്തിനാകപ്പാടെ ദാരിദ്ര്യവും കുഴപ്പവും നേരിട്ടു. അതോടുകൂടി കളവും വൎദ്ധിച്ചു. മാൻചസ്റ്റർ, ഗ്ലാസ്ഗൊ എന്നീ കൈത്തൊഴിലുകൾക്കു കീൎത്തിപ്പെട്ട പട്ടണത്തിലുള്ള വലിയ കച്ചവടക്കാർ പോലും, തങ്ങളുടെ സാമാനങ്ങൾ ക്രയവിക്രയം ചെയ്യുന്നതിനു വളരെ വിഷമിച്ചുവത്രെ. ആകപ്പാടെ, രാജ്യത്തിൽ വലിയ കലക്കങ്ങൾ ഉണ്ടാകുമൊ എന്നു പലരും സംശയിച്ചു. കൂലിവേലകൊണ്ടു ഉപജീവിക്കുന്നവരുടെ ഇടയിൽ തീവ്രമായ ദാരിദ്ര്യം ഉണ്ടായേക്കുമെന്നു ഭയപ്പെട്ടു്, ഇദ്ദേഹം ആ സംഗതി പാൎലിമെൻറിൽ പ്രസ്താവിപ്പാൻ തീൎച്ചപ്പെടുത്തി. ഗവൎമ്മെൻറിൽനിന്നു ൧൦ ലക്ഷം പവൻ ഉടനെ തന്നെ കച്ചവടക്കാൎക്കു കടംകൊടുക്കേണ്ടതാണെന്നു് അഭിപ്രായപ്പെട്ടു. എല്ലാ യോഗ്യന്മാൎക്കും ഈ അഭിപ്രായം സ്വീകാരയോഗ്യമായി തോന്നി. ഇദ്ദേഹത്തേയും മററു ചിലരേയും ചേൎത്തു് ഒരു വലിയ കമ്മററിയെ തിരഞ്ഞെടുത്തു. ഒരുദിവസം വൈകീട്ടായിരുന്നു ഈ സംഭവം ഉണ്ടായതു്. അടുത്തദിവസം രാവിലെ വരെയും പണം വന്നു ചേരാഴികയാൽ, സിൻക്ലേർ സ്വന്തം വസ്തുക്കൾ ജാമ്യംകൊടുത്തു് പല ഉണ്ടിയൽകടകളിൽ നിന്നുമായി ൬,൦൦൦ പവൻ വാങ്ങി വലിയ വലിയ കച്ചവടക്കാൎക്കു കൊടുത്തു. പ്രധാനമന്ത്രി മിസ്റ്റർ പിററ് നമ്മുടെ കഥാനായകനെ കണ്ടപ്പോൾ, കച്ചവടക്കാൎക്കായി അനുവദിച്ചിരുന്ന തുക തല്ക്കാലം അയപ്പാൻ നിവൃത്തി ഇല്ലാത്തതിൽ വ്യസനിക്കുന്നതായി പ്രസ്താവിച്ചു. "പണം അയച്ചു കഴിഞ്ഞിരിക്കുന്നു. അതു് ഇന്നത്തെ തപാലിൽ പോകുന്നതാണ്" എന്നായിരുന്നു മിസ്റ്റർ സിൻക്ലേറുടെ മറുപടി. ഈ കഥാനായകൻ തൻെറ ജീവാവസാനംവരെ സ്വരാജ്യത്തിനു വേണ്ടി പ്രവൎത്തിച്ചു. പരമാൎത്ഥമായി പ്രവൎത്തിച്ചതു മൂലം തനിക്കും അഭിവൃദ്ധി ഉണ്ടായി. തന്മൂലം മനസ്സിനു സുഖവും തൃപ്തിയും ജനിച്ചു. തൻെറ വീടിനേയും അതിലെ അംഗങ്ങളേയും ഉപേക്ഷിച്ചില്ല. ഇദ്ദേഹത്തിൻെറ കുട്ടികളെ തനിക്കും നാട്ടുകാൎക്കും ഉപകാരികളായി തീരത്തക്കവണ്ണം വളൎത്തി. ഈ മഹാനു പ്രായപൂൎത്തി ആയപ്പോൾ, യോഗ്യന്മാരായ ഏഴ പുത്രന്മാർ ഉണ്ടായിരുന്നു. അവരാരെങ്കിലും തനിക്കു് തീൎക്കാനു കഴിയാത്ത കടമൊ, വഹിക്കാൻ കഴിയാത്ത ദുഃഖമൊ വരുത്തിവച്ചിട്ടില്ല. ഇപ്രകാരം പ്രവൎത്തിച്ചുകൊണ്ടിരുന്നതിനിടയിൽ സുഖക്കേടു പിടിപെട്ടു്, അചിരേണ പരലോകപ്രാപ്തനായി. ഈ മഹാനോടു് തങ്ങൾക്കുണ്ടായിരുന്ന ബഹുമാനത്തെ ബ്രിട്ടീഷുഗവൎമ്മെണ്ടു വേണ്ടുംവണ്ണം വെളിപ്പെടുത്തി. ഈ പുണ്യശ്ലോകൻെറ മഹിമയെ സ്വദേശിയർ ഇപ്പോഴും സ്മരിക്കുന്നു.

കോട്ടയം.

—എം. എൻ. ദാമോദരൻ നായർ.

# കായംകുളം കൊച്ചുണ്ണി

## അദ്ധ്യായം ൧.

കൊട്ടാരക്കര കൊട്ടാരത്തിന്റെ മുൻവശത്തുള്ള റോഡിൽ ജനബാഹുല്യം വൎദ്ധിച്ചുവരുന്നു. മതിലിന്റെ മുകളിൽ ഇരുന്ന പെട്ടി— ബന്ധനസ്ഥൻ കിടന്ന പെട്ടകം— വെയിൽ മൂത്തതോടുകൂടി, കരുണാനിധിയായ പൊന്നുതമ്പുരാന്റെ ആജ്ഞാനുസരണം എടുത്ത്, പട്ടാളക്കാരുടെ ഗാൎഡുമുറിയിൽ വെക്കപ്പെട്ടു. ഗാൎഡുമുറി കൊട്ടാരമതിലിനകത്തായിരുന്നതിനാൽ ജനങ്ങൾക്കു യഥേഷ്ടം ആ പെട്ടി കാണുന്നതിനു സൌകൎയ്യമില്ലായിരുന്നു. പട്ടാളക്കാർ, പ്രത്യേക അനുവാദത്തോടുകൂടി പ്രത്യേക സ്നേഹമുള്ളവരെ മാത്രമേ, അകത്തേക്കു കടത്തിവിടുന്നുള്ളു. അതിനാൽ ജനങ്ങൾ കൊട്ടാരവാതില്ക്കൽ അണിയണിയായി എത്തിച്ചേൎന്ന് 'അരവം' പുറപ്പെടുവിച്ചു തുടങ്ങി. ഇതു പട്ടാളക്കാൎക്കു അസഹ്യമായി തോന്നിയെങ്കിലും അവരിൽ ചില രസികന്മാൎക്കു അവരുടെ നൎമ്മാലാപസൌകൎയ്യം വൎദ്ധിപ്പിച്ചുകൊടുത്തതേ ഉള്ളു.

* * *

മഹാരാജാവു തിരുമനസ്സുകൊണ്ടു അധികം താമസിയാതെ കൊട്ടാരത്തിന്റെ പൂമുഖത്തു എഴുന്നള്ളി ഇരിക്കും. അപ്പോൾ ലോകവിക്രമിയായ കായംകുളം കൊച്ചുണ്ണിയെ പെട്ടി തുറന്നു വെളിയിൽ ഇറക്കും. ഈ രണ്ടാമത്തെ ക്രിയക്കു തയാറായിട്ടു ൧൦ പട്ടാളക്കാർ വാൾ ഊരിപ്പിടിച്ചും തോക്കുകളും മററും സമീപത്തു സംഭരിച്ചും നിൽക്കുന്നു. നാട്ടിലെ പല പ്രധാനികളും വന്നുചേൎന്നു തുടങ്ങി. സ്ത്രീജനങ്ങളും ഈ മഹാദ്രോഹി കൊച്ചുണ്ണിയെ ഒരു നോക്കുകാണ്മാൻ ഒരുങ്ങിവന്നിട്ടുണ്ട്. കൊട്ടാരക്കാൎയ്യക്കാരും മകളും സൈന്യവും അവരും എത്തിയിരിക്കുന്നു. അധികം താമസിയാതെ പൊന്നുതമ്പുരാനും എഴുന്നള്ളി പൂമുഖത്തു ആസനസ്ഥനായി. അമ്മച്ചിയും പരിവാരങ്ങളും സൌകൎയ്യമുണ്ടായിരുന്ന ഒരു സ്ഥലത്തു എത്തിക്കൂടി.

സൎവ്വാധികാൎയ്യക്കാർ മുറസ്സ്, തമ്പിയുടെ കത്തു വായിച്ചു. പെട്ടി തുറക്കുവാൻ മഹാരാജാവു കല്പിച്ചു. ജനങ്ങൾ നിശ്ശബ്ദരായി, പെട്ടിക്കുള്ളിൽ ഇരുന്ന മഹാപാതകിയെ കാണ്മാൻ ജാഗരൂകരായി നിന്നു. പട്ടാളക്കാർ, പ്രാണനെ പണയപ്പെടുത്തുന്നതെന്ന് വിചാരിക്കപ്പെട്ടിരുന്ന കൃത്യമായ, കായംകുളംകൊച്ചുണ്ണിയെ തൊടുക എന്ന ധീരപരാക്രമത്തിനു ഒരുങ്ങി. കുഞ്ഞുലക്ഷ്മിയമ്മ മാത്രം ഈ കാഴ്ച കാണുന്നതിൽ ഔൽസുക്യമില്ലാത്തതുപോലെ ഒരു കോണിൽ ഒഴിഞ്ഞുമാറി ഇരുന്നു. ഇതിനു സമീപത്തായി അനേകം ജനങ്ങൾ, സാനുവാദം, കൂട്ടംകൂടി നിന്നിരുന്നു. എല്ലാവരും പെട്ടിയുടെ നേരെ ദൃഷ്ടി പതിച്ചിരുന്നു. അതിനാൽ കുഞ്ഞുലക്ഷ്മിയമ്മയുടെ അടുത്തു നിന്ന ഒരാൾ അവളോടു സംസാരിച്ചതു

ആരും ശ്രദ്ധിച്ചില്ല. അയാളുടെ ശബ്ദം കേട്ട ഉടനെ കുഞ്ഞുലക്ഷ്മിയമ്മ എന്തോ ഓൎമ്മയോടുകൂടി തിരിഞ്ഞുനോക്കി. "അമ്മാ, സലാം. ഞാൻ പോണും. നീതിക്കു വേണ്ടിയേ കക്കശത കാണിക്കാവൂ" എന്നു അവളുടെ ചെവിയിൽ അയാൾ പറഞ്ഞു. അതേസമയം തന്നെ പെട്ടി തുറക്കപ്പെട്ടു. ജനങ്ങളുടെ ഇടയിൽ ഒരു ചലനം ഉണ്ടായി. എല്ലാവരും ഏകാഗ്രശ്രദ്ധരായി, പെട്ടിയിൽ നിന്നും വെളിയിലേക്കു വലിച്ചെടുക്കപ്പെട്ട, രൂപത്തിനു നേരേ നോക്കി. പൊന്നുതമ്പുരാൻ സംശയത്തോടെ സൂക്ഷിച്ചുനോക്കി. സൎവ്വാധി മലൻ വീഴാതെ ഒരുവിധം രാജാസനത്തിന് പിറകിൽ പോയി നിന്നു ബന്ധനസ്ഥനെ സൂക്ഷിച്ചു നോക്കി. കോട്ടക്കാൎയ്യക്കാർ, "എടാ ദ്രോഹി! നിന്നെ ഇനി ഞാൻ കഴവിലേററാതെ വിട്ടയക്കുമോ? നീ. ..." എന്നു പറഞ്ഞ് കൊച്ചുണ്ണിയെ കുറെക്കൂടി വ്യക്തമായി കാണ്മാൻ വേണ്ടി കണ്ണു തിരുമ്മി നോക്കി. ബന്ധനസ്ഥൻ ഈ ശ്രമത്തെ ശിഥിലീകരിക്കുവാനെന്ന പോലെ, മുഖം കൈകൊണ്ടു പൊത്തി അല്പനേരം കിടന്നശേഷം, "ആവൂ" എന്നു പറഞ്ഞ് എഴുനേററിരുന്നു. അപ്പോൾ അടുത്തുനിന്നിരുന്ന പട്ടാളക്കാരിൽ ചിലർ വാൾ താഴെ ഇട്ട് കൂട്ടുകാരുടെ മേൽ ചാരി അഭയം പ്രാപിക്കാൻ ശ്രമിച്ചു. സൎവ്വാധികാൎയ്യക്കാരുടെ കയ്യിൽനിന്നും സന്ദേശപത്രം താഴെ വീണു. അമ്മച്ചി ഒന്നു ഞരങ്ങി. കാൎയ്യക്കാർ നിന്ന നിലയിൽ മറിഞ്ഞുവീണു. നാട്ടിൽ പ്രധാനികളിൽ ചിലർ മൂക്കിൽ കൈവച്ച് ചുററുപാടും നോക്കിത്തുടങ്ങി. പൊന്നുതമ്പുരാൻ, "ശ്രീപത്മനാഭാ" എന്നു മാത്രം ഉച്ചരിച്ചു. കുഞ്ഞുലക്ഷ്മിയമ്മ ആദ്യം ബന്ധനസ്ഥനായിരുന്ന ആളെ സൂക്ഷിച്ചുനോക്കിയിട്ട്, അച്ഛന്റെ അടുക്കലേക്കു പോയി. കാൎയ്യക്കാർ ബോധരഹിതനായി കിടന്നിരുന്നെടത്തു നിന്നും ചാടി എഴുനേററ് "പിടിക്കിൻ! കെട്ടിൻ!" എന്നിങ്ങനെ ജല്പിച്ചു. പട്ടാളക്കാരിൽ ചിലർ താണു വീണു ബന്ധനസ്ഥനെ തൊഴുതു. പൊന്നുതമ്പുരാൻ അല്പം പുഞ്ചിരിയോടുകൂടി ബന്ധനസ്ഥന്റെ നേരെ നോക്കി: "അല്ല ത്രിവിക്രമനോ? എന്താ ഈ വേഷത്തിൽ ഇങ്ങട്ടു വന്നത്? ഇങ്ങിനെയാണോ പോലീസുപരിഷ്കാരം തുടങ്ങിയത്?" എന്നു കല്പിച്ചു ചോദിച്ചു. ജനങ്ങൾ ബദ്ധശ്രദ്ധരായി ഈ കല്പനയെശ്രവിച്ച് അത്ഭുതപ്പെട്ടു. ബന്ധനസ്ഥനായി അവിടെ കൊണ്ടുവരപ്പെട്ടത് അത്ഭുതവിക്രമനായ കൊച്ചുണ്ണിയല്ലെന്നും, അയാളുടെ ജേതാവാകാൻ ശ്രമിച്ച പോലീസ് നായകൻ രാജശ്രീ ത്രിവിക്രമൻതമ്പി അവർകളായിരുന്നുവെന്നും ലോകർ അറിഞ്ഞപ്പോൾ അത്ഭുതപ്പെട്ടതിൽ അത്ഭുതപ്പെടാനില്ലല്ലോ.

* * *

ത്രിവിക്രമൻതമ്പിയെ ഞാൻ ഇവിടെ വൎണ്ണിക്കുന്നില്ല. രാത്രിമുതൽ പകൽ ഏകദേശം ൧൨-മണിവരെ അടിമുടി പഴുന്തം വരിഞ്ഞ് കഴിച്ച് വായുസഞ്ചാരമുള്ള ഒരു പെട്ടിയിൽ ഇട്ട് ഇടയ്ക്കിടെ കുലുക്കലും കമ്പികൊണ്ടുള്ള കുത്തുകളും ഭക്ഷണമായി കൊടുക്കപ്പെട്ടിരുന്ന ഒരാൾ ആകൃതിയിൽ എന്തു കോലത്തിൽ കാണപ്പെടുമെന്ന് ഊഹിക്കാവുന്നവർ ഊഹിക്കട്ടെ. അവർ, അദ്ദേഹത്തിന്റെ, തപാൽവണ്ടി യാത്രയിലെ സുഖത്തെപ്പററി മറക്കരുതെന്നു മാത്രമേ എനിക്ക് അപേക്ഷയുള്ളു.

ദേഹത്തിനു തട്ടിയിരുന്ന തളച്ചയും ക്ഷീണവും വിശപ്പും ദാഹവും ഒന്നും സാരമില്ലെന്നു വിചാരിക്കാൻ തമ്പി തയാറായിരുന്നു— പക്ഷേ സാധിച്ചില്ലെന്നു പറയേണ്ടതില്ലല്ലോ— എങ്കിലും തന്റെ പുതിയ ഉദ്യോഗത്തിലെ ഒന്നാമത്തെ അനുഭവം ഇത്ര ആക്ഷേപകരമായി തീർന്നതിൽ ഉണ്ടായ ജാള്യം സഹിക്കാൻ അദ്ദേഹത്തിന് തീരെ ശക്തിയില്ലായിരുന്നു. സുമാർ അരമണിക്കൂർനേരം തമ്പി നിശ്ചേഷ്ടനായി നിന്നു.

അനന്തരം തമ്പി ചുററുപാടും ഒന്നു നോക്കി. തന്റെ സദസ്യർ ആരെന്ന് അറിഞ്ഞു. ഒരുവശത്തു ഒരാളെ കണ്ടതു മാത്രം തമ്പിയുടെ ജളതസ്സു മാററുക്കുട്ടി. അദ്ദേഹം മഹാരാജാവുതിരുമനസ്സിലെ സാഷ്ടാംഗം നമസ്കരിച്ചു. “പൊന്നുതിരുമേനീ! അടിയന് ഇങ്ങനെ ഒരു കഷ്ടത വരുത്തിച്ചേർത്ത ദുഷ്ടനെ എങ്ങനേയും, അതായത്, ജീവനോടെയോ അല്ലാതെയോ, പിടിച്ചു കൊണ്ടുവരാതെ അടിയൻ തിരുമുമ്പിൽ ഇനി വരുന്നതല്ല; അടിയന്റെ ഈ ആദ്യതെററിനെ ക്ഷമിക്കണമെന്ന് അടിയൻ പ്രാർത്ഥിക്കുന്നു.”

മഹാരാജാ.— “ത്രിവിക്രമൻ ഏതായാലും വേഷം മാറി ഭക്ഷണം കഴിക്കുക. പിന്നെ ആലോചിക്കാം. ത്രിവിക്രമന് എന്താണിനിയും കൊച്ചുണ്ണിയോടിത്ര ക്ഷാത്രം? ആരാണ് ത്രിവിക്രമനെ ഇങ്ങനെ അപമാനിച്ചത്?”

തമ്പി— “തിരുമേനി! അടിയനെ കെട്ടിവിട്ടത് ആ മഹാദ്രോഹി കായംകുളം കൊച്ചുണ്ണിയാണ്. അവനെ കൊല്ലാതെ അടിയന്..........”

മഹാ— “നിറുത്തുക. നിറുത്തുക. കൊല്ലുന്നതിന് ആർക്കും അധികാരമില്ല. ഒരു നീതിന്യായക്കോടതിയിൽ നിന്നും വിധിച്ചെങ്കിലേ കൊല്ലുവാൻ പാടുള്ളൂ. ത്രിവിക്രമനെയെന്നല്ലാ നമ്മുടെ ദിവാൻജിയെ തന്നേയും ഇതുപോലെ അപമാനിച്ചാൽ, തൂക്കികൊല്ലുവാൻ മാത്രം അതു ഒരു കുററമാകയില്ലാ.”

തമ്പിക്ക് രാജഭക്തി അല്പം കുറഞ്ഞു. കായംകുളംകൊച്ചുണ്ണിയെ കൊല്ലാൻ അനുവദിക്കാത്ത രാജാവ്, എന്തു രാജാവു? എന്നിങ്ങനെ തോന്നിയെങ്കിലും മഹാരാജാവിന്റെ അന്വേഷണങ്ങൾക്കും ചോദ്യങ്ങൾക്കും തമ്പി ഉത്തരംപറഞ്ഞു. ആ കപ്പാടെ സംഗതി പൊതുജനങ്ങൾക്കു മനസ്സിലായി. പോലീസ്സേനാനാഥനെന്ന് ഭാവിച്ച് സേനാനാഥനെ പിടിച്ചു ബന്ധിച്ച ആൾ കായംകുളംകൊച്ചുണ്ണിയാണ്. “എടാ കൊച്ചുണ്ണി, നീയെത്ര വിക്രമൻ!” എന്നു ജനങ്ങൾ പ്രശംസിച്ചു.

—എസ്. എസ്. കുറുപ്പ്.

## ‘ദ്ധിമാനീയതാം’

‘ഭാരതചമ്പു’പ്രണേതാവായ അനന്തഭട്ടൻ ആരുടെ സമകാലീനനാണെന്നോ, അദ്ദേഹത്തിന്റെ ജന്മഭൂമി ഏതാണെന്നോ, മററു യാതൊരു വിവരമോ, ഇ

തരകവികളുടെ എന്നപോലെ, നമുക്കില്ല. എന്നാൽ, "ചോളിഹരിദ്രാസുരമിൻ സമീരാൻ, ആലോക്യചോളവസു- ധാമയമഭ്യനന്ദൽ," എന്ന് തുടങ്ങി ചില പ്രയോഗങ്ങളെകൊണ്ടും, ഐതിഹ്യംകൊണ്ടും, ഇദ്ദേഹത്തിന്നു ചോളരാജ്യത്തിൽ കുറെ പ്രതിപത്തിയുണ്ടെന്ന് അനുമാനിക്കാവുന്നതാണ്. എത്ര ചീത്തയായാലും സ്വരാജ്യമാകുമ്പോൾ തനിക്കു ഒരു സ്ഥായി അതിന്മേലുണ്ടാകുന്നതിൽ ആശ്ചര്യപ്പെടുവാനില്ലല്ലോ. "സോപദ്രവാപിസുഖദാഖലു ജന്മഭൂമി:" എന്നില്ലെ? കാശിരാജ്യത്താണ് ഇദ്ദേഹത്തിന്റെ ജനനമെന്നും പക്ഷാന്തരമില്ലെന്നില്ല. ഭോജകവിയുണ്ടാക്കിയ 'രാമായണചമ്പൂ'വിലെ യുദ്ധകാണ്ഡം മുഴമിച്ച ലക്ഷ്മണകവിയെ ഇദ്ദേഹം സംഗതിവശാൽ ഒരു കാലം പരിഹസിച്ചിട്ടുള്ളതിനാൽ, ലക്ഷ്മണകവിയുടെ സമകാലീനനാണെന്നൂഹിക്കാം. ഇദ്ദേഹത്തിന്റെ ജ്യേഷ്ഠാനുജന്മാരായി മൂന്നു പെരുണ്ടായിരുന്നു. അവർ മൂന്നാളുകളും വലിയ വിദ്വാന്മാരായിരുന്നു. അനന്തഭട്ടന്ന് വലിയ പാണ്ഡിത്യമൊന്നും ഉണ്ടായിരുന്നില്ല. ഇവർ നാലാളുകളുടെയും ഭാര്യമാർ അതിവിദുഷികളായിരുന്നു. എന്നാൽ അവരിൽ വലിയ വിദുഷിയായിരുന്നു അനന്തഭട്ടന്റെ ഭാര്യ. സംസ്കൃതഭാഷയിലേ അവശ്യം സംസാരിക്കാവു എന്നു വലിയ നിർബ്ബന്ധം അന്നു ആ രാജ്യമാകമാനമുണ്ടായിരുന്നു. ഒരു ദിവസം അനന്തഭട്ടനൊന്നിച്ച് കവികൾ മൂന്നു പെരുംകൂടി മുഷ്ഠാനത്തിന്നിരിക്കയായിരുന്നു. പരിവേഷണത്തിന്ന് ഇവരുടെ ഭാര്യമാരും അരികെ പ്രതീക്ഷിച്ച് നില്ക്കുന്നുണ്ടായിരുന്നു. അതിന്നിടയിൽ അനന്തഭട്ടൻ "ദധിമാനീയതാം", എന്നു പറഞ്ഞു. "ദധി-ആനിയതാം- ഇകൊരണ്ണചിദധ്യാനിയതാം—" എന്ന പറയേണ്ടുന്ന ദിക്കിൽ, ദധിശബ്ദം ഇകാരാന്തപുംലിംഗമെന്നു ധരിച്ച് "ദധിമാനീയതാം," എന്നു പറഞ്ഞുവല്ലൊ എന്നു വിചാരിച്ച്, അനന്തഭട്ടനും ഭാര്യയുമൊഴികെയുള്ള സ്ത്രീപുരുഷന്മാർ പരസ്പരം നോക്കി പരിഹാസഭാവം നടിച്ചു തുടങ്ങി. അനന്തഭട്ടന്റെ ഭാര്യയാകട്ടെ, സഹിക്കവയ്യാത്ത ഇളപ്പാവഹമായ പരിഹാസം കണ്ടു, താഴെ പറയും പ്രകാരം 'ദധിമാനീയതാം' എന്നവാക്കിനെവ്യാഖ്യാനിച്ചു. "ദധി-മാ-ആനീയതാം"- "തൈരുകൊണ്ടു വരേണ്ടാ" എന്നർത്ഥം. ഇപ്രകാരമുള്ള വ്യാഖ്യാനം കെട്ടപ്പൊൾ, പരിഹസിച്ചവരുടെ മുഖവും ഒരു വിധമിളിഞ്ഞു. ഭാര്യയുടെ വൈദുഷ്യമോർത്ത്, അനന്തഭട്ടൻ, താൻ ഇങ്ങിനെയായാൽ പോരെന്നു വിചാരിച്ച് പഠിക്കെണമെന്നു തീർച്ചപ്പെടുത്തി, മറുരാജ്യത്തു പോയി ജാഗ്രതയൊടെ പഠിപ്പു തുടങ്ങി. അങ്ങിനെ കുറച്ചുകാലം പഠിച്ച് ഒരുവിധം ജ്ഞാനം സമ്പാദിച്ച് മടങ്ങി വന്ന്, ഉണ്ടാക്കിയ കൃതിയാണ് 'ഭാരതചമ്പൂ'വെന്ന് ചില മഹാശയർ പറയുന്നു. 'ഭാരതചമ്പൂ'വിൽ അനന്തഭട്ടന്റെ ചരിത്രത്തെക്കുറിച്ച് യാതൊന്നും എഴുതികാണുന്നില്ല. ഇനി വൈദുഷ്യം വന്നതിന്നു ശേഷം സൃഷ്ടിച്ചതാണ് 'ഭാരതചമ്പൂ'വെന്നിരിക്കിലും, വളരെ വ്യാകരണപ്പിശകുകൾ ഉണ്ടെന്ന് ചിലവ്യൽപന്നന്മാർ പറയുന്നുണ്ട്. അതു വിശ്വാസയോഗ്യമൊ അല്ലയൊ എന്നു തീർച്ചപ്പെടുത്തുവാനുള്ള അധികാരം വൈയാകരണന്മാരിൽ ഇരിക്കുന്നു.

—അച്ചുതത്ത് വാസുദേവൻ മൂസ്സത്.

# ആത്മപോഷിണി

| പുസ്തകം ൩ | ൧൦൯൧ മീനം | ലക്കം ൧൨. |
|---|---|---|


## പരേതനായ ശ്രീമാൻ രാമകൃഷ്ണപിള്ള ബി. എ.

ശ്രീമാൻ കെ. രാമകൃഷ്ണപിള്ള ദേഹവിയോഗം ചെയ്തു. ഈ വർത്തമാനം കേരളീയരെ കട്ടക്കം കന്നു ഞെട്ടിയ്ക്കുമെന്നതിനു സംശയമില്ല. രണ്ടു കാര്യങ്ങൾക്ക വേണ്ടിയേ അദ്ദേഹം ജീവിച്ചുള്ളു: മാതൃരാജ്യത്തിനും മാതൃഭാഷക്കം. മാതൃരാജ്യം അദ്ദേഹത്തെ ജീവനോടുകൂടി ഉപേക്ഷിച്ചു; മാതൃഭാഷയെ ഇതാ അദ്ദേഹം മരണംകൊണ്ടും കൈവെടിഞ്ഞിരിക്കുന്നു. മാതൃരാജ്യം വെടിഞ്ഞുപോകാൻ അദ്ദേഹത്തിനു കാരണമായ സംഗതികളെ എടുത്തുപറയുന്നത് സ്വദേശാഭിമാനിയായിത്തന്നെ ജീവിതത്തെ നയിച്ച ആ മാന്യന്റെ ധീരതയെ ഓർമ്മിക്കാൻ കാരണമാകുന്നതാണെന്നു തീർച്ചതന്നെ. പക്ഷെ അതിന്നുള്ള സ്ഥലവും കാലവും ഇതല്ല. സ്വരാജ്യത്തിന്റെ അഭിവൃദ്ധിയെ അദ്ദേഹം ഹൃദയപൂർവ്വം കാംക്ഷിച്ചു; കാംക്ഷക്കനുസരിച്ച മനോചേഷ്ടകളെ വ്യാപരിപ്പിച്ചു; മനസ്സാക്ഷിക്കനുസരിച്ചു പ്രവൃത്തിച്ചു; പ്രവൃത്തിയിൽ അനന്യസാധാരണമായ ധൈര്യം കാണിച്ചു. ആവിധം ധൈര്യത്തോടും സ്ഥൈര്യത്തോടും കൌരവസൈന്യത്തിൽ ചെന്നുചാടിയ അഭിമന്യുവിനെപോലെ ആ്വിധം ശത്രുക്കളുടെ നടുവിൽ ചെന്നു ചാടി പൊരുതുന്ന ശൂരന്മാരുടെ അനുഭവം അദ്ദേഹത്തിന്ന് ഉണ്ടാകയും ചെയ്തു. ലോകത്തിൽ ധീരാത്മക്കൾ ഈവിധം സ്വദേഹയജ്ഞങ്ങൾ ചെയ്യുന്നത് ഒരിക്കലും പഴതിലായിപ്പോകയില്ലെന്നു ചരിത്രം നമ്മെ പഠിപ്പിക്കുന്നു. അവർ അകാലമായി ദേഹവിയോഗം ചെയ്യുന്നതിൽ ദുഃഖിപ്പാൻ എന്തുള്ളു? അങ്ങിനെയുള്ളവരെ സൂചിപ്പിച്ചാണ്,

"എന്തുനാന്നമിയലാഭവജ്ജിതൻ
ജന്തുഭീകരകരൻഖരൻയമൻ"

എന്നു കവി പാടിയതു്.

മാതൃഭാഷയുടെ കഥ അങ്ങിനെയല്ല. അതിന്നുവേണ്ടി അദ്ദേഹം ചെയ്തിരിക്കുന്ന കാര്യങ്ങളെ ഓർത്തു സന്തോഷിക്കുന്നതിനെക്കാൾ ചെയ്യുമായിരുന്ന കാര്യങ്ങളെ ഓർത്തു സന്തപിക്കാനാണു് അധികം സംഗതിയുള്ളതു്. മുപ്പത്തെട്ടു വയസ്സു പ്രായം! ഈ ചെറുപ്രായത്തിൽ അദ്ദേഹം എഴുതിയ പുസ്തകങ്ങളുടെ എണ്ണവും വണ്ണവും ആലോചിച്ചാൽ കൈരളിക്കു സംഭവിച്ചിരിക്കുന്ന നഷ്ടത്തെ സഹൃദയന്മാർ സഹിക്കുന്നതെങ്ങിനെ? ഭാഷാചരിത്രമുള്ള കാലത്തോളം ശ്രീമാൻ രാമകൃഷ്ണപിള്ളയുടെ നാമധേയം, ശക്തിയും ചൈതന്യവും ഉള്ള പേനയെ ഉപയോഗിച്ചു ജീവനും ചുണയുമുള്ള ഗദ്യത്തെ രചിക്കാൻ പ്രാപ്തിയും പരിചയവും ഉള്ള പണ്ഡിതന്നു പര്യായമായി പ്രശോഭിക്കും. അദ്ദേഹത്തിന്റെ ആത്മാവിന്നു് ഈശ്വരൻ ശാശ്വതമായ വിശ്വസൌഖ്യം അനുഭവമാക്കട്ടെ.

## മനശ്ശക്തി.

പ്രവൃത്തിയുടെ ഫലം ഇന്നിന്നതായിരിക്കണം എന്നു പരിഗണനം ചെയ്തു് ഏകാഗ്രചിത്തതയോടുകൂടി എല്ലാ പ്രവൃത്തിയും ചെയ്താൽ വിജയം തീർച്ചയായിട്ടും നേടാവുന്നതാണെന്നു നെപ്പോളിയൻ ബോനപ്പാർട്ടിന്റെ ജീവചരിത്രംകൊണ്ടു കഴിഞ്ഞ ലക്കം 'ആത്മപോഷിണി'യിൽ മിസ്റ്റർ കുഞ്ഞിക്കണ്ണൻ പ്രസ്താവിച്ചിരിക്കുന്നതു ഒരു പരമസത്യമാകുന്നു. ലോകത്തിൽ മഹാന്മാരായി തീൎന്നിട്ടുള്ളവർ എല്ലാവരും ഈ തത്വത്തെ അനുസരിച്ചു പ്രവൃത്തിച്ചിട്ടുള്ളവരാകുന്നു. ഇംഗ്ലണ്ടിലെ രാജാവായിരുന്ന ജോർജ്ജ് നാലാമൻ നാടുനീങ്ങിയ രാത്രി പ്രധാനമന്ത്രിയും കാൻറർബ്വറി ആർച്ച് ബിഷോപ്പും കൂടി കെൻസിംഗട്ടൻ കൊട്ടാരത്തിൽ ഉറങ്ങിക്കിടന്നിരുന്ന വിക്ടോറിയാരാജകുമാരിയെ വിളിച്ചുണർത്തി സൂര്യൻ അസ്തമിക്കാത്ത ബ്രിട്ടീഷുസാമ്രാജ്യത്തിന്റെ രാജ്ഞിയായിരിക്കുന്നു എന്നറിയിച്ചപ്പോൾ "ഞാൻ നല്ലവളായിരിക്കും" എന്നായിരുന്നു ആ രാജകന്യകയുടെ മറുപടി. നൂറു സംവത്സരകാലം പ്രജകളെ ഉത്തമമായി ഭരിച്ചു് സാമ്രാജ്യത്തിനു് നിരവധി ഐശ്വര്യങ്ങൾ ഉണ്ടാക്കിക്കൊടുത്തു് ഗുണവതി എന്നു പേർ സമ്പാദിച്ചതിൽ വിസ്മയിക്കാനൊന്നുമില്ല. ഈ റാണിയുടെ നിർവ്യാജമായ സ്നേഹബഹുമാനാദികൾക്കു പാത്രവും അവരുടെ മന്ത്രിമാരിൽ പ്രഥമഗണനീയന്മാരിൽ ഒരാളുമായിരുന്ന ബെഞ്ചമിൽ ഡിസ്രേലി അഥവാ ബീക്കൻസ്ഫീൽ

ഡ്യ പ്രഭു ഇതുപോലെ മനശ്ശക്തിയുള്ള ഒരു പുരുഷകേസരിയായിരുന്നു. അദ്ദേഹത്തിന്റെ അച്ഛൻ ജൂതമതം ഉപേക്ഷിച്ച് ക്രിസ്ത്യാനിയായി ഇംഗ്ലണ്ടിൽ സ്ഥിരതാമസമാക്കി. പുത്രനായ ബെഞ്ചമിനെ ഇംഗ്ലണ്ടിലെ പ്രധാനപാഠശാലകളിൽ അയച്ചു പഠിപ്പിക്കണമെന്നു ആഗ്രഹമുണ്ടായിരുന്നുവെങ്കിലും ഉന്നതവംശജന്മാരായ സഹപാഠകന്മാർ അവന്റെ കുലത്തേയും സമുദായത്തിൽ അവനുള്ള താഴ്ന്ന നിലയേയും ആക്ഷേപിച്ച് മനസ്സിടിച്ചുകളയുമെന്നു ഭയന്ന് ഒരു സാധാരണ പള്ളിക്കൂടത്തിലയച്ചു പഠിപ്പിച്ചു. അച്ഛൻ ഒരു യഥാർത്ഥസാഹിത്യരസികനായിരുന്നതിനാൽ വീട്ടിൽ പലതരം പുസ്തകങ്ങളുണ്ടായിരുന്നു. ബെഞ്ചമിൻ അവയിൽ ചിലതു വായിച്ചിരുന്നതുകൊണ്ടു പള്ളിക്കൂടത്തിൽ ചെന്നപ്പോൾ കൂടെ പഠിക്കുന്നവരിൽ വളരെ കൂടുതൽ അറിവുള്ളവനായി കാണപ്പെട്ടു. പഠിതത്തിന്റെ ഉദ്ദേശമെല്ലാം അയാൾ ഒരു മഹാനായിത്തീരണം എന്നുള്ളതായിരുന്നു "മഹാനായിതീരണമെങ്കിൽ എപ്പോഴും മഹത്തായ കാര്യങ്ങളെപ്പററി ചിന്തിക്കുക" എന്നു അദ്ദേഹം പിന്നീടു പ്രസ്താവിച്ചിട്ടുണ്ട്. യൌവനത്തിന്റെ മഹത്തായ വിജയങ്ങളെപ്പററി അദ്ദേഹം സദാ വിചാരിച്ചുപോന്നു.

മഹാനായ അലക്സാണ്ടർ യൂറോപ്പിലും ഏഷ്യയിലും ഉണ്ടായിരുന്ന പ്രധാനരാജ്യങ്ങൾ ജയിച്ചടക്കിയതു മുപ്പതുവയസ്സിന്നു മുമ്പായിരുന്നു. ആധുനികകാലങ്ങളിലെ ഏററവും വലിയ യുദ്ധമായ ലെപ്പാന്റൊ യുദ്ധം ആസ്ട്രിയയിലെ ഡോൺജോൺ ൨൪ വയസ്സിൽ ജയിച്ചു ഫിലിപ്പിന്റെ അസൂയ പ്രബലപ്പെട്ടിരുന്നില്ലയെങ്കിൽ അയാൾ പിറെറ സംവത്സരം ചക്രവർത്തിയായിരുന്നേനെ. രാവെന്നായെതാനത്തു വിജയശ്രീയോടുകൂടി സന്തോഷിച്ചുനില്ക്കുമ്പോൾ ഗാസ്റ്റൺ ഡി ഫൊയിക്സിനു ൨൨ വയസ്സു മാത്രം പ്രായമായിരുന്നു. ഗസ്റ്റാവസ് അഡോൾഫസ് വീരപരാക്രമങ്ങളെല്ലാം നടത്തിയിട്ടു ൩൮ വയസ്സിൽ മരിച്ചു. അയാളുടെ പ്രധാനസൈന്യാധിപനായിരുന്ന വെയിമററിലെ ഡ്യൂക്ക് ൩൬ വയസ്സിൽമരിച്ചു. അനേക വീരപ്രവൃത്തികൾ ചെയ്ത ബെനിയർ ൩൩ വയസ്സിലാകുന്നു മരിച്ചതു. മെക്സിക്കൊയിലെ സ്വർണ്ണകപ്പോലുകൾ പിടിച്ചടക്കമ്പോൾ കോർട്ടിസിനു ൩൦ വയസ്സു കഴിഞ്ഞതേയുള്ളു. സാക്സനിയിലെ പ്രഭുവായ മോറീസ് ൩൨ വയസ്സിൽ മരിച്ചപ്പോൾ അയാൾ അക്കാലത്തെ ഏററവും ധീരനായ സൈന്യാധിപനും സമർത്ഥനായ രാജ്യതന്ത്രജ്ഞനുമായിരുന്നു എന്ന് എല്ലാവരും സമ്മതിച്ചു. പാപ്പാമാരിൽവച്ച് ഏററവും മഹാനായിരുന്ന ഇന്നസൻറ തൃതീയൻ ൩൭ വയസ്സിൽ ലോകത്തിലേക്കം ഏററവും പ്രബലപ്പെട്ട ശക്തനായി തീൎന്നു. ൧൩ വയസ്സിൽ ജോൺ സി മെഡിസി കർദ്ദിനാൾ ആയി തീൎന്നു. അദ്ദേഹത്തിന്റെ ബുദ്ധിവൈഭവം കൊണ്ടു ഫെർഡിനൻറുരാജാവിന്റെ ആലോചനകളെ കുഴക്കി. അദ്ദേഹം ൩൭ വയസ്സിൽ പാപ്പാ ആയി. ലൂഥർ നവീകരണം ആരംഭിച്ചപ്പോൾ ൩൪ വയസ്സു മാത്രം ഉണ്ടായിരുന്നു. ഈശോസഭയുടെ നായകനായിരുന്ന ഇഗ്നേഷ്യസ് ൩൦ വയസ്സിൽ പ്രസിദ്ധപ്പെട്ട പുസ്തകങ്ങൾ എഴുതി. ൧൬ വയസ്സിൽ പാസ്കൽ വളരെ അറിവുകളടങ്ങിയ ഒരു പുസ്തകം എഴുതി. പ്രൈഞ്ചുകാരിൽ അഗ്രഗണ്യനായി ൨൪ വയസ്സി

ൽ മരിച്ചു. ചിത്രമെഴുത്തിൽ അദ്വിതീയനായിരുന്ന റെപ്പായൽ ൩൭ വയസ്സിൽ മരിച്ചു. ചെറുപ്പക്കാർ പന്തുകളി ഉപേക്ഷിക്കുന്ന പ്രായത്തിനു മുമ്പായി ബോളിങ്ബ്രൂക്കും, പിററും മന്ത്രികളായി. ഗ്രോഷ്യസ് ൧൬ വയസ്സിൽ ഒരു പ്രധാന വക്കീലും ൨൪ വയസ്സിൽ ഇംഗ്ലണ്ടിലെ പ്രധാന ഗവർമെന്റു വക്കീലുമായി. ബയറൻ എന്ന കവി ൨൫ വയസ്സാകുന്നതിനു മുമ്പു സാഹിത്യനഭോമണ്ഡലത്തിൽ ഉഗ്രമായ തേജസ്സോടു വിളങ്ങി. ൨൪ വയസ്സിൽ വില്ല്യം പിററു ഇംഗ്ലണ്ടിലെ മന്ത്രിയായി ലോകചരിത്രകർത്താക്കളിൽ ഏററവും പ്രബലമുള്ളവനായി തീൎന്നു. അതുകൊണ്ടു സാഹിത്യവും രാജ്യഭരണവും കൊണ്ടു മഹാനായിത്തീരണമെന്നു നിശ്ചയിച്ചുറച്ചു. വളരെ പുസ്തകങ്ങൾ പഠിച്ച് രാജ്യഭരണസമ്പ്രദായങ്ങൾ മനസ്സിലാക്കി. തനിച്ചിരിക്കുമ്പോളും നടക്കുമ്പോളും കേൾക്കുകയൊ വായിക്കുകയൊ ചെയ്യുന്നതിനു ആനന്ദകരമായ വാചകങ്ങൾ രചിച്ച് അഭ്യസിച്ചു. ഒരു വക്കീലിന്റെ ഗുമസ്തനായി ആയുസ്സ ആരംഭിച്ചിട്ടു രണ്ടുപ്രാവശ്യം ബ്രിട്ടീഷുസാമ്രാജ്യത്തിന്റെ പ്രധാനമന്ത്രിയായി രാജ്യധുരന്ധരന്മാരിൽ അദ്വിതീയന്മാരിൽ ഒരുവൻ എന്ന സ്ഥാനം സമ്പാദിച്ചു. അനേക പുസ്തകങ്ങളുടെ നിൎമ്മിതാവായും പ്രൌഢപ്രസംഗങ്ങൾ ചെയ്യു ഒരു വക്താവായും ഇംഗ്ലീഷു സാഹിത്യത്തിൽ അനശ്വരമായ ഒരു പേർ സമ്പാദിച്ചു. പാർലിയമെന്റു സമാജികത്വം കിട്ടുന്നതിനു അദ്ദേഹം വളരെ യത്നിച്ചു. സാധാരണക്കാർ ധൈര്യഭംഗത്തിൽ വിട്ടേച്ചു പോകുന്നതിനു നിർബന്ധിക്കുന്നതായ പല ഘട്ടങ്ങൾ ഉണ്ടായിട്ടും അദ്ദേഹം ഏകാഗ്രചിത്തതയോടു പ്രവൃത്തിച്ചു.

ഹ്യൂം, ഓകോണൽ മുതലായവരോടു സമത്വയോടെ വിജയിയായി പാർലിയമെന്റിൽ പ്രവേശിച്ചിട്ടു സർ റോബർട്ടു പീൽ, പാൽമേർസ്റ്റൺ, ഗ്ലാഡ്സ്റ്റൺ മുതലായവരോടു നിൎഭയം എതൃത്തു അവരുടെ മേൽ അനേകം ജയങ്ങൾ നേടി. ഒരു അസിസ്റ്റന്റു സിക്രട്ടരിയുദ്യോഗം കൊടുക്കാമെന്നു കരുതി "നിങ്ങൾക്ക് എന്തുദ്യോഗമാണ് വേണ്ടതു?" എന്നു പ്രധാനമന്ത്രിയായ പാൽമെർസ്റ്റൺപ്രഭു അദ്ദേഹത്തിനോടു ചോദിച്ചതിനു ഒരു സംശയവും കൂടാതെ പറഞ്ഞതു, "എനിക്കു പ്രധാനമന്ത്രിയാകണം" എന്നായിരുന്നു. പ്രഭുകുഡുംബത്തിൽ ജനിച്ചിട്ടുള്ളവൎക്കല്ലാതെ ഉന്നതപദവി സാധാരണ ഇംഗ്ലണ്ടിൽ ലഭിക്കപതിവില്ലാതിരുന്നിട്ടു ഡിസ്രെലി ഏററവും ഉയൎന്ന പദവിയിൽ എത്തി. ബാല്യത്തിൽ അദ്ദേഹത്തെ ആക്ഷേപിച്ച പ്രഭുക്കന്മാരുടെ നായകനായി. അദ്ദേഹം തന്നെ ചില സാധാരണക്കാരെ പ്രഭുക്കന്മാരാക്കി. "യൌവനത്തിൽ തെററു ചെയ്താൽ മദ്ധ്യപ്രായം പാരാബ്ധമായും വാൎദ്ധക്യം പശ്ചാത്താപമായുമിരിക്കും" എന്നു അദ്ദേഹം പറഞ്ഞിട്ടുള്ളതു എത്ര സത്യമാകുന്നു. പെഷ്യയിൽ ക്രിസ്ത്യാനിമാൎഗ്ഗം പ്രചാരപ്പെടുത്തുകയും ക്രിസ്തീയമതസിദ്ധാന്തങ്ങളെ പെഷ്യൻഭാഷയിൽ തൎജ്ജമ ചെയ്യുകയും ചെയ്തു ഹെൻറിമാൎട്ടിൻ പഠിത്വം ആരംഭിച്ചപ്പോൾ തന്നെ കേംബ്രിഡ്ജ് സൎവ്വകലാശാലയിൽ ലഭിപ്പാനുള്ളതിൽ വച്ച് ഏററവും ഉൽകൃഷ്ടപദവിയായ സീനിയർറാംഗലർ എന്നതു കൈവശപ്പെടുത്തണമെന്നു അദ്ദേഹം നിശ്ചയിച്ചിരുന്നു. ൨൦-ാമത്തെ വയസ്സിൽ പരീക്ഷയിൽ ഒന്നാമനായി ജയിച്ചതുകൊണ്ടു ആ സ്ഥാനം ലഭിച്ചു. വില്ല്യംപി

റു പ്രധാനമന്ത്രിയാകണമെന്നു ബാല്യത്തിലെ നിശ്ചയിച്ചു പ്രവൃത്തിച്ചു. ൨൪ വയസ്സിൽ പ്രധാനമന്ത്രിയായി ഇംഗ്ലണ്ടിലെ പ്രധാനമന്ത്രികളിൽ വച്ച് പ്രഥമഗണനീയനുമായി.

ഉത്തമമായ കാര്യങ്ങളെപ്പററി വിചാരിക്കുന്നവൻ ഉത്തമനായിത്തീരുന്നതാകുന്നു. ഒരു വിചാരം എന്നതു പോകുമ്പോൾ തലച്ചോറിൽ ഒരു അറയിൽ ഒരു പതിയുകയാകുന്നു. അതു തന്നെ ഒന്നു കൂടി വിചാരിക്കുമ്പോൾ അതു നല്ലപോലെ പതിയും. കൂടെക്കൂടെ വിചാരിക്കുമ്പോൾ തലച്ചോറിന്റെ ആ അറകൾക്കു ശക്തി കൂടി ആ വിചാരം പ്രയോഗത്തിലാകുന്നതിനുള്ള നരമ്പുകളെ ഉത്സാഹിപ്പിക്കും. പലനാൾ വിചാരിച്ചു ഒരു കാര്യം ചെയ്യുന്നതു എളുപ്പമാകുന്നതു ഈ വിധത്തിലാകുന്നു. തലച്ചോറിന്റെ ഈ ശക്തി അറിഞ്ഞിട്ടാകുന്നു "മനസ്സുകൊണ്ടു ഒരുത്തൻ ഒരു സ്ത്രീയെ കാമിച്ചാൽ അവൻ അവളോടു വ്യഭിചാരം ചെയ്തു" എന്നു കുററത്തിനു പാത്രമായി എന്നു ക്രിസ്തു പറഞ്ഞിട്ടുള്ളതു. ആനന്ദകരമായും ഉത്തമമായും ഉള്ളവയെപ്പററി വിചാരിച്ചു ധ്യാനിക്കുക എന്നു സെന്റ് പോൾ പറഞ്ഞിരിക്കുന്നു. "നിങ്ങളുടെ ആഗ്രഹംപോലെ നിങ്ങൾക്കു സാധിക്കട്ടെ" എന്നു സാധാരണ മനുഷ്യർ അന്യോന്യം കുശലപ്രശ്നം ചെയ്തു പതിവുണ്ടല്ലൊ. നാം ഈ ജന്മത്തിൽ ആഗ്രഹിക്കുന്നതു പോലെ ഇനിയത്തെ ജന്മത്തിൽ ആയിത്തീരും എന്നു ഹിന്ദുതത്വജ്ഞാനികൾ പ്രസ്താവിച്ചിട്ടുള്ളതായി കേട്ടിട്ടുണ്ടു. ഏകാഗ്രചിന്തയോടു പ്രവൃത്തിച്ചാൽ ഏതു കാര്യവും സഫലമാകും എന്നു ലോകചരിത്രം തെളിവാകുന്നു.

ചങ്ങനാശ്ശേരി. —വി. ഐ. തോമസ്.

## *പർവതീയോപദേശം.

൧.

ദരിദ്രാത്മാക്കൾ മന്നുഗ്രഹീതരാം;
കരസ്ഥമാം സ്വർഗ്ഗമവർക്കു സംശയം.

൨.

തപിക്കുവോർക്കാഗതമാമനുഗ്രഹം;
ലഭിക്കുമാശ്വാസമവർക്കു നിശ്ചയം.

൩.

വണക്കമുള്ളോർക്കുളവാമനുഗ്രഹം;
ലഭിക്കുമീ ഭൂമിയവർക്കു സംശയം.

൪.

വിശന്നുശുദ്ധിക്കലരുന്നവർക്കുകം
നിറഞ്ഞു, സിദ്ധിക്കുമവർക്കനുഗ്രഹം.

൫.

കൃപാകരന്മാർക്കുളവാമനുഗ്രഹം;
കൃപയ്ക്കു പാത്രീകൃതരാകുമജ്ജനം.

൬.

വിശുദ്ധചിത്തർക്കുളവാമനുഗ്രഹം;
ദൃശിപ്രകാശിക്കുമവർക്കു ദൈവതം.

൭.

വരും സമാധാനകരർക്കനുഗ്രഹം;

* The Sermon on the mount

പരൻെറ പുത്രത്വമവർക്ക സിദ്ധമാം.

൮.

സ്വശുദ്ധിമൂലം ഹതരായിട്ടന്നവ-
ർക്കനുഗ്രഹം വന്നു ദിവം കരസ്ഥമാം.

൯.

മദർത്ഥമാരും പഴി നിങ്ങളിൽ വൃഥാ
ചുമത്തുകിൽ നിങ്ങളനുഗ്രഹീതരാം.

൧൦.

രമിക്ക! നിങ്ങൾക്കു വരും ശുഭം ദിവി;
ഹനിച്ചിവർ നിങ്ങടെ പൂർവ്വബുധരെ.

൧൧.

ക്ഷിതെഭവാന്മാരശനത്തിലുപ്പു പോൽ;
വൃഥൈവ ഭ്രഷ്ടല്ലവണത്വനാശനേ;
തദാവിസർജ്ജത്തിനു യോഗ്യമായ്, നൃണാം
പദപ്രഹാരത്തിനു പാത്രമാമതു.

൧൨.

ജഗത്തിനീ നിങ്ങളുരു പ്രദീപമാം;
നഗസ്ഥമാകും നഗരം നിഗൂഹ്യമോ?

൧൩.

കൊളുത്തിടും വർത്തി കുടത്തിലേവനും
മറെച്ചുവെയ്ക്കാതതു വർത്തി ധാരകേ
നിവൃത്തുമെന്നാൽ നിജദീപ്തി, മുഴവേ
ഗൃഹത്തിലേവർക്കു മതേകിടുന്നതാം.

൧൪.

ഭവൽസുകർമ്മങ്ങളുദിച്ചു നിങ്ങടെ
ദിവിഷ്ഠതാതൻെറ യശസ്സിനെ, ജനം
പ്രഘുഷ്ടമാക്കും പടി നിങ്ങളൂർജ്ജിത
പ്രകാശപൂർവ്വം വിലസേണ മൂർത്തിയിൽ.

൧൫.

മദീയ്ഭവം ധർമ്മവിബുധനാശിയായ്
മതിക്കൊലാ; തൽ ഫലനത്തിനെൻ ഭവം.

൧൬.

ധരിക്കവിൻ! സ്വർഗ്ഗവസുന്ധരാദ്വയം
നശിക്കുവോളം, ദൃഢമെവ്വിധത്തിലും
അണിഷ്ടവും ധർമ്മമൊട്ടങ്ങിടാത്തതാം;
കണക്കിലൊട്ടുക്കതു സിദ്ധമായ്വരും.

൧൭.

തദാജ്ഞകൾക്കൊത്തു നടന്നു മാനുഷ
ർക്കോതുവോൻ ശ്രേഷ്ഠവിഗണ്യനാം ദിവി;
തദല്പഭാഗത്തിനെയും, മറുത്തു തൻ
മതം പരർക്കോതിടുവോൻ നികൃഷ്ടനാം.

൧൮.

ധരിക്ക! ധർമ്മധ്വജധർമ്മപാഠകർ
വഹിക്കുമാത്മീയ വിശുദ്ധിയിൽ പരം
വിശുദ്ധി ചിത്തത്തിലുദിക്കുമെങ്കിലേ
ദിവാപ്തി നിങ്ങൾക്കു ലഭിപ്പതായ്വരൂ.

൧൯.

"വധിക്കൊലാ"യെന്നു വിധിച്ചു പൂർവ്വികർ;
"വധിക്കിലുണ്ടാം വിധി"യെന്നുമോതിനാർ

൨൦.

വൃഥാ കയർക്കിൽ സഹജൻെറ നേർക്കു, നീ
വിധിക്കു പാത്രീകൃതനെന്നു മന്മതം;
"പിറക്കിനീ"യെന്നു സഹോദരൻെറ നേ-
ർക്കരസ്സുവോൻ സംഘവിധിക്കു പാത്രമാം;
കഥിക്കിലോ സോദര"നേർത്ത്യ"നെന്നു, ദു
ർഗ്ഗതിജ്വലാഗ്നൻ നരനെന്നു മന്മതം.

൨൧.

വഹിക്കവേ വേദിയിലേയ്ക്കു നേർച്ച, നിൻ
സഹോദരദ്രോഹിതയെ സ്മരിക്കുകിൽ,

൨൨.

തിടുക്കിലങ്ങിട്ടതു, ചെന്നു സാന്ത്വനം
നടത്തിടൊന്നാമതു, നേർച്ച പിന്നെയാം.

൨൩.

ത്വമക്ഷദശ്യഗ്രമരിപ്രണീയനായ്
സമർപ്പ്യനാകാതെ ഭടേ, ട്ഥ, ബന്ധനേ
അകപ്പെടാതേ, രിപുവോടടുത്തു, സ-
മ്മുഖേ, ക്ഷണാൽ, തൽസമയം ലഭിക്കുക.

൨൪.

അടെയ്ക്കിലോ നിന്നെ വിധി പ്രകാരമ-
ങ്ങടയ്ക്കുവാനുള്ള പിഴെയ്ക്കുശേഷവും

ഇളെയ്യലില്ലാതതൊടക്കിയെങ്കിലേ
ലഭിക്കയുള്ളു തവ മോചനം ദൃഢം.

൫൫.

നരന്നകൃത്യം വ്യഭിചാരമെന്നു പ-
ണ്ടിരുന്നവർ ചൊന്നതറിഞ്ഞിരിപ്പതാം.

൫൬.

ഒരുത്തിയിൽ സംഗമകാംക്ഷയോടു ക-
ണ്ണിരുത്തിടുന്നോൻ, നിജമാനസത്തിനാൽ
നടത്തിടുന്നു വ്യഭിചാരമെന്നു മദ്-
വ്യവസ്ഥ ചൊല്ലുന്നു ധരിക്കവിൻ ദൃഢം.

൫൭.

പ്രദോഷിയാകിൽ തവ ദക്ഷിണാക്ഷി, നീ
പറിച്ചു ദൂരത്തതിനെ ത്യജിക്കണം;
ശരീരമൊന്നായ് നരകേ പതിപ്പതിൽ
പരം, തദേകാംഗവിനാശമാം വരം.

൫൮.

പ്രദോഷിയാകിൽ തവദക്ഷിണം കരം,
ദ്രുതം മുറിച്ചായതിനെ ത്യജിക്കണം;
ശരീരമൊന്നായ് നരകേ പതിപ്പതിൽ
പരം, തദേകാംഗവിനാശമാം വരം.

൫൯.

"കൊടുത്തിടേണം വിടചീട്ടു, തൻ ഗൃഹം
വിടുത്തുവോനെ"ന്നു കഥിച്ചു പൂർവ്വികർ.

൬൦.

മദുക്തികേൾപ്പിൻ! വ്യഭിചാരമെന്നിയേ
ദ്വിതീയയെക്കൈവിടുമേകനായതിൽ
തിരിക്കുവോനാണവളെ, പ്രസൃഷ്ടയെ
പ്പരിഗ്രഹിപ്പോൻ വ്യഭിചാരിയാം പുനഃ.

൬൧.

അസത്യമായാണയിടാതെ, ദൈവതേ
പ്രയുക്തമാമാണ നടത്തുവാൻവിധി.

൬൨.

ദൃഢം ഗ്രഹിച്ചീടുവിനാണയരുമേ-
യിടാവതല്ലൊന്നിനുമെന്നു മന്മതം;
ദിവത്തിനെക്കൊണ്ടതു ചെയ്യുതും മയാ
വിരുദ്ധമാണീശനതാം നൃപാസനം.

൬൩.

ധരിത്രിയെക്കൊണ്ടതു ചെയ്യുതും മയാ
വിരുദ്ധമീശന്നതു പാദപീഠമാം;
അതീമഹാരാട്പുരമാം ജെറുസലം
വഴിച്ചു ചെയ്തീടുവതും വിരുദ്ധമാം.

൬൪.

തഥാഭവച്ഛീർഷമുരെച്ചു ചെയ്യുതും;
തദേക രോമം പ്രവിവർണ്ണ്യമോ തവ?

൬൫.

യഥാർഹ "മുവ്വില്ല" യിവണ്ണമെപ്പൊഴും
കഥിക്ക! പാപപ്രദമന്യഭാഷിതം.

൬൬.

"പറിക്ക കൺകണ്ണിനു, പല്ലു പല്ലിനെ"-
ന്നുരെച്ചിരിക്കുന്നു പുരാതനർ പുരാ.

൬൭.

നരർ വിചേഷ്ടിക്കുമഘപ്രവൃത്തിക-
ളെതിർവിചേഷ്ടിക്കരുതെന്നു മന്മതം;
വലത്തു ഗണ്ഡത്തിലടിപ്പവന്റെ നേ-
ക്കിടത്തു ഗണ്ഡത്തിനെയും തിരിക്കണം.

൬൮.

വഴക്കിനാൽ നിന്നുടെ മേലുടുപ്പിനെ
ഗ്രഹിക്കുവോനേകണമുള്ളിലത്തെതും.

൬൯.

ഒരുത്തനാൽ നാഴികയൊന്നു പോകുവാൻ
നിബദ്ധനായാലതു രണ്ടു പോക നീ.

൭൦.

ഇരക്കുവോനേകുക; വായ്പ വല്ലതും
വരിപ്പവങ്കേന്നു തിരിഞ്ഞു പോകൊലാ.

൭൧.

"വഹിക്കണം കൂർസഹവാസിനേക്കു, നീ
വെറുക്കണം ദ്വിട്ടിനെ"യെന്നു മുക്തമാം.

൭൨.

അരിക്കുമേൽപോകിടണം, ശപിച്ചിടു-
ന്നവർക്കു നല്കേണമനുഗ്രഹം, ശ്രുണ്ണം

ചരക്ക് ചെയ്യേണമവന്റെ ദോഷകൃത്
നരാത്മമർദ്ദിക്കണമെന്നു മന്മതം.

രംന്ദ.

അനീതനീതക്ഷിഹ വർഷമേകിയും
ഗുണാഗുണാപ്തക്കിന ഭാസ്സു നല്കിയും
വസിക്കവോനായ ദിവിഷ്ഠ താതനു
ശിശുക്കളാമ്മാറു ചരിക്കവിൻ തഥാ.

രംര.

കൊടുക്കിലൻവ്പൻവ്പനതിന്നു കിംഫലം?

തിരുവനന്തപുരം.

നടത്തുമർച്ചയും, കരഗ്രഹാളിയും.

രംമ.

സജാതമാത്രേ പണിയുന്ന മാനുഷർ
വിശേഷ്യരാകില്ല, യഥോക്തരിൽ പരം.

രംന്ദ.

ദിവിഷ്ഠതാതന്നു സമം, വിശുദ്ധിയിൽ
പ്രവിഷ്ഠരാകേണ്ടവരാണു നിങ്ങളും.

—എ. ഗോവിന്ദപ്പിള്ള.

## മൃണാളിനി

### അഥവാ എന്റെ ജീവിതക്ലേശം.

(തുടച്ച്)

മൃണാ— നിങ്ങളുടെ ഹൃദയത്തെ അതറിയ്ക്കുള്ളിൽ വിട്ടിട്ടല്ലേ പോയത്?

ഞാൻ— ഞാൻ പ്രഥമദർശനത്തിൽ പ്രേമാവേശം ഉണ്ടാകുമെന്ന അഭിപ്രായക്കാരനായിരുന്നെങ്കിൽ നിങ്ങളുടെ ഈ ചോദ്യത്തിന്ന് 'അതേ' എന്നു തന്നെ മറുപടി പറയുമായിരുന്നു

മൃണാ— എന്നാൽ, ഈ അഭിപ്രായം ശരിയായിട്ടുള്ളതാണെന്ന് ബോദ്ധ്യപ്പെടുവാൻ നിങ്ങൾക്ക് അധികം കാലതാമസം വേണ്ടിവന്നതായി തോന്നുന്നില്ല.

ഞാൻ— അതു വാസ്തവമാണ്. അതു ആലോചിക്കുമ്പോൾ എനിക്കു വളരെ ലജ്ജയും തോന്നുന്നുണ്ട്. എന്നാൽ, മായയെ എനിക്കു വിവാഹംചെയ്തു തരേണമെന്ന് അവളുടെ അച്ഛനോടു ഞാൻ ആവശ്യപ്പെട്ടപ്പോൾ എനിക്ക് യാതൊരു ലജ്ജയും തോന്നിയിരുന്നില്ല ഒരാഴ്ച കഴിയുന്നതിന്നു മുമ്പാണ് ഞാൻ ഇപ്രകാരം ആവശ്യപ്പെട്ടത്. ഹാ! കഠിനം!! ആ ദിവസത്തെപ്പററി ആലോചിക്കുന്നതുതന്നെ ദുസ്സഹമായിരിക്കുന്നു. അന്ന് ഞാൻ ചെയ്ത കഠിനകൃത്യത്തിന്റെ കറയെ എന്റെ ശിരസ്സിലും, നിരന്തരം പ്രധൂമിതമായി കിടക്കുന്ന ഒരു മിഥ്യാമോഹത്തെ എന്റെ ഹൃദയത്തിലും ഏററികൊണ്ട് എന്റെ ജീവിതദശയുടെ ശേഷംഭാഗം ഞാൻ എങ്ങിനെ കഴിച്ചുകൂട്ടും! മായ എനിക്കുള്ളതല്ലെന്നും അവളെ വേറൊരാൾക്ക് വിവാഹംചെയ്തു കൊടുക്കുവാൻ തീർച്ചയാക്കികഴിഞ്ഞിരിക്കുന്നു എന്നും, അവളുടെ

ദേഹാസ്വാസ്ഥ്യം നിമിത്തം വിവാഹം നീട്ടിവെച്ചതാണെന്നും എനിക്ക് അന്നാണ് മനസ്സിലായത്. എന്റെ അപേക്ഷയ്ക്കുള്ള മറുപടി ഇതാണെന്ന് കേട്ടപ്പോൾ ഞാൻ നിരാശനായിത്തീർന്നു. എന്നാൽ മർമ്മങ്ങളിൽ കുത്തുന്നപോലെ എന്നെ ഇപ്പോൾ വ്യാകുലപ്പെടുത്തുന്ന സംഭവം അപ്പോൾ നടന്നതല്ല. വ്യർത്ഥമായി പരിണമിച്ച പ്രേമാവേശത്താൽ ഉണ്ടാകുന്ന കഷ്ടപ്പാടുകൾ അനുഭവിച്ച് മനസ്സു വ്രണപ്പെട്ടിട്ടുള്ള പുരുഷന്മാർ പലരും ഉണ്ട്. അങ്ങിനെയുള്ള വ്രണങ്ങൾ കാലപ്പഴക്കത്താൽ മാറിപ്പോകുന്നതാണ്. ആളുകൾ ഈ വക അരിഷ്ടങ്ങളെ ക്രമേണ മറന്നുകളകയും ചെയ്യും. എന്നാൽ എന്റെ ജീവിതക്ലേശം—"

എനിക്ക് ഇതിലധികം പറയുവാൻ സാധിച്ചില്ല. മൃണാളിനി സൌമ്യമായി എന്റെ കൈ പിടിച്ചു. അധോമുഖിയായി നിന്നിരുന്ന അവളുടെ കണ്ണീർ എന്റെ കയ്യിന്മേൽ വീണു.

"സോദരി! ഞാൻ എന്റെ കഥ ഇവിടെ അവസാനിപ്പിച്ചേക്കാം. ഇതിലധികം കേട്ടിരിക്കുവാൻ നിങ്ങൾക്കു ശക്തി പോരാ"— എന്നു ഞാൻ സഗൽഗദം പറഞ്ഞതിന്നുത്തരമായി,

മൃണാളിനി— നിങ്ങൾ പറയുവിൻ. കഥയുടെ അവസാനംവരെ കേൾപ്പാൻ എനിക്ക് ശക്തിയുണ്ട്. നിങ്ങൾക്ക് എന്നിൽ വിശ്വാസമുണ്ടെന്നു മാത്രമേ എനിക്കറിയേണ്ടതുള്ളൂ."

"എന്നാൽ കേൾക്കുക. ഞാൻ സകലവും പറയാം. എന്റെ സ്നേഹിതന്റെ ഭവനം സാമാന്യം വലുതായിരുന്നു. ഉമ്മറത്തുനിന്ന് അകത്തേക്ക് കടന്ന ഉടനെ ആളുകൾക്ക് വന്നിരിക്കുവാനുള്ള ഒരു വലിയ മുറിയും, അതിന്റെ രണ്ടുഭാഗത്തും ഓരോ ചെറിയ മുറിയും ഉണ്ടായിരുന്നു. ഒരു ഭാഗത്തെ മുറി മായാവിനിയും മറേറത് അവളുടെ പിതാവും ആയിരുന്നു ഉപയോഗിച്ചിരുന്നത്. ബാക്കി രണ്ടു മുറികളുള്ളതിൽ ഒന്ന് അഗ്രശാലയും മറേറതു വിരുന്നുകാരുടെ ഉപയോഗാർത്ഥം ഉള്ളതും ആയിരുന്നു.

മായാവിനിയുടെ പാണിഗ്രഹണാർത്ഥം ഞാൻ ചെയ്ത അപേക്ഷ നിരസിക്കപ്പെട്ട ആ ദുർദ്ദിവസമാണ് ഇന്ന് എന്റെ മനസ്സിൽ കിടന്ന് കളിക്കുന്നത്. ഞാൻ അന്നു മുഴുവനും അവളെ കണ്ടിരുന്നില്ല. ഉച്ചതിരിഞ്ഞപ്പോൾ അവളുടെ മുറിയിൽ കടന്ന്ചെന്ന് അവളെ കാണേണമെന്ന് ഞാൻ ആലോചിച്ചിട്ടുണ്ടായിരുന്നു. പക്ഷേ അവളുടെ വരൻ അവിടെയുണ്ടെന്നറിയുകയാൽ അതിന്നും തരമായില്ല. ശശിബാബുവിനെ കുറെ ദിവസം മുമ്പുതന്നെ ഞാൻ ആ ഗൃഹത്തിൽ കണ്ടിരുന്നുവെങ്കിലും, അയാളെ മായാവിനി വിവാഹം ചെയ്യാൻ ഭാവമുണ്ടെന്നു ഞാൻ അന്നുമാത്രമേ അറിഞ്ഞുള്ളൂ. അന്നു രാത്രി മായാവിനി അത്താഴം ഊണു കഴിച്ചതും ഞങ്ങളുടെ കൂടെ അല്ലായിരുന്നു. അവൾ ചിലപ്പോഴെല്ലാം അവളുടെ മുറിയിൽവെച്ചു തന്നെ ഊൺകഴിക്കാറുണ്ടായിരുന്നതിനാൽ, ഈ സംഭവത്തിൽ അസാധാരണമായി യാതൊന്നും ഉണ്ടായിരിക്കയില്ലെന്നു ഞാൻ സമാധാനിച്ചു. ഭക്ഷണാനന്തരം പ്രാണകൃഷ്ണബാബു ഉമ്മറത്തെ മുറിയിൽ വന്നിരുന്നു. ഹുക്കയും വലിച്ചുകൊണ്ട് ഒരു കോച്ചിന്മേൽ അല്പമൊന്ന് മയങ്ങി കിട

ന്നു. ശശിബാബുവിന്റെ മുഖത്തിന്നു പ്രസന്നത നന്നെകുറവായിട്ടാണ് കണ്ടതു്. എന്റെ അഭിപ്രായത്തിൽ പരമഭാഗ്യവാനായിരുന്ന ആയാൾക്കു്, ഇങ്ങിനെ ഒരുന്മേഷക്കുറവുണ്ടായിക്കണ്ടതിൽ ഞാൻ അത്യന്തം അത്ഭുതപ്പെട്ടു. അയാൾ ഒരു വീണയെടുത്തു് പാടാൻ തുടങ്ങി. ഞാനാകട്ടെ, ജന്നവാതിലിന്നടുത്തു് ചെന്നു്, പുറത്തു് പ്രകാശിച്ചിരുന്ന ചന്ദ്രികയെ നോക്കി നിന്നു. ഹാ! ആ രാത്രിയുടെ പ്രശാന്തത എത്ര രമണീയമായിരുന്നു! വർഷം അവസാനിച്ചു്, പുതുസംവത്സരത്തിന്റെ പ്രസന്നമായ ആരംഭദശയായിരുന്നു ആ കാലം! ശശിബാബുവിന്റെ വീണാസ്വരം കേട്ടുകൊണ്ടു ചന്ദ്രികയെ നോക്കിനിന്നിരുന്ന എനിക്കു്, വൃക്ഷങ്ങളും, അവയുടെ നിഴലുകളും, എന്നുവേണ്ട, ആ ചന്ദ്രികകൂടി ചലിക്കുന്നതായി തോന്നി. അതിശാന്തമായ രജനിയ്ക്കു്, പ്രബലമായ ഏതോ ഒരു വികാരത്താൽ ക്ഷോഭം ജനിപ്പിക്കും പ്രകാരത്തിൽ, ആ വീണയിൽനിന്നു് ഹൃദയഭേദകമായ ഒരു ദീനസ്വരം പുറപ്പെട്ടു. നിശീഥിനീദേവിയുടെ സ്പന്ദമാനമായ ഹൃദയാന്തർഭാഗത്തിൽനിന്നു് ഉൽഗമിക്കുന്ന മന്ത്രോച്ചാരണസ്വരം ആണോ ഞാൻ കേട്ടതു്. ആ സ്വരശ്രവണത്താൽ ഞാൻ അത്രയ്ക്കു് മാത്രം പരാജിതനായിത്തീർന്നു. അന്നു രാവിലെ എന്റെ അപേക്ഷയ്ക്കു പ്രാണകൃഷ്ണബാബു വിപരീതമായ ഒരു വിധി പറഞ്ഞ സമയം കൂടി എനിക്കു് ഇത്ര പ്രബലമായ വ്യസനം തോന്നിയിരുന്നില്ല. അപ്പോൾ ഒന്നും പറയാതെ നിർവ്വികാരനായിട്ടാണ് ഞാൻ ഭവിച്ചതു്. എന്നാൽ, ഇപ്പോൾ കേൾക്കാറായ ദീനസ്വരം, നിരാശനായിത്തീർന്ന എനിക്കു് അനിർവ്വചനീയമായ ഒരു ദുഃഖഭാവത്തെയാണുണ്ടാക്കിയതു്. ഓരോ സ്വരം കേൾക്കുമ്പോഴും അതിന്റെ പ്രതിദ്ധ്വനിയോ എന്നു തോന്നുമാറു്, "മായാവിനി എനിക്കുള്ളതല്ല" എന്നിങ്ങിനെ എന്റെ ഹൃദയം നിലവിളിച്ചു. ജീവിതകാലം ഒരു മരുഭൂമിയായും ജീവസന്ധാരണം ഒരു ഭാരമായും എനിക്കു തോന്നി. ഭ്രാന്തചിത്തനായിത്തീർന്ന ഞാൻ ആ ദീനവിലാപം കേൾക്കുവാൻ ശക്തിയില്ലാതെ ഉടനെ ആ മുറിവിട്ടു് പുറത്തേക്കു് വരുന്ന വഴിക്കു്, മായയുടെ മുറി തുറന്നിട്ടിരിക്കുന്നതു കണ്ടു. തീവ്രമായ മനോവേദനയാൽ ഭ്രാന്തനായ ഞാൻ ആ മുറിയിലേക്കു കടന്നുചെന്നു. അവൾ, ജനലിന്നടുത്തു് ഒരു കോച്ചിന്മേൽ കിടക്കുകയായിരുന്നു. മനോഹരമായ ചന്ദ്രികയിൽ കുളിച്ചുകൊണ്ടു്, സുഷുപ്താവസ്ഥയിൽ കിടന്നിരുന്ന അവളുടെ മുഖകാന്തി കേവലം അവർണ്ണനീയമായിരുന്നു. ആ മുഖാവലോകനത്തിൽ ഞാൻ സർവ്വവും മറന്നു. അവൾ എനിക്കുള്ളവളല്ലെന്നും തീരെ മറന്നു. അവളുടെ സൌന്ദര്യാതിരേകത്താൽ പരാജിതനായ ഞാൻ, ഉറങ്ങിക്കൊണ്ടിരുന്ന ആ കോമളശരീരത്തെ സമാശ്ലേഷംചെയ്തു, പ്രേമപാരവശ്യത്തോടുകൂടി അവളെ പലതവണ ചുംബിച്ചു."

ഇത്രയും കേട്ടപ്പോൾ, മൃണാളിനിക്കു് ഏതോ അസ്വസ്ഥതയുള്ളപോലെ തോന്നി. "ഒരു കള്ളന്റെ മാതിരി, നിങ്ങൾ—" എന്നു മാത്രം പറഞ്ഞപ്പോഴേക്കും അവൾക്കു, കണ്ഠനിരോധത്താൽ സംസാരിക്കാൻ സാധിക്കാതെയായി.

"അതെ. അത്ര ലജ്ജാവഹമായ

ഒരു കുററം ചെയ്യുവനാണ് ഞാൻ. എന്നിൽ നിങ്ങൾക്ക് വെറുപ്പ് തോന്നുന്നുണ്ടെങ്കിൽ ഞാൻ അതിന്ന് പാത്രമാണ്. എന്നാൽ, എന്തു തന്നെ പറഞ്ഞാലും, ഞാൻ ബലഹീനനായ ഒരു മത്ത്യനാണെന്നു മാത്രം ഓമ്മയുണ്ടായാൽ മതി. ഇനി ഒരിക്കൽ; അതേ അവസ്ഥയിൽ പെടുന്ന പക്ഷം ഞാൻ അതേപ്രകാരം പ്രവത്തിക്കില്ലെന്ന് ധൈയ്യപ്പെട്ട് പറയുവാനും ഞാനാളല്ല. ഞാൻ എൻെറ പാപഫലം ശരിയായി അനുഭവിച്ചു കഴിഞ്ഞിരിക്കുന്നു എന്നതും വാസ്തവമാണ്. എൻെറ കുററത്തിന്ന് ദൈവം വിധിച്ച ശിക്ഷ കേവലം ദയനീയമായിരുന്നു എന്നുമാത്രമേ തൽക്കാലം പറയുന്നുള്ളു”.

ഞാൻ എൻെറ സംഭാഷണം നിത്തിയപ്പോൾ “മുഴുവനും പറയുവിൻ” എന്നു മൃണാളിനി സഗൽഗദം വീണ്ടും പറഞ്ഞു.

“തലേദിവസം വൈകുന്നേരംമുതൽ, തൻെറ മകൾക്ക് ഒരു മോഹാലസ്യം ഉണ്ടായിരുന്നുവെന്ന് പ്രാണകൃഷ്ണബാബു പിറെറന്ന് രാവിലെ എന്നോടു പറഞ്ഞു. അതു കേട്ടപ്പോൾ എൻെറ ദുശ്ചേഷ്ടിതത്തെപ്പററി എനിക്കുണ്ടായ ലജ്ജയും പശ്ചാത്താപവും ഞാനെങ്ങിനെ വിവരിക്കും? എന്നാൽ, ലജ്ജയും പശ്ചാത്താപവും കൊണ്ട് ഫലമെന്താണ്? അവളോടു എൻെറ കുററം സമ്മതിച്ച് ക്ഷമായാചനം ചെയ്യുവാൻ എനിക്ക് ധൈയ്യമുണ്ടായിരുന്നില്ല. മൂന്നു നാലു ദിവസം കൊണ്ടു മായയുടെ സുഖക്കേടു ഭേദമാവുകയും ചെയ്തു.

“ഇതിന്നിടയിൽ മായയുടെ അച്ഛന്ന് എന്തൊ ഒരു മാററം സംഭവിച്ചതായി എനിക്കു തോന്നി. അദ്ദേഹത്തിന്നു എന്തോ ഒരു അസ്വാസ്ഥ്യം ഉള്ളതായും, അദ്ദേഹത്തിൻെറ മനോഗതം പുറത്തുപറയുവാൻ സാധിക്കാതെ കുഴങ്ങുന്നതായും ഞാൻ മനസ്സിലാക്കി. ഇതിന്നു കാരണമെന്താണെന്നറിയുവാൻ വളരെ കാലവിളംബം വേണ്ടിവന്നില്ല. ഒരുദിവസം ഉച്ചതിരിഞ്ഞ്, ഞങ്ങൾ രണ്ടുപേരും മാത്രമായിരുന്നപ്പോൾ അദ്ദേഹം രഹസ്യത്തെ വെളിപ്പെടുത്തി.

“‘മായയെ വിവാഹം ചെയ്യുവാൻ നിങ്ങൾ ഇപ്പോൾ ഒരുക്കമാണോ?’ എന്നു എന്നോട് അദ്ദേഹം പെട്ടന്നു ചോദിച്ചപ്പോൾ എനിക്കു ഉണ്ടായ ആശ്ചയ്യം ഊഹ്യമാണല്ലൊ. അവളുടെ വരനാകുവാൻ തീച്ചപ്പെടുത്തിയിരുന്ന ആളെ കുറിച്ചാണ് എനിക്കപ്പോൾ ഒന്നാമതായി ഓമ്മവന്നത്. “ശശിബാബു— ഇല്ലേ?—” എന്നു ഞാൻ സകൌതുകം ചോദിച്ചു. പ്രാണകൃഷ്ണബാബുവിന്ന് ഈ ചോദ്യം അത്ര രസിച്ചില്ലെന്ന് അദ്ദേഹത്തിൻെറ മറുപടിയുടെ സ്വരത്തിൽനിന്ന് ഞാൻ മനസ്സിലാക്കി.

“ശശി വിവാഹകാൎയ്യത്തെപ്പററി അയാളുടെ മാതാപിതാക്കന്മാരോടു ഇതേവരെ ചോദിച്ചിട്ടുണ്ടായിരുന്നില്ലെന്നും, അവൎക്കു അതിൽ ഇഷ്ടമില്ലെന്നു കാണുകയാൽ ഈ വിവാഹകാൎയ്യത്തിൽ തനിക്കും സമ്മതമില്ലെന്നും പറയുന്നു.”

“ഇതു കേട്ടപ്പോൾ ഞാൻ സ്വൎഗ്ഗസുഖം അനുഭവിച്ചുവെന്ന് പ്രത്യേകം പറഞ്ഞേതീരു എന്നു തോന്നുന്നില്ല. അല്പദിവസങ്ങൾക്കുള്ളിൽ ഞാൻ മായാവിനിയെ വിവാഹവും ചെയ്തു.”

## III

ഞാൻ എൻെറ കഥയെ നിറുത്തി. എന്നാൽ മൃണാളിനി “പിന്നെ എന്തുണ്ടാ

യി?" എന്ന് വളരെ ഔത്സുക്യത്തോടും ക്ഷമകേടോടുംകൂടി തിരക്കിചോദിച്ചു.

"പിന്നെ എന്തുണ്ടായി എന്നോ? ഈ ലോകത്തിൽ യഥാർത്ഥസുഖമില്ലെന്ന് പറയുന്നതു് എത്ര വാസ്തവമാണ്. മായാവിനിയെ കിട്ടുവാൻ ഞാൻ വളരെ ആഗ്രഹിച്ചു. അവളുടെ സാന്നിദ്ധ്യത്തെ ഇഹലോകത്തിൽ ഉൽകൃഷ്ടഭാഗ്യമായി കരുതിവന്നു. അങ്ങിനെയുള്ള അവൾ എനിക്ക് അധീനയാവുകയും ചെയ്തു. എന്നിട്ടും എനിക്ക് സുഖമുണ്ടായിരുന്നില്ല!

"എനിക്ക് എന്റെ ഉദ്യോഗത്തിൽപ്രവേശിക്കുവാൻ ഇനി ഒരാഴ്ച മാത്രമേ സമയമുണ്ടായിരുന്നുള്ളു. ആ ദിവസങ്ങളിൽ ഞങ്ങൾ താമസിച്ചു പോന്നതു് ഗംഗാതീരത്തിലെ ഒരു ആരാമഗൃഹത്തിലായിരുന്നു. അവിടത്തെ പ്രകൃതിയുടെ രാമണീയകം അതിവിശേഷമായിരുന്നു. എന്നാൽ സ്വാസ്ഥ്യം ഇല്ലാത്ത ഒരു ഹൃദയത്തെ വിനോദിപ്പിക്കുവാൻ പ്രകൃതിവൈശിഷ്ട്യം പര്യാപ്തമാകുന്നില്ല. മായയുടെ പ്രസന്നത നാമാവശേഷമായി. അവൾ എപ്പോഴും വിചാരമഗ്നയായിത്തീർന്നു. എന്റെ ഉപചാരങ്ങൾ വഴിയായി അവൾ കുറച്ചു നേരത്തോളം പ്രസന്നതയെ അവലംബിക്കാറുണ്ടെങ്കിലും, അതിനുശേഷം അവളുടെ ചിന്താപാരവശ്യം അധികമായിട്ടാണ് കണ്ടിരുന്നതു്. എന്റെ അടുക്കൽ നിന്നു തിരിച്ചുപോകുമ്പോൾ അവളുടെ നയനങ്ങൾ മിക്ക സമയങ്ങളിലും അശ്രുപൂർണ്ണമായിരിക്കും! ഇതു എന്നെ വ്യസനപ്പെടുത്തുന്നുണ്ടെന്ന് അവൾക്കു മനസ്സിലായാൽ വല്ലതും സംസാരിക്കുവാൻ ശ്രമിക്കും. എങ്കിലും തന്റെ അന്തർഗ്ഗതത്തെ വെളിപ്പെടുത്തുവാൻ അവൾ അശക്തയായിരുന്നു. ഈ പെരുമാറ്റത്തിൽനിന്നു, അവളുടെ അനുരാഗം ശശിയിൽതന്നെ ആയിരുന്നു എന്നല്ലാതെ ഞാൻ എന്തായിരുന്നു ധരിക്കേണ്ടതു്. ഞാൻ ആ സന്ദർഭത്തിൽ അനുഭവിച്ചതു് സാക്ഷാൽ നരകദുഃഖം തന്നെ ആയിരുന്നു.

"മനോഹരമായ ചന്ദ്രികയുള്ള ഒരു രാത്രി ഞങ്ങൾ രണ്ടുപേരും നദീതീരത്തിൽ ഇരിക്കുകയായിരുന്നു. ആകാശമണ്ഡലത്തെ പ്രകാശമാനമാക്കിയ പൂർണ്ണചന്ദ്രന്റെ ചഞ്ചലമായ ഛായ നദീജലത്തിൽ പ്രതിഫലിച്ചിരുന്നു. അസംഖ്യങ്ങളായ കിരണങ്ങളുടെ സംപാതത്താൽ രജതമയമായ ഒരു നദിപോലെ ഒഴുകിക്കൊണ്ടിരുന്ന ജലത്തിന്റെ പ്രകാശം ഇരുഭാഗത്തുമുള്ള അന്ധകാരത്തിന്റെ നിബിഡതയെ വർദ്ധിപ്പിച്ചു. ആ കാഴ്ച ആകപ്പാടെ മനോമോഹനമായിരുന്നു. എങ്കിലും ഞങ്ങളുടെ ഹൃദയത്തിൽ അന്തർഭവിച്ചുകിടന്നിരുന്ന ദുഃഖം ഈ കാഴ്ച കണ്ടപ്പോൾ കുറെക്കൂടി അധികമായപോലെ തോന്നി. പെട്ടെന്നു ശാന്തമായ നദിയുടെ മദ്ധ്യഭാഗത്തുനിന്ന് ഒരു വീണാസ്വരം കേട്ടു. മായ പരിഭ്രമിച്ചു്, അവളുടെ മുഖത്തെ പിൻവലിച്ചുകൊണ്ടു്, വികാരസൂചകമായ ദീനസ്വരത്തിൽ ഇപ്രകാരം പറഞ്ഞു:—

"അന്നു വൈകുന്നേരം ഇതേസ്വരം തന്നെയാണ് ഞാൻ കേട്ടതു്. ഇതു് ആരാണ്."

"ആര്?"

"ശശിബാബു. അന്ന് ആ സ്വരം എന്നെ കേവലം കീഴടക്കി. ഞാൻ അറിയാതെ തന്നെ മോഹാലസ്യപ്പെട്ടുപോയി ഈ സംഗതി നിങ്ങളെ അറിയിക്കുവാൻ

ഞാൻ പലപ്പോഴും ശ്രമിച്ചിരുന്നു. എങ്കിലും അതിന്നു സാധിച്ചില്ല. എന്റെ അപരാധം ക്ഷമിക്കണം.

അവൾ എതിനെപ്പററിയാണ് പറയുന്നത് എന്ന് എനിക്ക് അപ്പോൾ മനസ്സിലായി. ഞാൻ പശ്ചാത്താപത്തിന്നും അധീനനായി. എങ്കിലും ആ ഹീനകൃത്യം ചെയ്ത ശഠൻ ഞാനായിരുന്നുവെന്നും ശശിബാബുവല്ലെന്നും അവളോട് പറയുവാൻ എനിക്ക് ധൈര്യം മതിയായില്ല. എന്റെ ലജ്ജാഭാരം, ധൈര്യക്ഷയത്തെ സഹായിക്കുകയും ചെയ്തു.

മായ വീണ്ടും എന്നോട് ഇപ്രകാരം പറയുവാൻ തുടങ്ങി. "ഞാൻ നിങ്ങളെയാണ് സ്നേഹിക്കുന്നതെന്നും തന്നിമിത്തം ശശിബാബുവിനെ വിവാഹം ചെയ്യുന്ന കാര്യം അസാദ്ധ്യമാണെന്നും അന്നു വൈകുന്നേരം ഞാൻ അയാളോട് പറഞ്ഞു. ഒന്നും മറുപടിപറയാതെ അയാൾ എന്നെ വിട്ടുപോവുകയും ചെയ്തു. എനിക്ക് അയാളുടെ നേരേ വളരെ അനുകമ്പ തോന്നി. എന്നെ തന്നെ കുററപ്പെടുത്തിക്കൊണ്ട് ഞാൻ നിലവിളിച്ചു. അങ്ങിനെയിരിക്കുമ്പോഴാണ്, തന്റെ മനോവേദനയെ വെളിപ്പെടുത്തിക്കൊണ്ട് അയാൾ വീണവായന ആരംഭിച്ചത്. അത് കേട്ടപ്പോൾ എന്റെ ഹൃദയം പിളരുന്നപോലെ തോന്നി. അധികം താമസിയാതെ ഞാൻ മോഹാലസ്യപ്പെട്ടു വീഴുകയും ചെയ്തു. ഞാൻ അയാളെക്കുറിച്ച് വളരെ വ്യസനിക്കുകയായിരുന്നു ചെയ്തത്. എന്നാൽ, അതിന് പ്രത്യുപകാരമായി, ലജ്ജാവിഹീനനായ അയാൾ, കേവലം അനാഥസ്ഥിതിയിൽ കിടന്നിരുന്ന എന്നെ വന്നു തൊടുകയാണു ചെയ്തത്. ഞാൻ ഈ കാര്യത്തിൽ അപരാധിനിയല്ലെന്നാലോചിച്ച് നിങ്ങൾ എന്നെ ക്ഷമിക്കണം. എന്റെ അനുരാഗം അങ്ങയിൽ മാത്രമാണേ!"

ഈ വാക്കുകൾ എന്റെ ഹൃദയത്തിൽ തട്ടി. എനിക്കുണ്ടായിരുന്ന ശക്തിയനുസരിച്ച് ധൈര്യം അവലംബിക്കുവാൻ ഞാൻ ശ്രമിച്ചുനോക്കി. അവളുടെ കൈ പിടിച്ചുംകൊണ്ടു "ആ ഖലൻ ശശിബാബുവല്ല ഞാനാണ്" എന്ന് പറയുവാൻ തീർച്ചയാക്കി. എങ്കിലും ഈ വാക്കുകൾ പറയുവാൻ എനിക്ക് അവസരം ഉണ്ടായില്ല. മായ പെട്ടന്ന് മോഹാലസ്യപ്പെട്ട്, ഞങ്ങൾ ഇരുന്നതിന്നടുത്തായി വെള്ളത്തിൽ വീണു. ക്ഷണനേരം ഞാൻ മരപ്പാവപോലെ സ്തംഭിച്ചു നിന്നുപോയി. ഉടനെ അവളുടെ പിന്നാലെ വെള്ളത്തിലേക്ക് ഞാനും ചാടി. എങ്കിലും____"

ഇതിലധികം പറയുവാൻ എനിക്ക് ശക്തിയില്ലാതായി. എന്റെ അടുക്കൽ കണ്ണീർവാർത്തുകൊണ്ടു നിന്നിരുന്ന മൃണാളിനി എന്നെ മോഹാലസ്യത്തിൽനിന്നു ബോധപ്പെടുത്തി. മന്ദസ്വരത്തിൽ ഇപ്രകാരം പറഞ്ഞു:__

"നിങ്ങൾക്ക് എന്നെ അറിയില്ലേ? നിങ്ങൾ വിചാരിച്ചപോലെ ഞാൻ മരിച്ചിട്ടില്ല. നിങ്ങൾ ഇപ്പോൾ പറയുന്ന ഈ വാക്കുകൾ അന്ന് എന്നോട് പറഞ്ഞിരുന്നെങ്കിൽ എത്ര ഉത്തമമായിരുന്നു."

ഇപ്പോൾ എനിക്ക് കാര്യമെല്ലാം മനസ്സിലായി. എന്റെ ദൃഷ്ടിയെ ഇതുവരെ നിരോധിച്ചിരുന്ന മൂടുപടം നീങ്ങി. ഞാൻ എന്റെ മുമ്പിൽ കണ്ടത് മായയെത്തന്നെ ആയിരുന്നു. മരിച്ചുപോയെന്നു കരു

തി ഞാൻ ആരെക്കുറിച്ച ദുഃഖിച്ചിരുന്നു വോ ആ മായ തന്നെ.

മൃണാളിനി— അതേ. ഞാൻ മായ തന്നെയാണ്. നിങ്ങൾക്ക് എന്നെ മന സ്സിലായില്ല. എന്നാൽ നിങ്ങളെ ഞാൻ പുഴവക്കത്തു കണ്ടപ്പോൾ തന്നെ മനസ്സി ലായി.

ഞാൻ— എന്നാൽ ഈ വസ്തുത എ ന്താണ് എന്നോട ആദ്യംതന്നെ പറയാ ഞ്ഞതു്.

മായ അശ്രുക്കളുടെ ഇടയിൽക്കൂടി മ ന്ദഹസിച്ച്കൊണ്ടു പറഞ്ഞു:— "നിങ്ങ ൾക്ക് എന്നെ അറിയാതെ തന്നെ എന്നോ ട സ്നേഹമുണ്ടോ എന്ന് പരീക്ഷിക്കാൻവേ ണ്ടി തന്നെ".

"കണ്ടില്ലേ! നിൻെറ കുട്ടിക്കാലത്തി ലെ കുസൃതിസ്വഭാവം നീ ഇനിയും വിട്ടിട്ടി ല്ല."

മായ- (വ്യസനഭാവത്തിൽ)— ഈ ക ഴിഞ്ഞ അഞ്ചുകൊല്ലം ഞാൻ കഴിച്ചുകൂട്ടി യ സങ്കടം എന്തെല്ലാമായിരുന്നു! ഞാൻ രക്ഷപ്പെട്ടു. എങ്കിലും ശശിബാബു എന്തി നാണ് പുഴയിൽ നിന്ന് എന്നെ രക്ഷപ്പെ ടുത്തിയതു്! അതിരിക്കട്ടെ. ഇത്രകാലവും നിങ്ങളെവിടെ ആയിരുന്നു?

ഞാൻ— ഞാനെവിടെ ആയിരുന്നു വെന്നോ? ഹാ കഷ്ടം! അന്നത്തെ അ നുഭവം എനിക്കു ദുസ്സഹമായിരുന്നു. എ നിക്കു സ്വബോധം വന്നപ്പോൾ ഞാൻ ഒ രാസ്പത്രിയിലായിരുന്നു. ഞാൻ എങ്ങിനെ രക്ഷപ്പെട്ടുവെന്നോ ആർ രക്ഷപ്പെടുത്തി യെന്നോ ആസ്പത്രിയിൽ എങ്ങിനെ എത്തി ച്ചേർന്നുവെന്നോ എനിക്കു യാതൊരു വിവ രവും ഇല്ല. ഒരു മാസം മുമ്പുവരെ എനി ക്കു എൻെറ ജീവചരിത്രത്തിൽ യാതൊ ന്നും ഓർമ്മയുണ്ടായിരുന്നില്ല. പിന്നീട കു റേശ്ശ സ്മരണശക്തി വന്നുതുടങ്ങി. എന്നാ ൽ നിൻെറ പിന്നാലെ വെള്ളത്തിലേക്ക് ചാടിയ സമയം മുതൽ ഇങ്ങോട്ടുള്ള വിവര മൊന്നും എനിക്കു നിശ്ചയമില്ല.

മായയുടെ മനോഹരമായ മുഖത്തു് പ്രത്യക്ഷപ്പെട്ട വ്യസനഭാവവും, അവളുടെ നയനങ്ങളിൽ നിറഞ്ഞിരുന്ന അശ്രുക്കളും ഞാൻ കണ്ടു. "എൻെറ സുഖക്കേട മാറി യ സമയം മുതൽ ഞാൻ നിന്നെ കണ്ടുപി ടിക്കുവാൻ ആഗ്രഹിച്ചുംകൊണ്ടു ചുററി നട ക്കുകയായിരുന്നു. കൽക്കത്തായിൽ നിന്നു ആദ്യം ഞാൻ ഡാക്കായിലേക്ക് പോയി. അവിടന്ന് വീണ്ടും കൽക്കത്തായിലേക്കു തിരിച്ചു. നമ്മുടെ കഠിനവിയോഗം സംഭ വിച്ച ആരാമഗൃഹത്തിൽ ചെന്നു. ഒട്ട വിൽ തീരെ ഭഗ്നാശനായി, ക്ഷീണിച്ച്, ഈ പ്രദേശത്തു വന്നു വിശ്രമിക്കുവാൻ തീ ർച്ചപ്പെടുത്തി. ഇവിടെ നിന്നെ കണ്ടുകിട്ടു കയും ചെയ്തു. നീ എങ്ങിനെ ഇവിടെ എത്തി?"

തൻെറ പിതാവിൻെറ മരണാനന്ത രം തറവാട്ടുഭവനത്തെ വാടകയ്ക്ക് കൊടു ത്തു് തൻെറ മാതൃസഹോദരിയോടുകൂടി താമസിക്കുവാനുദ്ദേശിച്ച് ബഹളമില്ലാത്ത ഈ ദിക്കിലേക്ക് വന്നതാണെന്ന് അവൾ എന്നോട പറഞ്ഞു.

പരസ്പരം ഗാഢാശ്ലേഷസൌഖ്യം അ നുഭവിച്ച ഞങ്ങൾക്ക് പിന്നീട യാതൊരു

രഹസ്യങ്ങളും ഉണ്ടായിരുന്നില്ലെന്നു പറയേണ്ടതില്ലല്ലൊ. കഴിഞ്ഞുപോയ ദുഃഖപ്പമഴിമാരി. ത്താന്തങ്ങളെ വിസ്മരിച്ച് ഞങ്ങൾ ഇപ്പോൾ സുഖമായിരിക്കുന്നു.

—വി. ഉണ്ണികൃഷ്ണൻ നായർ.

---

(നോട്ട്. ഈ കഥ ഇംഗ്ലീഷിൽനിന്ന് പരിഭാഷപ്പെടുത്തീട്ടുള്ളതാണ്. ഇതിന്റെ മൂലഗ്രന്ഥകർത്രി സുപ്രസിദ്ധനായ രവീന്ദ്രനാഥടാഗോറിന്റെ സോദരിയും, ആഖ്യായികാനിർമ്മാണത്താലും മററും വിഖ്യാതി സമ്പാദിച്ചിട്ടുള്ള ഒരു മാന്യ വിദുഷിയും ആയ ശ്രീമതി സ്വർണ്ണകുമാരീദേവിയാണ്.) വി. യു. കെ. എൻ

## *ഗൂർഖർ

ഇപ്പോൾ നടക്കുന്ന യുദ്ധത്തെ കുറിച്ച് വല്ല അറിവും ഉള്ളവരെല്ലാം ഗൂർഖജാതിയെ പററി കേട്ടിരിപ്പാനിടയുണ്ട്. എന്നാൽ അവർ എന്ത് ജാതിക്കാരാണെന്നും, അവരുടെ ജാതിമതാചാരങ്ങൾ എന്തെല്ലാമാണെന്നും വിവരമായി അറിഞ്ഞിട്ടുള്ളവർ അധികമുണ്ടാകയില്ല. ഇക്കാലത്തു ഗൂർഖരെ സംബന്ധിച്ച എല്ലാ വിവരങ്ങളും അറിവാൻ പലക്കും ആഗ്രഹമുണ്ടായിരിക്കും.

ഗൂർഖരുടെ സ്വദേശം നേപാളമാണ്. നേപാളരാജ്യം ഹിമാലയപർവ്വതങ്ങളിലും, അതിന്റെ താഴ്വരകളിലുമായിട്ടാണ് കിടക്കുന്നത്. ഇത് തിബെത്തിന്റെയും, ഇന്ത്യാരാജ്യത്തിന്റെയും ഇടയിൽ കിടക്കുന്ന് ഒരു ഇടുങ്ങിയ മലനാടാണ്. ഇതിന്റെ നീളം ൫൦൦ നാഴികയും വീതി നൂറു നാഴികയും ആകുന്നു. ഈ നാട്ടിന്റെ തെക്ക്ഭാഗം "തറ" എന്നു വിളിക്കപ്പെടുന്നതും, മനുഷ്യവാസത്തിനു അധികം പററാത്തതുമായ ഹിമവാന്റെ താണ താഴ്വരകളും, വടക്കഭാഗം ലോകത്തിൽ വെച്ച് ഏററവും ഉയൎന്ന ശിഖരങ്ങളായ "ഗൌരീശങ്കർ" (എവറസ്റ്റ് എന്നു പറയും) ധവളഗിരി, കഞ്ചിഞ്ചിങ്ക, മുതലായ് മഞ്ഞുറച്ചു കിടക്കുന്ന കൊടുമുടികളും ആകുന്നു. മലനാടായതുകൊണ്ട് ഈ രാജ്യത്ത് സാലം, തമാലം തുടങ്ങിയ മഹാ വൃക്ഷങ്ങളും, മുള, ചൂരൽ മുതലായ (പലപ്രകാരത്തിലും ഉപകാരമുള്ള) വന്യ വിഭവങ്ങളും നിറഞ്ഞിരിക്കുമെന്ന് ആക്കും ഊഹിക്കാമല്ലൊ? അതുപോലെ തന്നെ വന്യമൃഗങ്ങളായ പുലി, ആന, കണ്ടാമൃഗം, ചെന്നായി മുതലായവയും ധാരാളമുണ്ട്. വരയാടുകൾ സുലഭമായുണ്ട്. ഇതിനെല്ലാം പുറമെ കസ്തൂരിമൃഗം, യാക്ക് എന്നീ ഹിമാലയത്തിൽ മാത്രം കാണുന്ന രണ്ടു തരം വിശേഷമൃഗങ്ങളുമുണ്ട്. ഏററവും വിലപിടിച്ച കസ്തൂരി ഈ മൃഗങ്ങളിൽ നിന്നു കിട്ടുന്നതുകൊണ്ടാണ് നേപാളം എല്ലാവക്കും അറിവുള്ള രാജ്യമായത്. ഈ ചെറിയ രാജ്യത്തിൽ മങ്കോളിയൻ വർഗ്ഗക്കാരായ

---

* The Times of India എന്ന ഇംഗ്ലീഷ്പത്രത്തിൽ Mr. H. C. Stotesbury എന്ന ആൾ എഴുതീട്ടുള്ള ലേഖനത്തെ അടിസ്ഥാനമാക്കി എഴുതീട്ടുള്ളത്.

അനേകം ജാതികളും, വംശങ്ങളുമുണ്ട്. പക്ഷെ ഗൂർഖർ ആ വർഗ്ഗങ്ങളിലൊന്നും പെട്ടവരല്ല. മഹമ്മദീയാക്രമികളുടെ കീഴിൽ ഇരിപ്പാൻ കുറവു തോന്നുകയാൽ മലനാട്ടിലേക്ക് ഓടിപ്പോയ ബ്രാഹ്മക്ഷത്രങ്ങളുടെ സന്തതികളാണ് ഗൂർഖർ. ഇപ്പോൾ, ആ രാജ്യക്കാരായിട്ടുള്ള നിരന്തര സംസർഗ്ഗം നിമിത്തം, ഗൂർഖർ ഹിന്ദുവംശക്കാരാണെന്ന് പറവാൻ ആരും ശങ്കിക്കും. ബ്രിട്ടീഷ് സൈന്യത്തിൽ ചേർന്നിട്ടുള്ള മിക്ക ഗൂർഖഭടന്മാരും കിഴക്കെ ഭാഗത്തുള്ള ഉയർന്ന പർവ്വതനിരകളിൽ നിവസിച്ചുവരുന്നവരും നിരക്ഷരകുക്ഷികളുമാകുന്നു. ഗൂർഖരുടെ സമുദായത്തിൽ അക്ഷരവിദ്യ പഠിപ്പിക്കുന്നത് കുലഗുരുവാകയാൽ താണകുടുംബങ്ങളിൽ വിദ്യാഭ്യാസം നന്നേ ചുരുക്കമായിരിക്കും.

ഗൂർഖരുടെ വിവാഹരീതി വളരെ അന്യായമായിട്ടുള്ളതല്ല. സ്ത്രീകൾക്ക് അന്തഃപുരവാസം വേണമെന്ന് അവക്ക് ശാഠ്യമില്ല. ചില പ്രബലന്മാരുടെ സ്ത്രീകൾ ഘോഷാ സ്ത്രീകളായിട്ടിരിക്കാറുണ്ടെങ്കിലും ഈ ആചാരം നന്നേ ദുർല്ലഭമാണ്. ഇതുകൊണ്ടുതന്നെ വിവാഹത്തിനുള്ള കഷ്ടത മിക്കതും ചുരുങ്ങിപ്പോകുന്നു. തനിക്ക് അനുരൂപമായ ഭാര്യയെ നോക്കി നിശ്ചയിക്കുന്നതിന്നു ഒരു ഗൂർഖയുവാവിന്ന് വിരോധമില്ല. സ്ത്രീയെ പുരുഷന്ന് സമ്മതമായാൽ പിന്നെ ജാതകപരിശോധന ചെയ്യുന്നു. ജാതകങ്ങൾ ചേർന്നാൽ വിവാഹകാര്യം തീർച്ചയായി. വിവാഹത്തിൽ ആദ്യത്തെ ക്രിയ കന്യകയുടെ അഹരനം, വരനും കൂടി ചെയ്യേണ്ടതാണ്. ഇതു ഏകദേശം നമ്മുടെ പട്ടന്മാരുടെ 'പരദേശി കോലം' പോലെയുള്ള ഒരു ക്രിയയായിരിക്കും. ഇതിന്റെ അവസാനത്തിൽ വരൻ തന്റെ സ്നേഹിതന്മാരോടും ബന്ധുക്കളോടും കൂടെ കന്യകയുടെ ഗൃഹത്തിലേക്കു പോകുന്നു. അവിടെ ഇവക്കും, കൂടിയവക്കും വളരെ കേമമായി ഒരു വിരുന്നുസൽക്കാരമുണ്ടായിരിക്കും. ഈ സദ്യക്ക് കന്യക മാത്രം ഉണ്ടാകില്ല. അന്ന് 'അർദ്ധരാത്രിയാകുമ്പോൾ രണ്ടു കുലത്തിലേയും പുരോഹിതന്മാർ ഓരോ വിവാഹകർമ്മങ്ങൾ ചെയ്തുതുടങ്ങും. ചത്വരത്തിലുള്ള ഒരു മണ്ണിത്തറയുടെ നാലു മൂക്കിലും നാലു കുലവാഴ നാട്ടും. തറയുടെ നടുവിൽ വിഘ്നേശ്വരനെ പ്രതിഷ്ഠിക്കും. പിന്നെ, വധൂവരന്മാർ ഉടുത്ത വസ്ത്രത്തിങ്ങളുടെ ഓരോ തുമ്പുകളെ കൂട്ടിക്കെട്ടിയതിന്നു ശേഷം രണ്ടാളും ചേർന്നിന്ന് ഇതിനെ ഏഴപ്രാവശ്യം പ്രദക്ഷിണം ചെയ്യും. ഉടനെ വധൂവരന്മാരെ പിരിച്ച് വേറെ, വേറെ ഇരുത്തും. പിറേദിവസം രാവിലെ കന്യകയുടെ അച്ഛൻ വരന്ന് സ്ത്രീധനമായിട്ട് എന്തെങ്കിലും കൊടുക്കും. ഇതോടുകൂടി വിവാഹകർമ്മങ്ങൾ അവസാനിച്ചു. പിന്നെ വധൂവരന്മാരെ ഒരുമിച്ചിരുത്തി പുരോഹിതന്മാർ മന്ത്രങ്ങൾ ചൊല്ലി ആശീർവാദം ചെയ്യും. അന്ന്, കാലത്തെ സദ്യ കഴിഞ്ഞാൽ വധൂവരന്മാർ വാദ്യഘോഷത്തോടുകൂടി വരന്റെ ഗൃഹത്തിലേക്കു പോകും.

ഗൂർഖരുടെ ഇടയിൽ അച്ഛൻ മരിച്ചാൽ ശേഷക്രിയ വിധിവത്താകുംവണ്ണം ചെയ്യാൻ വളരെ കഷ്ടമുണ്ട്. ഉയർന്നജാക്കാരായ എല്ലാ ഹിന്ദുക്കളുടെ ശേഷക്രിയയും ഇതുപോലെ തന്നെയാണെങ്കിലും ഗൂർഖരുടെ നിഷ്ഠക്ക് കുറെ അധികം കഷ്ടമു

ണ്ട്. ശവസംസ്കാരസമയത്ത് മൂത്തമകൻ ശവത്തിൻെറ തലയിലും, താടിയിലും തീ വെക്കണം. ശവസംസ്കാരത്തിന്നു ശേഷം മുടിയും, താടിയും മുഴുവനും ക്ഷൌരം ചെയ്ത് മൊട്ടയാക്കണം. പുലപതിമൂന്നു ദിവസം ഉണ്ട്.. പതിനാലാം ദിവസം പുല അവസാനിക്കുകയും അടിയന്തരം കഴിക്കുകയും ചെയ്യുന്നു. ഈ പതിമൂന്നു ദിവസവും പിണ്ഡകർത്താവ് പുറത്തിറങ്ങാതെ അച്ഛൻ കിടന്നു മരിച്ച മുറിയിൽതന്നെ ഏകനായി ഇരിക്കണം. ഈ ഏകാന്തവാസത്തിൽ ഒരു നേരമെ ഊൺ കഴിപ്പാൻ പാടുള്ളു. ഉപ്പും, മുളകും കൂട്ടാതെ വെറും ചോറുതന്നെ ഭക്ഷിക്കണം. നാവിന്നു രുചികരമായ സകല സാധനങ്ങളെയും വർജ്ജിക്കണം. ഈ പതിമൂന്ന് ദിവസവും വാദ്ധ്യാർ ഉദകക്രിയ, ബലി മുതലായത് ഇവനെക്കൊണ്ടു കഴിപ്പിക്കും. അപ്പോൾ ജലപാത്രം, തളിക മുതലായ പാത്രങ്ങളും മററും വാദ്ധ്യാർക്ക് ദാനമായി കൊടുക്കും. പതിനാലാം ദിവസം അടിയന്തരം വളരേ കേമമായിരിക്കും. ബ്രാഹ്മണരും, സ്വജനങ്ങളും, ബന്ധുക്കളും അധികം വന്നുചേരും. ബ്രാഹ്മണർക്ക് ദാനങ്ങൾ പലതും ഉണ്ടായിരിക്കും. ഇതു കഴിഞ്ഞാൽ പിന്നെ ഒരു സംവത്സരം ദീക്ഷിച്ചിരിക്കണം. ഇതിന്നിടയിൽ ആറാംമാസമെന്നും, പന്ത്രണ്ടാം മാസമെന്നും രണ്ടടിയന്തരങ്ങൾ ഉണ്ട്. ഈ ദിവസങ്ങളിലും പുരോഹിതന്മാർക്ക് പലേ സംഭാവനകളും കിട്ടും. പന്ത്രണ്ടാംമാസം കഴിഞ്ഞാൽ ദീക്ഷ അവസാനിച്ചു. ഈ അടിയന്തരങ്ങൾക്ക് അവർ "ബുർഖി" എന്നാണ് പറയുക.

പണ്ട്, മലയാളത്തിൽ "നെയ്യിൽ കൈമുക്കുക" മുതലായ പ്രായശ്ചിത്തങ്ങൾ ഉണ്ടായിരുന്നുവല്ലോ? അതുപോലെ ഗൂർഖരുടെ ഇടയിലും ചില നടപടികളൊക്കെ ഉണ്ടായിരുന്നു. പക്ഷെ അതെല്ലാം ഇപ്പോൾ തീരെ വിട്ടുപോയി എന്നുതന്നെ പറയാം. എങ്കിലും "ഗോഹത്യ" ഒരു മഹാപാപമാണെന്നു മാത്രമല്ല ഒരു ക്രിമിനൽകുററം കൂടിയാണെന്നാണ് വെച്ചിരിക്കുന്നത്. നരഹത്യ ചെയ്താൽ മരണപര്യന്തം കാരാഗൃഹവാസമാണ് ശിക്ഷ. വ്യഭിചരിച്ച സ്ത്രീയെ മരണപര്യന്തം തടവിലിടുന്നു. എന്നാൽ സ്ത്രീയെ ദോഷപ്പെടുത്തിയവൻെറ കുററം കോടതിയിൽ വിചാരണചെയ്തു തെളിഞ്ഞാൽ അവനെ ആ സ്ത്രീയുടെ ഭർത്താവ് അവൻെറ 'കുക്രി' എന്ന കഠാരംകൊണ്ട് കൊല്ലണം. കുററം തെളിഞ്ഞാൽ അവനെ ജനങ്ങൾ നിറഞ്ഞ ഒരു സ്ഥലത്തു കൊണ്ടുവന്ന് അവനോട് ഓടി രക്ഷപ്പെട്ടുകൊള്ളുവാൻ ആദ്യം പറയും. അവൻ അല്പദൂരം ഓടിയാൽ കൂട്ടത്തിൽ ഒരുത്തൻ ചെന്നു തടുക്കും. അപ്പോൾ ദോഷപ്പെട്ട സ്ത്രീയുടെ ഭർത്താവ് തൻെറ കുക്രികൊണ്ട് മൂന്നുപ്രാവശ്യം കുത്തും. അതിൽ അവൻെറ കഥ കഴിയും. ഇതു നമ്മുടെ നമ്പൂരിമാരുടെ സ്മാർത്തവിചാരത്തെക്കാൾ കഷ്ടമായിട്ടുള്ളതാണ്. ഈ കഠിനശിക്ഷയുള്ളതുകൊണ്ട് ഗൂർഖരുടെ ഇടയിൽ വ്യഭിചാരദോഷം നന്നേ ചുരുക്കമായിരിക്കുമെന്ന് ഊഹിക്കാം.

നേപാളം ഒരു സ്വതന്ത്രരാജ്യമാണ്. 1816-വരെ ഇംഗ്ലീഷ്ഗവര്‍മ്മേണ്ടായിട്ട് ഈ രാജ്യത്തിന്നു യാതൊരു ബന്ധവും ഉണ്ടായിരുന്നില്ല. 1814 ൽ ഈസ്റ്റിണ്ഡ്യാകമ്പനിയാരും, നേപാളരാജാവുമായി

ഒരു യുദ്ധമുണ്ടായി. ഈ യുദ്ധം അവസാനിച്ചത് 1816 ലായിരുന്നു. അതിന്റെ അവസാനത്തിൽ കമ്പനിയും, നേപാളരാജാവും തമ്മിൽ ഒരു ഉടമ്പടി ചെയ്തു. ഈ ഉടമ്പടിപ്രകാരം ഒരു ബ്രിട്ടീഷ്റസിഡെണ്ടിനെ നേപാളത്തിന്റെ തലസ്ഥാനമായ 'കാട്ടമാണ്ടു' എന്ന സ്ഥലത്ത് ഇരുത്തുവാൻ തീർച്ചയാക്കി. ഈ റസിഡെണ്ടിനെ നേപാളത്തിലെ ഇംഗ്ലീഷ് അമ്പാസിഡർ എന്നാണ് വിചാരിക്കേണ്ടത്. 1857 ൽ ഉണ്ടായ സീപായിലഹളയിൽ നേപാളരാജാവിന്റെ പ്രധാനമന്ത്രിയായിരുന്ന സെർ ജങ്ങ് ബഹദ്ദൂർ വിരോധികൾ പല പ്രകാരത്തിലും ഉണ്ടായിരുന്നിട്ടുകൂടി ഉടമ്പടിയെ തെറ്റിക്കാതെ എണ്ണായിരം സൈന്യത്തോടും, 24 വലിയതോക്കുകളോടും കൂടി അദ്ദേഹം നായകത്വം വഹിച്ചു വന്ന് ഇംഗ്ലീഷുകാരെ സഹായിച്ചു. അന്നുമുതൽ ഇവർ ബന്ധുഭാവത്തോടുകൂടിത്തന്നെ ഇരിക്കുന്നുണ്ട്.

ഗൂർഖർ കുറിയവരും, കാഴ്ചയിൽ ആകൃതിഗുണം പോരാത്തവരുമാണെങ്കിലും വളരേ ദേഹബലമുള്ളവരും ധീരന്മാരായ പടയാളികളുമാകുന്നു. ഇവരുടെ മുഖ്യ ഭക്ഷണസാധനം നെല്ലരി തന്നെയാണ്. ഗൂർഖർ ഒരു വീരവർഗ്ഗവും സ്വാഭാവികഭടന്മാരുമായതുകൊണ്ട് അവർക്ക് യുദ്ധകാര്യങ്ങളിൽ അധികം ദൃഷ്ടിയുണ്ടായിരിക്കുമെന്ന് പറയേണ്ടതില്ലല്ലൊ. നേപാളരാജാവിന്റെ ൨൨ കമ്പനി കാലാൾപട്ടാളവും, രണ്ടു പീരങ്കിപ്പടയും, കോവർകഴുതകൾ വലിക്കുന്ന നാലു വലിയ തോക്കുകളും ഉണ്ടു. ആകെ സൈന്യത്തിന്റെ സംഖ്യ പതിനേഴായിരമാണ്. ആവശ്യമുള്ളപ്പോൾ സൈന്യങ്ങളെ വർദ്ധിപ്പിക്കുവാൻ കഴിയും. സൈന്യങ്ങളെ അഭ്യസിപ്പിക്കുന്നതെല്ലാം യൂറോപ്യൻരീതിയിലാണ്. ആയുധങ്ങൾ വളരെ പരിഷ്കരിച്ചവകളുമത്രെ. യുദ്ധസാമഗ്രികളെ ഉണ്ടാക്കുവാൻ വെണ്ടുന്ന ശാലകൾ വളരെയുള്ളതിന്നു പുറമെ വെടിമരുന്നു ശേഖരിപ്പുകളും അസംഖ്യമുണ്ട്. ആയുധങ്ങളുണ്ടാക്കുവാൻ വേണ്ടുന്ന ഇരുമ്പ് ആ രാജ്യത്തുതന്നെ ധാരാളം കിട്ടും. ഏകദേശം അമ്പതുലക്ഷം നിവാസികളുള്ള നേപാളരാജ്യത്തിൽ പത്തുലക്ഷം സൈന്യങ്ങളെ ആവശ്യകാലത്ത് ഒരുക്കുവാൻ കഴിയുന്നതാണ്. പക്ഷെ ഇപ്പോൾ അതിൽ പകുതി മാത്രമെ സാദ്ധ്യമാകുകയുള്ളു.

നേപാളരാജ്യത്തിന്റെ സ്ഥിതി ഇങ്ങിനെയാണെങ്കിലും നേപാളം ജാപ്പാനെപ്പോലെയൊ മറ്റൊ ഒരു പ്രധാന കോയ്മയായി തീരുമെന്ന് യൂറോപ്യന്മാർക്കാർക്കും ബോദ്ധ്യമില്ല. അതിന്നു വേണ്ടുന്നതായ സ്വഭാവവൈശിഷ്ട്യം ഗൂർഖർക്കില്ലെന്നാണ് അവരുടെ പക്ഷം. ഗൂർഖർ നിസ്സർഗ്ഗരണശൂരന്മാരും, രാജ്യഭരണവിഷയത്തിൽ നല്ല വിവരമുള്ളവരും, കാര്യപ്രാപ്തിയുള്ളവരുമാണ്. എങ്കിലും സ്വതെ ഇവർ ഒരു "ഇഴഞ്ഞ" മട്ടുകാരും, ഇണക്കമില്ലാത്തവരുമാണെന്നു മാത്രമല്ല മന്ദബുദ്ധികളും, മനസ്ഥൈര്യം കുറഞ്ഞവരും, നിരന്തരാഭ്യാസം കൊണ്ടു കാര്യം സാധിക്കാൻ ക്ഷമപോരാത്തവരുമാണത്രെ. നേപാളരാജ്യത്തിന്റെ കിടപ്പുകൊണ്ട് യാതൊരു കോയ്മയും ഇതിനെ ചെന്നു ആക്രമിക്കുവാൻ സാധിക്കുന്നതല്ല. അപ്രകാരംതന്നെ സമുദ്രതീരങ്ങളായി ഒട്ടും ബന്ധമില്ലാത്തതുകൊണ്ട് തങ്ങളുടെ ശക്തിയെ വർദ്ധിപ്പിക്കുവാനൊ, മറ്റുള്ള കോയ്മകളോടു കിടപിടിപ്പാനൊ ഗൂർഖർക്ക് ഒരുകാലത്തും കഴിയുമെന്നു തോ

ന്നനില്ല. വടക്ക ചീനസാമ്രാജ്യവും, തെക്ക ബ്രിട്ടീഷ് സാമ്രാജ്യവുമായിരിക്കകയാൽ ഗുർഖരുടെ പ്രതാപത്തെ പടർത്തുവാൻ സാദ്ധ്യമാകുന്ന കാലം ഉണ്ടോ എന്നു സംശയിക്കേണ്ടതായിരിക്കുന്നു. അതിനാൽ നേപാളം എന്നെന്നും ഒരു മലനാടായിത്തന്നെ ഇരിക്കേണ്ടി വരുമെന്നാണ് യൂറോപ്യന്മാരിൽ ഇതിനെപ്പററി വിവരമുള്ളവരുടെ അഭിപ്രായം.

കൊല്ലങ്കോട്.

—കെ. കൃഷ്ണൻ നായർ.

## അലംകാരശാസ്ത്രം

അലങ്കാരശാസ്ത്രം എന്നുവെച്ചാൽ അലങ്കാരങ്ങളെ, അതായത് ശബ്ദാർത്ഥാലങ്കാരങ്ങളെ, പ്രതിപാദിക്കുന്ന ശാസ്ത്രം എന്നെ ആ പാതത്തിൽ അർത്ഥം തോന്നുകയുള്ളൂ. എന്നാൽ, അലങ്കാരങ്ങളെന്നപോലെ വെറെയുമനേകം വിഷയങ്ങൾ ഈ ശാസ്ത്രത്തിൽ ഉൾപ്പെട്ടുന്നുണ്ട്. കാവ്യങ്ങളുടെ നിരൂപണമാണ് ഇതിലെ പ്രധാനമായ വിഷയം. രസമയങ്ങളായ ദുർലഭം ചില കാവ്യങ്ങൾ വശ്യവാക്കുകളായ ചില കവികളുടെ അനുഗ്രഹത്താൽ ഉണ്ടായിത്തീർന്നു. പിന്നീട്, ആ തോതുപിടിച്ച് പലരും പലവിധത്തിൽ കാവ്യങ്ങളുണ്ടാക്കുവാൻ തുടങ്ങി. പ്രാചീനകാലം മുതല്ക്കുതന്നെ തുടങ്ങിയ ഈ കവിസംരംഭം, അനേകവിധം കാലചക്രഭ്രമണങ്ങളിൽ പെട്ടു പോയിട്ടു കൂടി, ഇന്നെവരെയും അവസാനിക്കാതെയിരിക്കുകയാണ്. രസാത്മകമായ കാവ്യത്തിന്റെ പ്രണേതാക്കന്മാർക്ക്, മനുഷ്യരുടെ മനോഭാവങ്ങളൊടാണ്, അല്ലാതെ ശബ്ദാർത്ഥങ്ങളോടല്ലം മുഖ്യമായി ഏടപെടേണ്ടി വരുന്നതെന്ന് സ്പഷ്ടമാണല്ലോ. ഈ ഏടവാടിനോളം കഠിനവും ശ്രമസാദ്ധ്യവുമായി മററൊരെടവാടും ലോകത്തിലില്ല. മനോഭാവങ്ങളെക്കൊണ്ടുള്ള പെരുമാററത്തിൽ പലപ്പോഴും വ്യതിചലനങ്ങൾ വരുവാനിടയുണ്ട്. അതുകൊണ്ട്, കാവ്യവിഷയങ്ങൾക്കൊരു നിയമം ചെയ്തുവയ്ക്കുന്നത് ആവശ്യമാണെന്ന് സഹൃദയന്മാരായ പ്രാചീനപണ്ഡിതന്മാർക്ക് തോന്നി. അതുപ്രകാരം അവർ എഴുതിവച്ച സാഹിത്യശാസ്ത്രത്തെയാണ് നാം അലങ്കാരശാസ്ത്രം എന്നു പറയുന്നത്.

ആര്യന്മാരുടെ ശാസ്ത്രങ്ങൾക്ക് വേദപുരാണാദികളോട് അസാധാരണമായ കെട്ടുപ്പും പ്രായെണ കണ്ടുവരുന്നത് അലങ്കാരശാസ്ത്രത്തെ സംബന്ധിച്ചേടത്തോളവും വ്യത്യസ്തമല്ലാതെയിരിക്കുന്നുണ്ട്. പ്രാചീനഗ്രന്ഥങ്ങളെ കൂലങ്കഷമായി പരിശോധിച്ചുനോക്കുമ്പോൾ ഈ ശാസ്ത്രത്തിന്റെയും ബീജാവാപം വേദത്തിലും, വളച്ച് പുരാണത്തിലും ആണെന്നു കാണാവുന്നതാണ്. വേദത്തിൽ അതിസൂക്ഷ്മമായി പ്രതിപാദിച്ചിട്ടുള്ള സംഗതികളെ വിസ്തൃതമായി വിവരിക്കുകയാണല്ലോ പുരാണത്തിൽ ചെയ്തിട്ടുള്ളത്. പ്രകൃതശാസ്ത്രത്തിന്റെ അംഗമായ അലങ്കാരം, രസം മുതലായ

ചില സംഗതികൾ വിസ്തൃതങ്ങളായ വേദശാഖകളിൽ ഒളിച്ചുകിടക്കുന്നുണ്ട്. ഇപ്രകാരം ശ്രുതികളിൽ നിക്ഷിപ്തമായ സാഹിത്യബീജത്തെ പുരാണകർത്താവായ കൃഷ്ണദ്വൈപായനൻ ആഗ്നേയപുരാണത്തിൽ മുളപ്പിച്ചു വളർത്തിക്കാണിച്ചിരിക്കുന്നു. ആഗ്നേയപുരാണത്തിൽ ൩൩൭ മുതൽ ൩൪൭കൂടി പതിനൊന്നദ്ധ്യായങ്ങളിൽ മുഴുവൻ സാഹിത്യശാസ്ത്രവിഷയങ്ങളെയാണ് പ്രതിപാദിച്ചിരിക്കുന്നതു്. അതിൽ പ്രായേണ എല്ലാ വിഷയങ്ങളെയും വിവരിച്ചിട്ടുണ്ട്. ഇങ്ങിനെ വേദദ്രഷ്ടാക്കളായ ഋഷികൾ തന്നെയാണ് ഈ ശാസ്ത്രത്തിന്റെയും ഉപജ്ഞാതാക്കളെന്നും, പുരാണകർത്താക്കളാണ് ഇതിന്റെ പോഷകന്മാരെന്നും സിദ്ധിക്കുന്നു. അഗ്നിപുരാണകാലത്തിന്നു ശേഷമാണ് സുപ്രസിദ്ധന്മാരായ പണ്ഡിതന്മാർ ഈ ശാസ്ത്രത്തെപ്പററിയ ഗ്രന്ഥങ്ങൾ രചിച്ചതു്.

സംസ്കൃതസാഹിത്യത്തിൽ വളരെ പ്രസിദ്ധിയോടും ഗ്രന്ഥസമൃദ്ധിയോടും കൂടി, അനേക പണ്ഡിതന്മാരുടെ അനവരതപരിചയത്തിന്നു പാത്രമായി, ഏററവും ഉയർന്ന പദവിയിലാണ് അലങ്കാരശാസ്ത്രം സ്ഥിതിചെയ്യുന്നത്. ഈ ശാസ്ത്രത്തിൽ ഒരുവിധം നല്ല ഗ്രന്ഥങ്ങൾ തന്നെ നൂറിൽ കുറയാതെ, സംസ്കൃതഭാഷയിൽ, ഇപ്പോൾ പ്രചാരത്തിലിരിക്കുന്നുണ്ടു്. കാവ്യത്തിന്റെ സ്വരൂപം, രസം, ഗുണദോഷങ്ങൾ, വൃത്തിരീത്യാദികൾ, അലങ്കാരങ്ങൾ, ഗദ്യം, പദ്യം, ദൃശ്യം, ശ്രവ്യം ഇത്യാദി കാവ്യഭേദങ്ങൾ, അഭിധ-ലക്ഷണ-വ്യഞ്ജന-മുതലായ ശബ്ദാർത്ഥവിഷയങ്ങൾ, മുതലായ അനേകം സംഗതികൾ ഈ ശാസ്ത്രത്തിൽ ഉൾപ്പെടുന്നു. എന്നാൽ ഈവക വിഷയങ്ങളെ സാമഗ്ര്യേണ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങൾ വളരെ കുറച്ചേ ഉള്ളൂ. സംസ്കൃതഭാഷയിലെ അലങ്കാരഗ്രന്ഥകർത്താക്കന്മാർ ഇവയിൽ ചിലവിഷയങ്ങളെ പ്രധാനമായി പിടിച്ച് അവയെമാത്രം വിസ്തരിച്ചു നിരൂപിച്ചുകൊണ്ടാണ് ഗ്രന്ഥങ്ങൾ നിർമ്മിച്ചിട്ടുള്ളത്. ഈ ശാസ്ത്രത്തിന്റെ പരമതത്വമായ രസത്തെ നിരൂപണം ചെയ്യുന്ന ഒരു സൂത്രഗ്രന്ഥം ഭരതമഹർഷി ഉണ്ടാക്കിട്ടുള്ളതായി പറയുന്നുണ്ട്. പക്ഷെ, പലരും പലവിധത്തിൽ വ്യാഖ്യാനിക്കുന്നതായ "വിഭാവാനുഭാവവ്യഭിചാരിസംയോഗാദ്രസനിഷ്പത്തിഃ" എന്നുള്ള ഒരു സൂത്രമല്ലാതെ ഭരതപ്രണീതമായ യാതൊരു സൂത്രവും ഇപ്പോൾ കണ്ടുകിട്ടുന്നില്ല. ഏതായാലും, ഭരതമഹർഷിയുടെ സൂത്രങ്ങളിൽ രസനിരൂപണം മാത്രമെ പ്രാധാന്യേന ചെയ്തിട്ടുള്ളൂ എന്നൂഹിക്കാം. ഭരതനാൽ തന്നെ നിർമ്മിതമെന്ന് പറഞ്ഞുവരുന്ന നാട്യശാസ്ത്രം എന്നൊരു ഗ്രന്ഥമിപ്പോൾ പ്രചാരത്തിലിരിക്കുന്നുണ്ട്. അതിൽ നാട്യവിഷയം മാത്രമെ പ്രധാനമായി എടുത്തിട്ടുള്ളൂ. ധ്വന്യാലോകം മുതലായ ഗ്രന്ഥങ്ങളിൽ ധ്വനിയെയാണ് മുഖ്യമായി വിവരിച്ചിട്ടുള്ളത്. കാവ്യപ്രകാശത്തിലും മററും ഗൌരവമേറിയ പല വിഷയങ്ങളും അടങ്ങീട്ടുണ്ടെങ്കിലും നാടകലക്ഷണം മുതലായവയെ തൊട്ടിട്ടുപോലുമില്ല. ദശരൂപകാദികളിൽ നാടകലക്ഷണത്തിന്ന് പ്രാധാന്യവും, രസവിചാരത്തിന്ന് അപ്രാധാന്യവുമാണ് കൊടുത്തിട്ടുള്ളത. രസചന്ദ്രിക മുതലായവയിലെ വിഷയം രസനിരൂപണം മാത്രമാകുന്നു. അലങ്കാരസർവ്വസ്വം-

കുവലയാനന്ദം മുതലായവയിൽ അലങ്കാരവിചാരം മാത്രമെ പ്രധാനമായി ചെയ്തിട്ടുള്ളു. ആചാൎയ്യദണ്ഡിയുടെ കാവ്യാദൎശത്തിൽ കാവ്യവിഭാഗത്തെയും അലങ്കാരങ്ങളെയും മാത്രമെ വിസ്തരിച്ചിട്ടുള്ളു. കാവ്യാലങ്കാരസൂത്രകൎത്താവായ വാമനൻ ഗുണദോഷാദിവിഷയങ്ങളെ വിസ്തരിച്ചിട്ടുണ്ടെങ്കിലും, രസവിചാരം തുടങ്ങിയ പ്രധാനവിഷയങ്ങളെ എടുത്തിട്ടില്ല. സാഹിത്യദൎപ്പണം, കാവ്യപ്രദീപം, പ്രതാപരുദ്രീയം മുതലായ ഏതാനും ചില ഗ്രന്ഥങ്ങളിൽ മാത്രം അലങ്കാരശാസ്ത്രത്തിലെ വിഷയങ്ങൾ മുഴുവൻ ഒരുവിധം വിശദമായി പ്രതിപാദിച്ചിരിക്കുന്നു.

സംസ്കൃതത്തോട് അധികം അടുപ്പമുള്ള ഇതരഭാഷകളിലെ സാഹിത്യങ്ങളിലും, ഈ ശാസ്ത്രത്തിനെറെ കുറെ പ്രചാരവും പ്രാധാന്യവും ലഭിച്ചിട്ടുണ്ട്. നമ്മുടെ മലയാളഭാഷാസാഹിത്യത്തിൽ മാത്രം, വ്യാകരണം, തൎക്കം മുതലായ മററുശാസ്ത്രങ്ങൾക്കെന്നപോലെ ഈ ശാസ്ത്രത്തിന്നും ശരിയായ ഒരു സ്ഥാനം കിട്ടിക്കഴിഞ്ഞിട്ടില്ല. മലയാളഭാഷാസാഹിത്യത്തിൻെറ പ്രാചീനചരിത്രം നോക്കിയാൽ, ഈ ശാസ്ത്രത്തെ സംബന്ധിച്ചേടത്തോളം 'ലീലാതിലകം' കഴിയെ പഴയ ഗ്രന്ഥങ്ങളൊന്നും ഉള്ളതായി തോന്നുന്നില്ല. ലീലാതിലകം തന്നെ, ലക്ഷണങ്ങൾ സംസ്കൃതത്തിലും ലക്ഷ്യങ്ങൾ മലയാളത്തിലുമായിട്ടാണ് രചിച്ചിട്ടുള്ളത്. ഇതുകൊണ്ടുതന്നെ നമ്മുടെ മലയാളഭാഷാസാഹിത്യത്തിന്നു പണ്ടുണ്ടായിരുന്ന ഹീനതയും സ്വാതന്ത്ൎയ്യക്കുറവും ഏകദേശം ഊഹിക്കാം. കാവ്യനാടകാദി ഗ്രന്ഥങ്ങളുടെ സംഖ്യ അധികപ്പെട്ടപ്പോഴാണ്, എല്ലാ ഭാഷകളിലും അലങ്കാരശാസ്ത്രത്തിന്ന് പ്രാബല്യവും ഗ്രന്ഥസമൃദ്ധിയും ഉണ്ടാവാനിടയുള്ളത്. സംസ്കൃതഭാഷയിൽ വളരെക്കാലം മുമ്പുതന്നെ രമണീയങ്ങളായ പല കാവ്യങ്ങളും, രസമയങ്ങളായ അനേകം നാടകങ്ങളും ഉണ്ടാകയും കവിതാപദ്ധതിക്കു പ്രാധാന്യമേറുകയും ചെയ്കയാലാകുന്നു ആ ഭാഷയിൽ അലങ്കാരശാസ്ത്രത്തിന്ന് ഇത്ര പ്രാധാന്യം സിദ്ധിക്കുവാനും, ആ ശാസ്ത്രത്തിൽ ഇത്ര വളരെ ഗ്രന്ഥങ്ങൾ ഉണ്ടാകുവാനും ഇടയായത്. മലയാളഭാഷയിലും, ഇതുപോലെതന്നെ, കവിതയ്ക്കു പ്രാധാന്യമുണ്ടെങ്കിലും, ഈ ഭാഷയിലെ പ്രാചീനകവിതകൾ പ്രായെണ ഗാനരീതിയിലാണ് രചിക്കപ്പെട്ടിട്ടുള്ളത്. അല്ലാതെ അവ കാവ്യസമ്പ്രദായത്തിലൊ നാടകമട്ടിലൊ ഉള്ളവയല്ല. അതുകൊണ്ടായിരിക്കണം ഈ ഭാഷയിൽ അലങ്കാരഗ്രന്ഥങ്ങൾ അധികം ഉണ്ടാവാഞ്ഞത്. പദ്യങ്ങളായൊ ചമ്പുക്കളായൊ ഉള്ള ഗ്രന്ഥങ്ങൾ മിക്കതും മണിപ്രവാളരീതിയിൽ ആണ് ഉണ്ടായിട്ടുള്ളത്. അതിനാലത്രെ, പ്രാചീനമായ 'ലീലാതിലക'ത്തിൽ തന്നെ പ്രധാനമായി മണിപ്രവാളനിരൂപണം ചെയ്തിട്ടുള്ളത്. ഒരു ഭാഷയിൽ സാഹിത്യഗ്രന്ഥങ്ങൾ വൎദ്ധിക്കുമ്പോൾ, അവയെ വകുപ്പുകളായിത്തിരിച്ച് ഒരു നിയമം ചെയ്കയാണല്ലൊ അലങ്കാരശാസ്ത്രത്തിൻെറ ഉദ്ദേശം. മലയാളഭാഷാസാഹിത്യത്തിൻെറ പഴയസ്ഥിതി ഇങ്ങിനെയാണെങ്കിലും, ഇപ്പോൾ അതിന്നു പരിഷ്കാരവും ഗ്രന്ഥവൎദ്ധനയും ഉണ്ടായിട്ടുണ്ട്. കിളിപ്പാട്ട് - തുള്ളപ്പാട്ട് - കൃഷ്ണപ്പാട്ട് മുതലായ പാട്ടുകൾക്കും, പഴയ പ്രബന്ധങ്ങൾക്കും പു

റമെ നാടകങ്ങൾ കാവ്യങ്ങൾ മുതലായവ ഇപ്പോൾ വളരെ വൎദ്ധിച്ചിട്ടുണ്ട്. അവയിൽ പലതും വിദ്യാൎത്ഥികളുടെയും വിദ്വാന്മാരുടെയും പരിശീലനത്തിന്നു പാത്രീഭവിക്കുന്നതുമുണ്ട്. അതോടുകൂടി അലങ്കാരശാസ്ത്രത്തിലും ചില ഗ്രന്ഥങ്ങൾ ഉണ്ടായെ കഴിയൂ എന്നു വരികയും ആ വഴിക്ക് "ഭാഷാഭൂഷണം" മുതലായ ദുൎല്ലഭം ചില നല്ല ഗ്രന്ഥങ്ങൾ ഉണ്ടായിത്തീരുകയും ചെയ്തു. ഈ ഗ്രന്ഥങ്ങൾ ഈ ശാസ്ത്രത്തെപ്പറ്റി ഒരു സാമാന്യജ്ഞാനമുണ്ടാവുന്നതിന്നു ഉപകരിക്കുന്നുണ്ടെങ്കിലും, ഈ ശാസ്ത്രത്തിൽ ഗൂഢമായ ഒരു വ്യുല്പത്തിയുണ്ടാകുന്നതിന്നു ഇതുകൊണ്ട് മതിയാവുന്നില്ല. ഈ ശാസ്ത്രത്തിൽ പെട്ടേണ്ടുന്ന വിഷയങ്ങളിൽത്തന്നെ പലതും ഇനിയും ആരും തൊടാതെ കിടക്കുന്നുണ്ട്. ചില വിഷയങ്ങൾ അപൂൎണ്ണങ്ങളായും ഇല്ലായ്കയില്ല. ആവക ന്യൂനതകൾ തീൎക്കുന്നതിന്നു വിദ്വാന്മാർ ശ്രമിക്കുമെന്നു വിശ്വസിക്കുന്നു. ഇപ്പോഴുള്ള ഗ്രന്ഥങ്ങളെ പഠിക്കുന്നവൎക്കു അല്പം ചില സഹായം ചെയ്യുന്നതിന്നു ഞാൻ ഇയ്യിടെ എഴുതാറുള്ള ചെറിയ നിരൂപണങ്ങളും ഉപകരിക്കുമാറാകട്ടെ.

പെരുമുടിയൂർ. —കെ. വാസുദേവൻ മൂസ്സത്.

## കാളിദാസന്റെ ജനനസ്ഥലം.

കാളിദാസൻ ജനിച്ച സ്ഥലം ഇന്നതാണെന്നു തീൎച്ചപ്പെടുത്താൻ മഹാമഹോപാദ്ധ്യായൻ ഹരപ്രസാദ്ശാസ്ത്രി ചെയ്ത അദ്ധ്വാനത്തിന്റെ ഫലമായി അദ്ദേഹം ഒരു പത്രഗ്രന്ഥത്തിൽ ഒരു ഉപന്യാസം പരസ്യംചെയ്തതായി കാണുന്നു. കാളിദാസന്റെ ജനനസ്ഥലത്തെപ്പറ്റിയൊ വിദ്യാഭ്യാസത്തെപ്പറ്റിയൊ, അദ്ദേഹത്തെ സംബന്ധിച്ച മറ്റു സംഗതികളെ കുറിച്ചൊ വിശ്വസിക്കത്തക്ക യാതൊരു വിവരവും ഇതുവരെ ആരും കണ്ടുപിടിച്ചിരുന്നില്ലെന്നും കണ്ടുപിടിക്കാൻ ആൎക്കും സാധിച്ചിരുന്നില്ലെന്നും ഉള്ളതു് ഏറ്റവും അത്ഭുതകരമായ കാൎയ്യമാണെന്നതിന്നു സംശയമില്ല. കവികൾ സ്വന്തം ചരിത്രങ്ങളിൽ ചില മുഖ്യസംഗതികൾ തങ്ങളുടെ കവിതകളിൽ കാണിക്കുക പതിവുണ്ട്. കാളിദാസൻ അതും ചെയ്തിട്ടില്ല. ആദ്യം ഒരു പരമവിഡ്ഢിയായിരുന്നുവെന്നും പിന്നീടു കാളിയുടെ പ്രസാദത്താൽ പെട്ടെന്നു ജ്ഞാനം സിദ്ധിച്ച ഒരാളെന്നും കാളിദാസനെ കൊണ്ടു ചിലർ പറഞ്ഞുവരാറുണ്ടു. അതിന്നു അടിസ്ഥാനമൊന്നും ഇല്ല. അദ്ദേഹം ക്രിസ്ത്വാബ്ദം 634-ന്നു മുമ്പായിരുന്നു ജീവിച്ചിരുന്നതെന്നു ഏകദേശം തീൎച്ചയായി ചിലർ സ്ഥാപിച്ചിട്ടുണ്ട്. അശ്വവൎദ്ധനരാജാവിന്റെ രാജധാനിയിൽ സേവകനായി താമസിച്ചിരുന്ന ബാണൻ എന്ന കവി, കാളിദാസനെപ്പറ്റി ക്രിസ്ത്വാബ്ദം 620-ൽ പ്രസ്താവിച്ചുകാണുന്നുണ്ട്. ഹരപ്രസാദ്ശാസ്ത്രി കാളിദാസന്റെ കവിതകൾ മുഴുവൻ വളരെ സൂക്ഷ്മതയോടുകൂടി വ

യിച്ചുനോക്കി, അദ്ദേഹത്തിന്റെ ജനനസ്ഥലം തീർച്ചപ്പെടുത്തുകയാണ് ചെയ്തിരിക്കുന്നത്. കാളിദാസകൃതികളിൽ പ്രസ്താവിച്ചിരിക്കുന്ന സ്ഥലങ്ങളെപ്പററിയും അവയിൽ വിവരിച്ചിരിക്കുന്ന ഫലപുഷ്പാദികളെ കുറിച്ചും ഗാഢമായ പര്യാലോചന ചെയ്തതിന്റെ ശേഷം ആ മഹാകവി ഇന്ത്യയിൽ മിക്കസ്ഥലത്തും സഞ്ചരിച്ചിരുന്നുവെന്നു ശാസ്ത്രി തീർച്ചപ്പെടുത്തിയിരിക്കുന്നു. ബങ്കാളം, ഒറീസാ, കലിംഗ, എന്നീ രാജ്യങ്ങൾ മാത്രമല്ല, ദക്ഷിണഇന്ത്യയിലെ പാണ്ഡ്യരാജ്യവും ഹിന്തുസമുദ്രത്തിൽ മുത്തുച്ചിപ്പി മുങ്ങി എടുക്കുന്ന സ്ഥലവും പടിഞ്ഞാറെ കരയിൽ ഏലം കൃഷി ചെയ്യുന്ന ദിക്കുകളും കാളിദാസനു പരിചയമായിരുന്നു. പഞ്ചനദത്തിലെ മുന്തിരിങ്ങാത്തോട്ടങ്ങളും ഹിമാലയത്തിലെ പീഞ്ഞമരവും ആസാമിലെ അഗരുവും കാളിദാസന്ന് അറിവുണ്ടായിരുന്നു. ആ മഹാകവി വിവരിച്ചിരിക്കുന്ന ഓരോ ദിക്കും അദ്ദേഹത്തിന്നു ജീവദശ മുഴുവൻ പരിചയമുള്ള സ്ഥലങ്ങളാണെന്നു തോന്നത്തക്കവണ്ണം സൂക്ഷ്മമായും ശരിയായും അവിടങ്ങളിലെ സ്ഥലവിശേഷങ്ങളെയും ഫലപുഷ്പാദികളെയും വിവരിച്ചിട്ടുണ്ട്. ഹിമാലയപ്രദേശങ്ങളെ വിവരിക്കാൻ കാളിദാസന്നു പ്രത്യേകം ഔൽസുക്യമുള്ളതായി കാണുന്നു. അദ്ദേഹത്തിന്റെ വർണ്ണനങ്ങളിൽ ഏററവും ഹൃദയംഗമങ്ങളായവ ഹിമാലയത്തിലെ വനപ്രദേശങ്ങളെയും നഗരങ്ങളെയും നദികളെയും നിവാസികളെയും സംബന്ധിച്ചുള്ളവയാണ്. എന്നാൽ വിന്ധ്യനെ തൊട്ടുകിടക്കുന്ന മലമേടുകളെ, അല്ലെങ്കിൽ മാളവരാജ്യത്തെയാണ് കാളിദാസൻ വളരെ വാത്സല്യത്തോടുകൂടി വിവരിച്ചിരിക്കുന്നതെന്നും അതുകൊണ്ട് കാളിദാസന്റെ ജനനസ്ഥലം മാളവമായിരിക്കണമെന്നും ആണ് ശാസ്ത്രി സ്ഥാപിച്ചിരിക്കുന്നത്. മേഘദൂതിലെ ചില വിവരണങ്ങളെയും മററും അടിസ്ഥാനമാക്കീട്ടും, കാളിദാസൻ ജനിച്ചത് മാളവരാജ്യത്തിൽ ദശപുരം എന്ന സ്ഥലമൊ അതിന്നടുത്ത പ്രദേശമോ ആയിരിക്കണമെന്നു ശാസ്ത്രി ഖണ്ഡിച്ചുപറയുന്നു. ഋതുസംഹാരത്തിൽ കാളിദാസൻ വിവരിച്ചിരിക്കുന്ന ആറ് ഋതുക്കൾ ആറാവലിമലകൾക്കും ചാമ്പൽനദിക്കും മദ്ധ്യത്തിൽ മാത്രമെ ശരിയായി ഉണ്ടാകാറുള്ളുവത്രെ. ബങ്കാളത്തിൽ നാലു ഋതുക്കൾ മാത്രമേ ഉള്ളു; ഹിന്തുസ്ഥാനിലും നാലുമാത്രമേയുള്ളു, പഞ്ചനദത്തിൽ മൂന്നു ഋതുക്കളെയാണുള്ളത്. ഋതുസംഹാരത്തിൽ വിവരിച്ചിരിക്കുന്ന സാധനങ്ങൾ അധികവും മാളവിയിലേ കാണുകയുള്ളുപോൽ.

## പോഷിണീഭാഷണം.

"ആത്മപോഷിണി"യുടെ സാഹിത്യനായകനായിരുന്ന ശ്രീമാൻ കെ. രാമകൃഷ്ണപിള്ള (ബി. എ.) അവർകൾ കണ്ണൂരിൽവെച്ച് ഈ മീനമാസം ൧൦-ാംനു-ചൊവ്വാഴ്ച രാത്രി ഏഴരമണിക്ക് കാലധർമ്മം പ്രാപിച്ചുപോയ വർത്തമാനം ഇവിടെ

ഒന്നാമതു് പ്രസ്താവിക്കേണ്ടിവന്നതിൽ ഞങ്ങൾക്കു് അപാരമായ വ്യസനമുണ്ടു്. കുറെകാലം മുമ്പു് അദ്ദേഹത്തെ ബാധിച്ചിരുന്ന മലമ്പനി ക്രമേണ രാജയക്ഷ്മാവായി പരിണമിക്കുകയും അതു കാലവ്യാധിയായിത്തീരുകയും ആണു് ചെയ്തതു്. മദിരാശി വിടുന്ന കാലത്തു് അവിടത്തെ പ്രസിദ്ധരായ ഡാക്ടർമാർ പരിശോധിച്ചതിൽ ക്ഷയം ബാധിച്ചിട്ടില്ലെന്നും മലമ്പനിയാണു് സ്ഥായിയായ രോഗമെന്നും പക്ഷെ ദേഹം വളരെ ക്ഷീണിച്ചിരുന്നതിനാൽ ക്ഷയമായി പരിണമിക്കാൻ എളുപ്പമുണ്ടെന്നും ആയിരുന്നു അഭിപ്രായപ്പെട്ടതു്. തന്റെ രോഗത്തിന്റെ കഠിന്യത്തെ അദ്ദേഹം തന്നെ ധരിച്ചിരുന്നില്ല. രാമകൃഷ്ണപിള്ള അവർകൾ വാതരോഗത്തിൽ കിടപ്പിലാണെന്നു് ഒരു പത്രം അല്പംമുമ്പു് പ്രസ്താവിച്ചുകണ്ടപ്പോൾ, അതിനെ ഖണ്ഡിച്ചുകൊണ്ടു് എഴുതിയ കത്തിൽ, "എന്നെ പറ്റി വല്ലതും എഴുതേണ്ടി വരുമ്പോൾ ചില പത്രങ്ങൾക്കു് വല്ല ഭൂതാവേശവും ഉള്ളതായി തോന്നുന്നു" എന്നു പ്രസ്താവിച്ചിരുന്നു. അദ്ദേഹത്തെ ബാധിച്ചുകണ്ട ചുമയും, കൂടക്കൂടെയുള്ള പനിയും, ദേഹത്തിന്റെ ക്ഷീണവും കണ്ട സ്നേഹിതന്മാർക്കൊക്കെ രോഗം കഠിനമാണെന്നു് അഭിപ്രായമുണ്ടായിരുന്നുവെങ്കിലും, അതിനെപ്പറ്റി പറവാനൊ എഴുതാനൊ ആർക്കും ധൈര്യമുണ്ടായില്ല. പത്തിരുപതുദിവസമേ കേവലം കിടപ്പിലായിരുന്നുള്ളു. മരിക്കുന്ന ദിവസം കൂടി പത്രങ്ങൾ വായിച്ചിരുന്നു. മരിക്കുന്നതിന്നു് ഭയമൊ വ്യസനമൊ ഉണ്ടൊ എന്നു ചോദിച്ചതിന്നു് മദിരാശിയിലുള്ള ഒരു ദിനപത്രത്തിന്റെ പേരിൽ കൊടുത്ത അപ്പീൽകേസ്സിന്റെ തീർപ്പു് അറിവാനും അതുകൊണ്ടു് രണ്ടാഴ്ചകൂടി ജീവിക്കാനും ആഗ്രഹമുണ്ടായിരുന്നുവെന്നാണു് ആ ധീരൻ ഉത്തരം പറഞ്ഞതു്. അന്ത്യകാലത്തു് ശ്വാസത്തിന്റെ ഗോഷ്ഠികൾ ആരംഭിച്ചപ്പോൾ ഭാര്യയോടു്, "നരകത്തിൽനിന്നു്" എന്ന കഥയിൽ ഒരു പാത്രത്തിന്റെ അന്ത്യകാലത്തെ വർണ്ണിച്ചിരുന്നതിനെ താൻ അപ്പോൾ അഭിനയിക്കാണെന്നും വല്ല തെറ്റുകളും ഉണ്ടൊ എന്നു സൂക്ഷിച്ചു മനസ്സിലാക്കി കൊള്ളണമെന്നും ഭാര്യ ഇനി വല്ല നോവലും എഴുതേണ്ടിവരുമ്പോൾ ഈ വക ഘട്ടങ്ങൾ ശരിയായി വിവരിക്കാൻകഴിയുമല്ലൊ എന്നും പറഞ്ഞിരുന്നു പോൽ. അദ്ദേഹത്തിന്റെ സ്ഥിതിക്കും പദവിക്കും അനുസരിച്ചു മാന്യതയിൽതന്നെ അദ്ദേഹത്തിന്റെ ദേഹം കണ്ണൂരിൽവെച്ചു ദഹിപ്പിച്ചിരിക്കുന്നുവെന്നും അതിൽ അവിടത്തെ ഉദ്യോഗസ്ഥന്മാരും പ്രമാണികളും വേണ്ടുന്ന എല്ലാ സഹായങ്ങളും ഒത്താശകളും ചെയ്തിരുന്നുവെന്നും ഉള്ളതു്, ദൂരദേശത്തുള്ള സ്നേഹിതന്മാർക്കും ബന്ധുക്കൾക്കും ആശ്വാസകരമായ വർത്തമാനമായിരിക്കുമല്ലൊ.

* *

കേരളത്തിൽ ഇത്ര അധികം ജനങ്ങളെ സങ്കടപ്പെടുത്തുന്നതും, ഇത്ര അധികം ജനങ്ങളുടെ സംസാരത്തിന്നു വിഷയമാകുന്നതും ആയ ഒരു മരണം അടുത്ത അവസരത്തിലൊന്നും ഉണ്ടായിട്ടില്ല. രാമകൃഷ്ണപിള്ള അവർകളുടെ ബുദ്ധിയും, അറിവും, അവയെ പ്രയോഗിക്കാനുള്ള ചാതുര്യവും, മാത്രമല്ല, അദ്ദേഹത്തിന്റെ ജീവിതവും അനുഭവവും, തന്നെ അനന്യസാ

ധാരണമായിരുന്നു. ഇത്ര അധികം സ്നേഹിതന്മാരും ഇത്ര അധികം വിരോധികളും ഉള്ളവർ കേരളത്തിൽ രാമകൃഷ്ണപിള്ള അവർകളെ പോലെ വേറെ ഇല്ല. രാജ്യക്ഷേമത്തെയൊ, ഭാഷാഭിവൃദ്ധിയെയൊ, ഉദ്ദേശിച്ച് മനസ്സാക്ഷിക്കനുസരിച്ചു ധീരതയോടുകൂടി പ്രവൃത്തിക്കുന്നവരെ, ഹൃദയപൂർവ്വം സഹായിക്കാനും അവരെ ശരിയായ മാർഗ്ഗത്തിൽ ഉപദേശിച്ചു നടത്താനും മനസ്സും വൈഭവവും ഉള്ള സ്നേഹിതന്മാരെ അനായാസേന ലഭിക്കാവുന്ന വല്ല രാജ്യത്തുമായിരുന്നു രാമകൃഷ്ണപിള്ള അവർകൾ ജീവിച്ചിരുന്നതെങ്കിൽ, അദ്ദേഹത്തിന്റെ പ്രവൃത്തിയുടെ ഫലവും സ്വന്തം പ്രശസ്തിയും ലോകം മുഴുവൻ കൊണ്ടാടത്തക്കവിധത്തിലാകുമായിരുന്നു. അദ്ദേഹത്തിന്റെ ജീവചരിത്രം അടുത്ത അവസരത്തിൽ പ്രസിദ്ധം ചെയ്വാൻ തീർച്ചയാക്കിയിരിക്കുന്നതിനാൽ ഇവിടെ അധികമൊന്നും പറവാൻ വിചാരിക്കുന്നില്ല. എന്നാൽ "ആത്മപോഷിണി"ക്കു അദ്ദേഹത്തിന്റെ വിയോഗം കൊണ്ടു നേരിട്ടിരിക്കുന്ന നഷ്ടം തീർത്താൽ തീരാത്തതാണെന്നു കേരളീയർക്ക് ഒട്ടുക്കും അറിയാവുന്നതാണ്.

* * *

"വമ്പന്റെ പിമ്പാകാ" എന്നു ഞങ്ങൾക്ക് നല്ലവണ്ണം അറിയാം. എന്നാൽ "ആത്മപോഷിണി"യുടെ പത്രാധിപത്യം ഈ എഴുതുന്ന ആൾ കൈയേറ്റത്ത് രാമകൃഷ്ണപിള്ള അവർകൾ തന്നെ തന്റെ ചരമശാസനമായി തന്നെ ഏല്പിച്ചതുകൊണ്ടാകുന്നു. അദ്ദേഹം നടത്തിപ്പോന്നിരുന്ന പ്രശസ്തരീതിയോട് ഏകദേശമെങ്കിലും യോജിക്കുന്ന വിധത്തിൽ അതിനെ നടത്തിക്കൊണ്ടുപോരാൻ ഞങ്ങളാൽ സാധിക്കുമെന്നു കേവലം വിശ്വാസമില്ല. വായനക്കാർ അതിനെ പ്രതീക്ഷിക്കയുമില്ല. ഏതായാലും ഞങ്ങളുടെ മാന്യലേഖകന്മാർ സഹായിക്കുന്നതായാൽ മററുള്ളവർ ദൂഷ്യം പറവാൻ ഇടവരുത്താതെ "പോഷിണി"യെ ഒരുവിധം നടത്തിക്കൊണ്ടുപോകാമെന്നു വിശ്വസിക്കുകയും അങ്ങിനെ സഹായിക്കാൻ ലേഖകന്മാരൊട് അപേക്ഷിക്കുകയും ചെയ്യുന്നു. പോഷിണിയുടെ ഒരു കൊല്ലത്തെ ഒടുവിലത്തെ മാസത്തിൽ പുറപ്പെടുന്ന ഈ ലക്കംകൂടി രാമകൃഷ്ണപിള്ള അവർകളുടെ പേരിൽ തന്നെ പരസ്യം ചെയ്യേണമെന്നായിരുന്നു വിചാരിച്ചിരുന്നത്. അതിന്നു ദൈവം സംഗതിവരുത്തിയില്ല. അതുകൊണ്ട് ഈ പ്രാവശ്യം ഈ "ഭാഷണം" അദ്ദേഹത്തെപ്പററിയുള്ള ഒരു "വിലാപ"മായി തന്നെ സമർപ്പിക്കേണ്ടി വന്നിരിക്കുന്നു.

## വിവിധ വിഷയങ്ങൾ.

(എൽ. ടി.)

### കാർമൈക്കൽ പ്രഭുവിന്റെ പ്രസംഗം.

ബംഗാൾഗവർണ്ണരായ കാർമൈക്കൽ പ്രഭു ഈയിടെ കല്ക്കത്താ സർവ്വകലാശാലയിലെ കൺവൊക്കേഷ്യൻ നടത്തിയ

പ്പോൾ ചെയ്ത പ്രസംഗത്തിൽ ഒരുഭാഗം ഇൻഡ്യയിലെ സ്കൂൾവിദ്യാൎത്ഥികൾ പ്രത്യേകം മനസ്സിലാക്കേണ്ടതാണ്. കല്ക്കത്താപ്രെസിഡെൻസി കാളേജിൽ ഉണ്ടായതുപോലെ ഒരു സംഭവം ഇംഗ്ലണ്ടിൽ ഒരു പള്ളിക്കൂടത്തിൽ ഉണ്ടായാൽ ഭാരവാഹികൾ എന്തുചെയ്യും? ടെലിഫോൺ ചെയ്ത് പോലീസ്കമ്മീഷണരെ വരുത്തുകയില്ല. പ്രൊഫസരെ ദേഹോപദ്രവം ചെയ്ത കുട്ടികൾ അവരുടെ അഭിമാനരക്ഷക്കായി സത്യം പറയുന്നതുവരെ പള്ളിക്കൂടം നിൎത്തൽചെയ്യും. തെററു ചെയ്തവരെപ്പററി അറിവു കൊടുക്കുന്നതിനു മററു കുട്ടികളെ നിൎബ്ബന്ധിപ്പാനായിട്ടല്ല പള്ളിക്കൂടം അടയ്ക്കുന്നത്. തങ്ങൾ തെററു ചെയ്തതുകൊണ്ടു നിരപരാധികളായ മററുള്ളവരും ശിക്ഷ അനുഭവിക്കേണ്ടി വരുന്നത് ന്യായമല്ലാത്തതിനാൽ എന്തു ശിക്ഷ വന്നാലും സത്യം പറഞ്ഞ് കാൎയ്യങ്ങൾ നേരെയാക്കണമെന്നവർ കരുതി പ്രവൃത്തിപ്പാനായിട്ടു മാത്രമാകുന്നു. ഇംഗ്ലണ്ടിൽ പള്ളിക്കൂടങ്ങളിൽ പഠിച്ചിട്ടുള്ളവൎക്കും ഇംഗ്ലണ്ടിലെ സ്കൂൾജീവിതത്തെപ്പററിയുള്ള അനേക പുസ്തകങ്ങൾ വായിച്ചിട്ടുള്ളവൎക്കും പ്രഭുവിൻെറ ഈ അഭിപ്രായം പുത്തരിയായി തോന്നുകയില്ല. ഇംഗ്ലണ്ടിലെ കുട്ടികൾ വളരെ കൃത്രുമികൾ ആകുന്നു. പക്ഷെ ചോദിക്കുമ്പോൾ മിക്കവാറും സത്യം പറയും. ഒരുത്തൻ തെററു ചെയ്താൽ മറെറാരുത്തൻ ഭാരവാഹികളുടെ അടുത്തു ചെന്ന് അതിനെപ്പററി അറിവുകൊടുക്കുകയില്ല. ആരെങ്കിലും ഇപ്രകാരം ചെയ്താൽ സ്കൂൾ ആകപ്പാടെ അവനോടു സംസൎഗ്ഗം ചെയ്യാതെയിരിക്കും. ഇൻഡ്യയിൽ നേരെ മറിച്ചാകുന്നു. ആരും ആവശ്യപ്പെടാതെ തന്നെ ശുദ്ധമായി അറിവുകൊടുക്കും. തെററു ചെയ്ത ആൾ കഴിയുന്നത്ര സത്യം പറയാതെയുമിരിക്കും. അന്യായമായി ഒരാൾ നമ്മോടു പ്രവൃത്തിച്ചാലും അതു സഹിച്ചുകൊണ്ട് ന്യായമായിട്ടുള്ളതു മാത്രം അയാളോടു പ്രവൃത്തിക്കുന്നതിന് അഭ്യസിക്കണം.

## വില്ലിംഗ്ടൺ പ്രഭുവിൻെറ ഒരഭിപ്രായം

സംഭാഷണത്തിൽ ഇൻഡ്യക്കാർ, സ്വന്ത അഭിപ്രായം എത്രതന്നെ വ്യത്യാസമായാലും, മേലുദ്യോഗസ്ഥൻെറയോ ഉയൎന്ന പദവിയിലിരിക്കുന്നയാളിൻെറയോ, അഭിപ്രായത്തിനു എതിരായി ഒന്നും പറകയില്ല എന്ന ഒരു വലിയ ന്യൂനത ഇൻഡ്യക്കാരുടെ സ്വഭാവത്തിലുള്ളതായി ബോംബെ ഗവൎണ്ണരായ വില്ലിംഗ്ടൺപ്രഭു ഈയിടെ പ്രസ്താവിച്ചിരിക്കുന്നു. ഇതു വളരെ സത്യമാണെന്നു ഇൻഡ്യക്കാൎക്കു നല്ലപോലെ അറിയാം. കീഴുദ്യോഗസ്ഥൻ എതിരഭിപ്രായം പറയുന്നതു പോലെ കഠിനമായ ഒരപരാധം ചെയ്വാനില്ല എന്നു വിചാരിക്കുന്ന മേലുദ്യോഗസ്ഥന്മാർ അനവധിയുള്ളപ്പോൾ ഇങ്ങിനെയല്ലാതെയാവാൻ തരമില്ലല്ലോ. നാനാവിധമായ അന്വേഷണം കൊണ്ടും പരിചയം കൊണ്ടും ദൃഢമായ അഭിപ്രായങ്ങൾ ഉണ്ടായിരിക്കയും അവയെ സധൈൎയ്യം തുറന്നു പറയുന്നതിനു ശക്തിയും മനസ്സും ഉണ്ടായിരിക്കുകയും ചെയ്യുന്നതു ഈ രാജ്യത്ത് മിക്കവാറും അപൂൎവ്വമാകുന്നു. അഭിപ്രായവ്യത്യാസങ്ങൾ ഉള്ളതുകൊണ്ടു മനുഷ്യർ തമ്മിൽ വിരോധമുണ്ടാകണമെന്നാവശ്യമില്ല. എ

ല്ലാവരും തമ്മിൽ അഭിപ്രായവ്യത്യാസം കാണുന്നതാകുന്നു. അവയെ കേട്ട അന്വേഷണം ചെയ്തു സ്വീകാരമായതിനെ എടുക്കുകയും അല്ലാത്തതിനെ വർജ്ജിക്കയും ചെയ്യുന്നതാകുന്നു ഉത്തമലക്ഷണം. അല്ലാതെ ഒരുത്തന്റെ അഭിപ്രായത്തിനു വിരോധമായി പറയുന്ന ആളെ ദേഹോപദ്രവം ചെയ്യുകയോ ഉദ്യോഗസംബന്ധമായ അധികാരം ഉപയോഗിച്ചു ഉപദ്രവിക്കുകയോ ചെയ്യുന്നതു യോഗ്യമല്ല. മേലുദ്യോഗസ്ഥന്റെ അഭിപ്രായം ശരിയാണെന്നു പറഞ്ഞാൽ അയാൾ അതു വിശ്വസിച്ചു തെറ്റഭിപ്രായത്തെ ബലപ്പെടുത്തുക കൂടി ചെയ്യും. സ്വാഭിപ്രായങ്ങളെപ്പറ്റി ധൈര്യമുണ്ടായിരിക്കുന്നതു പുരുഷലക്ഷണമാകുന്നു.

## നാട്ടുരാജ്യങ്ങളിലെ ഭരണം.

ഈസ്റ്റിൻഡ്യാസമാജത്തിന്റെ മുമ്പാകെ ഒരു ഇൻഡ്യൻ നാട്ടുരാജ്യങ്ങളെപ്പറ്റി പ്രസംഗിച്ചപ്പോൾ നാട്ടുരാജ്യങ്ങളുടെ മേലുള്ള ബ്രിട്ടീഷ്കോയ്മ നിൎത്തൽചെയ്താൽ അവയ്ക്കു ഐശ്വൎയ്യപൂൎണ്ണത ലഭിക്കുന്നതാകുന്നു എന്നു പറഞ്ഞു. ഒരു നാട്ടുരാജ്യത്തിൽ റെസിഡെന്റായിരുന്ന സർ ഫ്റെഡ്രിക് ലെലി അയാളുടെ ഉദ്യോഗകാലത്തു നടന്ന ചില സംഭവങ്ങൾ പ്രസ്താവിച്ചു മുൻ അഭിപ്രായത്തെ ഖണ്ഡിച്ചിരിക്കുന്നു. നാട്ടുരാജ്യങ്ങളിൽ പരിചയമുള്ളവൎക്കു ബ്രിട്ടീഷ്കോയ്മയുടെ ആവശ്യകത എത്രത്തോളം ഉണ്ടെന്നു നല്ലവണ്ണം അറിയാം. വൎണ്ണാശ്രമങ്ങളനുസരിച്ചു ശിക്ഷാക്രമം നിശ്ചയിച്ചിരിക്കുന്നതും ജീവിതസ്വാതന്ത്ര്യം കൊടുത്തിരിക്കുന്നതും എത്രയോ മുമ്പുതന്നെ നിൎത്തൽ ചെയ്യേണ്ടതാകുന്നു. സ്വയംഭരണംവേണമെന്നു ഇൻഡ്യക്കാർ ശഠിച്ചുവരുന്ന ഈ കാലത്തുകൂടി വൎണ്ണാശ്രമം അനുസരിച്ചു മാത്രം രാജ്യഭരണനിയമങ്ങൾ നടപ്പിലാക്കുന്നതു അതിശയമല്ലേ? സ്വാതന്ത്ര്യം കിട്ടാതിരിക്കുന്ന ആളുകൾ സ്വയംഭരണത്തിനു എതിരായി പ്രവൃത്തിക്കുന്നതു ക്ഷന്തവ്യമല്ലേ? മദിരാശിയിൽ പറയമഹാജനസഭകൂടി സ്വയംഭരണം തല്ക്കാലം ഇൻഡ്യയിൽ ആവശ്യമില്ലെന്നു പാസ്സാക്കിയിരിക്കുന്നു. രാജ്യത്തുള്ള ഉദ്യോഗങ്ങൾ ജാതിക്രമമനുസരിച്ചു മാത്രം കൊടുക്കപ്പെടുന്നു. സത്രങ്ങൾ മുതലായ പൊതുസ്ഥാപനങ്ങളിൽ എല്ലാവൎക്കും പ്രവേശനം ഇല്ല. പൊതുമുതലിൽ നിന്നു പ്രത്യേകമതക്കാരുടെ കൎമ്മങ്ങൾക്കു അധികച്ചിലവിടുന്നു. ഇവയെല്ലാം നിൎത്തൽ ചെയ്തു ജനങ്ങൾക്കു ഒരുപോലെ അവകാശങ്ങൾകൊടുക്കുമ്പോൾ ബ്രിട്ടീഷ്കോയ്മ മാറ്റിയാലും തരക്കേടില്ല.

## ജ്ഞാനനിക്ഷേപം.

ജാപ്പാനിലെ കുട്ടികൾ വലത്തുകൈകൊണ്ടു മാത്രമല്ല, ഇടത്തുകൈകൊണ്ടും എഴുതി ശീലിക്കുമത്രെ.

* *

ലണ്ഡൻപട്ടണത്തിലെ സ്ഫടികരാജധാനി (ക്രിസ്റ്റൽപാലസ്സ്) യുടെ മേൽപുരമുഴുവൻ സ്ഫടികംകൊണ്ടാണ്. അത് 19 ഏക്കർ വിസ്താരമുണ്ട്.

* *

റിയൊജനീറൊ എന്ന ദിക്കിൽ മദ്യപാനികൾ വളരെ ചുരുക്കമാണ്. അവിടെയുള്ളവർ കാപ്പി അധികം കുടിക്കുന്നതാണത്രെ അതിനു സംഗതി.

* *

വിക്ടോറിയാമഹാരാജ്ഞി തന്റെ ഭരണകാലത്ത് ഒട്ടാകെ ഇരുപതു പ്രാവശ്യമെ തലയിൽ കിരീടം ധരിച്ചിരുന്നുള്ളു.

* *

"ബ്ലാങ്കറ്റ്" എന്ന പേർ ആ സാധനത്തിന്നു സിദ്ധിച്ചത് അതു നെയ്തുണ്ടാക്കുന്ന ശാല 1340-ാം കൊല്ലത്തിൽ ഇദംപ്രഥമമായി ബ്രിസ്റ്റൽ എന്ന പട്ടണത്തിൽ ഏർപ്പെടുത്തിയിരുന്ന തിയഡോർ ബ്ലാങ്കറ്റ് എന്ന ആളുടെ പേരിൽ നിന്നാണത്രെ.

* *

രണ്ടാളുടെ കൈവിരൽ അടയാളം തുല്യമായിരിക്കുമെന്നതു സംഭവിക്കാൻ പാടില്ലാത്ത കാര്യമാണ്. അഥവാ നൂറു ലക്ഷം കോടി ജനങ്ങളിൽ രണ്ടാളുടെ കൈവിരലടയാളം ഒരുപോലെ ഇരിക്കാൻ മതി.

* *

ഇംക്ലിസ്സുൽത്താന്റെ രാജധാനിയിൽ ദിവസംതോറും ൨൦,൦൦൦ റാത്തൽ അപ്പം ചെലവാകുന്നുണ്ടുപോൽ!! യുദ്ധത്തിന്നു മുമ്പാണെന്ന.

* *

ഒട്ടകപക്ഷിയെ പോലെ മുതലകളും ചെറിയ കല്ലിൻകഷണങ്ങൾ വിഴുങ്ങുമത്രെ. അവയുടെ ഭക്ഷണം വയറ്റിൽ വെച്ച് നല്ലവണ്ണം അരയുവാനാണ് ഇങ്ങിനെ ചെയ്യുന്നത്. മുതലകളുടെ വയറ്റിലെ കല്ലുകൾ എണ്ണിനോക്കിയാൽ അവയുടെ വയസ്സുനിശ്ചയിക്കാം. ഒരുകൊല്ലത്തിൽ ഒരു കല്ലുവീതമാണു പോൽ അവ വിഴുങ്ങുന്നത്.

* *

കുട്ടികളെ ചെകിടത്തു ഒരിക്കലും അടിക്കരുത്. കർണ്ണചർമ്മത്തിന് ചെറുപ്പത്തിൽ കേടുവരാൻ വളരെ എളുപ്പമാണ്. കേടുവന്നാൽ ഒരിക്കലും ഭേദമാകയുമില്ല.

* *

കോഴിമുട്ടകൾ അകലംകുറഞ്ഞ ഭാഗം താഴത്താക്കി ഉപ്പിൽ സൂക്ഷിച്ചാൽ എട്ടൊമ്പതു മാസം കേടുവരാതിരിക്കും.

* *

വിക്ക്, സ്ത്രീകളുടെ ഇടയിൽ ഉള്ളതിൽ അധികം പുരുഷന്മാരുടെ ഇടയിലാണത്രെ.

# ആത്മപോഷിണി

| പുസ്തകം ൧. | ൧൦൮൭ മേടം | ലക്കം ൭. |
|---|---|---|

## സിസ്റ്റർ നിവേദിത.

(ഒരു അഭിനന്ദനം)

ഇന്ത്യയെ ഹൃദയപൂർവ്വം സ്നേഹിച്ചു, ഇന്ത്യയുടെ ഉദ്ധാരണത്തിന്നായി ജീവിതത്തെ അർപ്പിച്ച പാശ്ചാത്യമഹതികളിൽ വെച്ച് അഗ്രഗണ്യ സിസ്റ്റർ നിവേദിതയാണെന്നു പറയുന്നതിൽ അബദ്ധമുണ്ടെന്നു തോന്നുന്നില്ല. അവർ ജീവിതത്തിന്റെ മുഖ്യഭാഗം മുഴുവനും ഇന്ത്യയുടെ സേവയ്ക്കായി അർപ്പിച്ചു. അതുകൊണ്ടായിരുന്നു ഇന്ത്യയിലേക്കു വന്നതിന്റെ ശേഷം ജനനനാമധേയമായ മിസ്സ് മാർഗ്രട്ട് നോബിൾ എന്നു പേർ മാററി "നിവേദിതാ" എന്ന ഹിന്തുനാമധേയം സ്വീകരിച്ചത്. ഹാ! അവർക്ക് ഇന്ത്യയോടുള്ള പ്രണയം എത്ര ഗാഢമായിരുന്നു! "ഇന്ത്യ" എന്ന പദം ഉപയോഗിക്കേണ്ടുന്ന സന്ദർഭങ്ങളിൽ, അവർ "മാതൃഭൂമി" എന്നുമാത്രമെ പറഞ്ഞിരുന്നുള്ളു. ഇന്ത്യയോടുള്ള പ്രണയാധിക്യത്താൽ 31-ാം വയസ്സിൽ നിവേദിതാ സ്വരാജ്യമായ അയർലണ്ടിനേയും, മാതാവിനെയും സന്ധുബന്ധുക്കളെയും മററും ഉപേക്ഷിച്ചു, തന്റെ ഗുരുവരനും, വേദാന്തവനകേസരിയും, വിശ്വവിശ്രുതനും ആയ ശ്രീവിവേകാനന്ദസ്വാമികളുടെ കൂടെ ഇന്ത്യയിൽ വന്നു ഹിന്തുസമ്പ്രദായത്തിൽ ഒരു സന്ന്യാസിനീജീവിതത്തെ നയിച്ചു ഇന്ത്യയുടെ ഉദ്ധാരണത്തിന്നായി അനന്യസാധാരണമായ ആത്മവിശ്വാസത്തോടും ധൈര്യത്തോടും സ്ഥൈര്യത്തോടും കഴിയുന്നത്ര പരിശ്രമിച്ചു; പ്രവൃത്തിയുടെ കാഠിന്യത്താൽ ൧൯൧൧ കൊല്ലംകൊണ്ടു ദേഹനാശം സംഭവിച്ചു.

സിസ്റ്റർ നിവേദിതാ രാമകൃഷ്ണ-വിവേകാനന്ദമിഷ്യനിലെ ഒരു പ്രധാന അംഗമായിരുന്നു. അവരുടെ അപ്രാപ്തകാലമായ നിര്യാണത്താൽ ആ മിഷ്യന്നു പ്രത്യേകിച്ചും ഇന്ത്യക്ക് പൊതുവിലും നേരിട്ടിട്ടുള്ള നഷ്ടം തീർത്താൽ തീരാത്തതാണ്. ഇന്ത്യൻജീവിതസമ്പ്രദായത്തെയും ഇന്ത്യൻനിരൂപണവൈചിത്ര്യത്തേയും പാശ്ചാത്യർക്ക് വ്യാഖ്യാനിച്ചുകൊടുത്ത ചുരുക്കം ചില യൂ

റോപ്യരിൽ വെച്ച് എത്രയും ഉന്നതസ്ഥാനത്തെ അർഹിക്കുന്നതു് സിസ്റ്റർ നിവേദിതയാണ്. ഇന്ത്യയെ അങ്ങനെ വ്യാഖ്യാനിക്കുന്നതിൽ അവൾക്കു ചില പ്രത്യേകാനുകൂല്യങ്ങൾ ഉണ്ടായിരുന്നുവെന്നുള്ളതു പ്രസ്താവയോഗ്യമാണ്. ജന്മസിദ്ധമായിത്തന്നെ അസാധാരണ വരങ്ങൾ ഉള്ളവരും, വല്ല കാര്യത്തിന്റെയും ആന്തരാർത്ഥത്തെ ചികഞ്ഞുപിടിപ്പാനുള്ള അപൂർവ്വവൈഭവം ഉള്ളവരും ആയ സിസ്റ്റർ നിവേദിതയ്ക്കു്, ഇന്ത്യയുടെ പുനരുത്ഥാനത്തിന്റെ കൊടി അടയാളമായി മിക്ക ജനങ്ങളും കരുതിവരുന്ന ഗംഭീരാശയനായ ഒരു ഗുരുവരന്റെ ശിഷ്യയായിരിപ്പാനുള്ള അപൂർവ്വഭാഗ്യംകൂടി ഉണ്ടായിരുന്നു. വിവേകാനന്ദസ്വാമി തന്റെ മാതൃഭൂമിക്കു കൊടുത്ത ദാനങ്ങളിൽ വെച്ച് ഏററവും മഹത്തായ ദാനം തന്റെ ഈ ശിഷ്യയായിരുന്നു.

തന്റെ പ്രേമഭാജനമായ ഗുരുവാൽ നിർദ്ദേശിക്കപ്പെട്ട കാര്യങ്ങൾ നിവർത്തിപ്പാനായി, പ്രാചീനാചാരപ്രിയന്മാരായ ഹിന്ദുസമുദായക്കാരുടെ സഹവാസം അത്യന്താപേക്ഷിതമായിരുന്നു. ഹിന്ദുഗൃഹജീവിതത്തിന്റെയും ഹിന്ദുസമുദായജീവിതത്തിന്റെയും യഥാർത്ഥസ്ഥിതി അനുഭവിച്ചറിവാനായി അവർ പലപ്പോഴും ഹിന്ദുക്കളുടെ ഒരുമിച്ചു് അവരുടെ വീടുകളിൽ പാർക്കുകയും അവരോടു എത്രയും ഐക്യത്തിൽ പെരുമാറുകയും ചെയ്തു. അതിന്റെ ഫലമായി ഇന്ത്യൻജീവിതത്തെപ്പററി Web of Indian Life എന്നുപേരായ ഒരു ഗ്രന്ഥം രചിച്ചു. ആ വിഷയത്തെപ്പററി അത്ര വിശേഷമായ ഒരു പുസ്തകം ഇന്നോവരേയും യാതൊരു പാശ്ചാത്യന്റെയും തൂലികയിൽനിന്നു പുറപ്പെട്ടിട്ടില്ല. ഒടുക്കം കല്ക്കത്തായിൽ ഹിന്ദുക്കളുടെ കേന്ദ്രസ്ഥാനമായ ബോസിപ്പാറാലെയിൻ (Bosepara lane) എന്ന അസുഖകരമായ ഒരു മൂലയിൽ ഒരു ചെറിയ വീടു മേടിച്ചു അവിടെ പാർപ്പാക്കി. ആധുനികപരിഷ്കാരത്തിന്റെ വികൃതസന്താനങ്ങളായ ആഡംബരങ്ങളാൽ സ്പർശിക്കപോലും ചെയ്യാതെ, എത്രയും എളിയതരത്തിൽ ഒരു ഭക്തയുടെ ജീവിതത്തെ ആയിരുന്നു അവർ നയിച്ചതു്. ആദ്യകാലങ്ങളിൽ അവൾക്കുണ്ടായിരുന്ന പ്രതിബന്ധങ്ങളും മനഃക്ലേശങ്ങളും അനല്പമായിരുന്നു. കുറെകാലത്തോളം അവൾക്കു പാചകവേല ചെയ്തുകൊടുക്കാൻ ഭൃത്യനായി ഒരു ഹിന്ദുവെ കിട്ടിയില്ല. പാകംചെയ്യാത്തൊരു ഭക്ഷണവും കഴിക്കാതെ വളരെനാൾ പഴങ്ങളും മററും തിന്നു അവർ ഉപജീവനം കഴിക്കേണ്ടിവന്നു. എന്നാൽ കാലക്രമേണ ക്ഷമാപരിപൂർണ്ണമായ പ്രേമത്താൽ അവർ ജനങ്ങളുടെ ഹൃദയത്തെ ആകർഷിച്ച കഥ വിസ്മയാവഹമാണ്. അവസാനം ജനങ്ങൾ അവരെ സ്വജാതിയായി കരുതുകയും എത്രയും പ്രാചീനാചാരഭക്തരായ സ്ത്രീകൾകൂടി അവരുടെ ഗൃഹത്തിൽ ഒരു വിരുന്നുകാരായി പാർക്കുന്നതു് ഒരു ഭാഗ്യമായി വിചാരിക്കുകയും ചെയ്തു. ഇന്ത്യൻസോദരികളുടെ ഉന്നതിക്കായും താണവർഗ്ഗക്കാരെ ഉയർത്തുന്നതിന്നായും മനുഷ്യരുടെ കഷ്ടതകളെയും ദാരിദ്ര്യബാധയെയും കുറയ്ക്കുന്നതിന്നായും അവർ അശ്രാന്തപരിശ്രമം ചെയ്തു. അവരുടെ ഗൃഹത്തിന്നു സമീപം സ്ത്രീവിദ്യാഭ്യാസത്തിന്നായി ഒരു പാഠശാലയും വിധവമാർക്കും അഗതികൾക്കും വേണ്ടി ഒരു "സോദരീമഠ"വും

സ്ഥാപിച്ചു. പുസ്തകങ്ങൾ രചിച്ചും പത്രങ്ങളിലും പത്രഗ്രന്ഥങ്ങളിലും ലേഖനങ്ങൾ എഴുതിയും കിട്ടുന്ന പണംകൊണ്ടും തന്നെ പുത്രീനിർവ്വിശേഷമായി സ്നേഹിച്ചുവന്നിരുന്ന ഒരു പാശ്ചാത്യധനികൻെറ സഹായംകൊണ്ടും ആയിരുന്നു സ്കൂളും മറ്റും നടത്തിയതു്. തൻെറ സ്വന്തം ആവശ്യങ്ങൾ കൂടി നിവൎത്തിക്കാതെ, സാധുക്കൾക്കു് ദ്രവ്യസഹായം ചെയ്യും. കല്ക്കത്താവിൽ പ്ലേഗ് ഒന്നാമതു് വന്നകാലത്തു്, താൻ പാൎക്കുന്ന തെരുവിൻെറ നാലുപാടും ശുചിയായി വെപ്പാൻ വളരെ പരിശ്രമം ചെയ്തുവെന്നു മാത്രമല്ല, സ്വന്തം കൈകൊണ്ടു ചൂൽ എടുത്തു കാഷ്ടങ്ങൾ അടിച്ചുവാരിയിരുന്നു. അതു മാത്രമൊ? പ്ലേഗ്രോഗികളെ അവർതന്നെ ശുശ്രൂഷിച്ചു. പ്രേമമെന്നു വെച്ചാൽ ഇതെന്തൊരു പ്രേമം! സാധുകുടുംബജാതയായ ഒരു ചെറുപൈതലിന്നു പ്ലേഗ് പിടിപെട്ടു അതു സിസ്റ്റർ നിവേദിതയുടെ മടിയിൽ കിടന്നു, അമ്മയാണെന്നു വിചാരിച്ചു കൊച്ചുകൈകൾ കൊണ്ടു നിവേദിതയുടെ കൈകൾ പിടിച്ചു നിലയിൽ പ്രാണൻ വിട്ട കഥ അറിയാത്തവർ ആരാണുള്ളതു്? അവരുടെ യശസ്സുരീരം കല്പാന്തം ലോകത്തിൽ നിന്നു പോകുവാൻ പ്ലേഗുകാലത്തു ചെയ്ത പ്രവൃത്തികൾ മാത്രം മതി.

൧൯൦൬-ൽ ബങ്കാളത്തു് വമ്പിച്ച ക്ഷാമവും വെള്ളപ്പൊക്കവും ഉണ്ടായിരുന്ന കാലത്തു് സിസ്റ്റർ ധീരതയോടെ ചെയ്ത സഹായങ്ങൾ എത്രയും പ്രശംസനീയമായിരുന്നു. ജലപ്പൊക്കം ഉണ്ടായ പല ഗ്രാമങ്ങളിലും അവർതന്നെ പോയി ജനങ്ങൾക്കു് വളരെ സഹായങ്ങൾ ചെയ്തിരുന്നു. ഈ സാഹസപ്രവൃത്തിയാൽ അവൎക്കു കഠിനതരമായി മലമ്പനി ബാധിക്കയും മരണം വരെ അതിൽനിന്നു തീരെ വിമുക്തയാവാതിരിക്കയും ചെയ്തു.

നിവേദിതയുടെ ഹൃദയഗുണത്തിൻെറയും ഹൃദയശുദ്ധിയുടെയും പ്രദൎശനം കണ്ടുവല്ലൊ. ഇനി അവരുടെ ബുദ്ധിവൈശിഷ്ട്യത്തെപ്പററി പറയുന്നതായാൽ, അതു ഹൃദയവൈശിഷ്ട്യത്തെ അതിശയിക്കുന്നതായിരിക്കും. വിവേകാനന്ദസ്വാമിക്കു് അനേകം ശിഷ്യന്മാർ ഉണ്ടായിരുന്നു. അവരിൽ മിക്കവരുടെയും പ്രസംഗങ്ങളും പുസ്തകങ്ങളും ഞാൻ വായിച്ചിട്ടുണ്ടു്. അവയിൽ ഒക്കെ പ്രതിബിംബിച്ചു കാണുന്നതു് വിവേകാനന്ദൻെറ ആശയങ്ങളും നിരൂപണങ്ങളും തിരിച്ചും മറിച്ചും സ്വന്തഭാഷയിൽ പറയുന്നതല്ലാതെ, അവയിൽ ഒന്നിലും "സ്വകപോലകല്പിതത്വം" എന്ന ഗുണം ഇല്ലെ ഇല്ല. സിസ്റ്റർ നിവേദിതയുടെ കൃതികളുടെ കഥ അങ്ങിനെ അല്ല. അവ വായിക്കുമ്പോൾ, അദ്വിതീയമായ നൂതനത്വവും പുഷ്ടിയും ശക്തിയും ഉള്ള ഒരു മനസ്സുമായി അഭിമുഖമായി നില്ക്കുകയാണെന്നുള്ള അനുഭവം ആൎക്കും ഉണ്ടാകാതിരിക്കയില്ല. ഗുരുവെപ്പോലെ തന്നെ അവരും ഒരു ബുദ്ധ്യതിശയയുക്തയായിരുന്നു.

സിസ്റ്റർ നിവേദിതയുടെ ഭാഷാരീതി ഗംഭീരവും ഉജ്ജ്വലവും ആയിരുന്നു. അവരുടെ കൃതികൾ വായിച്ചു പരിചയിച്ചവൎക്കു, അവർ എഴുതിയ എതെങ്കിലും ഒരു കൃതി കണ്ടാൽ, പേർ കാണാതെ തന്നെ അതു് അവരുടെ വകയാണെന്നു പറവാൻ സാധിക്കും. അതിൻെറ പ്രത്യേകത അത്ര വിശദമായിരുന്നു. അത്ര ഹൃദയംഗമ

മായ ഭാഷയിൽ എഴുതി ഫലിപ്പിക്കുന്നവർ നന്നെ ചുരുങ്ങും.

അവരുടെ ഗുരുവിനെപ്പററി അവർ എഴുതിയ The Master as 1 saw him എന്ന ഗ്രന്ഥത്തെപ്പററി Hibbert Journel ഇങ്ങിനെ അഭിപ്രായം പറഞ്ഞതായി ഞാൻ ഓർക്കുന്നു. "വിശിഷ്ടങ്ങളായ പ്രാചീനമതഗ്രന്ഥങ്ങളുടെ ഇടയിൽ, വിവിധവേദഗ്രന്ഥങ്ങളുടെ ചുവടെ, Confession of St: Augustine & Life of St Francis എന്ന ഗ്രന്ഥങ്ങൾ വെച്ച അതെ ഷെൽഫിന്മേൽ, ഈ പുസ്തകത്തെ വെക്കാവുന്നതാണ്."

അവരുടെ പ്രസംഗവും വളരെ വിശേഷമായിരുന്നു. യാതൊരു കുറിപ്പിന്റെ സഹായവും കൂടാതെ ഏതൊരു വിഷയത്തെപ്പററിയും വാഗ്ധാടിയോടെ ലളിതമായ വിധത്തിൽ പ്രസംഗിച്ച് ശ്രോതാക്കളുടെ ഹൃദയത്തെ ആകർഷിക്കുവാൻ അവർക്കു കഴിഞ്ഞിരുന്നു.

ഇങ്ങിനെ വിവിധഗുണഭൂയിഷ്ഠയായ ഒരു മഹിളാരത്നത്തെ അസൂയയോടെ അകാലമായി തട്ടിപ്പറിച്ചുകൊണ്ടു പോയ്ക്കളഞ്ഞ കാലൻ മഹാ ഖലൻ തന്നെ. "വഞ്ചിമുങ്ങുകയാണ്. പക്ഷെ ഞാൻ അരുണോദയം കാണും" എന്നായിരുന്നു സിസ്റ്റർ നിവേദിതയുടെ അന്ത്യവചനം.

ധർമ്മടം. —വി. കുഞ്ഞിക്കണ്ണൻ.

## അനാർക്കലി

(ടി. പി.)

മഹാനായ അക്ബർ ചക്രവർത്തിയുടെ അന്തഃപുരത്തിൽ ഒരു തോഴിയുടെ പുത്രിയായിരുന്ന നാദിരായെ, ഒരുദിവസം, ചക്രവർത്തി അനാർക്കലി, അല്ലെങ്കിൽ മാതളം പൂവ്വെന്ന് വിളിക്കുകയുണ്ടായി. ചക്രവർത്തി കൌതുകം തോന്നിയിട്ടാണ് അങ്ങിനെ വിളിച്ചത്. എന്നാൽ, അതിന്റെ ശേഷം എല്ലാവരും ആ പെൺകുട്ടിയെ അനാർക്കലി എന്നു വിളിച്ചുതുടങ്ങുകയും, ഒടുവിൽ അവളുടെ പേർ തന്നെ അനാർക്കലി എന്നായി തീരുകയും ചെയ്തു.

അനാർക്കലി രസികത്തിയായ ഒരു ചെറിയ കുട്ടിയായിരുന്നു; അവൾക്ക് അഴകും പ്രകാശവും പ്രസരിപ്പുമുണ്ടായിരുന്നു. അന്തഃപുരത്തിലെ എല്ലാം ബീഗമാർക്കും ഈ ബാലിക ഒരു ഓമനയായിരുന്നു. അവൾ എപ്പോഴും കളിക്കുകയും ചിരിക്കുകയും, നിർദ്ദോഷമായ ആഹ്ലാദത്തോടുകൂടി അന്തഃപുരത്തിലെ നാനാഭാഗങ്ങളിലും, ഒരു പൂന്തോട്ടത്തിൽ പറന്നുകളിക്കുന്ന ചിത്രശലഭത്തെപ്പോലെ, ഉത്സാഹപൂർവ്വം ഓടി നടന്നുകൊണ്ടിരിക്കുകയും ചെയ്യും.

ഒരു പൂമൊട്ട് എത്രകാലം വിരിയാതിരിക്കും? അഹിമകിരണന്റെ മന്ദോഷ്ണത്തോട്ക്കൂടിയ സ്പർശം അതിനെ മെല്ലെ മെല്ലെത്തുറന്ന്, അതിന്റെ സൌഭാഗ്യനിധിയെയും സൌരഭ്യത്തെയും ലോകസമക്ഷം വെളിപ്പെടുത്തുന്നു. അനാർക്കലിയുടെ

കാൎയ്യവും അങ്ങനെതന്നെ. ജീവിതദശയിലെ വസന്തകാലം ആരംഭിച്ചു. അവളുടെ നവയൌവനസൌഭാഗ്യം അവൎണ്ണനീയമായിരുന്നു. ഒരു ബാലിക ഒരു സ്ത്രീയായി. എന്തു് ആശ്ചൎയ്യകരമായ മാററം! ബാലചാപലങ്ങളെ ഉപേക്ഷിച്ചു് അനാർക്കലി മാന്യസ്ത്രീസഹജമായ അന്തസ്സും ഗൌരവവുമുള്ളവളായിത്തീൎന്നു. അവളുടെ മന്ദസ്മിതപ്രൌഢിയും, മനോമോഹനമായ നേത്രഭംഗിയും ആരേയും ഇളക്കത്തക്കതായിരുന്നു. യൌവനത്തിന്റെ തള്ളിച്ചയാലും, സ്വാഭാവികമായ വിനോദരസികതയാലും ഒരു അസാധാരണമായ അസ്വാസ്ഥ്യം അവളെ ബാധിച്ചു. നിമിഷംപ്രതി അവളുടെ നവയൌവനസൌഭാഗ്യം നവംനവമായി പ്രകാശിച്ചുതുടങ്ങി.

അന്തഃപ്പുരത്തിലെ പ്രായംചെന്ന സ്ത്രീകളെല്ലാം അനാർക്കലിയെ കാണുമ്പോൾ എന്തോ ആലോചനയോടുകൂടി ദീർഘശ്വാസം വിടുക സാധാരണയായിരുന്നു. എന്തെന്നാൽ, അവൾ, ആ സ്ത്രീകളുടെ യൌവനകാലത്തെ ഓൎമ്മിപ്പിച്ചിരുന്നു. "ഹാ, അനാർക്കലി വളൎന്നുതുടങ്ങി" എന്നു് അവളുടെ സഖികളും പറഞ്ഞുതുടങ്ങി.

ഒരു ബാലികയായിരുന്ന അനാർക്കലി യൌവനപൂൎത്തിയായ ഒരു തരുണിയായിത്തീൎന്നു. അന്തഃപ്പുരത്തിനുള്ളിൽ പൎദ്ദാസമ്പ്രദായം നടപ്പില്ലായിരുന്നതിനാൽ, അവിടെ താമസിച്ചിരുന്ന പല ചെറുപ്പക്കാരും അനാർക്കലിയുടെ അംഗലാവണ്യം കണ്ടു വിസ്മയിച്ചു. അവരിൽ ഒരാളായിരുന്നു അക്ബറുടെ പുത്രനും കിരീടാവകാശിയുമായ സലിം രാജകുമാരൻ.

## II

അനാർക്കലിയെ കണ്ടാൽ ആൎക്കും അവളിൽ അനുരാഗമുണ്ടാകും; അവളുടെ അഴകു് അത്ര മനോഹരമായിരുന്നു. യുവാവായ സലിം അനാർക്കലിയുടെ സുകുമാരകളേബരം കണ്ടു് മയങ്ങി. അവളുടെ അംഗലാവണ്യത്താൽ അയാൾ വശീകൃതനായി. തന്റെ മനോരഥം അവളെ അറിയിക്കണമെന്നു് സലിമിനു് അത്യാഗ്രഹമായിത്തീൎന്നു.

ചന്ദ്രികയുള്ള ഒരു സായാഹ്നത്തിലായിരുന്നു അവർ ഏകാകികളായി ആദ്യം കണ്ടെത്തിയതു്. ഒരു വലിയ മഴ പെയ്തു ശുചിയാക്കപ്പെട്ടിരുന്നതിനാൽ പൂന്തോട്ടം ആഹ്ലാദകരമായും നവസൌരഭ്യത്തോടുകൂടിയുമിരുന്നു. വൃക്ഷങ്ങളുടെ ഇലകളിൽ നിന്നു് വീണിരുന്ന വെള്ളത്തുള്ളികൾ സന്തോഷകരമായ ഒരു മൃദുമൎമ്മരശബ്ദം പുറപ്പെടുവിച്ചിരുന്നു. ആകാശത്തിൽനിന്നും മേഘങ്ങൾ നീങ്ങിത്തുടങ്ങി. ഇടക്കിടെ മങ്ങിക്കൊണ്ടിരുന്ന ചന്ദ്രിക തരുശിഖരങ്ങളിൽ മിന്നിമിന്നി പ്രകാശിച്ചു. അപ്പോൾ അനാർക്കലി അവളുടെ കാമനയായ മാൻകുട്ടിയെ അന്വേഷിച്ചുകൊണ്ടു്, ആ പൂന്തോട്ടത്തിലെ നനഞ്ഞിരുന്ന മാൎബിൾ പാതയിൽക്കൂടി നടക്കുകയായിരുന്നു.

"ഹരാ, ഹരാ."

അവളുടെ ശ്രുതിമധുരമായ ഈ വിളി ആ പൂന്തോട്ടത്തിലെ ശാന്തമായ നിശ്ശബ്ദതയെ ഭേദിച്ചു.

"ഹരാ, ഹരാ."

അവൾ പിന്നെയും വിളിച്ചു. മെല്ലെ മെല്ലെ ആടിക്കുന്ന ഒരു സ്വൎണ്ണമണി

നാദം, അപ്പോൾ അവളുടെ വിളിക്കു മറുപടിയായി പുറപ്പെട്ടു.

"ഹരാ, ഹരാ,"

പിന്നെയും, കിലുങ്ങുന്ന ആ ശബ്ദം കേൾക്കുകയുണ്ടായി. എന്നാൽ അതു വളരെ അവ്യക്തമായിരുന്നു; വളരെ താണസ്വരത്തിലുമായിരുന്നു. ചിലപ്പോൾ അതു ദൂരത്തുനിന്നാണെന്നും, ചിലപ്പോൾ സമീപത്തുനിന്നാണെന്നും തോന്നി. മാൻകുട്ടി അവളുടെ വിളി കേട്ടിരിക്കണം. അല്ലെങ്കിൽ ഇങ്ങനെ വിളിക്കു മറുപടി ഉണ്ടാകുന്നതെങ്ങനെ? എന്നാൽ അതെവിടെ ആയിരുന്നു? ഒരൊററ വിളിയാൽ അതു് അവളുടെ അടുക്കൽ ചാടിച്ചാടി വരുന്നതായിരുന്നുവല്ലോ.

അവൾ പിന്നെയും വിളിച്ചു. പിന്നെയും ആ മണിനാദം കേട്ടു. ആ ശബ്ദം കേട്ട സ്ഥലത്തെ ലക്ഷ്യമാക്കി അവൾ വേഗം നടന്നുതുടങ്ങി. തോട്ടത്തിന്റെ അറ്റത്തുള്ള ഒരു മൂലയിൽ അവൾ എത്തി. മിക്കവാറും സങ്കടത്തോടുകൂടിയ ഒരു ശബ്ദത്തോടുകൂടി അവൾ പിന്നെയും വിളിച്ചു:--"ഹരാ, നീ എവിടെയാണു്?"

ഒരു മരത്തിന്റെ പിൻഭാഗത്തുനിന്നു് ആ മാൻകുട്ടി സന്തോഷപൂർവ്വം ചാടിച്ചാടിക്കൊണ്ടു് അവളുടെ അടുക്കെ എത്തി. നിശ്ശബ്ദമായിരുന്ന ആ പൂന്തോട്ടത്തിൽ, ആ മാൻകുട്ടിയുടെ കഴുത്തിലും കാലിലുമുണ്ടായിരുന്ന സ്വർണ്ണമണികളിൽനിന്നു് മധുരമയമായ മൃദുലശബ്ദങ്ങൾ പുറപ്പെട്ടു് വ്യാപിച്ചു. അനാർക്കലി കുനിഞ്ഞു് ആ മൃഗകിശോരന്റെ കഴുത്തിൽ കെട്ടിപ്പിടിച്ചു. സ്നേഹത്തോടുകൂടി അവൾ പറഞ്ഞു:—

"എന്റെ അപ്പനെ, നീ ഇത്ര നേരം എവിടെ ആയിരുന്നു? ആരാണു് നിന്നെ പിടിച്ചു നിറുത്തിയതു്?"

"ഞാൻ."

അനാർക്കലി പരിഭ്രമിച്ചു. ആരാണു് മറുപടി പറഞ്ഞതെന്നറിയാനായി അവൾ ചുററും നോക്കി. അവളുടെ നേത്രങ്ങളിൽ ഭയലക്ഷണങ്ങൾ ഉണ്ടായിരുന്നു.

അവളുടെ പിൻഭാഗത്തു നിന്നിരുന്നതു സലിം രാജകുമാരനായിരുന്നു. പുഞ്ചിരിയോടുകൂടി സലിം പറഞ്ഞു:— "നിന്റെ മാൻകുട്ടിയെ ഞാൻ വിട്ടയച്ചില്ല."

കോമളമായ അവളുടെ മുഖത്തു രക്തവർണ്ണം പെട്ടെന്നു് പ്രകാശിച്ചു. മൂടുപടം ശരിയാക്കിയ ശേഷം അവൾ രാജകുമാരനെ താണു വണങ്ങി. അവൾ പറഞ്ഞു:— "തിരുമേനി ക്ഷമിക്കണേ, അടിയൻ അറിയാ—"

അവളുടെ വാചകം മുഴുവൻ പുറപ്പെട്ടില്ല.

സലിം— "ഞാനാണു് ക്ഷമായാചനം ചെയ്യേണ്ടതു്. അനാർക്കലി, നിന്റെ വാത്സല്യഭാജനമായ മാൻകുട്ടിയെ ഞാനല്ലേ പിടിച്ചു നിറുത്തിയതു്?"

രാജകുമാരന്റെ, താണു്, ഗൌരവം കുറഞ്ഞ സംഭാഷണത്തിൽ അനാർക്കലിക്കു് പലതുകൾ ഉണ്ടാകത്തക്ക "എന്തോ ഒന്നു" ണ്ടായിരുന്നുവെന്നു അവൾക്കു തോന്നി; എന്താണെന്നു അവൾക്കു് മനസ്സിലായില്ല.

"ഞാനെന്തിനാണു് അതിനെ പിടിച്ചു നിറുത്തിയതെന്നു് നിനക്കറിയാമോ?" എന്നു് ആ രാജകുമാരൻ കുറേക്കൂടി അടു

ത്തുവന്ന് അവരോടു ചോദിച്ചു: "കാരണം, അതിന് നിൻെറതുപോലെ ഭംഗിയുള്ള കണ്ണുകളുണ്ട്."

ഈ പറഞ്ഞതെല്ലാം അനാർക്കലി കേട്ടു. രാജകുമാരൻ തന്നെ സ്നേഹിക്കുന്നുണ്ടെന്ന് അവൾ മുമ്പ് കേട്ടിട്ടുണ്ടായിരുന്നു. ഇപ്പോൾ അതിനെപ്പററിയുള്ള സംശയം തീർന്നു. ഇതുവരെ അറിയാതിരുന്ന ഒരു സന്തോഷാധിക്യം നിമിത്തം അവൾക്ക് മിണ്ടാൻ വയ്യാതായി.

സലിം അവളുടെ അടുക്കെ ആയിരുന്നു നിന്നിരുന്നത്: അവൾ മുഖമുയർത്തി നോക്കി. അവർ രണ്ടുപേരും പരസ്പരം കണ്ടു. സലിം അവളെ ഒരുദ്ദേശത്തോടുകൂടിയെന്നപോലെ നോക്കി, മന്ദസ്മിതം ചെയ്തു. അവളുടെ മുഖകമലം ലജ്ജാപൂർണ്ണമായ ഒരു പുഞ്ചിരിയാൽ അല്പം വികസിതമായി. സലിം ആ സമയം മന്ദമായി അവളുടെ തോളിൽ കൈ വച്ച്, അവളെ തൻെറ സമീപം അണച്ചു നിറുത്തി.

"എൻെറ തങ്കമേ, ജീവനായികെ, നീ എൻേറതും, എൻേറതു മാത്രവും ആയിരിക്കണേ" എന്ന് സലിം അവളുടെ ചെവിയിൽ മന്ത്രിച്ചു.

അനന്തരം അവരുടെ അധരങ്ങൾ തമ്മിൽ മന്ദമായി സ്പർശിക്കുകയും, സലിമിൻെറ ബാഹുലതകളാൽ നിബന്ധയായി നിന്നപ്പോൾ അനാർക്കലിക്ക് എന്തെന്നില്ലാത്ത ഒരു പരിതോഷപരിഭ്രമം ഉണ്ടാകയും ചെയ്തു.

അനാർക്കലിയുടെ മാൻകുട്ടി പെട്ടെന്നു ഞെട്ടി എഴുനീററു. എന്തോ ഒരു ദുസ്സ്വപ്നം അതിനെ ദുഃഖിപ്പിക്കുന്നതായി തോന്നി. അതിൻെറ കണ്ണുകളിൽ നിന്നു രണ്ടു ബാഷ്പകണങ്ങൾ പുൽത്തറയിൽ വീണ്, ചന്ദ്രികാപ്രകാശത്താൽ തിളങ്ങുന്ന മുത്തുകളെപ്പോലെ അവർ കണ്ടു.

## III

അന്നു രാത്രി അനാർക്കലിക്ക് ഉറക്കം വന്നതേ ഇല്ല. സന്തോഷാധിക്യം അവളുടെ ഉറക്കത്തിനു പ്രതിബന്ധമായി. വൈകുന്നേരത്തെ സംഭവത്തെപ്പററിയുള്ള സ്മരണ അവളെ ഉറങ്ങാനനുവദിച്ചില്ല. അപ്രതീക്ഷിതവും വിസ്മയകരവുമായ രാജകുമാരൻെറ അനുരാഗപ്രതിജ്ഞയാൽ, അനിയന്ത്രിതമായ ഒരു സന്തോഷപ്രവാഹം നിമിത്തം അവൾക്കു സമാധാനമുണ്ടായില്ല. അവൾ കണ്ണടച്ചുകൊണ്ട് കിടക്കയിൽ കിടന്നു. പെട്ടെന്നുണ്ടായതും അവൾക്ക് ഏററവും സന്തോഷകരവും, അനേകം ആശകൾക്ക് മാർഗ്ഗം നല്കിയതുമായ അന്നത്തെ സംഭവം അവളുടെ മനസ്സിൽ കിടന്ന് തിങ്ങിവിങ്ങുന്ന പല മനോരാജ്യങ്ങൾക്കുമിടയാക്കി. അന്നു വൈകുന്നേരം സലിമിനെ കണ്ടുമുട്ടിയ മുതൽക്കുണ്ടായ ഓരോ സംഗതിയെപ്പററിയും ഓരോന്നായി അവൾ വീണ്ടും വീണ്ടും ആലോചിച്ചു. അതുകൾ എത്ര ആനന്ദകരങ്ങളായിട്ടാണ് അവൾക്കു തോന്നിയതെന്നു പറവാൻ പ്രയാസം. ഇങ്ങനെ ആ സംഭവങ്ങളെപ്പററി ആലോചിച്ചുകൊണ്ട് അവൾ സുഖിക്കുകയായിരുന്നു. അവൾക്കുറക്കം വരാതിരുന്നതിൽ എന്താണാശ്ചര്യം?

ഹാ, അനുരാഗമേ! അതെ, അതുതന്നേയാണത്. രാജകുമാരന് അവളിലും അനുരാഗം ഉണ്ടായിരുന്നു. എത്ര വിസ്മ

യകരം! എങ്ങനെയാണ് ഈ സംഭവം ഉണ്ടായതെന്ന് അവൾ മനസ്സിലാക്കിയിട്ടില്ലായിരുന്നു. അവൾ വളരെ സൗഭാഗ്യവതി ആയിരുന്നുവോ? മനോഹരി ആയിരുന്നുവോ? അതെ, അവൾ സുന്ദരിയാണെന്ന് അവൾക്കു തോന്നുകയും, അങ്ങനെ തോന്നിയപ്പോൾ ആനന്ദത്തിൽ മുഴുകിയ അവൾക്ക്, അതിനെക്കുറിച്ച് ഒരു അഭിമാനം ഉണ്ടാകയും ചെയ്തു. ഭാവിയിലെ ഭാഗ്യത്തെപ്പററിയുള്ള ആശ അവൾക്കുണ്ടായി. സലിം അവളെ വിവാഹം ചെയ്യും, നിശ്ചയം തന്നെ. പിന്നെത്തെ ഭാഗ്യം പറയാനുണ്ടോ! "ആ! അനുഗ്രഹിക്കപ്പെട്ട സമയമേ! അതു വേഗം വന്നുവെങ്കിലെത്ര നന്ന്" എന്നായിരുന്നു അവൾ തന്നെത്താൻ പറഞ്ഞത്.

ഈവക മനോജ്ഞമനോരാജ്യങ്ങളോടു കൂടിയാണ് അവൾ കിടന്നിരുന്നത്. അവൾ അതുകളെ കുറിച്ചു പിന്നെയും പിന്നെയും ആലോചിച്ചു. ഓരോ സമയവും അവളുടെ വിചാരങ്ങൾ അവളെ പ്രത്യേകം സന്തോഷിപ്പിച്ചു.

സലിമിനും ആ രാത്രി ഉറക്കമുണ്ടായില്ല. ഈ രാജകുമാരന് ഇക്കാലത്തു വളരെ ചെറുപ്പമായിരുന്നു. ഒരു യുവാവായി എന്നു പറയത്തക്ക പ്രായമേ ഉണ്ടായിരുന്നുള്ളൂ. ഈ പ്രായത്തിലുള്ള ഒരു യുവാവിന്റെ അനുരാഗംപോലെ ആർക്കാണ് നിർദ്ദോഷവും ഹൃദയംഗമവുമായ അനുരാഗമുണ്ടാകുന്നതു? അനാർക്കലിയുടെ കോമളാകാരവും പ്രായവും സലിമിനെ ആകർഷിച്ചിരുന്നു. സലിം അവളുമായുണ്ടായ സമാഗമത്തെപ്പററി ആലോചിച്ചുകൊണ്ടുതന്നേയാണ് കിടന്നതു്. വളരെ നേരം കഴിഞ്ഞശേഷം സമാധാനമില്ലാതെ ആയാൾ ഉറങ്ങി.

## IV.

കുറേ ദിവസം കഴിഞ്ഞ് രാജധാനിയിൽ ഒരു പാട്ടുകച്ചേരിയുണ്ടായി. അക്ബർ ചക്രവർത്തിക്ക് സംഗീതത്തിൽ വളരെ താൽപര്യമുണ്ടായിരുന്നു. ചിലപ്പോഴൊക്കെ വൈകുന്നേരം അവിടെവച്ച്, അതിനാൽ പാട്ടുകച്ചേരികൾ നടത്തുക പതിവാണ്.

അനാർക്കലി പാടാനും ആടാനും വളരെ സാമർത്ഥ്യമുള്ളവളായിരുന്നു. അവളുടെ പാട്ട് ആനന്ദകരമായിരുന്നു. അതുനിമിത്തം അക്ബർ ചക്രവർത്തിക്ക് അവളിൽ പ്രത്യേകംസ്നേഹവുമുണ്ടായിരുന്നു. അദ്ദേഹം മിക്കദിവസങ്ങളിലും അനാർക്കലിയുടെ പാട്ടുകേൾക്കുക പതിവാണ്. പാട്ടുകച്ചേരിയുള്ളപ്പോൾ അനാർക്കലി പാടിയില്ലെങ്കിൽ, അതു മുഴുവനായില്ലാ എന്നാണു നിശ്ചയം.

ഭംഗിയായും രാജയോഗ്യമായ പടവികളോടുകൂടിയും അലങ്കരിക്കപ്പെട്ടിരുന്ന ഒരു വലിയ ഹാളിൽ വച്ചായിരുന്നു പാട്ടുകച്ചേരി. ചക്രവർത്തിയും അന്തഃപുരസ്ത്രീകളും മററും പാട്ടുകച്ചേരിക്കു വന്നുകഴിഞ്ഞു. ചക്രവർത്തി മദ്ധ്യഭാഗത്തു സിംഹാസനത്തിൽ ഇരുന്നു. രാജകുടുംബത്തിലുള്ള എല്ലാം അംഗങ്ങളും യഥായോഗ്യം ആസനസ്ഥരായി. പല ബാലികമാരും പാട്ടുപാടി. അനാർക്കലി എത്തിക്കഴിഞ്ഞില്ല. അവൾ ഒടുവിലേ പാടുവാൻ വന്നുള്ളൂ. വന്ന ഉടനെ ചക്രവർത്തിയെ താണു വണങ്ങി. അവൾ അന്ന് വിലപിടിച്ച കുസുമവസ്ത്രങ്ങൾ ധരിച്ച്, വിശേഷപ്പെട്ട ആ

ഭരണങ്ങൾ അണിഞ്ഞുകൊണ്ടാണ് വന്നിരുന്നത്. അവൾക്കു മുമ്പു പാടിയ ബാലികമാരിൽ ആരും ഇത്ര ആനന്ദത്തിലും മോടിയോടും കൂടി വന്നിട്ടില്ലായിരുന്നു. അവളുടെ സൌന്ദര്യമോ? അതും അവരെ അപേക്ഷിച്ച് അത്ഭുതതരവും, കൂടുതൽ മനോമോഹനവും ആയിരുന്നു.

ചക്രവത്തിയ്ക്കു അനാക്കലിയെ കണ്ടപ്പോൾ ഒരു മന്ദസ്മിതം ഉണ്ടായി. അദ്ദേഹം പറഞ്ഞു:— "പൂണ്ണചന്ദ്രന് തിളങ്ങിക്കൊണ്ടിരിക്കുന്ന നക്ഷത്രങ്ങളെ ജയിക്കാൻ പ്രത്യേകമായി പരിവേഷം വേണമെന്നില്ല. ബാലികേ, എന്തിനാണീ മിന്നുന്ന വസ്ത്രങ്ങൾ!"

അനാക്കലി മിണ്ടാതെ നിന്നു. അവൾ എന്തു പറയാനാണ്! അവൾ പരിഭ്രമിച്ചു. സലിം രാജകുമാരനും ആ ഹാളിൽ ഉണ്ടായിരുന്നു. അവൾ പാടാൻ തുടങ്ങി. എത്ര കണ്ണാനന്ദകരമായ പാട്ട്! എല്ലാവരുടെയും ശ്രദ്ധയും ദൃഷ്ടിയും അവളിലായി. പാട്ടും ആട്ടവും എല്ലാവരേയും ആനന്ദസമുദ്രത്തിൽ മഗ്നരാക്കി. അവളോ? അവൾ അവിടെ സലിമിനെ കണ്ടുകഴിഞ്ഞിരിക്കുന്നു. അതു നിമിത്തം അവളുടെ ഹൃദയത്തിൽ അനേകം വിചാരങ്ങൾ തള്ളിത്തിങ്ങി വിങ്ങി. അവൾ തന്നെത്താൻ മറന്നു. പാട്ടിൽ അന്യന്മാരെ ലയിപ്പിച്ചതോടുകൂടി അവളും ലയിച്ചു. അവൾ ചുറ്റും നോക്കിയപ്പോൾ സലിം അവളുടെ പാട്ടു കേട്ട് മയങ്ങി ഇരിക്കുന്നതു കണ്ടു. സലിം അവളേയും നോക്കി. അനാക്കലി അറിയാതെ, ആ രാജകുമാരൻ മുഖത്തു നോക്കിയപ്പോൾ, അവൾക്ക് ഒരു മന്ദഹാസം പുറപ്പെട്ടു.

ആ സമയം ചക്രവത്തിയുടെ ഒരു ആജ്ഞാപനം കേട്ടു. "സംഗീതം നിറുത്തട്ടെ" എന്നായിരുന്നു കല്പനയായതു്. പെട്ടെന്നു പാട്ടും മേളവും നിറുത്തപ്പെട്ടു. നിശ്ശബ്ദമായി.

(തുടരും.)

## മൂട്ട.

മൂട്ടയ്ക്ക് രാജാവിന്റെ പള്ളിവിരിപ്പെന്നും, ദരിദ്രന്റെ കീറപ്പായയെന്നും വ്യത്യാസമില്ല. ഒരിക്കൽ ഒരു രാജാവിന്റെ പള്ളിവിരിപ്പിൽ കടിച്ചുകൊണ്ട് രാജാവിന്റെ തിരുരക്തവും പാനംചെയ്തു സുഖിച്ചിരുന്ന ഒരു മൂട്ടയുണ്ടായിരുന്നു. ഒരു പേൻ ആ മൂട്ടയ്ക്ക് സംബന്ധമാവാം എന്നുവെച്ചു രാജമെത്തയിൽ കടന്നുകൂടി. രാജാവു ചെന്നു കിടന്നപ്പോൾ മൂട്ട തിരുമേനിയെ കടിച്ചു. രാജാവ് ഞെട്ടിയുണന്നു ഭൃത്യന്മാരെ വിളിച്ചു, അവർ പന്തവും തിരിയും കൊളുത്തി വരുന്നതിലിടയ്ക്ക് മൂട്ട ഓടി ഒളിച്ചു. ഭൃത്യന്മാർ പേനിനെ പിടിച്ചു നഖത്തിന്മേൽ വെച്ചു ഞെക്കി കൊല്ലുകയും ചെയ്തു. പഞ്ചതന്ത്രത്തിൽ നമ്മൾ വായിച്ച ഈ കഥകൊണ്ട് ഉദാഹരിക്കുന്നതു്, സ

ജാതിയിലല്ലാതെ സംബന്ധത്തിന്നാലൊചിച്ചാലുള്ള അനത്ഥമാണ്. മനുഷ്യനെ കടിക്കാനും ചോര കുടിക്കാനും പെട്ടെന്ന് ഒളിച്ചു കളവാനും മൂട്ടയ്ക്കുള്ള സാമത്ഥ്യമാണ് ഈ കഥകൊണ്ടുള്ള മറെറാരു പാഠം. ഈ പ്രബന്ധത്തിന്ന് ഈ ഒടുവിൽ പറഞ്ഞ പാഠമാണ് ആവശ്യം. മൂട്ടയെപോലെ ഇത്ര ധിക്കാരിയായി മറെറാരു ജീവിയുണ്ടെന്ന് തോന്നുന്നില്ല. "ദുഷ്ടാവ്യവും മൂട്ടയുമൊന്നുപോലെ" എന്ന സമസ്യ നിമ്മിച്ച വിദ്വാന്ന് ദുഷ്ടാവ്യംകൊണ്ടും മൂട്ടയെകൊണ്ടും മനുഷ്യൻ സഹിക്കുന്ന ബുദ്ധിമുട്ടിനെപററി നല്ല പരിചയം ഉണ്ടെന്നതിന്നു സംശയമില്ല.

ഈ മൂട്ടയുടെ ജനനസ്ഥലം ഇന്ത്യാരാജ്യമാണെന്നു ഒരു പ്രകൃതിശാസ്ത്രജ്ഞൻ പറയുന്നു. ഇന്ത്യയിൽ മലയാളരാജ്യം തന്നെയായിരിക്കണമെന്നാണ് എന്റെ അഭിപ്രായം. മൂട്ടയില്ലാത്ത വീടും മുറിക്കില്ലാത്ത പറമ്പും കേരളത്തിൽ ഉണ്ടെന്നു തോന്നുന്നില്ല. പതിനേഴാം നൂററാണ്ടിലാണു പോൽ മൂട്ട ഇന്ത്യയിൽ നിന്ന് വിദേശസഞ്ചാരം തുടങ്ങിയതും ഇംഗ്ലണ്ടിൽ ചെന്നെത്തിയതും. ഐ. സി. എസ്; ഐ. എം. എസ്സ്; എൽ. ആർ. സി. പി; മുതലായ പരീക്ഷയ്ക്കു പഠിക്കാൻ ഇന്ത്യക്കാരായ വിദ്യാത്ഥികൾ പോകുന്നതിന്ന് രണ്ടു നൂററാണ്ട് മുമ്പുതന്നെ ഇവിടത്തെ മൂട്ട ഇംഗ്ലണ്ടിൽ എത്തിക്കഴിഞ്ഞിരിക്കുന്നു. എന്നാലോ, "ക്ഷുര ബങ്കാളത്തു പോയതു പോലെ"യല്ല. അവിടെ പോയി, അവിടെ കൂടി. അതുകൊണ്ട് മൂട്ടക്ക് ഉപകാരമുണ്ടായില്ലെന്നില്ല. ഇംഗ്ലണ്ടിൽ എത്തിയിരുന്നില്ലെങ്കിൽ തന്റെ ജീവചരിത്രത്തെപ്പററി ആരും അന്വേഷണം കഴിക്കാനും അതിനെപ്പററി എഴുതാനും സംഗതിവരുന്നതല്ലായിരുന്നു. രവീന്ദ്രനാഥടാഗോറിന്ന് കിട്ടിയ പ്രശസ്തിയും അങ്ങിനെതന്നെയാണല്ലൊ. അദ്ദേഹത്തിന്റെ കവിത ഇംഗ്ലണ്ടിൽ എത്തിയിരുന്നില്ലെങ്കിൽ നമ്മളാരെങ്കിലും അതിനെപ്പററി വല്ലതും അറിയുമായിരുന്നൊ? യൂറോപ്പിൽ നിന്നു, മെല്ലെ, അമെരിക്കയിലും അവിടുന്നു ലോകം മുഴുവനും മൂട്ട വ്യാപിച്ചുകഴിഞ്ഞിരിക്കുന്നു. മൂട്ട സ്വേദജമാണെന്നാണ് പുരാണജ്ഞന്മാർ വാദിച്ചതു്. ഇപ്പഴും ചില പണ്ഡിതന്മാർ അങ്ങിനെ അഭിപ്രായപ്പെടുന്നുണ്ടല്ലൊ. അരിസ്റ്റോട്ടൽ എന്ന പണ്ഡിതനും ഈ അഭിപ്രായക്കാരനായിരുന്നു. പക്ഷെ മൂട്ടയുടെ മുട്ടയിൽ നിന്നല്ലാതെ മൂട്ട ജനിക്കയില്ലെന്നാണ് നവീനപണ്ഡിതന്മാരുടെ സിദ്ധാന്തം. അതു വെറും "സിദ്ധാന്ത"മാണെന്നാണ് തോന്നുന്നത്. മുട്ടയിൽ നിന്നോ ഈ ജീവി ജനിക്കയുള്ളുവെന്നു വെച്ചാൽ ഈ മഹാപാപി ഒരു ദിവസം എത്ര മുട്ടയിടണം എന്നാണ് ഞാൻ ആലോചിക്കുന്നത്! മനുഷ്യന്റെ വിയപ്പിൽനിന്നു മൂട്ടയെ പോലുള്ള ചോരകുടിയന്മാർ ജനിക്കുമെങ്കിൽ ശിവന്റെ മൂന്നാംകണ്ണിൽ നിന്നു ഭദ്രകാളി ജനിച്ചതിലെന്താണ് അത്ഭുതം! ഓരൊ മൂട്ടയും ഓരൊ ചെറിയ ഭദ്രകാളിയല്ലാതെ മറെറന്താണ്!!

ദുഷ്ടന്മാക്കെന്നപൊലെ മൂട്ടക്കും സൂര്യപ്രകാശത്തെ കുറെ വിരോധമാണ്. ഇരുട്ടുള്ള സ്ഥലങ്ങളാണ് ഇഷ്ടം. മനുഷ്യൻ ഇരിക്കാനൊ കിടക്കാനൊ ഉപയോഗിക്കുന്ന സാധനങ്ങളാണ് തന്റെ വാസ

സ്ഥലം. അവയിൽ ഒളിച്ചുപാർക്കത്തക്ക ഇടങ്ങളുണ്ടായിരിക്കണമെന്നത് ആവശ്യമാണ്. വസ്ത്രങ്ങളുടെ ഉള്ളിലും ചിലപ്പോൾ കടന്നുകൂടികളയാറുണ്ട്. "അശുദ്ധം" ഭയപ്പെട്ട് എപ്പൊഴും വൃത്തികെട്ട വസ്ത്രങ്ങൾ ധരിക്കുന്ന ചില വിദ്വാന്മാരുണ്ടല്ലൊ. കൂടക്കൂടെ അലക്കിയൊ തിരുമ്മിയൊ ശുദ്ധിവരുത്തേണ്ടുന്ന ആവശ്യമില്ലാതെ, കീഴ്ജാതിയെ തീണ്ടി പ്രവൃത്തി ചെയ്യേണ്ടുന്ന ആപ്പീസ്സിലൊ, കച്ചേരിയിലൊ, സ്കൂളിലൊ, പോകുമ്പോൾ മാത്രം ധരിക്കാൻ, പടിപ്പുരയിൽ സൂക്ഷിക്കാറുള്ള ചില കോട്ടുകളാണ് മൂട്ടയുടെ "ഹെഡ്ക്വാർട്ടേർ." ആ വഴിക്കാണ് കച്ചേരികളിലെ കസാരകളിലേക്ക് അവയെ ഇറക്കുമതി ചെയ്യുന്നത്. അവിടെയാണ് സുലഭം. വലത്തു കൈ അധികം ഉപയോഗിക്കുന്നവർക്ക് ആ കൈ അധികം പുഷ്ടിയുള്ളതായിരിക്കുമെന്നുള്ളത് അനുഭവമാണെങ്കിലും കച്ചേരിയിലെ ഗുമസ്തന്മാരുടെ എടത്തുകൈയും വലത്തുകൈയും ഒരുപോലെ പുഷ്ടിയുണ്ടാകുന്നതിന്റെ രഹസ്യം മൂട്ടയോടു അന്വേഷിക്കണം. വലത്തുകൈകൊണ്ട് എഴുതിക്കൊണ്ടിരിക്കുമ്പോൾ എടത്തുകൈകൊണ്ടു ചൊറിഞ്ഞുകൊണ്ടിരിക്കയും വേണമല്ലൊ. മൂട്ടകളുടെ ഇടയിലും ചില സരസന്മാരുണ്ട്. അവയാണ് പരീക്ഷക്ക് എഴുതിക്കൊണ്ടിരിക്കുന്ന സ്കൂൾകുട്ടിയുടെ കോളറിന്റെ ഉള്ളിലൊ, വാഗ്വാദത്തിന്നു എഴുന്നേറ്റുനിന്ന വക്കീലിന്റെ തലപ്പാവിലൊ കടന്നുകൂടുന്നത്. രണ്ടു കൂട്ടരും കടി സഹിച്ചുകൊണ്ടിരിക്കയല്ലാതെ തന്നെ കണ്ടുപിടിച്ചു കൊല്ലാൻ ശ്രമിക്കേണ്ടതിന്നു അവർക്ക് തൽക്കാലം സമയമില്ലെന്നു മൂട്ട മനസ്സിലാക്കിയിരിക്കയാണെന്നു തോന്നും. വീടുകളിലെ ചുവരുകളിന്മേലും ചിത്രങ്ങളുടെ ഉള്ളിലും പുസ്തകങ്ങളിൽ പോലും ഇവയെ കാണാം. കോഴി, പ്രാവ് മുതലായവയുടെ കൂടുകളിലും മൂട്ടയുണ്ടാകും. അതു പക്ഷെ ഒരു പ്രത്യേക ജാതിയാണെന്നാണ് ശാസ്ത്രജ്ഞന്മാർ പറയുന്നത്. മൂട്ടവർഗ്ഗത്തിൽ വെച്ച് ഏററവും അപരിഷ്കൃതനാണു പോൽ മനുഷ്യരെ ഉപദ്രവിക്കുന്ന ജാതി. അവക്ക് ഇറകില്ല. ശരീരം പരന്നിട്ടാണ്. മൂട്ടക്ക് രക്തം കിട്ടാത്തപ്പോൾ അവ ചെടികളുടെ നീർ കുടിച്ചു ജീവിക്കും. മത്സ്യമാംസങ്ങൾ കിട്ടാത്ത ദിക്കിൽ എല്ലാവരും ബ്രാഹ്മണരാവാമല്ലൊ. മൂട്ട വളരെ കാലം ഭക്ഷണമില്ലാതെ ഇരിക്കും. ജനവാസമില്ലാത്ത വീടുകളിലൊ, ഉപയോഗിക്കാതെ ഇട്ട വീട്ടുസാമാനങ്ങളിലൊ അവയെ കാണാം. അപ്പോൾ ശരീരം ഒട്ടി പരന്നു കണ്ണാടിപോലെ ഒരു ഭാഗത്തു കൂടി നോക്കിയാൽ മറുഭാഗം കാണത്തക്ക നിലയിലായിരിക്കും.

മൂട്ട മനുഷ്യരെ കടിക്കുമ്പോൾ ത്രിശൂലം പോലുള്ള അതിന്റെ തുമ്പിയെ മാംസത്തിനുള്ളിൽ കടത്തുന്നു. ഈ തുമ്പിയുടെ മൂന്നു ഭാഗങ്ങളും ഒന്നിച്ചു ചേർന്നു ഒരു കുഴലായി തീർന്നതിൽ കൂടി രക്തം വലിച്ചെടുക്കുകയും ഉമിനീർ പോലുള്ള ഒരു നീർ മനുഷ്യശരീരത്തിലേക്കു കടത്തുകയും ചെയ്യുന്നു. മൂട്ട കടിച്ചാൽ ചിലരുടെ ശരീരം തിണർക്കും. ചിലർക്കു ആ ബുദ്ധിമുട്ടുണ്ടാകയില്ല. അതു ഓരോരുത്തരുടെ ശരീരപ്രകൃതിപോലെയാണ്.

ഈ ജന്തുവിന്റെ മുട്ടകൾ പൂഴിത്തരിപോലെ വെളുത്തു ചെറിയവയായിരിക്കും. എട്ടുദിവസം കൊണ്ട് വിരിയും. മൂ

ന്നമാസം കൊണ്ട് വളച്ച് തികയും. ചെറിയ കുട്ടികൾ രക്തം കുടിച്ചു നിറഞ്ഞാൽ ചുകന്ന നല്ല പളുങ്കുമണിപോലെ ഇരിക്കും. ഒരു കൊല്ലം പലപ്രാവശ്യവും മുട്ടയിടും. ശൈത്യകാലത്ത് വളച്ചയും പെരുക്കവും കുറവാണ്. മഴക്കാലത്ത് നമുക്ക് മൂട്ടയെ കൊണ്ട് അധികം ബുദ്ധിമുട്ടുണ്ടാകയില്ല.

മൂട്ട ചില രോഗങ്ങളെ വരുത്താൻ കാരണമാകുന്നു. പ്ലേഗ്, വസൂരി, വിഷജ്വരം, ക്ഷയം എന്നീ രോഗങ്ങൾക്കു പുറമെ, "കാലാഹസാർ" എന്ന ഒരു രോഗവും മൂട്ടകൾ വഴിയായി പരക്കുന്നുപോൽ! ക്ഷയരോഗമുള്ള ഒരു രോഗിയെ ഒരു മൂട്ട കടിക്കുകയും, രോഗബീജം രക്തത്തിൽക്കൂടി മൂട്ടയുടെ വയറ്റിൽ പ്രവേശിക്കുകയും ചെയ്തുവെന്നിരിക്കട്ടെ. ആ മൂട്ട ഉടനെ വേറെ ഒരു മനുഷ്യനെ കടിച്ചാൽ ആ ബീജം ആ മനുഷ്യനിൽ വ്യാപിക്കും. എന്നാൽ ഈ ബീജം മൂട്ടയെത്തന്നെ ഉപദ്രവിക്കയില്ലത്രെ. അതുകൊണ്ട് മൂട്ടയെ കഴിയുന്നത്ര നശിപ്പിക്കാൻ [illegible]മിക്കണം. വീടും വീട്ടുസാമാനങ്ങളും വസ്ത്രങ്ങളും വളരെ ശുദ്ധിയിൽ വെക്കുകയാണ് ഒന്നാമത് വേണ്ടത്. "അശുദ്ധ"കുപ്പായത്തെ സൂക്ഷിക്കണം. വീടുകളുടെ ചുവരുകൾ "വെള്ളവലിക്കു"ന്നതിന്നു പുറമെ മരസ്സാമാനങ്ങൾ പതക്കുന്ന വെള്ളം കൊണ്ടും മണ്ണെണ്ണകൊണ്ടും കഴുകണം. മണ്ണെണ്ണ മൂട്ടയുടെ മുട്ടകൾ നശിപ്പിക്കുമത്രെ.

## ഒരു സമയോചിതം

(ആനപ്പുണ്യാകം)

### നടന്നകഥ

---

വൈക്കത്തു മൂന്നാം ഗജയൂഥമുക്താ വര്‍ഗ്ഗത്തിൽ മിന്നും തിരുനീലകണ്ഠൻ
മുക്കണ്ണർ തൻ വാഹനമംഗളശ്രീ കൈക്കൊണ്ട സൽകീർത്തി കലന്നിരുന്നു. ൧

വ്യാഘ്രാലയേശന്നു വൃഷാധിരോഹം താൽക്കാലികശ്രീക്കുതകാത്തമൂലം
ഊക്കാളുമിദ്ദന്തിയെ അപ്പദത്തിലാക്കാൻ വിചാരിച്ചതു ഭംഗിതന്നെ ൨

കൈരാതമൂർത്തിക്കെഴു മാടപത്തിൻ സൈരാകൃതിശ്രീയൊരു നോക്കുകണ്ടാൽ
നൈരാശ്യമേറി കഴിയാനയേപ്പോലൈരാവതേഭം പുറകോട്ടു പോകും ൩

ഇപ്പാരതി*"മൂലയി"ലുൽഭവിച്ചും സാപ്പാടിനാനപ്പനിയാശ്രയിച്ചും
മൂപ്പാന്ന ഗോവിന്ദനതെന്ന മർത്ത്യൻ പാപ്പാൻ തുടങ്ങുന്നു വിധിച്ചപോലെ ൪

---

* മൂലയിലെന്നാണ വീട്ടുപേർ.

സ്ഫുലിച്ചിടാതുൾക്കടയത്നമെന്നും ശീലിച്ചൊരല്ലൽ മുഴത്തദേഹം
കാലിന്റെ മുട്ടോളമണഞ്ഞുരുണ്ട ചേലിൽക്കിടക്കും ബലമുള്ള കൈകൾ ൫

വമ്പിൽ കുറക്കാതെ നരച്ച വെള്ളിക്കമ്പിക്കു തുല്യം വിലസുന്ന രോമം
ചെമ്പിച്ച കണ്ണാഞ്ജനയാക്രമിക്കും മുമ്പിൽ പ്രഭാശൂന്യജാന്തരാളം ൬

അച്ചാരുവൃക്ഷമൂലവഹിക്കമൊന്നപ്പിച്ചാത്തിതൻ വെള്ളി മലർപ്രകാശം
ഇച്ഛാധികാൽ തുമ്പുകൾ രണ്ടുമൊപ്പം വച്ചാദരാൽ മുട്ടു മറച്ച വസ്ത്രം ൭

പേരിന്നൊരൊററ ച്ചെറുകോലിഭത്തിൻ പേരിൽ പ്രമോദം പെരുകും സ്വഭാവം
ഭൂരിപ്രസന്നാനന മേവമെല്ലാം പാരിൽ പ്രസിദ്ധം കിഴവന്റെ വേഷം ൮

കരിക്കലീശോത്സവമുള്ള നാളൊക്കരിക്കു തീൻ തേടുവതിന്നു വൃദ്ധൻ
വരിഷ്ഠനാം ദന്തിയിലേറി മന്ദം ചരിച്ചു തെക്കോട്ടു സമീപദിക്കിൽ ൯

പത്തിൽ കവിഞ്ഞു മണിനൂഴ്ച ചക്രവർത്തിക്കു കയ്യൂക്കിനു കാലമായി!
ഏത്തിൽ പ്രമോദാൽ ചിലമ്പലത്തിലെത്തി ശ്രമം വിട്ടുടനുല്ലസിച്ചു ൧൦

കുറച്ചു തെക്കോട്ടു നടന്ന ശേഷം മുറക്കു കണ്ടൊന്നഥ മേക്കു ഭാഗം
തറപ്രദേശം വയലിന്നകത്തായുറപ്പെഴും കൈതകൾ ചുററി നില്പും ൧൧

എടുത്തു കന്നിക്കൃഷിനിർജ്ജലത്വം പെട്ടന്നപാടങ്ങളിലങ്ങു മിങ്ങും
കടപ്പുറമുള്ള ചെളിക്കുറുക്കന്നെടുത്തടത്തൊട്ടധികം നിരന്നു ൧൨

ദിവാകരശ്രീകിരണപ്രഭാവോത്സവാൽ പ്രശോഭിച്ച നിലത്തിലെല്ലാം
നവാങ്കുരം പൂണ്ട തൃണാന്തരങ്ങൾക്കവോപ്പമായ്ച്ചൂമൂടി പൊന്നുപോലെ ൧൩

കിളുത്തു പൂച്ചൂല്ലുകളോടസംഖ്യം വെളുത്ത മൊട്ടോടവയുല്ലസിച്ചു
വെളുപ്പിൽ മന്ദാനിലനേററുമൂലം കളുത്ത വസ്ത്രിപ്പൊഴിച്ചതാവം ൧൪

വരാലുണങ്ങാകിടകം വിശേഷാദരാൽ വളുക്കന്നൊരു പട്ടി താനും
നിരാകുലം നീണ്ട തൃണങ്ങളും കൊണ്ടൊരാഭയുണ്ടാത്തര തന്നിൽ വേറേ ൧൫

ചുരപ്പടപ്പും ചെറു കമ്പളത്തിൻ തിരപ്പുറപ്പാടിലുടിച്ച വാഴ്പും
പരപ്പെഴും മത്തയു മൊണ്ണുകേറി പ്പുരപ്പുറം മൂടിയ വീടമുണ്ട് ൧൬

പാടത്തിറങ്ങിപ്പുലയൻ വസിക്കും മാടത്തിലോട്ടുള്ള വഴിക്കു തന്നെ
കേട്ടുമെന്യേ കരിയൊത്തു ഭോജ്യാ വേടപ്രിയൻ വൃദ്ധനടുത്തു മെല്ലെ ൧൭

തീണ്ടാത്ത ദൂരത്തിനു ചെന്നു ചോദ്യം വേണ്ടാത്തതാണെന്നു നിനച്ചു മൂപ്പൻ
നീണ്ടാത്ത കൈതച്ചെടി ലക്ഷ്യമാക്കി വേണ്ടാസനത്തിന്നൊരു കാലുകാട്ടി ൧൮

ചെന്തീസ്സമം നൃശ്ചകരങ്ങളോട വെന്തീപ്പമററുള്ളൊരു കൈതയെല്ലാം
തൻതീററയാക്കാൻ തരസാപഹിച്ചാൻ ദന്തീശ്വരൻ ഹന്ത! കരിമ്പുപോലേ ൧൯

പടത്തമാടൊട്ടു തകൻ നീളം പെട്ടന്നൃണങ്ങൾക്കളുവായി നാശം
പൊട്ടന്നനെക്കണ്ടിവ* "പൂവ"നപ്പോൾകടന്നാൽപോൽ ചീറിയണഞ്ഞുശീഘ്രം ൨൦

---

* പൂവൻ പുലയൻ.

ഉലകഘയേന്തിച്ചില കൂട്ടരും ചേൎന്നലക്ഷ്യമായ് ചീത്ത പറഞ്ഞുവള്ളോൻ
വിലക്കിനാൻ വിക്രമി പൃഥുനേത്രൽക്കല ദിപിത്തിൻ ക്രിയയോടുകൂടി ൨൧

നയത്താലാക്കൈത പറിക്കയാലും പ്രിയപ്പെട്ടും പുല്ല് നശിക്കയാലും
ഭയപ്പെടാതാപ്പുല വള്ളുവൻ ധീമയക്കമെന്യേ ചിതറിത്തുടങ്ങി ൨൨

അടിക്കുവാനും മടിയില്ലവൎക്കാത്തടിക്ക കെൽപും കുറയുന്നതല്ല
ചൊടിച്ചു നിൽക്കുന്നിതു കൂട്ടർ പൈതൃം പിടിച്ചവൎക്കെന്തിനു കൂസലുള്ളു ൨൩

പണ്ടാരിലും നിന്നൊരു ചീത്തവാക്യം കൊണ്ടാവിധം പൂജകളേററിടാത്തോൻ
ഉണ്ടായൊരിജ്ജാള്യതയോത്തുമാമ്മൎതിണ്ടാടിയെന്നേ പറയേണ്ടതുള്ളു ൨൪

ചെയ്യാവതെന്താണിവിടെക്കടന്നു കയ്യാകമാനക്കളികാട്ടിയെങ്കിൽ
മെയ്യാലൊഴിക്കുന്നൊരു ഭാവമേതുമീയ്യാളുകൾക്കില്ല വിചാരമില്ല ൨൫

പറിച്ചു കൈതച്ചെടി കൊണ്ടുപോയാൽ തെറിച്ചകൂട്ടം ലഹളക്കൊരുങ്ങും
മറിച്ചുചെയ്താലഭിമാനമുഷ്യം കുറിക്കുമിന്നീക്കിഴവന്നു ലോകം ൨൬

കരിപ്രവീരോപരിവാണിവണ്ണം പരിഭ്രമം പൂണ്ടുനിനച്ചു മൂപ്പൻ
അരിപ്രവേശോത്ഥവബാധ നീക്കാൻ ശരിക്കു കണ്ടാനൊരു നല്ല സൂത്രം ൨൭

അടുത്തുനില്ക്കും പുലയപ്രതാപം കെടുത്തിവിഭ്രാന്തിയവൎക്കു ദിപ്പാൻ
ചൊടിപ്പുകൂട്ടം കിഴവൻ സവിഷ്ടപ്പടുതമോടിത്തരമുച്ചരിച്ചു:— ൨൮

“ഇരുമ്പുപൂണുല്ല ധരിച്ചു തേവക്കോരിമ്പമേറുന്ന മഹാ ഗജത്തെ
തരിമ്പുപോലും ഭയമററുതീണ്ടിപ്പെരുമ്പിഴക്കർഹരുമായി നിങ്ങൾ ൨൯

സക്കാർഗജത്തിന്നൊര ശുദ്ധിചേത്തതോക്കാതെയോൎ പാപികൾ തന്നെനിങ്ങൾ
തീൎക്കാൻ പ്രയാസം പിഴ, തമ്പുരാന്റെ നേൎക്കാണു കാണിച്ചതു ദുഷ്ടകൃത്യം ൩൦

ശരംപ്യാനയേ ക്ഷേത്രമതിൽക്കടത്താ നീയ്യാളുകൾക്കെന്നിഹ സാദ്ധ്യമാകും
തീയ്യംഗ്രഹിക്കുന്നൊരു പാററപോലീ വയ്യാത്ത കൎമ്മം ഖലർ നിങ്ങൾ ചെയ്തു ൩൧

ദയക്കു പാത്താൽ വകയെന്തു ഞാൻ വിട്ടയ്ക്കുമോൎ നിങ്ങളെ മങ്ങലെന്യേ
പ്രയത്നമൊന്നും തുടരേണ്ട നീച ക്രിയക്കു നിങ്ങൾക്കു ഫലം ലഭിക്കും” ൩൨

എവം വഴിക്കും കിഴവന്റെ വാക്യമാവമ്പൊഴും നീചകുലങ്ങൾ കേട്ടു
“മൂപ്പൻ” പരം ഭീതി കലൎന്നവരെല്ലാം പ്പുവമ്പരന്നാധി കലൎന്നു ചൊല്ലി:— ൩൩

“എൻതമ്പുരാനുള്ളു കനിഞ്ഞു ഞങ്ങൾക്കെന്തെങ്കിലും രക്ഷകൾ നൽകിടേണം
അന്തമ്പിഴച്ചീപ്പുലയൎക്കു വന്നോരന്തപ്പികാരങ്ങളൊഴിച്ചിടേണം ൩൪

ആനക്കു ശുദ്ധികൂടിയങ്ങൾ ശക്തിക്കുനപ്പെടാതുള്ളതു കെട്ടിവക്കാം
സ്ഥാനത്തിനുണ്ടാം ചിലവും കൊടുക്കാം മാനത്തിലേതും മഷി കേററിടല്ലേ” ൩൫

വണ്ണപ്രസംഗനാം കിഴവനാകുഹരകട്ടോ“ശാനപ്പുന്ന്യാകു”മന്നു പുതുതായി നടപ്പിലാക്കി
തണ്ണീർജപത്തിനു മുറക്കൊരുനൂറു ചക്രമെണ്ണിപ്പൊതിഞ്ഞവർ കൊടുത്തതുകൈക്കലാക്കി
ശരംമട്ടിലത്ഭുത മനോഹരയുക്തികൊണ്ടാ മൂപ്പന്റെ കാൽപ്പിഴ കളഞ്ഞു തെളിഞ്ഞു ചിത്തം
സാമത്ഥ്യമുള്ള കരിയൊത്തു വരിച്ചകൈതസ്ഥാനങ്ങളോടുമവിടുന്നു തിരിച്ചു ചോന്നു. ൩൬

വൈക്കം. —സി. എൻ. രാമൻപിള്ള.

## പൂർവ്വികന്മാരും സംസ്കൃതഭാഷയുടെ തൽക്കാലികാവസ്ഥയും.

ഹിമവാൻ പർവ്വതത്തിന്റെ വടക്കഭാഗത്തുള്ള രാജ്യങ്ങളിൽനിന്നാണ് ആര്യന്മാർ ഇന്ത്യയിൽ വന്നിട്ടുള്ളതെന്നു ചരിത്രത്തിൽനിന്നു നാം വിശദമായി അറിയുന്നുണ്ടല്ലോ. മഹാരാഷ്ട്രന്മാർ, രജപുത്രന്മാർ, സിംഹികന്മാർ എന്നീക്കൂട്ടരുടെ പൂർവ്വികന്മാരായ ആര്യന്മാർ ഇന്ത്യയിൽ വന്നകാലം അവർ സംസാരിച്ചിരുന്ന ഭാഷ സംസ്കൃതമായിരുന്നു. യൂറോപ്യന്മാർക്ക് ലാററിൻ, ഗ്രീക്ക് എന്നീ ഭാഷകൾ ഏതുപ്രകാരമോ അതേപ്രകാരത്തിലാണു നമുക്ക് സംസ്കൃതഭാഷ. യൂറോപ്യരുടെ ഇടയിൽ പണ്ഡിതൻ എന്നൊരു പേർ ലഭിക്കേണമെങ്കിൽ ഗ്രീക്ക്ഭാഷയിലും ലാററിൻഭാഷയിലും അതിയായ വൈദുഷ്യം സമ്പാദിക്കണം. സംസ്കൃതത്തിലും പാടവം സിദ്ധിച്ച വലിയ പണ്ഡിതൻ എന്ന പേരിന്നർഹനാകയുള്ളു. നോക്കുക, അന്നത്തെ സംസ്കൃതഭാഷയുടെ പ്രചാരവും പ്രാബല്യവും!

വിവിധതയിലോ വിശാലതയിലോ മറെറാന്നിനോടും താഴാത്തതായ ഇന്ത്യയിലെ പാവനസാഹിത്യം ആശയങ്ങളുടെ മാഹാത്മ്യംകൊണ്ടും ശക്തിയുടെ പരിശുദ്ധതകൊണ്ടും ജ്ഞാനത്തിന്റെ പടപ്പുകൊണ്ടും മററെല്ലാററിന്നും ഉപരിതനമാകുന്നു. ഭംഗിയിലോ മഹത്വത്തിലോ പ്രാചീനമോ അർവ്വാചീനമോ ആയ മററ് ഏതു സാഹിത്യത്തിനോടും അതിന്നു കിടപിടിക്കാം. ചരിത്രത്തിന്റെ ആവിർഭാവം മുതല്ക്കു തന്നെ സ്ഥിരമായ ഭാഷാപോഷണത്തിന്നു അസംഖ്യം പ്രതിബന്ധങ്ങൾ നെരിട്ടുവെങ്കിലും ആന്തരങ്ങളും ബാഹ്യങ്ങളുമായ അനേകം കുഴപ്പങ്ങളോടു ഇന്ത്യക്ക് എതിർക്കേണ്ടിവന്നുവെങ്കിലും തന്റെ പ്രാചീനമായ സാഹിത്യപടത്തെ ഒരുകാലത്തും വാട്ടംതട്ടാത്തവിധം ലോകത്തിൽ നിലനിർത്തുകയാൽ ഇന്നും ആ സാഹിത്യപടം അപ്പൂർണ്ണമാണെങ്കിലും ഭൂമണ്ഡലത്തിലുള്ള ഏതു രാജ്യക്കാരുടെ സാഹിത്യത്തിനോടും തുല്യമായിരിക്കുന്നു. ഇദാനീന്തനന്മാരായ പണ്ഡിതന്മാരുടെ അതിസൂക്ഷ്മങ്ങളായ അന്വേഷണങ്ങൾ കൂടി ഇന്ത്യാസാഹിത്യത്തിന്റെ തമസ്സുന്നങ്ങളായ പ്രദേശങ്ങളെ പ്രകാശിപ്പിച്ചിട്ടില്ല. ഇന്ത്യയുടെ നാഗരികത്വം ഇന്നും അഭഞ്ജനീയതയിൽതന്നെ കിടക്കുന്നു. പ്രാചീനലോകത്തിലെ മറേറതുഭാഷയെ അപേക്ഷിച്ചും സംസ്കൃതത്തിന്റെ പ്രാചീനതക്ക് നിർവ്വിവാദമായ പൂർവ്വത്വം സിദ്ധിച്ചിരിക്കുന്നു. രേഖാമൂലമായ റിക്കാർട്ടുകളുള്ള സാഹിത്യങ്ങളിൽ വെച്ച് ഇന്ത്യാസാഹിത്യമാണ് ഏററവും പ്രാചീനം. കാരണം, ജ്യോതിശ്ശാസ്ത്രസംബന്ധമായ തെളിവുകൾ നോക്കുന്നതായാൽ വേ

ദങ്ങളുടെ ഉൽപത്തി ബി. സി. രണ്ടായിരത്തിനാനൂറിലാണ്. അക്കാലംമുതൽക്കു തന്നെ സാഹിത്യത്തിന്നു ക്രമികമായ അഭ്യുദയമുണ്ടായി. നമ്മുടെ പൂർവ്വികന്മാർ ഭാഷാശാസ്ത്രത്തിലായിരുന്നു അധികമായി പരിശ്രമിച്ചിട്ടുള്ളത്. അവൎക്ക് ആദ്യമെ വ്യാകരണം നിൎമ്മിക്കുവാൻ സാധിച്ചു. നാം വ്യാകരണത്തിൻെറ ആദ്യതത്വങ്ങൾ കാണുന്നത് യാസ്കൻെറ നിരുക്തിയിലാണെല്ലൊ. വേദാദ്ധ്യയനം ശരിയായി നിറവേറെണമെങ്കിൽ നിരുക്തിയുടെ ഒഴിച്ചുകൂടാത്ത സഹായം വേണം. അതുനിമിത്തം അതു വേദാംഗങ്ങളിൽ ഒന്നാണ്. വേദാദ്ധ്യയനത്തിന് വ്യാകരണത്തിൻെറ ആവശ്യകത നെരിട്ടത് വേദങ്ങളുടെ സൂക്ഷ്മാൎത്ഥങ്ങൾ സാധാരണന്മാൎക്കു വെളിപ്പെടാത്തതുകൊണ്ടായിരുന്നു. ധാതുനിൎണ്ണയം, പദനിൎമ്മാണം, മുതലായി അനേകം സംഗതികൾ പ്രതിപാദിച്ച ഒരു വ്യാകരണഗ്രന്ഥം പാണിനിമഹൎഷിയാൽ രചിക്കപ്പെട്ടു. ഇദ്ദേഹത്തിൻെറ ജീവിതകാലം ബി. സി. നാലാം നൂറാണ്ടാണെന്നു പാശ്ചാത്യപണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. ഹിന്തുക്കളുടെ പാണിനീയമാണ് മററെല്ലാ രാജ്യക്കാരുടെ വ്യാകരണഗ്രന്ഥങ്ങളെക്കാൾ ഒരു പടി പൊന്തിനില്ക്കുന്നതെന്ന് ഒരുവിധം തൎക്കമററ സംഗതിതന്നെ. വൈദ്യശാസ്ത്രപരിചയത്തിലും ഇവർ മുമ്പിട്ടുനിന്നവരായിരുന്നുവെന്നു സുശ്രുതം, ചരകം, അഷ്ടാംഗഹൃദയം, മുതലായ ഗ്രന്ഥങ്ങൾ നോക്കിയാൽ നമുക്കു നിസ്സംശയം തീരുമാനിക്കാം. പദ്യങ്ങൾ നാടകങ്ങൾ മുതലായവ നോക്കിയാലും ഹിന്തുക്കൾ മോശക്കാരല്ലായിരുന്നുവെന്നതിലെക്ക് രാമായണം മഹാഭാരതം മുതലായവ തെളിവുകളായി സ്ഥിതിചെയ്യുന്നുണ്ട്. ഇങ്ങിനെ സൎവ്വോത്തമവും സൎവ്വസമ്മതവുമായ വ്യാകരണത്തിൻെറ ആവിൎഭാവത്താലും ശാസ്ത്രങ്ങളുടെ ആധിക്യത്താലും ഭാഷാവല്ലരി ശാഖോപശാഖകളോടുകൂടി വളരുവാൻ തുടങ്ങി. ബി. സി. മൂന്നാംനൂററാണ്ടിലായപ്പോഴെക്കും വിവിധഭാഷകൾ ഉളവായി. വിഷയത്തിന്ന് കാഠിന്യമേറിയ പാണിനീയവ്യാകരണത്തിൻെറ തത്വം സാധാരണന്മാൎക്കു ദുൎഗ്രഹമായി തീൎന്നുതുടങ്ങി. തന്നിമിത്തം വ്യാകരണനിയമങ്ങളെല്ലാം ലംഘിച്ച് ഉപയോഗിച്ചുവന്നിരുന്ന ഭാഷ വികൃതമായിതീൎന്നു. പഠിപ്പുള്ളവരുടെ ഭാഷ വ്യാകരണനിയമാനുസാരേണ ഉപയോഗിക്കപ്പെട്ടതുകൊണ്ടു അതിൻെറ പ്രവാഹം മറെറാരു വഴിക്കായി. പ്രാകൃതന്മാരുടെ ഭാഷക്കും അതിന്നും തമ്മിൽ ഗണ്യമായ ഭേദവും നേരിട്ടു. ഇങ്ങിനെയത്രെ പ്രാകൃതോല്പത്തി. ബി. സി. മൂന്നാം നൂററാണ്ടിൽ വിവിധങ്ങളായ പ്രാകൃതഭേദങ്ങൾ നാട്ടുഭാഷകളായി തീൎന്നുവെന്ന് അശോകൻെറ ശിലാരേഖകളിൽനിന്നു വ്യക്തമാകുന്നുണ്ട്. പഠിപ്പുള്ളവരുടെ ഭാഷ വേൎതിരിഞ്ഞുവെന്ന് മുമ്പു പ്രസ്താവിച്ചുവല്ലൊ. ആ ഭാഷയുടെ അഭ്യുദയവും ക്രമത്തിൽ വൎദ്ധിച്ചുതന്നെ വന്നു. പുരാണം ഇതിഹാസം മുതലായ ഗ്രന്ഥങ്ങളുടെ അവതാരവും തുടങ്ങി. അതൊടുകൂടി വേദകാലഭാഷയെക്കാൾ പുരാണഭാഷക്കു വളരെ പരിഷ്കാരം കൂടിവന്നു. പിന്നെ കാവ്യങ്ങളാണു ഭാഷയെ പരിഷ്കരിച്ചത്. ആൎയ്യന്മാർ കാവ്യശാസ്ത്രങ്ങൾ അന്യഭാഷക്കാരൊട് പഠിച്ചിട്ടില്ല. ലോകത്തിൽ നടക്കുന്ന തത്വങ്ങളെ

സശ്രദ്ധം കണ്ടു മനസ്സിലാക്കി തങ്ങൾതന്നെ കാവ്യങ്ങൾ നിൎമ്മിക്കുകയാണു ചെയ്തിട്ടുള്ളത്. കാവ്യകാലത്തെ ഭാഷാഭ്യുദയം ഇതരകാലത്തിലുണ്ടായതിനെ അപേക്ഷിച്ച പ്രത്യേകം സ്മരണീയമാണ്. ഇങ്ങിനെയുള്ള വൈശിഷ്ട്യത്തിന്നു കാരണം കാളിദാസൻ ഭവഭൂതി മുതലായ കവിപുംഗവന്മാരുടെ അവതാരമാകുന്നുള്ള വാസ്തവവും ഇവിടെ പ്രത്യേകം പ്രസ്താവയോഗ്യമാണ്.

ഇങ്ങിനെയെല്ലാം അന്തസ്സിലും പ്രചാരത്തിലും വളരെ പ്രബലതയോടുകൂടെ വന്നിരുന്ന സംസ്കൃതഭാഷ ഇപ്പോൾ കുറെ ശോച്യാവസ്ഥയിലെത്തി കഴിഞ്ഞ കഥയോൎക്കുമ്പോൾ ഏതൊരുവൻെറ ഹൃദയമാണു പൊട്ടിത്തകൎന്നു ഛിന്നഭിന്നമാകാതിരിക്കുക! ആംഗ്ലഭാഷയായ യോഷസ്സു ഭാരതഖണ്ഡത്തിൽ ആധിപത്യം കിട്ടിയതോടുകൂടെ സംസ്കൃതഭാഷയാകുന്ന അബലയുടെ ശക്തിയും ക്രമേണ ക്ഷയിച്ചുതുടങ്ങി. 'അലംഘനീയാ കമലാസനാജ്ഞാ' എന്നല്ലാതെ ഞാൻ മറെറന്തു പറയട്ടെ. ഇപ്പോൾ പൂൎവ്വികന്മാരാൽ ഉണ്ടാക്കപ്പെട്ട ഗ്രന്ഥങ്ങളൊ കെട്ടുകെട്ടായി കിടക്കുന്നു. ഇതുകൾ അച്ചടിപ്പാനുള്ള പ്രസ്സുകളും ലോകത്തിൽ അതിധാരാളം. അച്ചുക്കൂടപ്രവൎത്തകന്മാൎക്ക പകപ്പവകാശം കിട്ടേണ്ടുന്ന താമസമേ അച്ചടിപ്പാനുള്ളു. ആംഗ്ലഭാഷക്കു വരുന്ന അഭിവൃദ്ധി സംസ്കൃതഭാഷക്ക് വരുമെന്നു മോഹിക്കേണ്ടുന്ന കാലം നമ്മൾക്ക് പോയി കഴിഞ്ഞു. കുറച്ചുകാലമായി അവിടവിടം ചില സംസ്കൃതസ്ക്കൂളുകൾ ചില മഹാശയരുടെ അശ്രാന്തപരിശ്രമത്തിൻെറ ഫലമായി സ്ഥിതിചെയ്യുന്നില്ലെന്ന് ഞാൻ പറയുന്നില്ല. പഠിക്കുന്നവരില്ലെന്നും പ്രസ്താവിക്കാതെയിരിപ്പാൻ നിവൃത്തിയില്ല. പക്ഷെ വിദ്യാൎത്ഥികളുടെ സംഖ്യ കേൾക്കുമ്പോൾ നെററിചുളിക്കേണ്ടി വരുന്നു. പിന്നെ ഒന്നുള്ളതു ഓരോരുത്തരുടെ ഗൃഹങ്ങളിൽ ഇരുന്ന് പഠിക്കുന്നുവെന്നാണ്. അതിക്കാലത്ത് നൂറിൽ ഒന്ന് കണ്ടാൽ ഭാഗ്യം. വിശിഷ്യ രാജ്യവംശംവരെയായാലതിഭാഗ്യം. അപ്പൊഴെക്കും അതുവരെ പഠിപ്പിച്ചിരുന്ന ഉപാദ്ധ്യായന്ന് മേൽപാഠം പഠിപ്പിപ്പാൻ വൈദഗ്ദ്ധ്യമില്ലാഞ്ഞൊ തങ്ങൾക്ക് വ്യുല്പത്തിയായി എന്ന് മനസ്സിൽ പരമബോദ്ധ്യം വന്നൊ എന്തൊ പഠിപ്പു മതിയാക്കി. ആ വിദ്യാൎത്ഥിയുടെ സംസ്കൃതഭാഷാലാളനം ഇത്രമാത്രം. എങ്ങിനെയായാലും സംസ്കൃതഭാഷക്ക് ദുൎല്ലഭം ചില മഹാശയർ ജീവനോടുകൂടെ ഇരിക്കുകയാൽ വൈധവ്യം വരികകഴിഞ്ഞിട്ടില്ലെന്ന് പറയാം. മലയാളപത്രങ്ങളും മാസികകളും നാടാസകലം നിറഞ്ഞിരിക്കുന്ന ഇക്കാലത്ത് സംസ്കൃതപത്രങ്ങൾ രണ്ടുമൂന്നെണ്ണമെങ്കിലും ഉപായത്തിൽ ഇവരുടെയിടയിൽ കിടന്ന് കളിക്കുന്നുണ്ടെന്നത് ഒരുവിധം ചാരിതാൎത്ഥ്യജനകം തന്നെ. സംസ്കൃതഭാഷക്ക് പ്രചാരവും പ്രാബല്യവും വന്നാൽ ഇംഗ്ലീഷഭാഷയിലുള്ള ഗ്രന്ഥങ്ങളുടെ ഏതാനും ആശയങ്ങൾ സംസ്കൃതഭാഷയിലെക്ക് കൊണ്ടുവരുവാൻ സാധിക്കുന്നതാണ്. ഇക്കാലത്ത് സംസ്കൃതം പഠിക്കുന്ന വിദ്യാൎത്ഥി എന്ന് കേൾക്കുമ്പോൾ തന്നെ ജനങ്ങൾക്ക് ഒരു വിലയില്ലായ്മതോന്നുന്നു. സംസ്കൃതത്തിൽ സംസാരിക്കുക എന്ന കച്ചോടം തീരെ നാമാവശേഷമായിപ്പോയി എന്നു തന്നെ പറയാം. ഇങ്ങിനെ ഓരോന്നോരോന്നാ

യി എടുത്തു നോക്കിയാൽ സംസ്കൃത ഭാഷക്ക് പണ്ടത്തെക്കാൾ ഏറക്കുറെ ഉടവു തട്ടീട്ടുണ്ടെന്ന് നിസ്സംശയം പറയാം. മലയാള പത്രങ്ങളും മാസികകളും ഇക്കാലത്ത കുറെ അധികമായിപ്പോയെന്ന് ഒരു ആക്ഷേപം ചിലരുടെ ഇടയിൽ കുറച്ചുദിവസമായി കിടന്നു കളിക്കുന്നുണ്ടെങ്കിലും സംസ്കൃതപത്രങ്ങളോ സംസ്കൃതസ്കൂളുകളോ നമുക്കാവശ്യമുള്ളേടത്തോളമായെന്ന് ആരും അഭിപ്രായപ്പെട്ടമെന്ന് തോന്നുന്നില്ല. ഒരു ഭാഷ വളരെ പ്രചാരതയോടുകൂടെ അഭിവൃദ്ധിയിൽ വരേണമെങ്കിൽ സ്കൂൾ സ്ഥാപനം, സംഭാഷണം, പത്രപ്രവൎത്തനം, മുതലായവ അത്യന്താപേക്ഷിതമാണ്. സംസ്കൃതസ്കൂൾ അവിടവിടം അനവധി സ്ഥാപിക്കുക, സംസ്കൃതപത്രങ്ങൾ ആധുനികമലയാളപത്രങ്ങളെപ്പോലെ ഉണ്ടാവുക, വിദ്യാൎത്ഥികൾ അവശ്യം സംസ്കൃതഭാഷയിലേ സംസാരിക്കാവു എന്നു ഒരു വലിയ നിർബന്ധം പാസ്സാക്കുക, ആംഗളഭാഷാവിദ്യാൎത്ഥികളും സംസ്കൃതം തീർച്ചയായും പഠിക്കേണമെന്ന് തീർച്ചപ്പെടുത്തുക— മുതലായവ ചെയ്താൽ അടുത്തകാലത്ത് തന്നെ സംസ്കൃതഭാഷ ഒരു നല്ല നിലയിലെത്തുമെന്നു പറയുന്നതിൽ പ്രതികൂലാഭിപ്രായമുണ്ടാവാൻ തരമില്ല. എങ്ങിനെയായാലും സംസ്കൃതഭാഷക്ക് താമസിക്കാതെ ഒട്ടുവളരെ അഭ്യുന്നതി വരേണമെന്നേ എനിക്കു ആഗ്രഹമുള്ളു. ഇടമുറിയാതെ മാന്യരുടെ അക്ഷീണപരിശ്രമമുണ്ടായാൽ സംസ്കൃതഭാഷ ഉന്നതപദവിയിലെത്തേണമെന്നാഗ്രഹിക്കുന്ന മാദൃശന്മാരായ ജനങ്ങൾ കുണ്ടിൽചാടി മുങ്ങുകയില്ലെന്നു പറഞ്ഞു ഉപന്യാസം ഉപസംഹരിക്കുന്നു.

—അച്യുതത്ത് വാസുദേവൻ മൂസ്സത്.

## പോഷിണീഭാഷണം.

"പോഷിണി"ക്ക് ആറു വയസ്സു കഴിഞ്ഞു ഏഴാമത്തെ വയസ്സു തുടങ്ങുന്ന ഈ അവസരത്തിൽ അതിന്റെ അഭിവൃദ്ധിക്കായി സഹായിച്ച എല്ലാ മാന്യന്മാൎക്കും ഹൃദയപൂൎവ്വമായ വന്ദനം പറകയും അതിന്നു ഇനിയും വേണ്ടുന്ന സഹായം ചെയ്തു അനുഗ്രഹിക്കേണമെന്നു അപേക്ഷിക്കുകയും ചെയ്യുന്നു. യുദ്ധംനിമിത്തം അച്ചടികടലാസ്സിന്നും മററും വിലവൎദ്ധിക്കയാൽ ഉണ്ടായിട്ടുള്ള പ്രതിബന്ധങ്ങൾ നിമിത്തം പുതുവൎഷത്തൊടുകൂടി ഇതിന്നു പറയത്തക്ക പരിഷ്കാരങ്ങൾ വരുത്താൻ സാധിച്ചിട്ടില്ല. ഏതായാലും ലോകത്തിൽ നാനാഭാഗത്തുമുള്ള പത്രങ്ങൾക്ക് ഈ അവസരത്തിൽ വലുതായ ബുദ്ധിമുട്ടുകൾ നേരിടുകയും ചില പ്രസിദ്ധ പത്രങ്ങൾ പോലും നിൎത്തിക്കളകയും ചെയ്യേണ്ടതായി വന്നതാലോചിക്കുമ്പോൾ "പോഷിണി"യെ ഈ നിലയിലെങ്കിലും നടത്തികൊണ്ടുപോരാൻ സാധിക്കുന്നതിനെപ്പററി ഞങ്ങൾ കൃതാൎത്ഥ

തയാണുള്ളത്. ഇന്ത്യയിൽ തന്നെ ഈ അവസരത്തിൽ ൨൦൦ പത്രങ്ങൾ നിന്നുപോയിട്ടുണ്ടത്രെ!

*  *  *  *  *  *

ഇന്ത്യാരാജ്യത്തിൻെറ ഭാവിശ്രേയസ്സിനെ ഉദ്ദേശിച്ചു ഹൃദയപൂർവ്വം പ്രയത്നിച്ച ദുർല്ലഭം ചില പൌരന്മാരിൽ പ്രഥമഗണനീയരിൽ ഒരാളായിരുന്നു ഇതിനെട കാലധർമ്മം പ്രാപിച്ച ശ്രീമാൻ ജി. സുബ്രഹ്മണ്യഅയ്യർ. പി. എം. മെത്ത, ഗോഖലെ, സുരേന്ദ്രനാഥബാനർജി, മുതലായ പേരുകൾ നമ്മുടെ ചെറുപ്പക്കാർ നിത്യം കേട്ടുകൊണ്ടിരിക്കുന്നുണ്ടെങ്കിലും ജി. സുബ്രഹ്മണ്യഅയ്യരുടെ പേർ അധികം കേട്ടിരിക്കാൻ സംഗതിയില്ല. അദ്ദേഹം ഒരുകാലത്തു ഇവരെ ഒക്കെ അതിശയിക്കത്തക്ക വിധത്തിൽ രാജ്യഭരണവിഷയത്തിലും സാമുദായികവിഷയത്തിലും ഇറങ്ങി പ്രവൃത്തിച്ചു വലിയ കാര്യങ്ങൾ സാധിച്ച ശേഷം ശാന്തമായ അഗ്നിപർവ്വതം പോലെ അടങ്ങിയിരിക്കേണ്ടിവന്നു. കുറെ കൊല്ലങ്ങൾക്ക് മുമ്പ് അദ്ദേഹത്തെ ബാധിച്ച മഹാരോഗമായിരുന്നു ഇതിന്നു കാരണം. എന്നിട്ടും വെളിക്കിറങ്ങി പ്രവൃത്തിച്ചിരുന്നില്ലെന്നല്ലാതെ, കേവലം സ്വസ്ഥനായിരുന്നില്ല. തമിഴ്ഭാഷയിൽ "സ്വദേശമിത്രൻ" എന്നു പേരായ ദിനപത്രത്തിൻെറ അധിപരുടെ നിലയിൽ കഴിഞ്ഞ ൨൭ കൊല്ലം, സുബ്രഹ്മണ്യഅയ്യർ മാതൃരാജ്യത്തിനും മാതൃഭാഷക്കും വേണ്ടി പലതും പ്രവൃത്തിച്ചുപോന്നു. മദിരാശിയിൽ നാട്ടുകാരുടെ വകയായി യോഗ്യതയിൽ നടത്തപ്പെട്ട ഒരു ഇംഗ്ലീഷുപത്രം സ്ഥാപിച്ചതും അതിനെ ക്രമേണ ഒരു ദിനപത്രമാക്കി ഇന്ത്യയിലെ പ്രധാനപത്രങ്ങളിൽ മുഖ്യമായ ഒന്നാക്കിതീർത്തതും അദ്ദേഹമായിരുന്നു. "ഹിന്തു" പത്രത്തിൻെറ സ്ഥാപകൻ എന്നുള്ളത് മാത്രം മതി സുബ്രഹ്മണ്യഅയ്യരെ അനശ്വരകീർത്തിമാനാക്കാൻ. സ്വഭാഷയിൽ ഒരു ദിനപത്രം നടത്തി പ്രചുരപ്പെടുത്തുകയെന്നു പറഞ്ഞാൽ എന്താണെന്ന് കേരളത്തിലെ പത്രപ്രവർത്തകന്മാരോട് ചോദിച്ചാൽ മതി. പ്രതിവാരപത്രങ്ങളും പ്രത്യർദ്ധവാരപത്രങ്ങളും പേറി ബുദ്ധിമുട്ടി വലഞ്ഞു കുഴഞ്ഞു സങ്കടപ്പെടുന്ന നമ്മുടെ പത്രപ്രവർത്തകന്മാർ, അതു തമിഴാണ്, ഇതു മലയാളമാണ്, എന്ന വ്യത്യാസമുണ്ടെന്നു സമാധാനിക്കുമെങ്കിലും, ഉയർന്നതരം വിദ്യാഭ്യാസം ലഭിച്ചതിന്നു ശേഷം സർക്കാരുദ്യോഗത്തിൽ ഭ്രമിക്കാതെ മാതൃരാജ്യത്തിൻെറ അഭിവൃദ്ധിക്കായി പൂർണ്ണമനസ്സുള്ള ഒരാൾ സുബ്രഹ്മണ്യഅയ്യർക്ക് തുല്യനായി കേരളത്തിൽ ഉണ്ടായാൽ ഇവിടെ യഥാർത്ഥമായ ഒരു സ്വദേശമിത്രന്ന് സൈ്വരമായി ജീവിക്കാൻ എല്ലാ സൌകര്യങ്ങളും ഉള്ളതായി കാണുമെന്നതിന്ന് സംശയമില്ല. സുബ്രഹ്മണ്യഅയ്യർ സ്വഭാഷാപത്രങ്ങളുടെ ഒരു മാതൃക കാണിച്ചുതരികയാണ് ചെയ്തിട്ടുള്ളത്.

*  *  *  *  *  *

ആചാരപരിഷ്കരണകാര്യത്തിൽ സുബ്രഹ്മണ്യഅയ്യർക്ക് ഒരു നിശ്ചിതമായ അഭിപ്രായം ഉണ്ടായിരുന്നു. അദ്ദേഹം വെറും പ്രസംഗങ്ങൾ ചെയ്തുകൊണ്ടും പ്രബന്ധങ്ങൾ പരസ്യം ചെയ്തുകൊണ്ടും തൃപ്തിപ്പെട്ടില്ല. വിധവാവിവാഹത്തിന്ന് അദ്ദേഹം അനുകൂലമായി അഭിപ്രായപ്പെട്ടു; സ്വന്തം പുത്രി വിധവയായപ്പോൾ മറെറാരാൾക്ക് വിവാഹം ചെയ്തുകൊടുക്കുകയും

ചെയ്തു. ബ്രാഹ്മണർക്കു കടൽസഞ്ചാരം ചെയ്വാൻ പാടില്ലെന്നുള്ളതു് വെറും ഭോഷത്വമാണെന്നു് അദ്ദേഹം പറഞ്ഞു; ഇംഗ്ലണ്ടിലോളം കടൽസഞ്ചാരം ചെയ്കയും ചെയ്തു. തന്റെ അഭിപ്രായങ്ങൾക്കു് ദൃഢതയും അവയ്ക്കനുസരിച്ചു പ്രവൃത്തിക്കാൻ മനോധൈര്യവും വർദ്ധിച്ചു വന്ന കാലത്തു് ആ മഹാരോഗം അദ്ദേഹത്തെ പിടികൂടിയിരുന്നില്ലെങ്കിൽ അദ്ദേഹം ഇനിയും മഹത്തരങ്ങളായ പല കാര്യങ്ങളും ചെയ്യുമായിരുന്നു. എന്തായാലും സുബ്രഹ്മണ്യയ്യരുടെ പേരു് ഭാരതസാമ്രാജ്യത്തിന്റെ അഭിവൃദ്ധിക്കായി, ആദ്യകാലത്തു് ഭഗീരഥപ്രയത്നം ചെയ്തു പലതും സാധിച്ച മഹാന്മാരുടെ ഇടയിൽ മുഖ്യതയുള്ള ഒന്നായി ചരിത്രം ഘോഷിക്കാതിരിക്കയില്ല.

* * * * * *

ഇന്ത്യയിൽ ഇപ്പോൾ "സർവ്വകലാശാലാഭ്രമമാണ്. ഹിന്ദുസർവ്വകലാശാല, മുസൽമൻകലാശാല, ബർമ്മാകലാശാല, മൈസൂർകലാശാല, സ്ത്രീജനകലാശാല എന്നിവ വിരിഞ്ഞും വിടരാനായും വെറും മൊട്ടായും കണ്ടുതുടങ്ങിയിരിക്കുന്നു. ഇനി എന്തുകൊണ്ടു് തിരുവിതാംകൂർകലാശാല പാടില്ല? മദിരാശിസർവ്വകലാശാലക്കാർ സ്വദേശഭാഷയോടു കാണിക്കുന്ന അനാദരവു് മലയാളഭാഷയ്ക്കു വിശേഷിച്ചും വലിയ ഉപദ്രവമായി കലാശിച്ചിരിക്കുന്നു. തിരുവിതാംകൂറിൽ മാത്രമായിട്ടോ അഥവാ കൊച്ചിയും കൂടിച്ചേർന്നോ ഒരു കേരളകലാശാല ഉണ്ടായാൽ കേരളഭാഷയ്ക്കു മോക്ഷമായി. ഇങ്ങിനെയൊന്നു് അഭിപ്രായപ്പെട്ടു കാണുമ്പോൾ തന്നെ, പാഠപുസ്തകനിർമ്മാതാക്കൾക്കു് വായിൽനിന്നു വെള്ളം പൊട്ടുന്നുണ്ടായിരിക്കും. "അമ്മാമൻ കുളത്തിൽ വീണതും അമ്മായി ആത്മഹത്യ ചെയ്തതും"—"കോമൻ പടക്കുപോയതും പാറതിയുടെ പരിങ്ങലും"—"കുരങ്ങിന്റെ കല്യാണവും കഴുതയുടെ പാട്ടും"—എന്നിങ്ങിനെ വല്ലതും എഴുതിയോ എഴുതിച്ചോ പരസ്യംചെയ്തു പാഠപുസ്തകകമ്മിററിയിൽ പരോപകാരേച്ഛുവായ വല്ലവരുടെയും സേവപിടിച്ചാൽ ഒരു കൊല്ലംകൊണ്ടു് രണ്ടായിരമോ, മൂവായിരമോ, ഉറുപ്പിക സമ്പാദിക്കാമെന്നു് അനുഭവംകൊണ്ടു് മനസ്സിലാക്കിയിരിക്കുന്നവർക്കു് സ്വന്തം ഒരു കലാശാല ഉണ്ടായിപ്പോകുന്നതായി കേൾക്കുമ്പോൾ വായിൽനിന്നു് വെള്ളം പൊട്ടുന്നതു് അത്ഭുതമാണോ? പക്ഷെ ഒരു കാര്യമാണ്, തിരുവിതാംകൂറിൽ കലാശാല സ്ഥാപിക്കുന്നുണ്ടെങ്കിൽ, ബ്രാഹ്മണകലാശാല, നായർകലാശാല, ക്രിസ്ത്യാനികലാശാല, ഈഴവകലാശാല എന്നിങ്ങിനെ വെവ്വേറെ വേണമെന്നും അവയിൽ ഒന്നിൽനിന്നും പുലയർക്കു ഡിഗ്രികൊടുക്കയില്ലെന്നും ഇപ്പോൾ തന്നേ അഭിപ്രായപ്പെടാൻ ചിലരുണ്ടാകും. നായന്മാർക്കു തന്നെ ചങ്ങനാശ്ശേരി കൈക്കാർക്കു് ഒന്നു്, തിരുവനന്തപുരം കൈക്കാർക്കു് മറെറാന്നു്, എന്നിങ്ങിനെയും വേണമെന്നാവും. ഇങ്ങിനെ അനേകം പാറകൾ അവിടവിടെ പൊങ്ങിക്കിടക്കുന്നതിനിടയിൽ കൂടി ഭരണവഞ്ചിയെ തെററിച്ചു ചുഴന്നുകൊണ്ടു പോയി ഒരു കലാശാല സ്ഥാപിക്കാൻ ദിവാൻബഹദൂർ കൃഷ്ണൻനായർ അവർകൾക്കു് സാധിക്കുമോ? എന്തോ കണ്ടാലറിയാം.

* * * * *

മാക്മില്ലൻ കമ്പനിക്കാരുടെ വക

"ബാലശിക്ഷ"യുടെ പതിമൂന്നാം പതിപ്പും ബാസൽമിഷ്യൻകാരുടെ "ശിശുപാഠപുസ്തക"ത്തിന്റെ ഒമ്പതാം പതിപ്പും ഇതിനൊടെ ഞങ്ങളുടെ അഭിപ്രായത്തിന്നായി അയച്ചുതന്നിരുന്നു. ചെറിയ കുട്ടികളെ മലയാള അക്ഷരങ്ങളും കൂട്ടിവായനയും ശീലിപ്പിക്കാനുള്ള ആദ്യപുസ്തകങ്ങളാണിവ. ഈ രണ്ടു പുസ്തകങ്ങളും ആ ആവശ്യത്തിന്ന് ഉതകുന്നതല്ലെന്നാണ് ഞങ്ങളുടെ അഭിപ്രായം. ഇംഗ്ലീഷുഭാഷയിലുള്ള അക്ഷരങ്ങൾ പഠിപ്പിക്കാൻ ഉള്ള പുസ്തകങ്ങളെ അനുകരിച്ചാണ് ഇവയെ എഴുതീട്ടുള്ളത്. അതിന്റെ ആവശ്യമെന്താണെന്നു മനസ്സിലാകുന്നില്ല. രണ്ടു ഭാഷയുടെയും വൎണ്ണവിന്യാസങ്ങൾക്ക് വളരെ വ്യത്യാസമുണ്ട്. മലയാളഭാഷ എഴുതിയപോലെ വായിച്ചാൽ മതി. ഇംഗ്ലീഷിൽ ഒരുവിധം എഴുതി മറെറാരു വിധത്തിൽ വായിക്കണം. അതുകൊണ്ട് ഇംഗ്ലീഷുഭാഷയിൽ അക്ഷരവിന്യാസം പഠിപ്പിക്കാൻ പല കൌശലങ്ങളും ഉപയോഗിക്കേണ്ടിവരുന്നു. നമുക്ക് അക്ഷരമാല മുഴുവൻ പഠിച്ചുകഴിഞ്ഞാൽ വായന എളുപ്പമായി. ഇംഗ്ലീഷിൽ ഒരക്ഷരത്തിന്റെ ഒരു പ്രത്യേക ശബ്ദം പഠിപ്പിക്കാൻ ആ അക്ഷരംകൊണ്ടു തുടങ്ങുന്ന വാക്കിനാൽ സൂചിപ്പിക്കുന്ന ഒരു പദാൎത്ഥത്തിന്റെ ചിത്രം കാണിക്കും. അതിന്റെ പേർ കുട്ടികളെക്കൊണ്ട് ആദ്യം പറയിക്കും. ആ വഴിക്ക് അക്ഷരത്തിന്റെ ശബ്ദം മനസ്സിലാക്കും. മലയാളത്തിലെ ഈ പാഠപുസ്തകങ്ങളിലും ആ സമ്പ്രദായത്തെ അനുകരിച്ചു, "ഋ" എന്ന അക്ഷരം പഠിപ്പിക്കാൻ ഒരു കാളയുടെ ചിത്രം കൊടുത്തിട്ട് അതിന്റെ ചോട്ടിൽ "ഋഷഭം" എന്നെഴുതിയിരിക്കുന്നു. കാളയുടെ ചിത്രം നോക്കീട്ട് ഏതു കുട്ടിയാണ് ഋഷഭമെന്നു പറയുകയെന്നു ഞങ്ങൾ അറിയുന്നില്ല. ഗാൎത്ത്വേററ്സായ്പ് ഉണ്ടാക്കിയ ശിശുപാഠം തുടങ്ങിയത്, "പന നന"സ്സാൻ പഠിപ്പിച്ചിട്ടായിരുന്നു. അതിന്ന് അൎത്ഥമുണ്ട്. ശിശുക്കൾ ആദ്യം പറഞ്ഞുതുടങ്ങുന്ന അക്ഷരം "പ" എന്നാണ്. ഓഷ്ഠ്യാക്ഷരങ്ങൾ പറവാനാണ് എളുപ്പം. നകാരത്തിന്റെ രണ്ടുവിധം ശബ്ദങ്ങൾ ചെറുപ്പത്തിൽ തന്നെ പഠിപ്പിക്കാനായിരിക്കാം ഗാൎത്ത്വെററ്സായ്പ് "നന" തുടങ്ങിയതു്. ഇപ്പഴത്തെ ശിശുപാഠം തുടങ്ങുന്നതു് റ- ര- ത- എന്നിവ കൊണ്ടാണ്. ഈ അക്ഷരങ്ങൾ കോപ്പിബുക്കിലാണ് ആദ്യം വേണ്ടത്. അവ എഴുതാൻ സൌകൎയ്യമുള്ളവയാണെങ്കിലും ഉച്ചരിക്കാൻ പ്രയാസമുള്ളവയാണ്. അതുകൊണ്ട് അവയല്ല കുട്ടികളെ ആദ്യം ഉച്ചരിച്ചു പഠിപ്പിക്കേണ്ടതു്. ആകപ്പാടെ ഈ പുസ്തകങ്ങൾ, നമ്മൾ പാശ്ചാത്യരെ കണ്ണും ചിമ്മി അനുകരിക്കുന്നതിനും അതിൽ നാം പ്രകടിക്കാറുള്ള അബദ്ധത്തിനും മതിയായ ലക്ഷ്യങ്ങളാകുന്നു. ഇവയൊക്കെ "ബാലശിക്ഷ"യാകുമെങ്കിൽ "ശിക്ഷ" എന്നതിന്നു മറൊ അൎത്ഥം കല്പിക്കേണ്ടതായി വരും.

* * * * * *

രാജ്യഭരണകാൎയ്യത്തിൽ സ്വയംഏൎപ്പെട്ട് അതു ഭംഗിയിൽനടത്താൻ ആവശ്യമുള്ള സൽഗുണങ്ങളും തികഞ്ഞവരാണ് ഇന്ത്യക്കാരെന്നും അതുകൊണ്ട് ഇംഗ്ലീഷുകാർ കുറെ തെററിനിന്നു ഇന്ത്യക്കാൎക്ക് സ്വയംഭരണാധികാരം കൊടുക്കേണ്ടതാണെന്നും ഘോഷിക്കുന്നവർ ഇപ്പോൾ പലരുമു

ണ്ടല്ലോ. എന്നാൽ നിയമനിർമ്മാണസഭയിൽ വെച്ച് ചില അംഗങ്ങൾ പ്രകടിക്കുന്ന അഭിപ്രായങ്ങൾ കാണുമ്പോൾ നാം സ്വയംഭരണാധികാരം ലഭിക്കാൻ അവകാശപ്പെടേണ്ടതിന്നു എത്ര ശതവർഷം പിന്നിലാണെന്നു ബോദ്ധ്യപ്പെടും. മദിരാശി സംസ്ഥാനത്തിലെ സ്വദേശഭാഷകളിൽ പ്രാധാന്യമുള്ളവയിൽ തക്കതായ പാഠപുസ്തകങ്ങൾ ഉണ്ടാക്കിച്ചു പരസ്യം ചെയ്യാൻ ഗവമ്മെണ്ടിൽനിന്ന് വേണ്ടതു ശ്രമിക്കേണ്ടതാണെന്ന് ബഹുമാനപ്പെട്ട ബി. എൻ. ശമ്മാ അവർകൾ അഭിപ്രായപ്പെട്ടു കാണുന്നു. സ്വയംഭരണത്തിന്നു യോഗ്യരായ നാട്ടുകാൎക്ക് ഇതു വളരെ അഭിമാനകരമല്ല. വ്യവസായവും കൃഷിയും മററും വൎദ്ധിപ്പിക്കാൻ ഗവമ്മെണ്ടിന്റെ സഹായത്താൽ സാധിക്കുന്നതുപോലെ സാഹിത്യത്തെ വൎദ്ധിപ്പിക്കാൻ ഗവമ്മെണ്ടു വിചാരിച്ചാൽ കഴിയുമെന്നു തോന്നുന്നില്ല. ഭാഷാസാഹിത്യം തനിയേ വളൎന്നുവരേണ്ടുന്നതാണ്, വിശേഷിച്ചും പാഠപുസ്തകങ്ങൾക്ക് ആവശ്യമുണ്ടെന്നു കാണുമ്പോൾ അവ ഉണ്ടാക്കാൻ ആളുകളില്ലാതെ ബുദ്ധിമുട്ടിപ്പോയതായിട്ട് എവിടെയും കേട്ടിട്ടില്ല. ഗവമ്മെണ്ട് ചെയ്യേണ്ടതു് അവയെ തിരഞ്ഞെടുക്കാൻ യോഗ്യന്മാരെ നിയമിക്കുകയാണ്. ഈ കാൎയ്യത്തിൽ ഗവമ്മെണ്ട് കുറെക്കൂടി ശ്രദ്ധപതിക്കേണ്ടതാണെന്നും പുസ്തകങ്ങളുടെ ഗുണദോഷവിവേചനം ചെയ്യാൻ കഴിവില്ലാത്തവരെയും പുസ്തകത്തിന്റെ ഗുണം നോക്കാതെ ഗ്രന്ഥകത്താവിന്റെ മുഖംനോക്കി പാഠപുസ്തകങ്ങൾ തിരഞ്ഞെടുക്കുന്നവരെയും കമ്മിററിമെമ്പർമാരായി തിരഞ്ഞെടുക്കാതിരിക്കാനും ശ്രദ്ധിക്കേണമെന്നായിരുന്നു ബഹുമാനപ്പെട്ട മെമ്പർ അഭിപ്രായപ്പെടേണ്ടിയിരുന്നതു്.



# ഗ്രന്ഥവിഹാരം

## ൧. രുഗ്മിണീസ്വയംവരം

### വഞ്ചിപ്പാട്ട്.

(കറവങ്കര നീലകണ്ഠൻ നമ്പൂതിരി (രാജാ) അവർകൾ ഉണ്ടാക്കിയത്; തൃശ്ശിവപേരൂർ ഭാരതവിലാസം അച്ചുക്കൂടത്തിൽ അച്ചടിച്ചതു്; വില ൽ ണ)

“വള്ളമേറിക്കളിക്കുന്ന പിള്ളങ്ങൾക്കു ഗാനം ചെയ്യാൻ കൊള്ളാവുന്ന കൃതി”— ഇതിൽപരം “സുഖ”വും ഭംഗിയും ഉള്ളത് ഞങ്ങൾ വേറെ വായിച്ചിട്ടില്ല. സന്ദർഭോചിതങ്ങളായ വാക്കുകൾക്കും തന്നിമിത്തം നല്ല പ്രാസത്തിന്നും നമ്പൂരിക്ക് ദാരിദ്ര്യമില്ല. പുതിയ ആശയങ്ങൾ ധാരാളമുണ്ടെന്നൊന്നും പറവാനില്ലെങ്കിലും കഥ നേരെ പറഞ്ഞുകൊണ്ടുപോയ രീതി വളരെ ഭംഗിയായിട്ടുണ്ട്. അലങ്കാരങ്ങൾ ഉപയോഗിച്ചവയൊന്നും ബാലാരുദ്ധ്യങ്ങളല്ലാതെ സന്ദർഭശുദ്ധിയുള്ളവയായിരിക്കുന്നു. ഗ്രന്ഥകത്താവിന്റെ പേര് അറിഞ്ഞിരുന്നില്ലെങ്കിലും, ഗ്രന്ഥം രസികനായ ഒരു നമ്പൂരി

യുടെ കൃതിയാണെന്നു് സഹൃദയന്മാർക്കു് അനായാസേന മനസ്സിലാക്കാം.

> "പൂമകളും രുഗ്മിണിയും
> കോമളതകൊണ്ടു പാർത്താൽ
> കാമനും കന്ദർപ്പനു-
> മായുള്ളതേ ഭേദം.

എന്നിങ്ങിനെയുള്ള പൊടിക്കൈകൾ പലടിക്കിലുമുണ്ട്. പുതുമയും രസികത്വവും ഉള്ള ഉപമാലങ്കാരങ്ങൾ ഉപയോഗിച്ചിരിക്കുന്നു. രുഗ്മിണിയുടെ ദൂതൻ വന്നടുത്തപ്പോൾ, ശ്രീകൃഷ്ണൻ,

> വർത്തിനീട്ടീടുന്നനേരം
> കത്തിടുന്ന ദീപംപോലെ
> ഉത്ഥിതനായ് മണിമഞ്ചപ്പുറത്തുനിന്നു്.

അധികം ഉദ്ധരിക്കാൻ സ്ഥലമില്ലാത്തതിൽ വ്യസനിക്കുന്നു. ചില പദപ്രയോഗങ്ങൾ കാണിക്കാൻ ചില പാദങ്ങൾ എടുത്തുചേർക്കാം.

> വാസവന്റെ വാസഗേഹം
> വാസുദേവപുരത്തിന്റെ
> ഗോസായിച്ചാവടിയാവാൻ മതിയാകില്ല.

ഇളമയായ രുഗ്മിണിയുടെ അഭിപ്രായമനുസരിച്ചു ചേദിരാജാവിന്നു പെണ്ണിനെ കൊടുക്കുന്നതു് ആർക്കും ഇഷ്ടമില്ലെന്നു ഇങ്ങിനെ പറയുന്നു,

> പെണ്ണിന്റെ പെററമ്മയ്ക്കും
> മണ്ണികൾ മററുള്ളവർക്കും
> കണ്ഠിനത്തിൽ മുക്കു
> കീൾപ്പെട്ടെഴുന്നോർക്കും
> മൂച്ചുകൂടുമിച്ചുമിലെ
> തീച്ചയെത്തും ബോധിച്ചീല.

കൃഷ്ണന്റെ കൂട്ടികൊണ്ടുവരുമെന്നു ബ്രാഹ്മണൻ രുഗ്മിണിയോടു കൈയടിച്ചപ്പോൾ, എങ്ങിനെ?

> കൊണ്ടൽവർണ്ണാ, ഭവാനെ ഞാൻ
> കൊണ്ടുചെന്നു കൊള്ളാമെന്നു
> രണ്ടുകൈയും മാറി മാറി യടിച്ചാനപ്പോൾ.

ആകപ്പാടെ ഈ കൃതി വളരെ വിശേഷമായിരിക്കുന്നുവെന്നേ ഞങ്ങൾക്കു പറവാനുള്ളു.

* *

## ൫. നാരദീയം

(ഗ്രന്ഥകർത്താ, തിരുവനന്തപുരത്തു തിരുമധുരപ്പേട്ടയിൽ ഇ. രാമൻപിള്ള ആശാൻ അവർകൾ. ശ്രീധരപ്രസ്സ് തിരുവനന്തപുരം. വില അറിയുന്നില്ല.)

ചെറിയ കുട്ടികൾക്കുള്ള ഒരു പാഠമായിട്ടാണു് ഈ പുസ്തകം എഴുതിയതെന്നു തോന്നുന്നു. സർവ്വഥാ അതിന്നു പററിയതല്ലെന്നാണു് ഞങ്ങൾക്കു തോന്നിയതു്. ദേശ്യപദങ്ങൾ വളരെ. അച്ചടിപ്പിഴ അതിലധികം. ധിക്കാരം ചീത്തയാണെന്നു് പറവാൻ പുരാണപ്രസിദ്ധമായുള്ള വല്ല കഥയും ഉദ്ധരിക്കാൻ ഇഷ്ടപ്പെടുന്നവർക്കു് ഈ ചെറിയ പുസ്തകം പ്രയോജനകരമായിത്തീരും.

* *

## ൬. ലോകചക്ഷുസ്സ്.

(ററി. വി. ചെറിയാൻ ബി. എ. അവർകൾ എഴുതിയതു്. രാമചന്ദ്രവിലാസം പ്രസ്സ്. ചേർത്തല— വില അറിയുന്നില്ല.)

ഇതു് കുട്ടികൾക്കു് പഠിപ്പാൻ കൊള്ളാം. കഥ നല്ല രീതിയിൽ പറഞ്ഞിട്ടുണ്ടു്. കുറെക്കൂടി ശ്രദ്ധിച്ചിരുന്നുവെങ്കിൽ ചില അബദ്ധങ്ങൾ ഒഴിക്കാമായിരുന്നു. ജന്മാന്തരവാസനയെയും കർമ്മഫലത്തെയും മനുഷ്യരുടെ മുമ്പിൽ ശ്രീഭഗവാൻ പ്രത്യക്ഷമാകുന്നതിനെയും മററും കുറിച്ചു ഒരു

ഫിന്നുവിനെ പോലെയാണു മിസ്റ്റർ ചെറിയാൻ എഴുതിയിരിക്കുന്നതു്. എന്തായാലും ഇതു പാഠപുസ്തകമാക്കാൻ പററിയതാണ്.

* *

## ജ്ഞാനനിക്ഷേപം

പരന്ത്രീസ്സുരാജ്യത്തിലെ പ്രസിദ്ധനായ "പോയിൻകർ" എന്നാൾക്ക് കൊല്ലത്തിൽ 24,000 പവൻ ശമ്പളമുണ്ട്.

* *

യുദ്ധം തുടങ്ങിയതിന്നു ശേഷം ഒട്ടകപക്ഷികളുടെ വില വളരെ കുറഞ്ഞിരിക്കുന്നു. യുദ്ധത്തിന്നു മുമ്പ് ഒരു ഒട്ടകപക്ഷിക്ക് 150 പവൻ വിലയുണ്ടായിരുന്നു. ഇപ്പോൾ 2½ ഷില്ലിങ്ങിന്ന് ഒരു ഒട്ടകപ്പക്ഷിയെ കിട്ടും.

* *

ഇപ്പോൾ യുദ്ധത്തിന്ന് ഉപയോഗിക്കുന്ന മീനബാണങ്ങൾക്ക് (ടോർപിഡൊ) 14 മുതൽ 20 അടിവരെ നീളമുണ്ട്. ഓരോന്നിന്ന് 800 പവൻ മുതൽ 1000 പവൻ വരെ ചെലവുണ്ടത്രെ.

* *

മീനബാണങ്ങൾ വെള്ളത്തിൽ ൧൦ അടി താഴെ കൂടിയാണ് സഞ്ചരിക്കുന്നത്. ജമ്മൻകാരുടെ വക ചില മീനബാണങ്ങൾ ൩൦ അടി താഴെക്കൂടി സഞ്ചരിക്കും. അതുകൊണ്ട് അടിത്തട്ട് അധികം ആഴത്തിലല്ലാത്ത ചെറുവക കപ്പലുകളെയും ഉടക്കുവാൻ അവക്കു സാധിക്കും.

* *

മീനബാണങ്ങളിൽ നിന്നു രക്ഷപ്പെടാൻ സൂത്രമില്ല. കപ്പലുകളുടെ ചുററും ഒരു വക വലയിടാറുണ്ട്. പക്ഷെ പുതുതരം മീനബാണങ്ങൾ ഈവക വലകളെ മുറിച്ചുകടക്കത്തക്ക ഏപ്പാടുള്ളവയാണ്.

* *

മിസ്റ്റർ റോബർട്ട് ലാററർ എന്നാളുടെ താടിരോമം ൧൬ അടി നീളമുണ്ടത്രെ പതിനാറടി!!

* *

ഉള്ളിക്ക്, മാംസത്തിന്റെ ഗുണവും വീര്യവും ഉണ്ടുപോൽ. ഉള്ളി പതിവായി തിന്നുന്നവക്ക് പകച്ചവ്യാധി പിടിപെടുകയില്ല. ശരീരത്തിന്റെ വണ്ണം നന്നാകുന്നതിനും ഉള്ളി നല്ലതാണ്. ഉള്ളിയുടെ നാററമൊ? അതു് കാപ്പിവെള്ളം കവിളിയാൽ പൊയ്പ്പോകും.

* *

മല്ലന്മാക്കും മററും ശരീരത്തിൽ തല്ലു കൊണ്ടാൽ വേദനയൊ പിണക്കമൊ ഉണ്ടാകാതിരിക്കാൻ കുറെശ്ശ വെടിമരുന്നു് തിന്നുന്നതു് നല്ലതാണെന്നു ഇതിനെടെ ഡിക്ക് സ്റ്റീവൻസ് എന്ന മല്ലൻ കണ്ടുപിടിച്ചിരിക്കുന്നു. എന്തായാലും വെടിമരുന്നു കഴിച്ചു ഉടനെ ചുരുട്ട വലിക്കാൻ പാടില്ലെന്നു തോന്നുന്നു.

* *

ക്രോമർപ്രഭുവിന്നു, റഷ്യൻ, ഫ്രഞ്ച്, ജമ്മൻ, ഇററാലിയൻ, അറബിക്, എന്നീ ഭാഷകൾ അറിയാം. അഞ്ചു വയസ്സിൽതന്നെ പരന്ത്രീസ്സുഭാഷ നല്ലവണ്ണം സംസാരിക്കാമായിരുന്നു പോൽ.



പരേതനായ

രാജശ്രീ കെ. രാമകൃഷ്ണപിള്ള, അവർകൾ ബി. എ.

A. R. P. PRESS

# ആത്മപോഷിണി

| പുസ്തകം ൧. | ൧൦൮൮ എടവം | ലക്കം ൮. |
|---|---|---|

## ശ്രീമാൻ കെ. രാമകൃഷ്ണപിള്ള ബി. എ.

ശ്രീമാൻ കെ രാമകൃഷ്ണപിള്ള, നെയ്യാറ്റുങ്കരെ മുൻസീഫ്കോടതി വക്കീൽ എം. കേശവപിള്ള അവർകളുടെ ജ്യേഷ്ഠസഹോദരിയുടെ കനിഷ്ഠപുത്രനായി 1053 ഇടവം 16-ാനു- പൂരുരുട്ടാതിനക്ഷത്രത്തിന് ജനിച്ചു. അദ്ദേഹത്തിന്റെ അച്ഛൻ മംഗലാപുരത്തുകാരനും നെയ്യാറ്റുങ്കരെ വിഷ്ണുക്ഷേത്രത്തിൽ ശാന്തിക്കാരനുമായിരുന്ന നരസിംഹൻ പോററി അവർകളായിരുന്നു.

മാർത്താണ്ഡവൎമ്മമഹാരാജാവിന്റെ കാലത്ത് മല്ലൻപേരാർ എന്ന ഒരാൾ തിരുമേനിയെ ശത്രുക്കളുടെ കൈയിൽനിന്നു രക്ഷിച്ചിരുന്നതിന്റെ കൃതജ്ഞതാസൂചകമായി നെയ്യാററിങ്കരെ പട്ടണത്തിൽ കിഴക്കെത്തെരുവിൽ ഇപ്പോൾ മല്ലപ്പള്ളിപ്പത്തൻവീട് എന്നു വിളിച്ചുവരുന്ന ഒരു ഗൃഹം തിരുമനസ്സുകൊണ്ട് അദ്ദേഹത്തിന് സമ്മാനിച്ചിരുന്നു. മല്ലൻപേരാർ രാമകൃഷ്ണപിള്ള അവർകളുടെ ഒരു പൂൎവ്വികനായിരുന്നു. അദ്ദേഹത്തിന്ന് തിരുമനസ്സുകൊണ്ട് കല്പിച്ചു സമ്മാനിച്ച ഗൃഹത്തിലായിരുന്നു രാമകൃഷ്ണപിള്ള അവർകൾ ഭൂജാതനായത്.

തന്റെ നാലാംവയസ്സിൽ 1059 കന്നിയിൽ പിള്ളയുടെ വിദ്യാരംഭം കഴിഞ്ഞു. 1062-വരെ നെയ്യാററിങ്കരെ മലയാളംസ്കൂളിലും 62 മുതൽ 67 വരെ ഇംഗ്ലീഷ് സ്കൂളിലും പഠിച്ചു. 1067-ൽ അവിടത്തെ മൂന്നാംഫാറത്തിൽ ജയിച്ചശേഷം തിരുവനന്തപുരം രാജകീയകോളേജിൽ ചേരാൻ ചെല്ലുകയും അവിടെ അഞ്ചാംഫാറത്തിൽ പ്രവേശനം ലഭിക്കുകയും ചെയ്തു. ഇങ്ങിനെ ഒരു ക്ലാസ്സ് അധികം കയററം കിട്ടിയത് കുട്ടിയുടെ പഠിപ്പിന്ന് അനുസരിച്ചുതന്നെയായിരുന്നുവെന്ന് പിറെറത്ത കൊല്ലംതന്നെ, 1068ൽ, മെട്രിക്കുലേഷൻ പരീക്ഷയിൽ വിജയംപ്രാപിച്ചതുകൊണ്ട് തെളിയിച്ചു. മെട്രിക്കുലേഷൻ പരീക്ഷ കഴിഞ്ഞ കാലങ്ങളിലാണ് പത്രവായനയിലും ലേഖനമെഴുത്തിലും ഉള്ള വാസനയെ പ്രത്യക്ഷപ്പെടുത്തിയത്. മലയാളസാഹിത്യത്തോടുള്ള വാത്സല്യവും അതിൽ ഇറ

ങ്ങി പ്രയത്നിക്കാനുള്ള ശ്രമവും കലശലായതോടുകൂടി സ്കൂൾപഠിത്തത്തിലുള്ള ശ്രദ്ധ കുറഞ്ഞു. പത്രങ്ങളിൽ ഗദ്യലേഖനങ്ങൾ എഴുതാൻ ഉദ്യമിച്ചതിനു പുറമെ, കവിതയെഴുത്തിലും പരിശ്രമിച്ചിരുന്നു. മലയാളമനോരമ, രാമരാജൻ, വിദ്യാവിനോദിനി, കേരളചന്ദ്രിക, എന്നിവകളിൽ പേരുവെച്ചും വെയ്ക്കാതെയും പല ശ്ലോകങ്ങളും ചില്ലറ കവിതകളും പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഇങ്ങിനെ സാഹിത്യവിഷയത്തിൽ തന്റെ സമയം അധികവും വ്യയംചെയ്തിരുന്നതിനാൽ 1073-ൽ മാത്രമെ എഫ്. എ. പരീക്ഷയിൽ ജയിക്കാൻ സാധിച്ചുള്ളു.

പിള്ളയുടെ ജീവിതത്തെ ക്ലേശപൂർണ്ണമാക്കിത്തീർത്ത ഒരു കഠിനസംഭവം ഇതിനിടെ അദ്ദേഹത്തിന്ന് അനുഭവമായി. തനിക്ക് സാഹിത്യത്തിലുള്ള വാസനയും ലേഖനമെഴുത്തിലുള്ള ചാതുര്യവും കണ്ട്, "കേരളദർപ്പണം" എന്ന പത്രത്തിന്റെ ആധിപത്യം കൈയേൽക്കാൻ അദ്ദേഹത്തെ ക്ഷണിച്ചിരുന്നു. അത് 1075-ൽ ആയിരുന്നു. പിള്ള പത്രാധിപത്യം സ്വീകരിക്കാൻ ഇടയുണ്ടെന്ന് അദ്ദേഹത്തിന്റെ രക്ഷാകർത്താവായിരുന്ന അമ്മാമൻ അറിഞ്ഞു, തടസ്ഥംപറകയും അനുസരിക്കായ്കയാൽ വീട്ടിൽനിന്നു ബഹിഷ്കരിക്കയും ചെയ്തു. അക്കാലത്ത് ബി. എ. ക്ലാസ്സിൽ വായിക്കയായിരുന്നു. തന്റെ സഹോദരിമാരിൽ ഒരാളായ ഭഗവതിഅമ്മയുടെ സഹായം ഉണ്ടായിരുന്നില്ലെങ്കിൽ അക്കാലത്തു താൻ ലോകത്തിൽനിന്നും സ്വയം ബഹിഷ്കാരം ചെയ്യേക്കാൻ ഇടവന്നേക്കുമായിരുന്നുവെന്ന് പിള്ള പലപ്പോഴും പറഞ്ഞിരുന്നു. മരിക്കുന്നതിന്ന് രണ്ടാഴ്ചമുമ്പ് പരിചയക്കാരിൽ ഒരാളുമായി സംസാരിക്കുന്ന മദ്ധ്യേ "അച്ഛനമ്മമാരുടെ സ്നേഹപൂർണ്ണമായ സംരക്ഷണയിൽ വിദ്യാഭ്യാസം ചെയ്വാൻ യോഗമില്ലാത്ത ആളുകൾ ഉന്നതവിദ്യാഭ്യാസത്തിന്നൊരുമ്പെടുന്നത് അല്പായുസ്സാകുന്നതിന്നിടയാക്കും; എന്റെ ജീവിതം തന്നെ അതിന്നു ദൃഷ്ടാന്തം" എന്നു പറകയുണ്ടായി പോൽ. പത്രാധിപത്യവും, ബി. എ. വായനയും, നിശ്ചിതമായ ഒരു വരവില്ലായ്കയാൽ ഉണ്ടായ ക്ലേശങ്ങളും, പട്ടരുടെ ക്ലബ്ബിലെ പകുതിവേകായ ചോറും, തിരുവനന്തപുരത്ത് കേരളോദയം അച്ചുകൂട്ടത്തിൽ രാത്രി മുഴുവൻ ഉറക്കിളച്ച പ്രൂഫതിരുത്തലും— ഇങ്ങിനെ കഴിച്ചുകൂട്ടിയ "അക്കാലങ്ങളാണ്, ഇക്കാലത്തെ ഉണ്ടാക്കിയത്" എന്നും പറഞ്ഞിരുന്നു.

1075-ൽ ബി. എ.ക്കുള്ള മലയാളം ഭാഗത്തിൽ ഒന്നാം ക്ലാസ്സിൽ ഒന്നാമനായി ജയിക്കുകയും തന്നിമിത്തം കേരളവർമ്മകീർത്തിമുദ്ര ലഭിക്കുകയും ചെയ്തു.

1076-ൽ തിരുവനന്തപുരത്ത് പാല്ക്കുളങ്ങരെ തോപ്പുവീട്ടിൽ ശ്രീമതി കെ. നാരായണിഅമ്മയെ വിവാഹം ചെയ്തു. 1079-ൽ ആ അമ്മ മരിച്ചുപോയി. അതിൽ സന്താനങ്ങളൊന്നും ഉണ്ടായിരുന്നില്ല. ഇതിനിടക്ക് "കേരളദർപ്പണം" നിന്നുപോകയും 1077 മുതൽ ഒന്നരകൊല്ലത്തോളം "കേരളപഞ്ചിക"യുടെ ആധിപത്യം വഹിക്കയും ചെയ്തു. 1079 ചിങ്ങത്തിൽ "മലയാളി"യുടെ പത്രാധിപത്യം കൈയേററു ഒരു കൊല്ലത്തോളം അതിനെ നടത്തി. 1080-ൽ ആണ്, തിരുവനന്തപുരത്ത് വഞ്ചിയൂർ കുഴിവിളാക

ത്തുവീട്ടിൽ ശ്രീമതി ബി. കല്യാണിഅമ്മയെ വിവാഹം കഴിച്ചതു്. തിരുവനന്തപുരത്തു് പാർപ്പുറപ്പിച്ചതോടുകൂടി മലയാളിപത്രാധിപത്യം ഉപേക്ഷിച്ചു. ആക്കൊല്ലം ബി. എ. പരീക്ഷയുടെ ഇംഗ്ലീഷുഭാഗം ജയിച്ചു. അതിന്നുശേഷം സ്വന്തം ഉടമസ്ഥതയിലും പത്രാധിപത്യത്തിലും "കേരളൻ" എന്ന പത്രഗ്രന്ഥം ആരംഭിച്ചു. 1081-ൽ ആയിരുന്നു "സ്വദേശാഭിമാനി" കൈയേററതു്. ബി. എ. പരീക്ഷയുടെ ഐച്ഛികവിഷയമായി "ഫിലോസൊഫി" പഠിച്ചു 1082-ൽ പരീക്ഷക്കു പോയി വിജയിആയി, ഡിഗ്രി എടുത്തു. അതിൽ പിന്നെ "ലോകാളേജി"ൽ ചേൎന്നു രണ്ടുകൊല്ലം പഠിച്ചു. അതിലിടക്കു് "സ്വദേശാഭിമാനി"യുടെ കൂട്ടുടമസ്ഥനായി പത്രവും അച്ചുകൂടവും വൈക്കത്തുനിന്നു് തിരുവനന്തപുരത്തേക്കു മാററിയിരുന്നു. ഈ പത്രം മിസ്റ്റർ പിള്ളയുടെ കീഴിൽ ക്ഷണത്തിൽ അഭിവൃദ്ധി പ്രാപിച്ചുതുടങ്ങി. രണ്ടുകൊല്ലം ആ പത്രം പ്രതിവാരപത്രമായി നടന്നതിന്നു ശേഷം അതു് ആഴ്ചയിൽ രണ്ടുവീതമാക്കി. അങ്ങിനെ ഒരു കൊല്ലം കഴിഞ്ഞ ശേഷം ആഴ്ചയിൽ മൂന്നുവീതമാക്കി. "സ്വദേശാഭിമാനി" പത്രത്തോടുകൂടിത്തന്നെ കേരളൻ, ശാരദ, വിദ്യാൎത്ഥി, എന്നീ മാസികകളും അദ്ദേഹം നടത്തി പോന്നിരുന്നു.

1910- സപ്തമ്പർ മാസം 26-ാംനു- തിരുവിതാംകൂർ പൊന്നുതമ്പുരാൻ തിരുമനസ്സിലെ വിളംബരമനുസരിച്ചു, രാമകൃഷ്ണപിള്ളയെ നാടുകടത്തിയ കഥ അറിയാത്തവർ കേരളത്തിൽ ഉണ്ടാകയില്ല. അതു് ഇന്ത്യാരാജ്യം മുഴുവൻ ക്ഷോഭമുണ്ടാക്കിയ സംഭവമാണു്. അതിനെപ്പററി രാമകൃഷ്ണപിള്ള അവർകൾതന്നെ ഇംഗ്ലീഷിലും മലയാളത്തിലും എഴുതി പരസ്യം ചെയ്ത പുസ്തകങ്ങളിൽ നിന്നു് അധികവിവരം അറിയാവുന്നതാണു്. പക്ഷെ എന്തു പ്രത്യേക സംഗതികൊണ്ടു് അദ്ദേഹത്തെ നാടുകടത്തിയതെന്നു് മഹാരാജാവാകട്ടെ തിരുവിതാംകൂർസക്കാരാകട്ടെ തുറന്നുപറഞ്ഞിട്ടില്ല. മഹാരാജാവിന്റെ ഈ പ്രവൃത്തി, നിന്ദ്യമാണെന്നും അധൎമ്മമാണെന്നും രാക്ഷസീയമാണെന്നും അന്നുതന്നെ ഇന്ത്യയിലെ പ്രധാനപത്രങ്ങളൊക്കെ പറഞ്ഞിട്ടുള്ളതാണു്. ഇനി ആ തെററു തിരുത്തി ശരിപ്പെടുത്താൻ പാടില്ലാത്തവിധം പരലോകത്തിൽ രേഖപ്പെട്ടുപോയി.

രാമകൃഷ്ണപിള്ളയെ നാടുകടത്തിയതോടുകൂടി മാസികകളും അച്ചുകൂടവും മററു സൎവ്വതും സൎക്കാർ പിടിച്ചെടുത്തു. ശരാശരി കണക്കെടുത്തതിൽ ഈ സംഭവം മൂലം പതിനായിരം ഉറുപ്പിക നഷ്ടമായിട്ടുണ്ടെന്നു് അറിയുന്നു!

അച്ചുകൂടത്തിൽനിന്നു മടങ്ങി വീട്ടിൽ പോകാനൊ ഭാൎയ്യയേയും കുട്ടികളേയും കണ്ടു വല്ല ഏൎപ്പാടുകളും ചെയ്യാനൊ അനുവദിക്കാതെ മിസ്റ്റർ പിള്ളയെ തിരുവിതാംകൂർ അതിൎത്തി കടത്തിവിടുകയാണു് ചെയ്തതു്. പിറെറ ദിവസം തന്നെ തന്റെ ഭാൎയ്യ, തന്റെ സ്ക്കൂൾമിസ്റ്റ്റസ്സുദ്യോഗം വലിച്ചെറിഞ്ഞു ഭൎത്താവിനെ അന്വേഷിച്ചു പോയി. കുട്ടികളോടുകൂടി ദമ്പതിമാർ മദിരാശിയിൽ താമസമാക്കി. വേനൽകാലം മൂന്നുമാസം പാലക്കാട്ടും ശേഷംകാലം മദിരാശിയിലുമായി മൂന്നുകൊല്ലം കഴിച്ചുകൂട്ടി. 1086-ൽ മിസ്റ്റർ പിള്ള എഫ്. എൽ. പരീക്ഷ ജയിച്ചു; എന്നാൽ 1087-ൽ

ആരോഗ്യം ക്ഷയിച്ചതോടുകൂടി പഠിപ്പു നിൎത്തേണ്ടി വന്നതിനാൽ ബി. എൽ. പരീക്ഷക്കു പോകാൻ സാധിച്ചില്ല. 1913-ൽ മരിരാശിയിൽ വെച്ചു കലശലായ സുഖക്കേടിലായി; അവിടത്തെ ശീതോഷ്ണസ്ഥിതി ശരീരത്തിനു പററുകയില്ലെന്നു ഡാക്ടർ അഭിപ്രായപ്പെടുകയാൽ പാലക്കാട്ടുതന്നെ സ്ഥിരതാമസമാക്കുകയും ചെയ്തു. 1915-ൽ കല്യാണിഅമ്മയെ കണ്ണൂർ ഗവൎമ്മേണ്ടു ഗേൾസ് സ്കൂളിൽ ഒന്നാം അസിസ്റ്റാണ്ടായി നിയമിച്ചു. അവരൊടൊപ്പം കണ്ണൂരിൽ പാൎപ്പാക്കി. അവിടെ വെച്ചു ആരോഗ്യം ക്രമേണ ക്ഷയിച്ചു വരുകയും 1916-മാൎച്ചുമാസം 28-ാംനു- കണ്ണൂരിൽ വെച്ചു ദേഹവിയോഗം ചെയ്കയും ചെയ്തു.

രാമകൃഷ്ണപിള്ളയുടെ പിതാവ് 1910-ൽ കഴിഞ്ഞുപോയിരുന്നു. മകന്റെ നാടുകടത്തൽവിവരം കേട്ടു ഉടനെ അപാരമായ സങ്കടത്തിൽ പെട്ടു, കിടപ്പിലായ മാതാവ്, ആധി വ്യാധിയായി പരിണമിച്ചു ആറു മാസത്തിന്നുള്ളിൽ 1911 ഏപ്രിൽ മാസത്തിൽ കാലധൎമ്മം പ്രാപിച്ചു. പിള്ളക്കു രണ്ടു സഹോദരന്മാരും രണ്ടു സഹോദരികളും ഉണ്ടായിരുന്നു. ഒരു സഹോദരൻ മരിച്ചുപോയി. ശേഷം മൂന്നു പേരും ഇപ്പോഴും ഉണ്ട്. മൂന്നു സന്താനങ്ങൾ ഉണ്ടായതിൽ ഒരു പുത്രി മരിച്ചുപോയി. ഒരു പുത്രനും ഒരു പുത്രിയും ഇപ്പോൾ ഉള്ളതിൽ പുത്രിക്കു 9-ം പുത്രന്നു 8-ം വയസ്സു പ്രായമാണ്.

ഏററവും ദുഃഖകരമായ ഈ ചരിത്രത്തിൽ നായകന്റെ ധീരതയും സ്വാഭിമാനവും രാജ്യക്ഷേമകാംക്ഷയും അവയോടു മിന്നങ്ങിക്കൊണ്ടു നായികയുടെ പാതിവ്രത്യനിഷ്ഠയും ഭയങ്കരമായ കാർമേഘത്തിലെ രജതരേഖപോലെ പ്രകാശിക്കുന്നവ കേരളത്തിലെ വല്ല കവിയുടെയും പേനക്കു വിഷയങ്ങളാകേണ്ടവയാണ്. ഇന്ത്യാരാജ്യം മുഴുവനും മൂലാതിരുനാൾ പൊന്നുതമ്പുരാന്റെ കീഴിലായ നിലയിലാണ്. രാമകൃഷ്ണപിള്ള അവർകളെ രാജ്യഭ്രഷ്ടനാക്കിയിരുന്നതെങ്കിൽകൂടി, നളനെപോലെ വനാന്തരത്തിൽ സഞ്ചരിക്കേണ്ടി വരുമായിരുന്ന പിള്ളയുടെകൂടെ നിച്ചതന്റെ സഹധൎമ്മിണിയും ഉണ്ടാകുമായിരുന്നുവെന്ന് അവരുടെ ഇതുവരെയുള്ള പ്രവൃത്തിയിൽനിന്നും ഇനിമേലാൽ, "ഭൎത്താവില്ലാതെ ശൂന്യമായ" തിരുവിതാംകൂറിൽ ചവിട്ടുകയില്ലെന്നുള്ള ആ സാധ്വിയുടെ സ്ഥിരപ്രതിജ്ഞകൊണ്ടും ഊഹിക്കാം. അതിന്നു തക്കവണ്ണം ആ പതിവ്രതക്കു സിദ്ധിച്ച വിദ്യാസമ്പത്തിന്നും മനഃപരിഷ്കാരത്തിന്നും നമസ്കാരം.

തന്റെ സമ്പാദ്യം മുഴുവൻ തിരുവിതാംകൂർ സൎക്കാർ പിടിച്ചടക്കിയതിൽ പിന്നെ രോഗാതുരനായതു നിമിത്തം തന്റെ സന്താനങ്ങൾക്കു യാതൊന്നും സമ്പാദിച്ചുകൊടുക്കാൻ സാധിച്ചില്ലെന്നും ഭാൎയ്യയും മക്കളും അന്യദിക്കിൽ അനന്യശരണരായി ഭവിക്കുന്നുവെന്നും ഉള്ള വിചാരം തന്റെ അവസാനദിവസങ്ങളിൽ മിസ്റ്റർ പിള്ളയെ അസാമാന്യം പീഡിപ്പിച്ചിരുന്നു. അദ്ദേഹം എഴുതിപ്രസിദ്ധപ്പെടുത്തീട്ടുള്ള എല്ലാ പുസ്തകങ്ങളുടെയും ഉടമാവകാശം തന്റെ മക്കൾക്ക് എഴുതികൊടുത്തിട്ടുണ്ട്. 38 വയസ്സു പൂൎണ്ണമാകുന്നതിന്നു മുമ്പിൽ ലോകരാഗം വിട്ട ഒരു പിതാവിന്റെ വകയായി 29 പുസ്തകങ്ങളുടെ ഉ

ടമസ്സാവകാശം ലഭിച്ചിട്ടുള്ള. വിവരം ഈ ബാലമനസ്സുകൾക്ക് എത്രയും ചാരിതാൎത്ഥ്യം ഉണ്ടാക്കിയിരിക്കുമെന്നതിന്നു സംശയമില്ല. ഇങ്ങിനെയുള്ള ഒരു പിതൃസ്വത്തു് ലഭിക്കുന്നതിന്ന് ഇൻഡ്യാക്കാരായ ഏതെങ്കിലും ബാലികാബാലന്മാൎക്കു ഭാഗ്യം സിദ്ധിച്ചിട്ടുണ്ടോ?

രാമകൃഷ്ണപിള്ള അവർകൾ പ്രസിദ്ധപ്പെടുത്തീട്ടുള്ള പുസ്തകങ്ങൾ.

1. പാറപ്പുറം. ഒന്നാം ഭാഗം. 2 പാറപ്പുറം. രണ്ടാം ഭാഗം 3. ഉദയഭാനു ഒന്നാം ഭാഗം 4. ഉദയഭാനു രണ്ടാംഭാഗം 5. നരകത്തിൽനിന്ന് 6. മന്നന്റെ കന്നത്തും 7. ക്രിസ്റ്റോഫർ കൊളമ്പസ്സ് 8. ബെഞ്ചമിൻ ഫ്രാങ്ക്ളിൻ 9 സോക്രട്ടീസ്സ് 10. കാറൽ മാൎക്സ്സ് 11. മോഹനദാസ്സ് ഗാന്ധി 12. വൃത്താന്തപത്രപ്രവൎത്തനം 13 ഡില്ലിദർബാർ. ഒന്നാംഭാഗം 14. ഡില്ലിദർബാർ രണ്ടാംഭാഗം 15. പൌരവിദ്യാഭ്യാസം 16. കേരളഭാഷോല്പത്തി 17 ബാലബോധിനി (മലയാളവ്യാകരണം ഒന്നാംഭാഗം) 18. സഭാപ്രവേശം തുള്ളൽപ്പാട്ട് 19. അന്യാപദേശമാല 20. വേദാന്തസാരം (കിളിപ്പാട്ട്) 21. ഭാൎയ്യാധൎമ്മം 22. കൃഷിശാസ്ത്രം 23. അങ്കഗണിതം (ഒന്നാംഭാഗം 24. ക്ഷേത്രഗണിതസാധനപാഠങ്ങൾ 25. അറുനൂറ് ഭൂവിവരണചോദ്യങ്ങൾ 26. നായന്മാരുടെ സ്ഥിതി 27. തിരുവിതാംകൂർ നാടുകടത്തൽ 28 വാമനൻ 29. തിരുവിതാംകൂർ നാടുകടത്തൻ കേസ്.

## "എഴുത്തച്ഛനും വേദാന്തവും"

തുഞ്ചത്തു് രാമാനുജനെഴുത്തച്ഛന്ന് വേദാന്തത്തിലുള്ള ജ്ഞാനം കുറെ കുറവാണെന്ന് പറവാൻ എനിക്ക് ധൈൎയ്യമില്ല. അദ്ധ്യാത്മരാമായണം മുതലായ കിളിപ്പാട്ടുകളിൽ വേദാന്തങ്ങളെ പ്രതിവാദിക്കുന്ന ഭാഗങ്ങൾ വായിച്ചു നോക്കിയാൽ എത്രയൊ അസംബന്ധങ്ങളും അന്യോന്യവിരുദ്ധങ്ങളും നിരൎത്ഥകങ്ങളുമായ വാക്യങ്ങൾ കാണുന്നുമുണ്ട്. ഭാഗവതം കിളിപ്പാട്ട് ഏകാദശസ്കന്ധം മുതലായി വേദാന്തതത്വങ്ങൾ അടങ്ങിയ ഭാഗം ഏററവും ഭയങ്കരമായ വനംപൊലെ ദുഷ്പ്രവെശമായി തൊന്നുന്നു. ഇതുകൊണ്ട് തന്നെയായിരുന്നു വിദ്വാനായ എഴുവത്ത് നാണുക്കുട്ടിമെനൊൻ അവർകൾ കുറെക്കാലത്തിന്ന് മുൻപു ഏകാദശത്തിന്നു ആദ്യമുള്ള തൎജ്ജമ കെവലം മാററി പുതിയ തൎജ്ജമയുണ്ടാക്കി വിദ്യാവിലാസംപ്രസ്സിൽ നിന്ന അച്ചടിപ്പിച്ചതു്. അഥവാ എഴുത്തച്ഛന്റെ കൃതിയെ പകൎത്തി എഴുതുമ്പൊൾ ലെഖകന്മാരൽനിന്ന് വന്നുകൂടിയ പ്രമാദമാണെന്നും വരാം. അല്ലെങ്കിൽ തത്വം മനസ്സിലാകരുതെന്നു വെച്ചു വല്ലവരും ചെയ്തുവെച്ച കൃത്രിമമായിരിക്കാം. എങ്ങിനെയായിരുന്നാലും വെദാന്തഭാഗങ്ങൾ ദൊഷസങ്കുലങ്ങളായി കാണുന്നു എന്നു പ

റയാതെ കഴികയില്ല.

കിളിപ്പാട്ടിന്റെ ഒന്നാമത്തെ പ്രവത്തകനായ എഴുത്തച്ഛനെ ബഹുമാനിക്കാത്തവർ മലയാളരാജ്യത്തിൽ ആരുമുണ്ടാകയില്ല. അപ്രകാരമുള്ള ഒരു മഹാന്റെ കൃതിയെ ആസ്പദമാക്കി ചെയ്യുന്ന ദോഷോൽഘോഷണം കെവലം സാഹസമാണെന്നു വാദിച്ചു വല്ലവരും എന്നെ അധിക്ഷെപിക്കുമായിരിക്കാം. അത് സാരമില്ല. എന്റെ ഈ പ്രസ്താവനകൊണ്ട് വസ്തുവിന്റെ യഥാൎത്ഥ്യം നിൎമ്മത്സരന്മാരായ വിദ്വാന്മാരിൽനിന്നു് പുറത്തുവരുന്നതായാൽ അത് എവൎക്കും ഉപകാരമായിതീരും എന്നുള്ളതാണ് ഈ ഉപന്യാസത്തിന്റെ ഉദ്ദിഷ്ടഫലം.

ഇവിടെ ഒന്നാമതായി ആരണ്യകാണ്ഡത്തിലെ അഗസ്ത്യസ്തുതി, ലക്ഷ്മണോപദെശം, മുതലായ ഭാഗങ്ങളിൽ കാണുന്ന ദൊഷങ്ങളെ ഉദ്ധരിപ്പാനാണ് വിചാരിക്കുന്നതു. മററുള്ള ഭാഗങ്ങളെ അവസരംപൊലെ എഴുതി പ്രസിദ്ധമാക്കാം.

“തന്നുടെ മായാ തനിക്കാശ്രയ ഭൂതനായി
തന്നുടെ ശക്തി എന്നും പ്രകൃതി മഹാമായ
നിൎഗ്ഗുണനായ നിന്നെ ആവരണം ചെയ്തിട്ടു്
സൽഗ്ഗുണങ്ങളെ അനുസരിപ്പിച്ചീടുന്നതും”
(അഗസ്ത്യസ്തുതി)

ഇവിടെ ഓരൊ വാക്യങ്ങൾക്കും പരസ്പരം സംബന്ധം കാണുന്നില്ല. ഒന്നാമത്തെ വരിക്ക് തന്റെ മായക്ക് ആശ്രയഭൂതനായി എന്നാണെല്ലൊ യഥാശ്രുതമായ അൎത്ഥം. അവിടെ ആർ? എന്ന ആകാംക്ഷക്ക് താൻ എന്ന് അദ്ധ്യാഹരിച്ചു താൻ ആശ്രയമായിതീൎന്നു എന്നു സംബന്ധിപ്പിക്കാമെങ്കിലും അത്രത്തോളം എത്തിയതിൽ പിന്നെ ഒന്നുകൊണ്ടും പൂരിപ്പാൻ പാടില്ലാത്ത നിലയിൽ ആകാംക്ഷ ശെഷിച്ചുനിൽക്കുന്നു. ഇനി തന്നുടെ മായക്ക് താൻ ആശ്രയഭൂതനായി ഭവിക്കുന്നു എന്നു ചില വാക്കുകളെ കൂട്ടിച്ചെൎത്തു ഒരു വാക്യമാക്കി പൎയ്യവസാനിപ്പിക്കാമെങ്കിലും “കവിശിരൊമണിയായ എഴുത്തച്ഛൻ അങ്ങിനെയുള്ള അൎത്ഥത്തിൽ ആശ്രയഭൂതനത്രെ” എന്നൊ മറെറാ ഖണ്ഡിതമായിപ്പറകയല്ലാതെ ഇത്ര സന്നിഗ്ദ്ധസ്ഥിതിയിൽ ഉപന്യസിക്കുമൊ എന്ന വലിയ സംശയമായിരിക്കുന്നു. രണ്ടാംവരിയുടെ അൎത്ഥവും സുഗമമല്ല. “പ്രകൃതിയായ മഹാമായ തന്റെ ശക്തി എന്നും” അത്രത്തോളം എത്തിയാൽ അതിനെ പൂൎണ്ണമാക്കുവാൻ വെറെവാക്കില്ല. ഇവിടെ “പറയുന്നു” എന്നൊരു പദം അദ്ധ്യാഹരിച്ചാലും ആദ്യത്തെ വാക്യത്തൊട് അന്വയമില്ല. പിന്നീടുള്ള വാക്യത്തൊടും ന്യായമായി അന്വയിപ്പാൻ പ്രയാസം. മൂന്നാംവരിയൊട് അന്വയിപ്പാനായി “പറയുന്നു” എന്നു ചേൎക്കാമെന്നുണ്ടെങ്കിൽ തന്നുടെ ശക്തിയായ പ്രകൃതി എന്നാക്കിയാൽ സുഗമമായിരിക്കെ ഇങ്ങിനെ നിൎമ്മിപ്പാൻ കാരണമെന്തെന്ന ആക്ഷെപം ശെഷിക്കുന്നു. എന്നുമാത്രമല്ല രണ്ടും മൂന്നും പാദങ്ങൾ ഏകവാക്യമായി അന്വയിക്കത്തക്കതല്ല എന്ന് തന്നുടെ എന്നും നിന്നെ. എന്നുമുള്ള ഭിന്നപദങ്ങളെക്കൊണ്ടു തെളിയുന്നുമുണ്ട്. ആകയാൽ ആദ്യത്തെ രണ്ടുവരികളും അന്യോന്യസംബന്ധമില്ലാതെ ദൂഷിച്ചിരിക്കുന്നു എന്ന പറയെണ്ടി വരുന്നു.

“നിൎവ്യാജം വേദാന്തികൾ ചൊല്ലുന്നു നിന്നെ മുന്നം
ദിവ്യമാമവ്യാകൃതമെന്നുപനിഷദ്വചാൽ
മായാദേവിയെ മൂലപ്രകൃതിയെന്നും ചൊല്ലും
മായാതീതന്മാരെല്ലാം സംസൃതി എന്നും ചൊല്ലും”

ട്ടിന്റെ മുമ്പാകെ ആയിരുന്നു കേസ് വിചാരണയ്ക്കു വെച്ചിരുന്നത്. പ്രതികളെല്ലാം കുററക്കാരല്ലെന്നു വാദിച്ചു. എങ്കിലും അവരിൽ ആൎക്കും ബീമണിയെ കൊല്ലാം ത്തവിധം പ്രഹരിച്ചു എന്ന സംഗതിയെ മറച്ചുവെപ്പാൻ സാധിച്ചില്ല. ബീമണി കുടിയാന്മാരുടെ ഇടയിൽ ചെന്നു സ്വാമിദ്രോഹം പ്രസംഗിച്ച് ഒരു ലഹള കൂട്ടുവാൻ ഒരുങ്ങിയതുകൊണ്ടാണ് അവനെ ഉപദ്രവിച്ചതെന്ന് അവർ പറഞ്ഞു.

ജാട്ടബാബു ഈ അവസരത്തിൽ മടിയനായിരുന്നില്ല. അദ്ദേഹം ബീമണിയ്ക്കു സമൎത്ഥനായ വക്കീലിനെ ഏല്പിച്ചുകൊടുക്കുകയും, സാക്ഷിബത്തയ്ക്കായുള്ള സകല ചിലവും സ്വന്തം കയ്യിൽനിന്നു കൊടുക്കുകയും ചെയ്തു. ഈ സഹായം കണ്ടു ധൈൎയ്യം അവലംബിച്ചു, ബീമണിയെ പ്രഹരിക്കുമ്പോൾ ഹാജരുണ്ടായിരുന്ന അനേകം കുടിയാന്മാർ തെളിവുകൊടുപ്പാൻ വന്നു. എന്നുമാത്രമല്ല, പ്രതികൾ കൊണ്ടുവന്ന ചാൎജ്ജിനെ നിഷേധിക്കുകയും ചെയ്തു. അതിനാൽ രമണിബാബുവിന്റെയും, അവന്റെ ഭൃത്യവൎഗ്ഗത്തിൽ മൂന്നുപേരുടെയും, ശിക്ഷയിലാണ് കേസ്സ് അവസാനിച്ചത്. അനന്തരം സാധുഷെയിക്ക് കൊണ്ടുവന്ന കേസ്സ് വിചാരണയെടുത്തു. ഈ കേസ്സ് ഗൌരവമേറിയതായിരുന്നതിനാൽ, കല്ക്കത്താവിൽ നിന്നും കൊണ്ടുവരപ്പെട്ടിരുന്ന പ്രതിഭാഗം ബാരിസ്റ്റർ തെളിവു ശേഖരിക്കുന്നതിന്നായിട്ടു കേസ്സ് ഒരു വാരസമയത്തേയ്ക്കു നീട്ടിക്കിട്ടിയാൽ കൊള്ളാമെന്ന് അപേക്ഷിക്കുകയും, കോടതി അതു കൈക്കൊള്ളുകയും ചെയ്തു.

ഈ അവസരത്തിൽ മോഹറം ഉത്സവം കേമമായി നടക്കുകയായിരുന്നു. വ്യവഹാരകാൎയ്യത്തിൽ തിരക്കായി ഏൎപ്പെട്ടിരുന്നതുകൊണ്ടു സാധുഷെയിക്കിന്ന് ഈ ഉത്സവത്തിൽ പങ്കുകൊള്ളുവാൻ സാധിച്ചില്ല. അവൻ തന്റെ ഭാൎയ്യയെ ഗോറിയാ നഗരത്തിൽ ഒരു ബന്ധുഗൃഹത്തിലേയ്ക്ക് അയച്ചു; പക്ഷേ, ഭാൎയ്യയുടെ സോദരിയ്ക്കു ജ്വരം ബാധിച്ചിരുന്നതിനാൽ അവൾക്കു പോകാൻ സാധിച്ചില്ല. ഒരു ദിവസം രാത്രി ആ സ്ത്രീ കിടന്നിരുന്ന കുടിലിൽനിന്നും ഉച്ചത്തിൽ ഒരു മുറവിളി കേട്ട്, അതെന്തെന്ന് അറിയുവാൻ പുറത്തേയ്ക്കു വന്നപ്പോൾ, ബദ്ധപ്പെട്ടു കുതിച്ചു ചാടി ഓടുന്ന ഒരു അപരിചിതനെ അവൻ കണ്ടുമുട്ടി. ഉടനേ തമ്മിൽ ഒരു മുഷ്ടിയുദ്ധം ആരംഭിക്കുകയും, പക്ഷേ ആ അപരിചിതൻ ചാടിയോടി രക്ഷപ്രാപിക്കുകയും ചെയ്തു. എന്നാൽ ആഗതനായ ആ മനുഷ്യൻ രമണിബാബുവിന്റെ കുടിയാനായ കരിംഖാൻ ആയിരുന്നു എന്ന് അവൻ മനസ്സിലാക്കി. എന്താണ് സംഭവിച്ചതെന്നു സോദരിയോടു ചെന്നു ചോദിച്ചപ്പോൾ, ആ സ്ത്രീ കരഞ്ഞുംകൊണ്ട്, “ഒരു മനുഷ്യൻ എന്റെ കുടിലിലേക്കു കടന്നുവന്നു, എന്റെ പൊള്ളയ്ക്കു പിടിച്ചമൎത്തി. പക്ഷേ, ഞാൻ ഉറക്കെ കരഞ്ഞതുകൊണ്ട്, അവൻ പേടിച്ചോടിപ്പോയി.” എന്നു മറുപടി പറഞ്ഞു. പ്രഭാതമായ ഉടനെ, കരിംഖാനെ അന്വേഷിച്ചു സാധു അവന്റെ അമ്മാമന്റെ വീട്ടിലേയ്ക്കു ഓടി. അവിടെ ചെന്നു ചോദിച്ചപ്പോൾ ആ അമ്മാമൻ ഇപ്രകാരം പറഞ്ഞു: “കരിംഖാൻ ഇന്നലെ വൈകുന്നേരം ഇവിടെനിന്നു പോയതാണ്. നീ പറയുന്ന സംഗതി നാം ഇ

നുപേക്ഷം അപമാനകരമാകയാൽ ദയവു ചെയ്ത് ഈ കാര്യത്തെപ്പററി പുറത്തൊന്നും പറയാതിരിക്കുന്നതാണ് നമ്മുടെ രണ്ടു കുടുംബത്തിന്നും ഭൂഷണം. അങ്ങനെ നീ ചെയ്യണമെന്ന് എനിക്ക് അപേക്ഷയുണ്ട്." സാധുഷെയിക്ക് ഇതിൽ യോജിക്കാതെ പോലീസിൽ അറിവു കൊടുത്തു.

രണ്ടുമൂന്നു ദിവസം കഴിഞ്ഞു, സാധുഷെയിക്ക് അത്താഴമുണ്ണാനിരിക്കുമ്പോൾ ഒരു സബ്ബ് ഇൻസ്പെക്ടർ അവിടെ വന്നു. "താൻ സാധുഷെയിക്കാണോ?" എന്നു ചോദിച്ചതിന്നു ശേഷം, അവൻറെ കയ്യിൽ ആമം വെച്ച് അവനെ സ്റ്റേഷനിലേക്കു കൊണ്ടുപോയി. അങ്ങിനെ പോകുമ്പോൾ അവൻറെ പിന്നാലെ ഒരു കൂട്ടം ജനങ്ങൾ കൂടുകയും, അവരോട് ഈ സംഗതി ജാദുബാബുവിനെ അറിയിച്ചാൽ കൊള്ളാമെന്നു സാധു അപേക്ഷിക്കുകയും ചെയ്തു. ആ കൂട്ടത്തിൽ ദയാലുവായ ഒരാൾ ഓടിച്ചെന്നു ജാദുബാബുവിനെ കൂട്ടിക്കൊണ്ടു വന്നു. അദ്ദേഹം ഇൻസ്പെക്ടരൊടു കുറെ സംഭാഷണം ചെയ്തതിന്നു ശേഷം, "ഹെ, സാധു! നിന്നെ കൊലപാതകക്കുററത്തിന്നാണ് പിടിച്ചിരിക്കുന്നത്" എന്നു പറഞ്ഞു. കരിംഖാൻ ഭവനഭേദം ചെയ്തു എന്നു സാധുഷെയിക് പറഞ്ഞതു മുതല്ക്കു കരിംഖാനെ കാണാതായി പോയതുകൊണ്ടു, സാധുഷെയിക്കിൻെറ പേരിൽ തനിക്കു സംശയമുണ്ടെന്നു കരിംഖാൻെറ അമ്മാമൻ പോലീസിനെ അറിയിച്ചു. അതുകൊണ്ടാണ്, സാധുഷെയിക്കിനെ ഉടൻ ബന്ധനത്തിലാക്കി, അവനെ ജില്ലാജെയിലിലേക്ക് അയച്ചത്.

തൻെറ ശത്രു രമണിബാബു ഈ കുററം കെട്ടിച്ചമച്ചതാണെന്നും, സാധുവിനെ കുടുക്കിലാക്കാൻ വേണ്ടി ഇതും ഇതിലധികവും ചെയ്വാൻ രമണിബാബു പോന്നവനാണെന്നും ജാദുബാബുവിന്നു നല്ല നിശ്ചയമുണ്ടായിരുന്നു. അദ്ദേഹം ചില സ്നേഹിതന്മാരോട് ഈ സംഗതിയെപ്പററി ആലോചിച്ചപ്പോൾ, ഈ മാതിരി ആഭാസകാര്യങ്ങളിൽ തലയിടുന്നതു നന്നായിരിക്കില്ലെന്ന് അവർ ജാദുബാബുവിനോടു പറഞ്ഞു; എന്നാൽ അദ്ദേഹത്തിൻെറ ധർമ്മബുദ്ധി ഈ ഉപദേശത്തെ കൈക്കൊണ്ടില്ല: അദ്ദേഹം ഗണേശ്യാമബാബുവിൻെറ അടുക്കൽ ചെല്ലുകയും, സാധുഷെയിക്ക് പറഞ്ഞ കഥയെല്ലാം അറിയിക്കുകയും ചെയ്തു. രമണിബാബു ഈ കേസ്സിൽ അകപ്പെട്ടിട്ടുണ്ട് എന്നു കണ്ട്, ഇതു തന്നെയാണ് പ്രതിക്രിയ ചെയ്വാൻ തക്ക അവസരം എന്നു കരുതി സസന്തോഷം ഷെയിക്കിൻെറ വക്കാലത്തു സ്വീകരിച്ചു.

ഈ കേസ്സ് ഡിപ്യൂട്ടിമജിസ്റ്റ്രേട്ടു വിചാരണചെയ്യുകയും, ഗണേശ്യാമബാബുവിൻെറ സഹായത്താൽ കേസ്സ് മുഴുവൻ തെളിയുകയും, പ്രതികൾക്കെല്ലാം കഠിനമായ പ്രായശ്ചിത്തം കല്പിക്കപ്പെടുകയും ചെയ്തു. ഏറെ താമസിയാതെ, ഈ ഡിപ്യൂട്ടിമജിസ്റ്റ്രേട്ടിൻെറ മുമ്പാകെ തന്നെ ഒരു കൊലപാതകക്കുററത്തിന്നായി സാധുഷെയിക്ക് തന്നെ ഹാജരാകേണ്ടി വന്നു. സംഭവത്തിലെ തെളിവുകൾ അപ്പോഴും വിചിത്രമായിരുന്നതുകൊണ്ടു, കേസ്സ് സെഷൻസ് കോട്ടിലേക്കു കമ്മിട്ടു ചെയ്യപ്പെട്ടു. അവിടെ കേസ് വിചാരണക്കെടുത്തു. സാധുവിനെ കൂട്ടിൽ കയററിയപ്പോൾ, താൻ കുററക്കാരനാണെന്ന് അവൻ സമ്മതിക്കു

കയും, കരിംഖാൻെറ മൃതശരീരം കുഴിച്ചി
ട്ടിരിക്കുന്ന സ്ഥലം കാണിച്ചുതരാമെന്നു പ
റയുകയും ചെയ്തതിനാൽ, അവൻെറ സ
ഹായികളെല്ലാം വല്ലാതെ വിസ്മയിച്ചു!
ആ സ്ഥലം പരിശോധിപ്പാനായി കേസ്സ്
നീട്ടിവെച്ചു. ആ ജില്ലയിലെ പോലീസ്സ്
സൂപ്രഡേണ്ടായ ഒരു യൂറോപ്യൻ സാധു
വിൻെറ കൂടെ ചെന്നു, അവൻ കാണിച്ചു
കൊടുത്ത നിലമെല്ലാം കിളച്ചു മറിച്ചു
നോക്കി; എന്നാൽ അതെല്ലാം വിഫലമാ
യതേയുള്ളു. തനിക്കു സ്ഥലം മറന്നു പോ
യി എന്നു പറഞ്ഞു, സാധുഷെയിക്ക് വേ
റൊരു സ്ഥലം കാണിച്ചുകൊടുത്തു. എ
ന്നാൽ, അവിടെ കിളച്ചുനോക്കീട്ടും കാ
ണാതെ പോയ മനുഷ്യനെ കണ്ടുകിട്ടുവാൻ
സാധിച്ചില്ല. ഈ സംഗതികളെല്ലാം ജ
സ്റ്റിസിനെ തെര്യപ്പെടുത്തിയപ്പോൾ, അദ്ദേ
ഹം കേസ്സ് പിറെറ ദിവസം വിചാരണ
യ്ക്കെടുക്കുന്നതാണെന്നു കല്പിച്ചു.

പിറേറന്നു രാവിലെ പതിനൊന്നു
മണിക്കു ജസ്റ്റിസ് ബെഞ്ചിൽ ചെന്നിരുന്ന
പ്പോൾ, കോടതിഹാൾ മുഴുവനും കാണിക
ളാൽ നിറഞ്ഞിരുന്നു. തടവുകാരനു വി
പരീതമായി ജസ്റ്റിസ് ജൂറിമാരോട് ഒരു പ്ര
സംഗം ചെയ്തുകൊണ്ടിരുന്നപ്പോൾ, പുറ
ത്തുനിന്നും അത്ഭുതപൂർവ്വമായ ഒരു ബഹ
ളം കേൾക്കുമാറായി! ജസ്റ്റിസ് പ്രസംഗം
നിറുത്തുകയും, ബഹളത്തിൻെറ കാരണം
അറിഞ്ഞുവരുന്നതിന്നു ഒരു ശിപായിയെ
നിയോഗിക്കുകയും ചെയ്തു. അവൻ ചെ
ന്നു മടങ്ങി വരുന്നതിന്നു മുമ്പുതന്നെ, അ
ഞ്ചെട്ടാളുകൾ "ധർമ്മം ജയിക്കും!" എന്നു
നിലവിളിച്ചുംകൊണ്ടു കോടതിയിലേയ്ക്കു
ഓടി വന്നു. ഇപ്രകാരം ഓടിവന്നവരി

ൽ ഒരുവനായ ജാദൂബാബു മററുള്ളവരോടു
നിശ്ശബ്ദമായിരിക്കുവാൻ ആംഗ്യം കാണി
ച്ചിട്ടു, കൈകെട്ടി നിന്നു, വിനയപൂർവ്വം കോ
ടതിയെ നോക്കി ഇപ്രകാരം പറഞ്ഞു:—

"യജമാനനേ! മരിച്ചുപോയ മനു
ഷ്യൻ ജീവിച്ചുവന്നിരിക്കുന്നു! ഇതാ! ക
രിംഖാൻ!!"

കോടതി മുഴുവനും ക്ഷോഭംകൊണ്ടു
നിറഞ്ഞു. അതു അവസാനിച്ചു തുടങ്ങി
യപ്പോൾ, ജസ്റ്റിസ് കടലാസ്സെല്ലാം മാററിവെ
ച്ചു, "ഇവൻ തന്നെയാണോ കരിംഖാ
ൻ?" എന്നു ചോദിച്ചു.

വേണ്ടപ്പെട്ട തെളിവുകളെല്ലാം ഉട
നെ വരികയും, ജസ്റ്റിസ് കരിംഖാനിൽനി
ന്നും താഴെ പറയുന്ന സ്റ്റേററ്മെൻറു വാങ്ങു
കയും ചെയ്തു.

"അല്ലയോ, ന്യായാധിപതേ! എ
നിക്ക് എന്തു സംഭവിച്ചാലും വേണ്ടതില്ല,
ഞാനെല്ലാം തുറന്നു പറഞ്ഞേയ്ക്കാം. ഒരു
മാസം മുമ്പു സാധു ഷെയിക്കിൻെറ വീട്ടി
ൽ ഒരു സ്ത്രീയെ അപമാനിക്കുന്നതിന്നായി
ട്ടു രമണിബാബു എന്നെ നിയോഗിച്ചു.
അങ്ങിനെ ചെയ്താൽ സാധുഭ്രഷ്ടനാക്കപ്പെ
ടുമെന്ന വിചാരത്തോടു കൂടിയാണ് എ
ന്നെ ഈ ജോലിക്കേല്പിച്ചിരുന്നത്. എ
ൻെറ ജീവനെ പേടിച്ചുംകൊണ്ടു, ഞാൻ
അതുചെയ്യുവാൻ സമ്മതിച്ചു; അന്നു രാ
ത്രിതന്നെ സാധുവിൻെറ ഭാര്യാസോദരി
ഉറങ്ങി കിടന്നിരുന്ന അകത്തേയ്ക്കു കയറി
ച്ചെന്നു. പക്ഷെ, അവൾ നിലവിളിച്ചു
ട്ടിയതുകൊണ്ടു കാര്യം സാധിക്കാതെ ഞാ
ൻ പുറത്തേയ്ക്കോടിയപ്പോൾ, സാധുവിനോ
ടുകൂടി മല്ലിടേണ്ടിവന്നു; എങ്കിലും ഞാൻ
ഓടി രക്ഷപ്രാപിച്ചു. രമണിബാബുവി

നോട് ഈ സംഗതി അറിയിച്ചപ്പോൾ, അദ്ദേഹം ഇരുപതു മന്നിലകളെയുള്ള ഒരു സ്ഥലത്തേയ്ക്കു് എന്നെ അയയ്ക്കുകയും, ഇന്നലെ വരെ അവിടെ കച്ചേരിയിൽ എന്നെ സൂക്ഷിക്കുകയും ചെയ്തു. ഇന്നലെ രാത്രിയായപ്പോൾ ഞാൻ അവിടെ നിന്നു പുറപ്പെട്ടു. എനിക്കു ഗോറിയബജാറിൽ കൂടി പോകേണ്ടിയിരുന്നതിനാൽ, അവിടെ യാദൃച്ഛികമായി ജാദുബാബുവിനെ കാണുകയും, അദ്ദേഹം എന്നെ തടുത്തു നിർത്തി, എന്റെ ഗതാഗതങ്ങളെപ്പററി സൂക്ഷ്മമായി ചോദ്യം ചെയ്യുകയും ചെയ്തു. എനിക്കു മുഴുവനും തുറന്നുപറയാതിരിപ്പാൻ നിവൃത്തിയില്ലാതായി. അദ്ദേഹം എന്നെ ഒരു വീട്ടിലേയ്ക്കു കൊണ്ടുപോവുകയും, അവിടെ നിന്ന് ഇതാ, ഇവിടെ ഹാജരാക്കുകയും ചെയ്തിരിക്കുന്നു!”

കരിംഖാന്റെ വാക്കുകൾ സകലരേയും ആശ്ചര്യപരതന്ത്രരാക്കിത്തീർത്തു. ജാദുബാബു, അവൻ പറഞ്ഞതെല്ലാം വാസ്തവമാണെന്ന് ഉറപ്പുവെയ്ക്കുകയുംചെയ്തു. പിന്നെ ജഡ്ജി സാധുവിനോടു “നീ എന്തുകൊണ്ടു കുററക്കാരനാണെന്നു സമ്മതിച്ചു?” എന്നു ചോദിച്ചു.

സാധുഷെയിക്ക്:— യജമാനനേ! പറയണമെന്നു സബ്ബ്ഇൻസ്പെക്ടർ എന്നെ നിർബ്ബന്ധിച്ചു. എന്നെ തൂക്കിക്കൊല്ലുവാൻ തക്ക തെളിവുകൾ ധാരാളം ഉണ്ടെന്നു വീണ്ടും വീണ്ടുംപറയുകയും, അതിനാൽ കുററം സമ്മതിച്ചു, രക്ഷപ്രാപിക്കുന്നതാണ് ഉത്തമമെന്ന് ഉപദേശിക്കുകയും ചെയ്തു. പേടികൊണ്ടു ഞാൻ മതിമറന്നു! എനിക്ക് ആരൊടും ആലോചിക്കുവാൻ സമയവും സൌകര്യവും ഉണ്ടായിരുന്നില്ല. അതുകൊണ്ടു കുററം സമ്മതിച്ചു രക്ഷപ്രാപിക്കാമെന്നു തീർച്ചപ്പെടുത്തി.

ജഡ്ജി പോലീസ്സുകാരുടെ നടത്തയെ ദൂഷിച്ചെഴുതുകയും, സാധുവിനെ വിട്ടയയ്ക്കുകയുംചെയ്തു.

എന്നാൽ വക്കീൽ ഘനശ്യാമബാബു ഇതോടുകൂടി നിന്നില്ല. ഒരു സാധുവിന്റെ തലയിൽ കൊലപാതകക്കുററം ചുമത്തുന്നതിന്നായി ദുരാലോചന ചെയ്ത രമണിബാബുവിനെയും, അവന്റെ ഗുമസ്തനേയും പ്രാസിക്യൂട്ട് ചെയ്യുന്നതിന്നു വക്കീൽ ശ്രമിച്ചു. അവർ ഇരുവരെയും കോടതി കയററുകയും, അവർ കല്ക്കത്താനഗരത്തിൽ നിന്ന് ഒരു ബാരിസ്റ്റർസിംഹത്തെ കൊണ്ടുവന്നിരുന്നു എങ്കിലും മജിസ്ട്രേട്ടു അവരിൽ ഓരോരുത്തന്നും ആറുമാസത്തെ കഠിനശിക്ഷ കല്പിക്കുകയും ചെയ്തു.

ഇപ്രകാരം ഒടുവിൽ ധർമ്മം ജയിക്കുകയും, നിഷ്ഠുരന്മാരായ ഒരു കൂട്ടം അക്രമികൾ അവർ അർഹിച്ചതുപോലെ വേണ്ടപ്പെട്ടത് അനുഭവിക്കുകയും ചെയ്തു.

ഇടപ്പള്ളി.

—നാരായണരാജാ.

## വിജ്ഞാനവീഥിക.

പൂച്ചകളെക്കൊണ്ടും എലികളെക്കൊണ്ടും പുതിയ ഒരു കമ്പനി യൂറോപ്പിൽ നടത്താൻ പോകുന്ന വിവരം പോഷിണീവായനക്കാരിൽ ചുരുക്കം പേരെങ്കിലും അറിഞ്ഞിട്ടുണ്ടായിരിക്കാം. ഈ മാർജ്ജാരമൂഷികകമ്പനിയുടെ പ്രധാനോദ്ദേശം പൂച്ചകളേയും എലികളേയും വളർത്തി അവയെക്കൊണ്ടു വ്യാപാരം നടത്തുക എന്നുള്ളതാണ്. ഈ കമ്പനിയിൽ ഓഹരി ചേരുന്നവർക്കു കൊല്ലംതോറും നല്ല ഒരു സംഖ്യ ലാഭംകിട്ടുമെന്നു കമ്പനിപ്രവർത്തകന്മാർ പറയുന്നതിനുള്ള ന്യായങ്ങൾ എന്തൊക്കെയാണെന്നറിയുന്നതു രസകരമായിരിക്കും.

കമ്പനിയുടെ പ്രധാന പ്രവൃത്തി പൂച്ചത്തോൽ വില്ക്കുകയാണ്. പത്തുലക്ഷം പൂച്ചകളെ ആദ്യം ശേഖരിക്കും. ആണ്ടുതോറും ഒരു പൂച്ചയിൽ നിന്നു ൫൦ പൂച്ചകൾ ഉണ്ടാവുന്നതുകൊണ്ടും, കറുത്ത പൂച്ചത്തോലൊന്നിനു രണ്ടേകാൽ ഉറുപ്പികയും, മറേറതെങ്കിലും നിറത്തിലുള്ളവയ്ക്കു അയ്യഞ്ചണ വീതവും വില കണക്കാക്കുമ്പോൾ, ഓരോ കൊല്ലത്തിലും ൨,൦൦൦ പവൻ കമ്പനിയിൽ വരവുണ്ടായിരിക്കുമത്രെ. പൂച്ചയെ കൊന്നു പൂച്ചത്തോൽ ഉരിഞ്ഞെടുക്കുക മുതലായ വേലകൾക്കു നിയോഗിക്കപ്പെടുന്ന ൫൦൦ വേലക്കാരുടെ ശമ്പളം കഴിച്ചാൽ ആണ്ടിനാൽ കിട്ടുന്ന [illegible] പവൻ മുഴുവനും ആദായമാണ്.

പൂച്ചകൾക്കു വേണ്ട ആഹാരസാധനങ്ങളുടെ കാര്യത്തിൽ കമ്പനിക്കാർക്കു ഒരു പ്രയാസവും തോന്നിയിട്ടില്ല! പത്തുലക്ഷം പൂച്ചകളുണ്ടെങ്കിൽ, അതിൽ നാലിരട്ടി എലികളെ വളർത്തണം. എലികൾ പൂച്ചകളെക്കാൾ അധികം പെരുകുന്നതാകകൊണ്ടു ദിവസമൊന്നിനു നാലെലിവീതം ഒരു പൂച്ചയ്ക്കു ഭക്ഷിപ്പാൻ കിട്ടും. ഇനി എലിക്കു ഭക്ഷണം എവിടെ നിന്നാണെന്നാണ് പിന്നത്തെ ചോദ്യം. തോൽ ഉരിയപ്പെട്ട പൂച്ചകൾ തന്നെ എലികൾക്ക് ആഹാരം. ചുരുക്കത്തിൽ, പൂച്ച എലിയേയും എലി പൂച്ചയേയും തിന്നുന്ന ഒരു പരസ്പരഹിംസകമ്പനി തന്നെയാണിതെന്നു പറയാം. അഥവാ, ഇങ്ങിനെ തന്നെയാണല്ലോ പ്രപഞ്ചം മുഴുവനും!

* * *

ഉണ്ണാനും സംസാരിപ്പാനും മാത്രം ഉപയോഗപ്പെട്ടിരുന്ന വായ്കൊണ്ട് ഇപ്പോൾ എഴുത്തുവേലയും സിദ്ധിക്കാമെന്നായിരിക്കുന്നു. യൂറോപ്പിൽ നടന്നുകൊണ്ടിരിക്കുന്ന ഘോരസമരം ഹേതുവായി, അസംഖ്യം പേർ മൂകന്മാരും ബധിരന്മാരും ആയിത്തീർന്നു കഷ്ടപ്പെടുന്ന കാര്യം വിചാരിക്കുക പോലും വയ്യ! ഇവർ തങ്ങളുടെ അന്തർഗ്ഗതങ്ങൾ മററുള്ളവരെ അറിയിക്കുന്നതു കാൽകൊണ്ടും കൈകൊണ്ടും എഴുതീട്ടാണ്. ഈ അംഗങ്ങളും നിശ്ശേഷം മുറിഞ്ഞുപോയവർ അക്കൂട്ടത്തിൽ കുറച്ചൊന്നുമല്ല. ഇവരുടെ ഉപയോഗത്തിനാണ്, ഇപ്പോൾ പ്രസിദ്ധനായ ഒരു ഡാക്ടർ വായ്കൊണ്ട് എഴുതാനുള്ള ഒരു യന്ത്രം ക

ണ്ടുപിടിച്ചിരിക്കുന്നത്. ഈ തൂവൽ വായിൽ പിടിപ്പിച്ചെഴുതാം. സാധാരണമായി നമ്മുടെ പെൻസിൽകൊണ്ടു ഈ കൃത്യം നിർവ്വഹിക്കരുതേ എന്നാണെങ്കിൽ, തല അങ്ങോട്ടും ഇങ്ങോട്ടും തിരിച്ചു പിരടി ഉളുക്കിപ്പോകുന്ന കാര്യം ഓർത്താൽ സമാധാനം കിട്ടും. നമ്മൾ കൈകൊണ്ട് എഴുതുന്നതു പോലെ വൃത്തിയിലും വേഗത്തിലും ഈ തൂവൽകൊണ്ട് എഴുതാമെന്നുള്ളതാണ് ഇതിന്റെ വിശേഷം. പക്ഷേ കുറച്ചു പരിചയം വേണം. അത് എന്തിനും കൂടാതെ കഴിയില്ലല്ലോ.

* * *

അമേരിക്കയിൽ ഒരു വിദ്വാൻ കടലാസ്സു കൊണ്ടു കുപ്പികൾ ഉണ്ടാക്കി വിററുവരുന്നു. പാൽ മുതലായ ദ്രാവകസാധനങ്ങൾ ഈ കുപ്പികളിലാക്കി വെച്ചാൽ, വളരെ നാൾ കേടുവരാതിരിക്കുമത്രെ. കുപ്പി മുക്കോണാകൃതിയിലാണ്. മുകളിൽനിന്ന് അമർച്ച വരുന്തോറും കുപ്പിക്കു ബലം കൂടിക്കൂടി വരുന്നവിധത്തിലാണ് അതിന്റെ പണി. ൨൦൦ റാത്തൽ ഘനമുള്ള എന്തെങ്കിലും കുപ്പിയുടെ മുകളിൽ വെച്ചാൽ ഒരു കുലുക്കവും കുപ്പിക്കുണ്ടാവില്ല.

* * *

വിമാനചാരികൾക്കു വിമാനങ്ങളിലിരുന്നു തമ്മിൽ സംസാരിപ്പാൻ, യന്ത്രത്തിരിച്ചിലിന്റെ [illegible] ശബ്ദം കൊണ്ടു നിവൃത്തിയില്ലായിരുന്നു. അതിനാൽ, വിമാനങ്ങളിൽ കൊണ്ടുനടക്കാവുന്ന വിധം പുതിയ ഒരു തരം ടെലിഫോൺ ഇപ്പോൾ ഒരാൾ നിർമ്മിച്ചുകഴിഞ്ഞിരിക്കുന്നു.

* * *

വിശപ്പുണ്ടാകുവാൻ ഔഷധപാനംകൊണ്ടും വ്യായാമംകൊണ്ടും സാധിക്കുന്നതാണല്ലോ. ഇതു രണ്ടും കൂടാതെ വേറൊരു പായം ഡാക്ടർ 'ബിക്കൽ' പറയുന്നു. സ്വല്പം ഉപ്പുവെള്ളം കുടിച്ചാൽ വിശപ്പുണ്ടാവുന്നതിനു ഒരു പ്രയാസവും ഇല്ലത്രെ. ഉപ്പു കുടിച്ചാൽ ഉമിനീർ വരും. ഉമിനീർ ജഠരാഗ്നിയെ ഉദ്ദീപിപ്പിക്കുന്നതാണല്ലോ.

* * *

മത്തങ്ങ, കുമ്പളങ്ങ മുതലായ സസ്യഫലങ്ങൾക്കു നമ്മുടെ ഇഷ്ടംപോലെ വലുപ്പം വർദ്ധിപ്പിക്കാമെന്ന് ഒരു ശാസ്ത്രജ്ഞൻ പരീക്ഷിച്ചറിഞ്ഞിരിക്കുന്നു. ചെറിയ കുട്ടികൾക്കു മുലപ്പാൽ കൊടുക്കുംപോലെ ഈ ഫലങ്ങൾക്കു പഞ്ചസാരവെള്ളം കൊടുത്തുകൊണ്ടിരുന്നാൽ മതിയത്രേ. ഈ പുതിയ വിദ്യ ഒന്നു പരീക്ഷിച്ചുനോക്കണമെങ്കിൽ ഇങ്ങനെ ചെയ്താൽമതി.

പൂവു കരിഞ്ഞ ശേഷം, നല്ല പുഷ്ടിയുള്ളതായിക്കാണുന്ന ഒരു മത്തങ്ങ തിരഞ്ഞുപിടിച്ചു, കുഴലുള്ള രണ്ടു പാത്രത്തിൽ പഞ്ചസാരവെള്ളം പകർന്നു മത്തങ്ങയുടെ ഇരുവശത്തും, തട്ടിമറിഞ്ഞുപോകാത്ത വിധം, ഉറപ്പിച്ചു വെയ്ക്കുക. പാത്രത്തിലെ വെള്ളം മത്തങ്ങയിലേക്കു കടത്തിവിടാനുള്ള ശ്രമമാണ് പിന്നെ ചെയ്യേണ്ടത്. ഒരു പേനാക്കത്തികൊണ്ടു മത്തങ്ങയുടെ ഞെട്ടിയുടെ കടയ്ക്കലായി ഓരോ ചെറിയ ദ്വാരം ഇരുവശത്തും ഉണ്ടാക്കണം. എന്നിട്ട് ആ ദ്വാരത്തിൽക്കൂടി കടക്കാവുന്ന വണ്ണത്തിൽ പഴന്തുണി പിരിച്ച് ഒരററം ദ്വാരത്തിലും മറേറ അററം പഞ്ചസാരവെള്ളത്തിലുമായി പിടിപ്പിക്കുക. മത്തങ്ങ പഞ്ചസാരവെള്ളം താനേ വലിച്ചു കുടിച്ചുകൊള്ളും. അങ്ങിനെ, മത്തങ്ങ ദിവസംതോറും പ്രതിവിൽ ഇരട്ടിച്ചു വലുതായിത്തുടങ്ങും. പാത്രങ്ങളിൽ പഞ്ചസാരവെള്ളം തീരുമ്പോൾ വീണ്ടും വീണ്ടും ഒഴിച്ചുകൊടുക്കാൻ മറക്കരുത്.

റിയുന്നവരോടു പറയേണ്ട ആവശ്യമേ ഇല്ല.

ഒന്നാംവാള്യം (൨൭൦ പുറങ്ങൾ) വില . . . ൧ ൨—൦—൦

രണ്ടാംവാള്യം (൨൦൦-നു മേൽ പുറങ്ങളുണ്ടാവും.) വൃശ്ചിക മാസാവസാനത്തോടുകൂടി പ്രസിദ്ധപ്പെടുത്തും. ആവശ്യക്കാർ കാലേകൂട്ടി പുസ്തകത്തിനു എഴുതുന്നതു് നന്നു് ൧ ൨—൦—൦

## റോബിൻസൺക്രൂസോ.

ഇതും ഒരു ഇംഗ്ലീഷു പുസ്തകത്തിന്റെ പരിഭാഷതന്നെ. ൰-ണക്കു ഈ പുസ്തകം കിട്ടും. തമാശകൾക്കും നേരംപോക്കിനും ഒരുകുറവും കാണുകയില്ല. ഇംഗ്ലീഷിൽ വളരെ പ്രചാരത്തിലിരിക്കുന്ന ഒരു പുസ്തകമാണിതു്. ഇംഗ്ലീഷു അറിയാവുന്ന ഏവനും ഈ പുസ്തകം വായിച്ചിട്ടുണ്ടായിരിക്കും. ഇതു് മലയാളത്തിലേക്കു തർജ്ജമ ചെയ്തിട്ടുള്ളതു് സാഹിത്യരസികനായ ശ്രീമാൻ പി. ആർ. നാരായണയ്യർ അവർകളാണു്. അതുകൊണ്ടു പര ഭാഷയുടെ കാര്യത്തിൽ ഒന്നുകൊണ്ടും സംശയിക്കേണ്ടതില്ല.

## ഡില്ലിദർബാർ

മിസ്റ്റർ കെ. രാമകൃഷ്ണപിള്ള, ബി. ഏ. എഴുതിയതു്.

൧൯൧൧-ൽ ജോർജ്ജ് ചക്രവർത്തി തിരുമേനിയും പത്നിമേരി രാജ്ഞി തിരുമേനിയും ഡില്ലിയിലെഴുന്നള്ളി നടത്തിയ പട്ടാഭിഷേകവിളംബരാഘോഷത്തെ പ്രമാണിച്ചു് എഴുതിയതായിരുന്നാലും, ഇതിൽ അടങ്ങിയിരിക്കുന്ന സംഗതികൾ എല്ലാക്കാലത്തും, എല്ലാത്തരക്കാർക്കും വായിച്ചറിവാനും രസിപ്പാനുമുള്ളവയാകുന്നു. ഡില്ലീചരിത്രം, ഡില്ലിനഗരവിവരണം, ജോർജ്ജ് ചക്രവർത്തി ജീവചരിത്രം, മേരിരാജ്ഞി ജീവചരിത്രം, തിരുമേനികളുടെ യാത്ര, ബംബയിലെ സൽക്കാരം, ഡില്ലീനഗരപ്രവേശം, ആഘോഷാവശേഷം— ഇത്യാദി പലതും ഇതിൽ പ്രതിപാദിച്ചിട്ടുണ്ടു്. സാഹിത്യഗുണങ്ങൾ നിറഞ്ഞു കവിഞ്ഞൊഴുകുന്ന ഈപുസ്തകം ഈ വിഷയത്തെപ്പറ്റി മലയാളത്തിൽ ഒന്നാമതു് പുറപ്പെടുവിച്ചതും ഒന്നാംസ്ഥാനത്തിനു അർഹമായതുമാകുന്നു. തിരുമേനികളുടെ ചായകളും ഇതിലുണ്ടു്. ഒന്നാം ഭാഗത്തിനു്. ൬ണ. രണ്ടാം ഭാഗത്തിനും ൬—ണ. തന്നെ.

## ആചാര്യാചാരം.

'കേരള'ന്റെ പേനത്തുമ്പു തുരുമ്പുപിടിച്ചുപോയെന്നു ശങ്കിച്ചിരുന്ന കേരളീയരുടെ മുമ്പിൽ 'കേരളൻ' ഇതാ ഉരുക്കുപേനയുംകൊണ്ടു എത്തിയിരിക്കുന്നു. "മഷിനോട്ടക്കാരന്റെ ഒരു ശകലം മഷിയിൽ ഭൂതഭവിഷ്യദ്വർത്തമാനങ്ങൾ തെളിഞ്ഞു കാണുംപോലെ, എന്റെ തൂലികയിൽനിന്നു ഇറ്റുവീഴുന്ന ഈ ഒരു തുള്ളിമഷിയിൽ തിരുവിതാംകൂറിന്റെ ഭൂതഭവിഷ്യദ്വർത്തമാനങ്ങൾ ബഹുജനങ്ങളുടെ ദൃഷ്ടിക്കു തെളിഞ്ഞു കാണുമാറാക............" എന്നു തുടങ്ങി ദിവാൻ മിസ്റ്റർ പി. രാജഗോപാലാചാര്യരുടെ തിരുവിതാംകൂർ ഭരണത്തെ സംബന്ധിച്ചു് എഴുതിയ ഒരുപുസ്തകമാണിതു്. ഏതൊരു സ്വരാജ്യസ്നേഹിയും ഇതൊന്നു കയ്യിൽ വെക്കേണ്ടതാണു്. വില ൬—ണ മാത്രം.

## ഭഗവൽഗീത

ഗീതാചാരായന്ന പ്രിയന്മാരായ അനേകം ഭക്തജനങ്ങളുടെ ആവശ്യപ്രകാരം മൂലശ്ലോകങ്ങളും അവയുടെ ലളിതമായ മലയാളതർജ്ജമയും ചേർത്ത് സാഹിത്യകുശലനായ പാരേമ്മൽ കുഞ്ഞിച്ചന്തു അവർകൾ എഴുതിയ ഈ പരിശുദ്ധഗ്രന്ഥത്തിന്റെ രണ്ടാമത്തെ പതിപ്പ് തയാർ. ചുരുങ്ങിയ കാലത്തിനിടയ്ക്ക് ഈ പുസ്തകം നാലാമത്തെ പതിപ്പിന്നു ഇടവന്നതുകൊണ്ടുതന്നെ ഈ പുസ്തകത്തോട് ബഹുജനങ്ങളുടെ ആദരവ് എത്രമാത്രമുണ്ടെന്നു നിശ്ചയിക്കാം. അച്ചടിയും കെട്ടും മട്ടും കമനീയമായിരിക്കുന്നു. വില ൮—ണ.

## വൈരാഗ്യദീപം.

ബുദ്ധമഹർഷിയുടെ മഹിതാവതാരത്തെക്കുറിച്ചു പ്രതിപാദിക്കുന്ന ഈ പുസ്തകമല്ലേ ശങ്കരാചാര്യരുടെ ജന്മഭൂമിയായ കേരളത്തിലെ മാന്യജനങ്ങൾ വാങ്ങി വായിക്കേണ്ടതു്. സർ എഡ്വിൻ ആർനോൾഡ് എഴുതിയ ആർഷഗ്രന്ഥസമാനമായ Light of Asia-യുടെ ഒരു തർജ്ജമയാണ് ഇത്. പരിഭാഷകൻ, മിസ്റ്റർ നാലപ്പാട്ടു നാരായണമേനോനാകുന്നു.

ഒന്നാം തരം (ബയണ്ടും കടലാസും മെച്ചം) ക ൨__൦—൦
രണ്ടാം തരം ( ” ” വിശേഷം) ക ൧__൮__൦
മൂന്നാം തരം (കടലാസ് ബയണ്ട്) ക ൧__൦__൦

## ബാലാകലേശവാദം.

മലയാള സാഹിത്യലോകത്തിൽ തകൃതികൂട്ടിക്കൊണ്ടിരുന്ന ബാലാകലേശവഴക്കു സംബന്ധിച്ച സകല വിവരങ്ങളും അടങ്ങിയതാണ് ഈ പുസ്തകം. ഇതിൽ 'ബാലാകലേശം' സംബന്ധമായി 'കൊച്ചിസാഹിത്യസമാജ'ത്തിന്റെ യോഗങ്ങളിൽ ചെയ്ത തീർപ്പുകൾ, മിസ്റ്റർ കെ. രാമകൃഷ്ണപിള്ളയുടെ നിരൂപണം, ഗ്രന്ഥകർത്താവായ മിസ്റ്റർ കറുപ്പന്റെ പ്രത്യാഖ്യാനം, അതിന്മേൽ മിസ്റ്റർ പിള്ള സമാജത്തിന്നയച്ച കത്ത്', അതിനു മിസ്റ്റർ ടി. കെ. കൃഷ്ണമേനോൻ എഴുതിയ മറുവടി, ഈ മറുവടിക്കു മിസ്റ്റർ പിള്ളയുടെ മറുവടി— എന്നിങ്ങിനെ രസകരങ്ങളായ പലലേഖനങ്ങളും അടങ്ങീട്ടുണ്ട്. ൪—ണ മാത്രം. ആവശ്യപ്പെടുന്നവർ വരിക്കാരാകുന്നു.

## വാത്മീകിപ്രശ്നം.

ഈ പുസ്തകമാണു കലികാലത്തിലെ ദിവ്യദൃഷ്ടി. മുമ്പു മഹർഷിമാർ ദിവ്യദൃഷ്ടികൊണ്ടു സാധിച്ചിരുന്ന എല്ലാകാര്യവും, ഒരു പഴയഗ്രന്ഥപ്പുരയിൽ നിന്നു കിട്ടിയതും ഇപ്പോൾ അച്ചടിച്ചിരിക്കുന്നതുമായ ഈ ദിവ്യപുസ്തകംകൊണ്ടു അറിയാവുന്നതാണ്. ഗ്രന്ഥകാരൻ ഒരു യോഗിയാണെന്നു വിശ്വസിക്കപ്പെട്ടിരിക്കുന്നു. ഭാവിഫലങ്ങൾ കണിശമായി പറയുന്നതിനുള്ള പരിശുദ്ധത ഈ പുസ്തകത്തിനുണ്ട്. വില ൪—ണ. മാത്രം. ഓരോ വീട്ടിലും ഇതൊന്നു അത്യാവശ്യമാണ്.

## സ്വദേശാഭിമാനി ബി. രാമകൃഷ്ണപിള്ള.

തിരുവനന്തപുരത്തു 'സ്വദേശാഭിമാനി' പത്രപ്രവർത്തകനായിരുന്ന രാജശ്രീ കെ.

രാമകൃഷ്ണപിള്ള, ബി. എ. അവർകൾ നാട്ടുകാരുടെ നന്മക്കായി ചെയ്തിട്ടുള്ള പ്രവൃത്തികളെ അഭിനന്ദിച്ചും അദ്ദേഹത്തിനെറ ധർമ്മവിഷയെ ആദരിച്ചും തിരുവിതാംകൂർനിവാസികളായ മലയാളികളുടെ വകയായി അദ്ദേഹത്തിനു പാലക്കാട്ടുവെച്ച് കീർത്തിമുദ്ര സമർപ്പിക്കുന്നതിനായി കൂടിയ മഹായോഗത്തിൽ വെച്ചു നടന്ന വിവരങ്ങളും പ്രസംഗങ്ങളും ഇതിൽ അടങ്ങിയിരിക്കുന്നു. വില ൨ ണ.

## ബന്ധനസ്ഥനായ അനിരുദ്ധൻ.

ഗ്രന്ഥകർത്താവ് പ്രസിദ്ധകവിയായ വള്ളത്തോൾ നാരായണമേനോൻ അവർകൾ ആണ്. ഈ പുസ്തകത്തെപ്പററി 'കേരളകേസരി' പറഞ്ഞ അഭിപ്രായം ഇവിടെ ചേർക്കുന്നു:— "അർത്ഥം ലേശം കളയാതെ ശബ്ദഭംഗിയും ലാളിത്യവും ഒന്നുപോലെ നിറച്ച് ദ്രാക്ഷാനാളികേരമിശ്രമായ ഒരു വിജാതീയപാകത്തിൽ പദ്യങ്ങൾ നിർമ്മിച്ച് സഹൃദയഹൃദയാഹ്ലാദനം ചെയ്യുന്നതിനു മിസ്റ്റർ മേനവനുള്ള വൈദഗ്ദ്ധ്യം അന്യാദൃശമെന്നു ആരും സമ്മതിക്കാതിരിക്കയില്ല." പുസ്തകത്തിനു വില ൩ ണ. മാത്രം. അച്ചടിയും കടലാസ്സും മെച്ചം.

## പുകയില മാഹാത്മ്യം.

മിസ്റ്റർ നാലപ്പാട്ടു നാരായണമേനോനാൽ നിർമ്മിക്കപ്പെട്ട ഈ കിളിപ്പാട്ടു വായിച്ചാൽ, ദോഷബഹുലമെന്നു ഡാക്കടർമാർ വിധിക്കുന്ന ഈ വസ്തുവിനെക്കുറിച്ചും സഹൃദയഹൃദയാഹ്ലാദകമായ ഒരു കാവ്യം ചമയ്ക്കാമെന്നു മനസ്സിലാകും. വില ൨ ണ. മാത്രം.

## സർവ്വരോഗചികിത്സാരത്നം.

അഷ്ടാംഗഹൃദയപഞ്ചീകരണം, ചികിത്സാസാരം, യോഗാമൃതം, യോഗസാരം, സർവ്വരോഗനിദാനം, മർമ്മവിഭാഗം, മഞ്ജരി മുതലായ വൈദ്യപുസ്തകങ്ങൾ നോക്കി "കേളൻ വൈദ്യർ" എന്ന പ്രഖ്യാതനായ ദേഹത്താൽ രചിക്കപ്പെട്ടതാണു ഈ ഗ്രന്ഥം. സാധാരണ വൈദ്യപുസ്തകങ്ങളെപ്പോലെ ഇതു വൈദ്യന്മാർക്കുമാത്രം ഉപകരിക്കുന്ന വിധത്തിലല്ല രചിച്ചിട്ടുള്ളത്. മലയാളം വായിക്കാൻ ത്രാണിയുള്ള ഏതൊരു രോഗിക്കും തനിക്കുള്ള ചികിത്സ നിശ്ചയിക്കാൻ യാതൊരു പ്രയാസവും നേരിടാത്ത വിധത്തിലാണു ഈ പുസ്തകനിർമ്മാണം. ശ്ലോകങ്ങൾ പച്ചമലയാളത്തിൽ ഭാഷപ്പെടുത്തീട്ടുണ്ട്. രോഗലക്ഷണങ്ങൾ, ഇന്നു പ്രചാരത്തിൽ ഇരിക്കുന്ന ഏതൊരു വൈദ്യപുസ്തകത്തിൽ കാണുന്നതിലും, വിശേഷമായി വിവരിച്ചിട്ടുണ്ട്. ചുരുക്കിപ്പറഞ്ഞാൽ ഈ ഒരൊററ പുസ്തകംകൈയ്യിലിരുന്നാൽ രോഗം വഴിമാറിപ്പോക തന്നെ ചെയ്യും. അടുത്ത കാലത്തെങ്ങും പ്രസിദ്ധം ചെയ്ത പുസ്തകമല്ല ഇത്. നിങ്ങളുടെ വീട്ടിൽ ഈ ഒരിനം പുസ്തകം ഇല്ലെങ്കിൽ ഇന്നുതന്നെ ഒന്നു വാങ്ങിച്ചു വെയ്ക്കുക. ൫൦൦-പുറങ്ങളുടങ്ങിയ ഈ വലിയ പുസ്തകത്തിനു നിശ്ചയിച്ചിരിക്കുന്ന വില ൩-ക. ൮-ണ മാത്രം.

# രഘുവംശംകാവ്യം.

കൈക്കുളങ്ങരെ രാമവാര്യരുടെ വ്യാഖ്യാനത്തോടുകൂടിയത്.

(൧-സർഗ്ഗം)

ഈ പുസ്തകത്തിന്റെ പുതിയ പതിപ്പ് താമസിയാതെ അച്ചടിച്ചു പ്രസിദ്ധീകരിക്കുന്നതാകയാൽ പുസ്തകം ആവശ്യമുള്ളവർ കാലേക്കൂട്ടി അറിവ് തരുന്നതു നന്നായിരിക്കും. പുസ്തകത്തിനു ക. ൮-ണ വില.

മിസ്റ്റർ കേ. രാമകൃഷ്ണപിള്ള ബി. എ. യാൽ
പ്രസാധിതമായ പുസ്തകങ്ങൾ.

| | | ക. | ണ. | പ. |
|---|---|---|---|---|
| നരകത്തിൽനിന്ന് | (നോവൽ) | ൧ | ൨ | ൦ |
| ഉദയഭാനു ൧-ാംഭാഗം | ടി | ൧ | ൦ | ൦ |
| ടി ൨-ാംഭാഗം | ടി | ൦ | ൧൰ | ൦ |
| തുളസീഭായി | ടി | ൦ | ൧൦ | ൦ |
| താമരശ്ശേരി | ടി | ൧ | ൦ | ൦ |
| മൂന്നുകണ്ണൻ മുതലായ മൂന്നു കഥകൾ | | ൦ | ൩ | ൦ |
| ക്രിസ്റ്റഫർകൊളംബസ് ജീവചരിത്രം | | ൦ | ൮ | ൦ |
| ബെഞ്ചമിൻഫ്രാങ്ക്ലിൻ | ടി | ൦ | ൬ | ൦ |
| കാർൽമാക്സ് | ടി | ൦ | ൬ | ൦ |
| മോഹനദാസ് ഗാന്ധി | ടി | ൦ | ൨ | ൦ |
| വൃത്താന്തപത്രപ്രവർത്തനം | | ൧ | ൦ | ൦ |
| വേദാന്തസാരം കിളിപ്പാട്ട | | ൦ | ൨ | ൦ |
| അന്യാപദേശമാല | | ൦ | ൨ | ൦ |
| ആരോഗ്യരക്ഷയും ഗൃഹഭരണവും | | | | |
| " ഒന്നാംഭാഗം | | ൦ | ൮ | ൦ |
| " രണ്ടാംഭാഗം | | ൦ | ൧൦ | ൦ |
| " മൂന്നാംഭാഗം | | ൧ | ൦ | ൦ |

കിളിപ്പാട്ടുകൾ

| | | | |
|---|---|---|---|
| വാല്മീകിരാമായണം | ൦ | ൮ | ൦ |
| ടി-ഉത്തരകാണ്ഡം | ൧ | ൮ | ൦ |
| ടി-രണ്ടും കൂടിയതു | ൬ | ൧൰ | ൦ |
| രാമായണം പടപ്പാട്ടുകൂടിയതു | ൦ | ൬ | ൩ |
| ടി- കട്ടികടലാസിൽ | ൦ | ൨ | ൩ |
| രാമായണം ഉത്തരയോടുകൂടിയതു | ൦ | ൨ | ൩ |
| ശ്രീമഹാഭാരതം ൧-ാംതരം | ൦ | ൯ | ൦ |

| | | | |
|---|---|---|---|
| ടി-രണ്ടാംതരം | ൦ | ൩ | ൦ |
| ശ്രീമഹാഭാഗവതം ൧-ാംതരം | ൧ | ൦ | ൦ |
| ടി-രണ്ടാംതരം | ൦ | ൧൰ | ൦ |
| കൃഷ്ണപ്പാട്ട ൧-ാംതരം | ൦ | ൨ | ൩ |
| ടി- ൨-ാംതരം | ൦ | ൬ | ൩ |
| ജ്ഞാനവാസിഷ്ഠം | ൧ | ൮ | ൦ |
| അദ്ഭുതരാമായണം | ൧ | ൰ | ൦ |
| ദേവീഭാഗവതം | ൰ | ൦ | ൦ |
| ദശമം | ൧ | ൦ | ൦ |
| ലക്ഷ്മീസ്വയംബരം ✓ | ൦ | ൯ | ൦ |
| നാരായണീയം ✓ | ൦ | ൧൰ | ൦ |
| വൈരാഗ്യചന്ദ്രോദയം ✓ | ൦ | ൬ | ൦ |
| ബ്രഹ്മഗീത | ൦ | ൮ | ൦ |
| ലളിതോപാഖ്യാനം | ൧ | ൨ | ൦ |
| കാശീമാഹാത്മ്യം | ൦ | ൩ | ൦ |
| ഗുരുവായൂപുരമാഹാത്മ്യം | ൦ | ൧ | ൦ |
| കൃഷ്ണാർജ്ജുനവിജയം | ൦ | ൰ | ൦ |
| വൈശാഖമാഹാത്മ്യം | ൦ | ൨ | ൦ |
| ബ്രഹ്മാണ്ഡപുരാണം | ൦ | ൨ | ൦ |
| സേതുമാഹാത്മ്യം | ൦ | ൮ | ൦ |
| നളചരിതം | ൦ | ൪ | ൩ |
| ഏകാദശിമാഹാത്മ്യം | ൦ | ൧ | ൩ |
| ശിവപുരാണം | ൦ | ൧ | ൩ |
| ദേവീമാഹാത്മ്യം | ൦ | ൧ | ൦ |
| മാൎക്കണ്ഡപുരാണം | ൦ | ൦ | ൩ |
| സീതാദുഃഖം | ൦ | ൦ | ൩ |
| സുന്ദരീസ്വയംബരം | ൦ | ൦ | ൩ |
| ചാണക്യസൂത്രം | ൦ | ൩ | ൦ |
| കൃഷിപ്പാട്ട | ൦ | ൰ | ൦ |
| വേതാളചരിത്രം | ൦ | ൨ | ൦ |

| | | | |
|---|---|---|---|
| ൧൨ രാജാക്കന്മാരുടെ കഥകൾ | ൦ | ൧൦ | ൦ |
| കീർത്തിക്കേസരി | ൦ | ൮ | ൦ |
| ദാക്ഷായണി | ൦ | ൮ | ൦ |
| മനോരമ | ൦ | ൭ | ൦ |
| വിദ്യുല്ലതികാ | ൦ | ൪ | ൦ |
| രാജകുമാരി | ൦ | ൬ | ൦ |
| ആൾമാറാട്ടം | ൦ | ൨ | ൦ |
| അത്ഭുതകവിമങ്ക | ൦ | ൭ | ൦ |
| മാർത്താണ്ഡവർമ്മ | ൧ | ൦ | ൦ |
| പുഷ്പവേണി | ൦ | ൩ | ൦ |
| പഴഞ്ചൊല്ലുകൾ | ൦ | ൮ | ൦ |
| രുഗ്മിണീഭായി | ൦ | ൧൦ | ൦ |
| എനിക്കപറ്റി അപകടം | ൦ | ൪ | ൦ |
| പാചകചിന്താമണി ൨-ാംഭാഗം | ൦ | ൬ | ൦ |
| മദനകാമരാജൻകഥ | ൦ | ൧൦ | ൦ |
| വിക്രമാദിത്യൻകഥ | ൦ | ൧൨ | ൦ |
| പരിക്ഷിത്തുരാജാവിന്റെ കഥ | ൦ | ൭ | ൦ |
| വിനോദസാഹസം (വെൺമലയാളം) | ൦ | ൮ | ൦ |
| തുളസീഭായി | ൦ | ൧൦ | ൦ |
| ചന്ദ്രശേഖരൻ | ൧ | ൦ | ൦ |
| ലീല | ൦ | ൧൨ | ൦ |
| ലീലാവതി | ൦ | ൬ | ൦ |
| ചന്ദ്രമതി | ൦ | ൭ | ൦ |
| സതാരം | ൦ | ൭ | ൦ |
| ശ്രീമൽശങ്കരാചാര്യർ | ൦ | ൬ | ൦ |

## പല മഹാന്മാരുടെ ഭാഷാഖ്യാനങ്ങൾ

| | | | |
|---|---|---|---|
| നാരാണീയം (ഗോദവർമ്മതിരുപ്പാട്) | | | |
| ൧-ാം ഭാഗം | ൪ | ൦ | ൦ |
| ടി ൨-ാം ഭാഗം | ൪ | ൦ | ൦ |

| | | | |
|---|---|---|---|
| ഭദ്രോല്പത്തി | ൦ | ൮ | ൦ |
| ഹരിശ്ചന്ദ്രപുരാണം | ൦ | ൩ | ൦ |
| ചിന്താരത്നം കൈവല്യം മുകുന്ദമാല കൂടിയതു | ൦ | ൧ | ൩ |
| പുരുവനമാഹാത്മ്യം | ൦ | ൨ | ൩ |
| ഗാരുഡപുരാണം | ൦ | ൮ | ൦ |
| മൂകാംബികമാഹാത്മ്യം | ൦ | ൦ | ൯ |
| വില്വാദ്രിപുരാണം | ൦ | ൭ | ൦ |
| ജ്ഞാനാമൃതം | ൦ | ൧൨ | ൦ |
| സ്കാന്ദപുരാണം | ൦ | ൭ | ൦ |

(നോവലുകൾ)

| | | | |
|---|---|---|---|
| ചന്ദ്രഹാസൻ | ൦ | ൧൪ | ൦ |
| കൊച്ചുലക്ഷ്മി | ൦ | ൬ | ൦ |
| കുമുദാബായി ൨-ാം ഭാഗം | ൧ | ൦ | ൦ |
| ഭാനുമതി | ൦ | ൨ | ൦ |
| വാനപ്രസ്ഥം | ൦ | ൩ | ൦ |
| ഇന്ദുലേഖ | ൧ | ൮ | ൦ |
| ആശ്ചര്യഭൂലോകരംഭ | ൦ | ൭ | ൦ |
| വിഷവൃക്ഷം | ൧ | ൦ | ൦ |
| ഈസ്റ്റ്ലിൻ ൧-ാംഭാഗം | ൧ | ൦ | ൦ |
| എന്റെ പാറുക്കുട്ടി | ൦ | ൪ | ൦ |
| മീനാക്ഷിഅമ്മാൾ | ൦ | ൨ | ൩ |
| അല്ലിറാണി ചരിത്രം | ൦ | ൩ | ൦ |
| സുശീല ൧-ാംഭാഗം | ൧ | ൦ | ൦ |
| ടി ൨-ാംഭാഗം | ൧ | ൦ | ൦ |
| കനകമാലികാ | ൦ | ൧൨ | ൦ |
| സത്യകീർത്തിചരിതം | ൧ | ൦ | ൦ |

(ഗദ്യപുസ്തകങ്ങൾ)

| | | | |
|---|---|---|---|
| ബ്രഹ്മധർമ്മം | ൧ | ൦ | ൦ |
| ലങ്കാമർദ്ദനം ക്രിമിനൽകേസ്സ് | ൦ | ൦ | ൯ |
| ഭദ്രമുനി | ൦ | ൬ | ൦ |

| | | | |
|---|---|---|---|
| ലഘുകൌമുദി | ൦ | ൬ | ൦ |
| മുഹൂർത്ത പദവി | ൧ | ൦ | ൦ |
| ചമൽക്കാരചിന്താമണി | ൦ | ൧൨ | ൦ |
| മനുസ്മൃതി | ൧ | ൧൦ | ൦ |
| ശ്രീരാമോദന്തം | ൦ | ൧ | ൦ |
| ഭർത്തൃഹരി | ൦ | ൮ | ൦ |
| സുബ്രഹ്മണ്യപൂജാകല്പം | ൦ | ൮ | ൦ |
| ശങ്കരസ്മൃതി | ൧ | ൮ | ൦ |
| ശ്രീവിഷ്ണുസഹസ്രനാമസ്തോത്രം | ൦ | ൮ | ൦ |
| കേരളാചാരം | ൦ | ൨ | ൦ |
| സനാതനധൎമ്മം | ൧ | ൮ | ൦ |
| ദൃൿദൃശ്യവിവേകം | ൦ | ൮ | ൦ |
| വിഷവൈദ്യസാരസംഗ്രഹം | ൦ | ൮ | ൦ |
| സഹസ്രയോഗം ധാരാകല്പത്തോടുകൂടി | ൦ | ൮ | ൦ |
| ധാരാകല്പം | ൦ | ൨ | ൦ |
| ശ്രീരാമഗീത | ൫ | ൦ | ൦ |
| രണ്ടു പ്രശ്നവിധികൾ | ൦ | ൪ | ൦ |
| സുബ്രഹ്മണ്യസ്തോത്രം | ൦ | ൬ | ൦ |
| പ്രശ്നമാർഗ്ഗം ഉത്തരാൎദ്ധം | ൫ | ൦ | ൦ |
| സൌന്ദൎയ്യലഹരി | ൧ | ൮ | ൦ |
| ഹരിനാമകീൎത്തനം | ൦ | ൧ | ൫ |

ശ- രാ- രാ- കസ്തൂളങ്ങരെ രാമവാരിയർ അവർകളുടെ ഭാഷാവ്യാഖ്യാനത്തോടു കൂടിയവ

| | | | |
|---|---|---|---|
| മാഘം | ൧ | ൪ | ൦ |
| സംഗീതശാസ്ത്രം | ൦ | ൧ | ൯ |
| തൎക്കശാസ്ത്രം | ൦ | ൧൫ | ൦ |
| പ്രശ്നം ൧-ാം തരം | ൧ | ൩ | ൦ |
| ടി ൨-ാം തരം | ൧ | ൪ | ൦ |
| അമരം ബാലപ്രിയ | ൧ | ൮ | ൦ |
| സാമുദ്രികാശാസ്ത്രം (അംഗലക്ഷണം) | ൦ | ൩ | ൦ |
| സംഗീതകേതുചരിതം | ൦ | ൬ | ൦ |
| വാസുദേവമനനം | ൦ | ൮ | ൬ |
| മഹിഷമംഗല ഭാണം | ൦ | ൧൦ | ൦ |
| ഹോരാശാസ്ത്രം ൧-ാംഭാഗം | ൨ | ൦ | ൦ |
| ശ്രീകൃഷ്ണവിലാസം | ൦ | ൧൦ | ൦ |
| പദസംസ്കാരചന്ദ്രിക (കൌമുദി) | ൫ | ൮ | ൦ |
| കുമാരസംഭവം | ൦ | ൬ | ൦ |

ടി-യാന്റെ "സാരാൎത്ഥദൎപ്പണ"മെന്ന ഭാഷാവ്യാഖ്യാനങ്ങൾ

| | | | |
|---|---|---|---|
| സൂത്രസ്ഥാനം ൧-ാംഭാഗം | ൫ | ൨ | ൦ |
| ടി ൨-ാംഭാഗം | ൦ | ൮ | ൫ |
| ഉത്തരസ്ഥാനം നേത്രരോഗചികിത്സ | ൧ | ൩ | ൦ |
| കൎണ്ണരോഗവിജ്ഞാനീയം | ൧ | ൧൨ | ൦ |
| രസായനവിധി | ൦ | ൩ | ൩ |
| നിദാനസ്ഥാനം | ൧ | ൩ | ൦ |
| ചികിത്സിതം ൧-ാം ഭാഗം | ൧ | ൩ | ൦ |
| ടി ൨-ാം ഭാഗം | ൧ | ൩ | ൦ |
| ബാലോപചരണീയം | ൦ | ൮ | ൦ |

ടി- യാന്റെ "ഭാവപ്രകാശ"മെന്ന ഭാഷാവ്യാഖ്യാനങ്ങൾ

| | | | |
|---|---|---|---|
| നിദാനസ്ഥാനം | ൦ | ൧൫ | ൦ |
| ചികിത്സിതസ്ഥാനം | ൧ | ൧൪ | ൦ |
| കല്പസ്ഥാനം | ൦ | ൮ | ൦ |

(സംഗീതനാടകങ്ങൾ)

| | | | |
|---|---|---|---|
| സംഗീതനൈഷധം ടി.സി-അച്യുതമേനോൻ | ൦ | ൮ | ൦ |
| ഹരിശ്ചന്ദ്രചരിതം ടി. സി അച്യുതമേനോൻ | ൧ | ൦ | ൦ |
| സംഗീതഹരിശ്ചന്ദ്രചരിതം (ചക്രപാണി വാൎയ്യർ) | ൦ | ൩ | ൦ |
| കനകലതാസ്വയംബരം | ൦ | ൬ | ൦ |

| | | | | | | | |
|---|---|---|---|---|---|---|---|
| രുക്മാംഗദചരിതം | ൦ | ൭ | ൦ | കിർമ്മീരവധം | ൦ | ൧ | ൦ |
| ഭുവനേന്ദ്രസഭ | ൦ | ൪. | ൩ | ഉത്തരാസ്വയംവരം | ൦ | ൦ | ൩ |
| രുഗ്മിണീപരിണയം | ൦ | ൨ | ൦ | പൌണ്ഡ്രകവധം | ൦ | ൦ | ൭ |
| (ഭാഷാനാടകങ്ങൾ.) | | | | ദക്ഷയാഗം | ൦ | ൦ | ൩ |
| ശശിരേഖാപരിണയം | ൦ | ൪ | ൩ | ദേവീവിലാസം | ൦ | ൭ | ൦ |
| വാസന്തികാസ്വപ്നം | ൦ | ൪ | ൩ | കീചകവധം | ൦ | ൦ | ൬ |
| ലങ്കാമർദ്ദനം | ൦ | ൪ | ൦ | ധ്രുവചരിതം | ൦ | ൧ | ൦ |
| ദ്രൌപദീവസ്ത്രാക്ഷേപം | ൦ | ൪ | ൩ | ദുര്യോധനവധം | ൦ | ൧ | ൩ |
| രംഭാപ്രവേശം | ൦ | ൧ | ൦ | നളചരിതം ൪ ദിവസത്തെ | ൦ | ൫ | ൦ |
| വിനോദനാടകം | ൦ | ൧ | ൦ | വടക്കൻകല്യാണസൌഗന്ധികം | ൦ | ൦ | ൩ |
| ബാലബോധ്യ നാടകം | ൦ | ൨ | ൦ | (ഓട്ടംതുള്ളലുകൾ) | | | |
| സാരാവിവാഹം | ൦ | ൨ | ൩ | സ്യമന്തകം | ൦ | ൫ | ൦ |
| കാദംബരി | ൦ | ൪ | ൦ | കാർത്തവീര്യാർജ്ജുനവിജയം | ൦ | ൦ | ൩ |
| ഹരിശ്ചന്ദ്രവിലാസം | ൦ | ൩ | ൦ | കൃഷ്ണലീല | ൦ | ൦ | ൩ |
| സുഭദ്രാർജ്ജുനം | ൦ | ൬ | ൦ | അന്തകവധം | ൦ | ൦ | ൩ |
| കമലാവതി | ൦ | ൬ | ൦ | കല്യാണസൌഗന്ധികം | ൦ | ൦ | ൯ |
| ദിനചര്യ | ൦ | ൧ | ൦ | കൃഷ്ണാർജ്ജുനവിജയം | ൦ | ൦ | ൩ |
| വിഷൂചികാവിനാശം | ൦ | ൦ | ൩ | വ്യാസോത്ഭവം | ൦ | ൦ | ൩ |
| യോഗാമൃതം | ൧ | ൪ | ൦ | നളചരിതം | ൦ | ൧ | ൦ |
| (മണിപ്രവാളങ്ങൾ.) | | | | ഗണപതിപ്രാതൽ | ൦ | ൭ | ൯ |
| ശ്രീകൃഷ്ണചരിതം | ൦ | ൧ | ൦ | ത്രിപുരദഹനം | ൦ | ൧ | ൭ |
| പതിവ്രതാധർമ്മം | ൦ | ൦ | ൩ | പാത്രചരിതം | ൦ | ൦ | ൬ |
| [illegible] സംകൃതി | ൧ | ൦ | ൦ | ഭഗവദ്ദൂത് | ൦ | ൦ | ൩ |
| ധ്രുവചരിതം | ൦ | ൨ | ൦ | ലങ്കാമർദ്ദനം | ൦ | ൦ | ൬ |
| സൂച്യോഗരത്നമഞ്ജരി | ൭ | ൦ | ൦ | കുചേലവൃത്തം | ൦ | ൦ | ൯ |
| സഹസ്രയോഗം | ൦ | ൨ | ൦ | രാജസൂയം | ൦ | ൦ | ൩ |
| ഭൈഷജ്യരത്നാവലി | ൧ | ൦ | ൦ | ഗുരുദക്ഷിണാചരിതം | ൦ | ൧ | ൦ |
| വൈദ്യാമൃതമഞ്ജരി | ൦ | ൫ | ൦ | രാമാനുചരിതം | ൦ | ൦ | ൩ |
| വൈദ്യസാരസംഗ്രഹം | ൦ | ൭ | ൦ | കിരാതം | ൦ | ൦ | ൬ |
| (ആട്ടക്കഥകൾ.) | | | | അഹല്യാമോക്ഷം | ൦ | ൧ | ൦ |

| | | | |
|---|---|---|---|
| ഇന്ദ്രസഭാ | ൦ | ൨ | ൦ |
| ബാണയുദ്ധം | ൦ | ൧ | ൦ |
| നാരായണീ ചരിതം | ൦ | ൦ | ൬ |
| കുമ്പുചരിതം | ൦ | ൦ | ൪ |
| ജലദാനപ്രശംസ | ൦ | ൧ | ൦ |
| വിജയതപബ്ഭൂഷണം | ൦ | ൧ | ൦ |
| (കീൎത്തനങ്ങൾ) | | | |
| ലക്ഷ്മീകടാക്ഷമാല | ൦ | ൦ | |
| ശ്രീപത്മനാഭസഹസ്രനാമം | ൦ | ൧ | ൩ |
| സൂക്ഷ്മകീൎത്തനങ്ങൾ | ൦ | ൦ | ൭ |
| വലിയകീൎത്തനങ്ങൾ | ൦ | ൨ | ൩ |
| ഹരിനാമകീൎത്തനം | ൦ | ൦ | ൩ |
| ഗുരുസ്വാമികീൎത്തനം | ൦ | ൧ | ൦ |
| ഭജനകീൎത്തനമാല | ൦ | ൨ | ൦ |
| ടി- ചെറിയ്ത് | ൦ | ൦ | ൩ |
| ലഘുസന്ധ്യാനാമം | ൦ | ൧ | ൫ |
| ശ്രീപത്മനാഭസഹസ്രനാമസ്തോത്രം | ൦ | ൧ | ൦ |
| (വഞ്ചിപ്പാട്ടുകൾ) | | | |
| വ്യാസോല്പത്തി വഞ്ചിപ്പാട്ടും ശീവണ്ടിപ്പാട്ടും | | | |
| നക്ഷത്രമാല കൂടിയ്ത് | ൦ | ൦ | ൬ |
| രാമായണം | ൦ | ൨ | ൦ |
| (പാനപ്പാട്ടുകൾ) | | | |
| സന്താനഗോപാലം | ൦ | ൦ | ൬ |
| ജ്ഞാനപ്പാന | ൦ | ൦ | ൫ |
| സുഭദ്രാഹരണം | ൦ | ൦ | ൩ |
| (കുറത്തിപ്പാട്ടുകൾ) | | | |
| രാമായണം | ൦ | ൦ | ൫ |
| ഉത്തരരാമായണം | ൦ | ൦ | ൭ |
| കിരാതം | ൦ | ൦ | ൭ |
| (കൈകൊട്ടിക്കളിപ്പാട്ടുകൾ) | | | |

| | | | |
|---|---|---|---|
| സംഗമേശകീൎത്തനം | ൦ | ൦ | ൪ |
| ധ്രുവചരിതം | ൦ | ൧ | ൦ |
| കാളിയമൎദ്ദനം | ൦ | ൦ | ൩ |
| ദൈവയാനിപരിണയം പ്രാവൃത്തം | ൦ | ൦ | ൪ |
| (പാട്ടുകൾ) | | | |
| മഹാബലി ചരിതം (ഓണപ്പാട്ട) | ൦ | ൦ | ൫ |
| കുചേലവൃത്തം | ൦ | ൦ | ൫ |
| ഭീമൻകഥ | ൦ | ൦ | ൭ |
| കംസവധം | ൦ | ൦ | ൩ |
| ബൃഹസ്പതിവാക്യം | ൦ | ൦ | ൫ |
| സോമവാരം | ൦ | ൦ | ൫ |
| സുഭദ്രാഹരണം | ൦ | ൦ | ൩ |
| ഓട്ടോമൽചെകവർ | ൦ | ൧ | ൦ |
| തച്ചോളിച്ചന്തു | ൦ | ൧ | ൦ |
| വില്വാദ്രിപുരാണം | ൦ | ൭ | ൦ |
| (പലവക) | | | |
| ദൈവയാനിസ്വയംബരം | ൦ | ൨ | ൦ |
| ഗൌളിശാസ്ത്രം | ൦ | ൧ | ൦ |
| അമരാക്ഷരനിഘണ്ടു | ൧ | ൬ | ൦ |
| സംസ്കൃതഭാഷാസംഭാഷണം | ൦ | ൭ | ൦ |
| വിജയപ്രതിസ്തോത്രം | ൦ | ൦ | ൭ |
| ഹിന്ദുസ്ഥാനിഭാഷ | ൦ | ൦ | ൪ |
| ടി- വലിയത് | ൦ | ൭ | ൩ |
| കേരളം ൧-ാംഭാഗം | ൦ | ൬ | ൦ |
| നംമരാമായണം | ൦ | ൦ | ൫ |
| ദേവീമാഹാത്മ്യംഭാഷാ | ൦ | ൩ | ൦ |
| നാഗരംതാമരംമൂലം | ൦ | ൭ | ൦ |
| ശൃംഗാരകൌമുദി | ൦ | ൧ | ൫ |
| തച്ചുശാസ്ത്രം | ൦ | ൧ | ൫ |
| മലയാളംതടിക്കണക്ക | ൨ | ൬ | ൦ |

# ആത്മപോഷിണി

'സ്വദേശാഭിമാനി' പത്രാധിപരായിരുന്ന കെ. രാമകൃഷ്ണപിള്ള, ബി. എയുടെ സാഹിത്യനായകത്വത്തിൽ പുറപ്പെടുന്ന ഒന്നാന്തരം മാസിക. ഓരോ മാസം ചെല്ലുന്തോറും പുതിയ പുതിയ പരിഷ്കാരങ്ങളോടെ പുറപ്പെടുന്നു. മലയാളത്തിലെ വിശിഷ്ട വിദ്വജ്ജനങ്ങൾ എഴുതുന്ന ലേഖനങ്ങൾ — വിശേഷിച്ച്, ഇവയൊക്കെ സാഹിത്യനായകൻെറ ഉരകല്ലിൽ ഉരച്ചു മാററുനോക്കി തൃപ്തിവന്നശേഷമേ 'പോഷിണി'യെ അലങ്കരിപ്പിക്കുന്നുള്ളു

പ്രത്യേകിച്ചും, പുസ്തകങ്ങളെപ്പററി മുഖംനോക്കാത്ത വിമർശനങ്ങൾ എല്ലാ ലക്കങ്ങളിലും ഉണ്ടു. ആകൃതികൊണ്ടും പ്രകൃതികൊണ്ടും 'പോഷിണി'യോടു തുല്യമായ ഒരു മാസിക ഇപ്പോൾ ഇല്ല. ക ൨—വ്യ—൦ മുതൽക്കു. അരണ സ്റ്റാമ്പു അയച്ചുതന്നാൽ മാതൃകാലക്കം അയയ്ക്കും.

# Gulliver's Travels.

ഗള്ളിവറിൻെറ

# ദേശസഞ്ചാരം

ഇംഗ്ലീഷുഭാഷാസാഹിത്യത്തിൽ ദേശസഞ്ചാരകഥാപുസ്തകങ്ങളിൽവെച്ചു കഥാസാരസ്യം കൊണ്ടെന്നില്ല പലതുകൊണ്ടും സർവ്വഥാ മേലേക്കിടയിൽ നില്ക്കുന്നതും ഇംഗ്ലീഷറിയുന്ന സർവ്വരും വായിച്ചു രസിച്ചിരിക്കാവുന്നതുമായ ഈ പ്രസിദ്ധപുസ്തകം ലളിതവും സുഗമവും ആയ ഭാഷയിൽ തർജ്ജമ ചെയ്തു ഇതാ പ്രസിദ്ധപ്പെടുത്താൻ പോകുന്നു.

ഇതിലെ കഥാനായകനായ ഗള്ളിവർ ഓരോ സ്ഥലങ്ങളിൽ ചെല്ലുമ്പോൾ കണ്ടിട്ടുള്ള അത്ഭുതകരങ്ങളായ കാഴ്ചകളെ ഗ്രന്ഥകർത്താവ് തൻെറ ഫലിതമയമായവാചകത്തിൽ എഴുതിക്കാട്ടിയിരിക്കുന്നതു് ആരും കണ്ടു രസിക്കേണ്ട കാഴ്ചകളിൽ ഒന്നാണെന്നുള്ളതിനു സംശയമില്ല. ഒരിഞ്ചു നീളമുള്ളവരും "ആകാശം തൊടത്തക്ക" ഉയരമുള്ളവരും ആയി ആർക്കും അത്ഭുതം ജനിപ്പിക്കുന്നപ്രത്യേകതരം മനുഷ്യരുമായി ഗള്ളിവറിനു ചെരുമാറേണ്ടി വരുന്ന ഇതിലെ പല സന്ദർഭങ്ങളും വായനക്കാരുടെ മനസ്സിനെ തികച്ചും വിനോദിപ്പിക്കുന്നവയാണു്. ബാലന്മാർക്കും വൃദ്ധന്മാർക്കും മടിയന്മാർക്കും ഉത്സാഹികൾക്കും ഒരുപോലെ കൌതുകം ജനിപ്പിക്കുന്ന ഈ പുസ്തകത്തിൻെറ എത്ര കോടിപ്രതികൾ ഇപ്പോൾ ഇംഗ്ലീഷിൽ പുറത്തിറങ്ങി കഴിഞ്ഞിട്ടുണ്ടായിരിക്കും എന്നു കണക്കിടാവുന്നതല്ല. ഇത്രയും ഏറെയാകർഷകമായ ഒരു പുസ്തകം വരിച്ചുവരേണ്ടതായ മലയാളസാഹിത്യത്തിൽ ഒരു മാന്യപദവിയെ അർഹിക്കുന്നതാണെന്നുള്ള വിശ്വാസത്തിന്മേൽ ഞങ്ങൾ മലയാളത്തിൽ പേരുകേട്ട ഗദ്യമെഴുത്തുകാരിൽ ഒരാളെക്കൊണ്ടു പരിഭാഷപ്പെടുത്തിച്ചു പ്രസിദ്ധീകരിക്കുവാൻ ധൈര്യപ്പെടുന്നു. ഭാഷാഭിമാനികളായ മലയാളികളുടെ ഹൃദയപൂർവ്വമായ സഹായത്തെ ആശിക്കട്ടെ. വില ൧൨-ണ മാത്രം. പുസ്തകം ൧൦൯൧ വൃശ്ചികമാസാവസാനത്തോടുകൂടെ പ്രസിദ്ധീകരിക്കുന്നതാകയാൽ ആവശ്യക്കാർ ഉടനെ പേർ റജിസ്റ്റർ ചെയ്യിക്കുന്നതു ഉപകാരമായിരിക്കും.

മാനേജര എ. ആർ. പി. പ്രെസ്സ് കുന്നംകുളം.